# രണ്ട് ശാലാവൈദ്യന്മാർ

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ),
വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി
എന്നിവരെക്കുറിച്ചുള്ള ഓർമ്മക്കുറിപ്പുകൾ–
ഒരു വൈദ്യമഠം കുടുംബ പ്രസിദ്ധീകരണം–2023

## സ്തുതി

അലം വികല്പൈരഹമേവ കേവലം
മയിസ്ഥിതം വിശ്വമിദം ചരാചരം
ഇദം രഹസ്യം മമയേന ദർശിതം
സ വന്ദനീയോ ഗുരുരേവ കേവലം.

വടവിടപി സമീപേ ഭൂമിഭാഗെ നിഷണ്ണം
സകല മുനിജനാനാം ജ്ഞാനദാതാരമാരാൽ
ത്രിഭുവന ഗുരുമീശം ദക്ഷിണാമൂർത്തിദേവം
ജനനമരണദു:ഖഛേദദക്ഷം നമാമി.

നമോസ്തു രാമായ സ ലക്ഷ്മണായ
ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോസ്തു രുദ്രേന്ദ്ര യമാനിലേഭ്യോ
നമോസ്തു ചന്ദ്രാർക്ക മരുത് ഗണേഭ്യ:



# സമർപ്പണം

ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിന്
തുടക്കം മുതൽ വേണ്ട നിർദ്ദേശങ്ങളും
പ്രചോദനവും നൽകിയത്
യശ:ശരീരനായ അഷ്ടവൈദ്യൻ
വൈദ്യമഠം ഋഷികുമാരൻ നമ്പൂതിരിയാണ്.
ആ വൈദ്യകാരണവരുടെ പാവന
സ്മരണയ്ക്കുമുമ്പിൽ സ്നേഹാദരപൂർവ്വം
ഈ ഗ്രന്ഥം സമർപ്പിക്കുന്നു.



# ശാലാവൈദ്യകീയം

വിജ്ഞാനപരമ്പരകളിൽ ലോകത്താകമാനം ഏറ്റവും നീണ്ട പരമ്പര യായി ചൂണ്ടിക്കാട്ടാറുള്ളത് ചൈനയിലെ കൺഫ്യൂഷസിന്റെ പരമ്പരയായ കോങ്ങ് പരമ്പരയെ ആണ്. പിതൃ-പുത്ര പരമ്പരയായി 2008-വരെ 83 തലമുറ കൾ ഉണ്ടായതായാണ് ചരിത്രകാരന്മാർ കണക്കാക്കിയിട്ടുള്ളത്. വിജ്ഞാ നത്തിന്റെ വിവിധ മേഖലകളിൽ ആചാര്യസ്വാമികൾ (ആദിശങ്കരൻ) തുട ങ്ങിയ പരമ്പരകൾ പോലെ ഭാരതത്തിലും സമാനപരമ്പരകൾ ധാരാളം ഉണ്ടായിട്ടുണ്ട്.

കേരളത്തിൽ, ആയുർവേദരംഗത്ത്, ഇതിന്ന് സദൃശമായി ശാസ്ത്രോ ക്തമായ ഗ്രന്ഥജ്ഞാനം കൊണ്ടും പ്രയോഗപരമായ ചികിത്സാപാടവം കൊണ്ടും വിളങ്ങുന്ന പരമ്പരകളാണ് അഷ്ടവൈദ്യകുടുംബങ്ങളുടേത്.

“പുഷ്ടഭേഷജവിധിക്രിയാക്രമോൽ-
ക്കൃഷ്ടമട്ടിലനുസംഘമിങ്ങനെ
അഷ്ടവൈദ്യമറിവോരെയാക്കിപോൽ
ശിഷ്ടരായ പതിനെട്ടു ശിഷ്യരെ”

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, അഷ്ടാംഗമായ ആയുർവേ ദമറിയുന്ന അഥവാ അഷ്ടാംഗഹൃദയകർത്താവായ വാഹടാചാര്യന്റെ (വാഗ്ഭടൻ) ശിഷ്യപരമ്പരയിൽപ്പെട്ട 18 ബ്രാഹ്മണകുടുംബങ്ങളെ സംഘത്തിലെ ചികിത്സാധികാരികളാക്കി ചുമതലപ്പെടുത്തി എന്ന് പരിച യപ്പെടുത്തിയിട്ടുണ്ട്

മലയാളനാടായ അന്നത്തെ കേരളഭൂമിയെ പതിനെട്ടായി ഭാഗിച്ചിരുന്നു വെന്നും ഓരോനാട്ടിലും ഓരോ സംഘമുണ്ടായിരുന്നെന്നും ഈ സംഘവും അഷ്ടവൈദ്യന്മാരും ഭട്ടതിരികളും പരിഷപ്രമാണിയും പണിക്കന്മാരും കളരിപ്പണിക്കന്മാരും മറ്റും ചേർന്ന് ഭരണം നിർവ്വഹിച്ചിരുന്നുവെന്നും ശ്രീ.ഏ.വി.ശ്രീകണ്ഠപ്പൊതുവാൾ മാമാങ്കം നൂറ്റാണ്ടുകളിലൂടെ എന്ന പുസ്തകത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ഏതായാലും വൈദ്യത്തിലും ഭരണ ത്തിലുമുള്ള നേതൃത്വത്തിനു പുറമെ സാഹിത്യത്തിലും കലകളിലും സംഗീ



തത്തിലും അഷ്ടവൈദ്യപരമ്പരകൾ തങ്ങളുടെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ഇതിൽ മേഴത്തോൾ അഗ്നിഹോത്രിയുടെ കാലം മുതൽക്കേ നിലനിന്നുവരുന്ന വൈദ്യകുടുംബമാണ് ശാലാവൈദ്യന്മാരായ വൈദ്യമഠം കുടുംബം.

വാഹടാചാര്യന്റെ അഷ്ടാംഗസംഗ്രഹ-ഹൃദയസംഹിതകൾക്ക് 'ശശിലേഖ' എന്ന പേരിൽ വ്യാഖ്യാനങ്ങൾ എഴുതിയ ഇന്ദുവിന്റെ പരമ്പരയാണ് വൈദ്യമഠം എന്നൊരു ഐതിഹ്യമുണ്ട്. ശശിലേഖയുടെ ഏറ്റവും പഴക്കമേറിയ താളിയോലഗ്രന്ഥങ്ങൾ വൈദ്യമഠത്തിന്റെ കൈവശമാണ് ഉണ്ടായിരുന്നത് എന്നതായിരിക്കാം ഇതിനുകാരണം. അഷ്ടവൈദ്യന്മാരിൽ പ്രധാനിയായ ആലത്തിയൂർ നമ്പികുടുംബവുമായി ഗുരുശിഷ്യബന്ധം നിലനിന്നിരുന്നതായും പറയപ്പെടുന്നു. ഇരുകുടുംബങ്ങളും തുടർന്നുവന്ന, കഷായം വെപ്പിൽ '5 നാഴിവെള്ളം 1 നാഴിയാക്കി വറ്റിക്കുക' എന്ന സമ്പ്രദായം ഇതിലേയ്ക്കു വിരൽചൂണ്ടുന്നു. അഷ്ടാംഗഹൃദയത്തിന് ആലത്തിയൂർ പരമേശ്വരൻ നമ്പി എഴുതിയ വാക്യപ്രദീപികാ സംസ്കൃത വ്യാഖ്യാനത്തിലും 'ദ്വിജോത്തമസ്യ വൈദ്യസ്യ ശിഷ്യേണ സഹചാരിണാ' ഇത്യാദി സൂചനകൾ കാണാം.

പറയിപെറ്റ പന്തിരുകുലത്തിലെ മൂത്തയാളായ മേഴത്തോൾ അഗ്നിഹോത്രി യാഗപരമ്പരയ്ക്കായി വേദാധികാരമുള്ള ഒരു നമ്പൂതിരിയെ, അന്യം നിന്നുപോയ അഷ്ടവൈദ്യഗൃഹമായ കാരത്തോൾ നമ്പിയില്ലത്തേയ്ക്ക് നിയോഗിച്ച് ശാലാവൈദ്യസ്ഥാനം നൽകി മേഴത്തൂരിൽ കൊണ്ടുവന്നിരുത്തി എന്നും വേറൊരു ഐതിഹ്യം.

ശുകപുരം, പെരുമനം, ഇരിങ്ങാലക്കുട ഗ്രാമങ്ങളിൽ യാഗം നിശ്ചയിക്കുമ്പോൾ വൈദ്യമഠത്തേയും അറിയിക്കുന്ന പതിവുണ്ട്. നിരവധികാലം വൈദികരുടെ സഭകളിൽനിന്ന് പഴുതിയും യാഗങ്ങളിൽനിന്ന് പ്രതിഗ്രഹവും പ്രതിഫലരൂപേണ വൈദ്യമഠം കുടുംബത്തിലെ കാരണവന്മാർ സ്വീകരിച്ചിരുന്നു. വേദമൂർത്തിയായ ദക്ഷിണാമൂർത്തി പരദേവതയും ഗ്രാമദേവതയുമായ വൈദ്യമഠം കുടുംബം സകല ഐശ്വര്യങ്ങൾക്കും ഹേതുവായി ദക്ഷിണാമൂർത്തിയെ ഭജിച്ചു വരുന്നു.

ശ്രീ.സി.രാധാകൃഷ്ണന്റെ 'തീക്കടൽ കടഞ്ഞ് തിരുമധുരം' എന്ന കൃതിയിലെ 'തിരുവൂർ' പതിനാറാം അദ്ധ്യായത്തിൽ തുഞ്ചത്തെഴുത്തച്ഛന്റെ ആത്മഗതം കുറിച്ചിരിക്കുന്നത് ഉദ്ധരിച്ചുകൊണ്ട് ഉപസംഹരിക്കട്ടെ. "ആമക്കാവിൽ വെച്ച് അഥവാ ഇനി വയ്യായ്ക വല്ലതും തോന്നിയാലും



മാളുവിന്റെ അമ്മാമൻ തന്നെ മതിയായ ചികിത്സകനാണ്. വൈദ്യമഠം ദൂരെയുമല്ല. ആശങ്കയൊന്നും തോന്നിയില്ല."  ഭാഷാപിതാവിന്റെ ആശങ്ക ദൂരീകരിക്കുന്നതിന് വൈദ്യമഠത്തിന്റെ സാമീപ്യബോധം തന്നെ മതിയായിരുന്നു.

## വൈദ്യമഠത്തിലെ മഹാവൈദ്യന്മാർ

മുഞ്ചിറ മഠത്തിൽ സന്യസിച്ചിരുന്ന നാരായണ(ബ്രഹ്മാനന്ദ) ബ്രഹ്മചാരി മുതല്ക്കുള്ള തലമുറകളിലെല്ലാംതന്നെ ഈശ്വരാനുഗ്രഹത്താൽ മഹാവൈദ്യന്മാർ നിരവധി ഈ കുടുംബത്തിൽ ജന്മംകൊണ്ടിട്ടുണ്ട്. 19-ാം നൂറ്റാണ്ടിന്റെ അവസാനകാലത്ത് ജീവിച്ചിരുന്ന കൊച്ചികോവിലകം വൈദ്യനായിരുന്ന കുഞ്ചപ്ഫൻ (ഋഷികുമാരൻ നമ്പൂതിരി-പരീക്ഷിത്ത് രാമവർമ്മത്തമ്പുരാന്റെ ജനനത്തിനു പിന്നിൽ ഇദ്ദേഹത്തിന്റെ ചികിത്സാവൈഭവമായിരുന്നു)അദ്ദേഹത്തിന്റെ സഹോദരനായിരുന്ന നീലാണ്ടപ്ഫൻ(നീലകണ്ഠൻ നമ്പൂതിരി-ഇദ്ദേഹം മരണലക്ഷണം പറയുന്നതിൽ അഗ്രഗണ്യനായിരുന്നുവെന്ന് വിദ്വാൻ മങ്കുളങ്ങര കുഞ്ഞൻ വാരിയർ രേഖപ്പെടുത്തിയിട്ടുണ്ട്) എന്നിവരുടെ അപദാനങ്ങൾ കുടുംബത്തിലെ മുതിർന്നവർ പറയുന്നതുകേട്ടിട്ടുണ്ട്.

അടുത്ത തലമുറയിലെ നാരായണൻ നമ്പൂതിരിക്ക് തിരുവിതാംകൂർ രാജവംശത്തിലെ ഒരു കുട്ടിയെ ചികിത്സിച്ച് ഭേദമാക്കിയതിന് പട്ടും വളയും മുറജപത്തിന് മൂന്നേകാലും കോപ്പും സമ്മാനിച്ചതായി അറിവുണ്ട്. ഇദ്ദേഹത്തിന്റെ പുത്രനായിരുന്നു വൈദ്യമഠം വൈദ്യശാലയുടെ സ്ഥാപകനായിരുന്ന വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(സീനി യർ). ബഹുമുഖവ്യക്തിത്വമുണ്ടായിരുന്ന ഇദ്ദേഹം പല രംഗങ്ങളിലും തന്റെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. നീണ്ടൊരു ശിഷ്യപരമ്പരതന്നെ അദ്ദേഹത്തിനുണ്ടായിരുന്നു-ആ ശിഷ്യസമ്പത്തിലെ അവസാന കണ്ണിയായിരുന്നു വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി.  വൈദ്യന്മാർക്കിടയിൽ അന്ന് പ്രചാരം കുറവായിരുന്ന വസ്തി, സിരാവേധം, തുടങ്ങിയവയെ പുനരുദ്ധരിച്ചതിൽ വലിയ നാരായണൻ നമ്പൂതിരി(സീനിയർ)യുടെ സംഭാവന വളരെ വലുതായിരുന്നു.

ഇദ്ദേഹത്തിന്റെ പുത്രന്മാരായിരുന്ന വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(ജൂനിയർ), വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി എന്നിവരെപ്പറ്റിയുള്ള ലേഖനങ്ങളുടെ സമാഹാരമാണ് ഈ



പുസ്തകം. വേദാദ്ധ്യയനത്തിലാരംഭിച്ച്, സംസ്കൃതപഠനത്തിലൂടെയും, ആയുർവേദാഭ്യാസത്തിലൂടെയും തികഞ്ഞ ശാലാവൈദ്യന്മാരായി പരിണമിച്ച ഇവരുടെ ജീവിതരേഖയായി ഈ പുസ്തകം മാറട്ടെ.

കൈരളിയുടെ ജീവനാഡിയായ നിളാതീരത്ത് അഗ്നിഹോത്രിയുടെ യാഗ പാരമ്പര്യം കൊണ്ട് പുണ്യഭൂമിയായ തൃത്താലയിലെ മേഴത്തൂർ ഗ്രാമത്തിൽ ജന്മമെടുത്ത ഈ അശ്വിനീദേവന്മാർ, ജ്ഞാനംകൊണ്ടും കർമ്മംകൊണ്ടും പകർന്നു നൽകിയ അനുഭവങ്ങൾ പുതിയ തലമുറയെ കരുതി ഒരു പുസ്തകമാക്കണമെന്ന് നിഷ്കർഷിച്ച് ആദ്യാവസാനം വിശ്രമമില്ലാതെ പരിശ്രമിച്ചത് മഞ്ഞപ്പറ്റ പാഴിയോട്ട് അഷ്ടമൂർത്തിയാണ്. അതിനുവേണ്ടി പലരേയും നേരിട്ടുകാണാനും വിവരങ്ങൾ ശേഖരിക്കുവാനുമായി ഒട്ടനവധി യാത്രകളും അദ്ദേഹം നടത്തി. വിലയേറിയ ഏറെ സമയവും അദ്ദേഹം ഇതിനായി മാറ്റിവെച്ചു. അതിനുള്ള നന്ദി വാക്കുകളിൽ ഒതുങ്ങുന്നതല്ല. ഞങ്ങൾ ആവശ്യപ്പെട്ടപ്പോൾ സന്തോഷത്തോടെ കുറിപ്പുകളും സ്മരണകളും അയച്ചു തന്നവർക്കും (അതിൽ പലരും നമ്മെ വിട്ടുപോയി. അവർക്ക് പ്രത്യേകം പ്രണാമം) നന്ദി അറിയിക്കുന്നു. അതുപോലെ അഷ്ടമൂർത്തിയോട് തോളോട് തോൾ ചേർന്നുനിന്ന് ഈ ഒരു ശ്രമം വിജയിപ്പിച്ച അവണാവ് നാരായണൻ, ഈ പുസ്തകത്തിനായി ടൈപ്പിങ്ങ് അടക്കമുള്ള ജോലികൾ സന്തോഷത്തോടെ ഏറ്റെടുക്കുകയും പോരായ്മകൾ ചൂണ്ടിക്കാണിച്ചുതരികയും ചെയ്ത ഒരുപുലാശ്ശേരി രാജേഷ്, ലേഖനങ്ങൾ വായിച്ച് തെറ്റുതിരുത്തിത്തന്ന ടി.എസ്.രാമൻ ഭട്ടതിരിപ്പാട്, പ്രിന്റിങ്ങ് ഉത്തരവാദിത്തത്തോടെ ചെയ്തുതന്ന ശ്രീകാന്ത്, ഓട്ടൂർ പ്രസ്സ് പട്ടാമ്പി എന്നിവർക്കും കൃതജ്ഞത രേഖപ്പെടുത്താതെ ഈ കുറിപ്പ് പൂർണ്ണമാവുന്നില്ല.

വൈദ്യമഠം കുടുംബത്തിനുവേണ്ടി,

വൈദ്യമഠം സുബിൻ നമ്പൂതിരി.

# രണ്ട് ശാലാവൈദ്യന്മാർ





# വൈദ്യമഠത്തെ സ്മരിക്കുമ്പോൾ

ഡോ.പി.കെ.വാരിയർ,
മാനേജിങ് ട്രസ്റ്റി & ചീഫ് ഫിസിഷ്യൻ,
കോട്ടയ്ക്കൽ ആര്യവൈദ്യശാല.

**കേ**രളത്തിന്റെ ആയുർവേദ പൈതൃകത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ വൈദ്യമഠത്തിലെ പരമ്പരയ്ക്ക് സവിശേഷമായ പ്രാധാന്യമുണ്ട്. വൈദികർ നേതൃത്വം നൽകുന്ന സ്ഥാപനങ്ങളെയാണ് 'മഠങ്ങൾ' എന്ന് വിശേഷിപ്പിക്കുക. വൈദിക പാരമ്പര്യത്തെയും ചികിത്സാപാരമ്പര്യത്തെയും സമന്വയിപ്പിക്കുന്ന ധാരയെയാണ് വൈദ്യമഠം പ്രതിനിധാനം ചെയ്യുന്നത്. അതുകൊണ്ടുതന്നെ ഈ രീതി പ്രത്യേക ശ്രദ്ധ അർഹിക്കുന്നു.

മധ്യകേരളത്തിൽ നടന്നിരുന്ന യജ്ഞങ്ങളിൽ വൈദ്യമഠത്തിലെ അംഗങ്ങൾക്ക് സവിശേഷമായ സ്ഥാനവും ഉത്തരവാദിത്വങ്ങളും ഉണ്ടായിരുന്നു. യജ്ഞശാലകളിലെ വൈദ്യന്മാരായി വൈദ്യമഠം കുടുംബാംഗങ്ങൾ സേവനമനുഷ്ഠിച്ചിരുന്നു. യജ്ഞം ആരംഭിച്ചു കഴിഞ്ഞാൽ യജ്ഞത്തിൽ സംബന്ധിക്കുന്ന വൈദികർ ശാലകളിൽത്തന്നെ പൂർണസമയവും ഉണ്ടാകണമെന്ന നിഷ്കർഷ ഉള്ളതിനാലാണ് യാഗശാലകളിൽ വൈദ്യന്റെ സേവനം നിർദ്ദേശിക്കപ്പെട്ടിരുന്നത്.

## വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി അദ്ദേഹത്തിന്റെ പിതാവ് അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(സീനി യർ) യുടെ കീഴിലായിരുന്നു വൈദ്യം പഠിച്ചത്. അച്ഛന്റെ കൂടെയുള്ള യാത്രകളും തൊടികളിൽനിന്ന് ശേഖരിക്കുന്ന ഔഷധസസ്യങ്ങളെക്കുറിച്ചുള്ള പരിജ്ഞാനവും അദ്ദേഹത്തിലെ വൈദ്യനെ രൂപപ്പെടുത്തി. അച്ഛനോടൊപ്പം രോഗികളെ ചികിത്സിക്കാൻ വിവിധ സ്ഥലങ്ങളിലേക്ക് നടത്തിയ യാത്രകൾ വേണ്ടത്ര പ്രായോഗിക പരിശീലനത്തിന് അവസരം നൽകി. അച്ഛൻ



തിരുമേനി യാത്രകളുമായി സ്ഥലത്തില്ലാതെ വന്ന അവസരങ്ങളിൽ മകൻ തിരുമേനി ചികിത്സകനായി മാറേണ്ട അവസ്ഥ വരികയും ചെയ്തു. ഒറ്റയ്ക്ക് കാര്യങ്ങൾ നിർവ്വഹിക്കുവാൻ ആത്മവിശ്വാസംപകർന്ന പാഠശാലകളായിരുന്നു ഇത്തരം സന്ദർഭങ്ങൾ എന്ന് അദ്ദേഹം പറയുമായിരുന്നു.

ആയുർവേദത്തിൽ മാത്രമായി ഒതുങ്ങുന്നതായിരുന്നില്ല വൈദ്യമഠത്തിന്റെ അറിവുകൾ. സംസ്കൃതം, വേദം, പുരാണങ്ങൾ, ഭാരതീയകലകൾ, ക്ലാസിക്കൽ കലകൾ തുടങ്ങിയ വൈവിധ്യപൂർണമായ മേഖലകളിൽ പ്രാമാണികനായിരുന്നു അദ്ദേഹം. മുൻകാലങ്ങളിൽ ബ്രാഹ്മണകുടുംബങ്ങളിലെ വൈദ്യന്മാർ അവരവരുടെ ഇല്ലങ്ങളിൽ വെച്ചു മാത്രമേ ചികിത്സാവൃത്തി ചെയ്തിരുന്നുള്ളൂ. എന്നാൽ, വൈദ്യമഠം ഈ രീതിയെ അടിമുടി തിരുത്തിയെഴുതി. ചികിത്സിക്കുന്നതിനും വൈദ്യസംബന്ധമായ വിഷയങ്ങളിൽ ക്ലാസുകൾ എടുക്കുന്നതിനും പ്രഭാഷണങ്ങൾക്കുമായി അദ്ദേഹം നിരന്തരമായി യാത്രകൾ ചെയ്തുകൊണ്ടിരുന്നു.

## വൈദ്യമഠത്തിന്റെ ചികിത്സാവഴികൾ

ചികിത്സയുടെ വഴികളിൽ വൈദ്യമഠം തന്റേടത്തോടെ ഇടപെട്ട രീതികൾ പലതാണ്. കുഷ്ഠരോഗബാധിതനായ ഒരാൾക്ക് രസായനചികിത്സ നടത്തിയത് അതിലൊന്നാണ്. ചികിത്സയുടെ ഒരു ഘട്ടത്തിൽ രോഗി ഛർദിച്ചത് രക്തമായിരുന്നു. സാധാരണഗതിയിൽ വൈദ്യൻ പതറിപ്പോകാവുന്ന സാഹചര്യമായിരുന്നു അത്. എന്നാൽ അസാമാന്യമായ വിപദിധൈര്യത്തോടെ സാഹചര്യങ്ങൾ അഭിമുഖീകരിച്ച് പിതാവിനോടൊപ്പംനിന്ന് അദ്ദേഹം ചികിത്സ പൂർത്തിയാക്കി.

ചെമ്പൈ വൈദ്യനാഥഭാഗവതരുടെ ശബ്ദം നിലയ്ക്കുകയും ഇനി കച്ചേരികൾ നടത്തുവാൻ കഴിയാതെ വരുമെന്ന് അദ്ദേഹം ആകുലപ്പെടുകയും ചെയ്തപ്പോൾ സധൈര്യം ചികിത്സ ഏറ്റെടുത്തത് വൈദ്യമഠമായിരുന്നു. ഭാഗവതർക്ക് ശബ്ദം തിരിച്ചുകിട്ടുകയും ഗുരുവായൂർ ക്ഷേത്രസന്നിധിയിൽ അദ്ദേഹം നിറഞ്ഞ കണ്ണുകളോടെ സംഗീതക്കച്ചേരി നടത്തുകയും ചെയ്തു. വാതശോണിതത്തിന്റെ ചികിത്സയിൽ *ബോധിവൃക്ഷത്തിന്റെ തൊലി കഷായംവെച്ച് തേൻ ചേർത്ത് ഉപയോഗിച്ചാൽ രോഗശമനം ഉണ്ടാകുമെന്ന്



വൈദ്യമഠം നിരീക്ഷിച്ചിരുന്നു. അതുപ്രകാരം നിരവധി രോഗികൾക്ക് അദ്ദേഹത്തിന്റെ ചികിത്സയിലൂടെ ആശ്വാസം ലഭിക്കുകയും ചെയ്തിരുന്നു.

**ബോധിവൃക്ഷകഷായന്തു പ്രപിബേന്മധുനാ സഹ*
*വാതരക്തം ജയത്യാശു ത്രിദോഷമപി ദാരുണം*

രോഗബാധിതനായി മുൻപിൽ എത്തിയ രോഗിയുടെ ചുറ്റുപാടുകളെക്കുറിച്ചും സാമ്പത്തിക സ്ഥിതിയെക്കുറിച്ചും അദ്ദേഹം ശ്രദ്ധാലുവായിരുന്നു. രോഗിക്ക് താങ്ങാൻ കഴിയാവുന്ന രീതിയിൽ ചികിത്സാച്ചെലവുകൾ ഒതുക്കിനിർത്തുവാൻ അദ്ദേഹം നിഷ്കർഷിച്ചിരുന്നു.

ഇപ്പോൾ ആയുർവേദ ചികിത്സയ്ക്കായി എത്തിച്ചേരുന്ന രോഗികൾക്ക് ആയുർവേദത്തോടൊപ്പം പ്രകൃതി ജീവനത്തിന്റെയും യോഗശാസ്ത്രത്തിന്റെയും പാഠങ്ങൾ മനസ്സിലാക്കിക്കുവാൻ നാമെല്ലാവരും ശ്രദ്ധിക്കാറുണ്ട്. എന്നാൽ, വൈദ്യമഠം ചികിത്സിച്ചിരുന്ന കാലത്ത് നവീനമായ ഈ ചിന്ത പ്രസരിപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചിരുന്നു. പ്രാണൻ, ഉദാനൻ, വ്യാനൻ, സമാനൻ, അപാനൻ എന്നീ പഞ്ചവായുക്കളുടെ സഞ്ചാരത്തെക്കുറിച്ച് അദ്ദേഹം വ്യക്തമായ പഠനം നടത്തിയിട്ടുണ്ട്. പക്വാശയത്തിൽ സ്ഥിതിചെയ്യുന്ന അപാനവായുവിന് സംഭവിക്കുന്ന വൈഗുണ്യമാണ് നിരവധി ആരോഗ്യപ്രശ്നങ്ങൾക്ക് കാരണമാകുന്നതെന്ന് അരനൂറ്റാണ്ടിനു മുമ്പുതന്നെ വൈദ്യമഠം യുക്ത്യധിഷ്ഠിതമായി പ്രതിപാദിച്ചിട്ടുണ്ട്. അപാനവായുവിന്റെ പ്രവാഹത്തിലെ അസന്തുലിതാവസ്ഥ പരിഹരിക്കുവാൻ പ്രാണായാമം പരിശീലിക്കേണ്ടതിന്റെ ആവശ്യകതയെ അദ്ദേഹം ഓർമ്മപ്പെടുത്തി.

## ആര്യവൈദ്യശാലയും വൈദ്യമഠവും

കോട്ടയ്ക്കൽ ആര്യവൈദ്യശാലയുമായി വൈദ്യമഠം അടുത്ത സൗഹൃദബന്ധം പുലർത്തിപ്പോന്നു. വൈദ്യരംഗത്ത് പുത്തനുണർവ് പ്രസരിപ്പിക്കുന്നതിനും വൈദ്യന്മാർക്ക് ആശയസംവാദത്തിന് ഉതകുന്ന പൊതുവേദി സൃഷ്ടിക്കുന്നതിനുമായി വിഭാവനം ചെയ്തവയാണ് ആര്യവൈദ്യശാലയുടെ ആയുർവേദ സെമിനാറുകൾ. ആയുർവേദ രംഗത്തേയും ഇതര വൈദ്യരംഗത്തേയും പ്രഗല്ഭമതികൾ ഈ സെമിനാറുകളിൽ സജീവമായി





*അഷ്ടവൈദ്യൻ*
*വൈദ്യമഠം നാരായണൻ നമ്പൂതിരി*

പങ്കെടുത്തുപോന്നു. വൈദ്യമഠം ജീവിച്ചിരുന്ന കാലയളവിൽ കോട്ടയ്ക്കൽ സെമിനാറുകളിൽ പ്രബന്ധാവതാരകനായും ചർച്ചയ്ക്ക് നേതൃത്വം നൽകിയും അദ്ദേഹം നിറഞ്ഞുനിന്നു. ഇപ്പോൾ ശ്രീ ഋഷികുമാരൻ നമ്പൂതിരി സെമിനാറുകളിൽ പങ്കെടുത്ത് ആ പാരമ്പര്യം നിലനിർത്തിക്കൊണ്ടിരിക്കുന്നു.

അവിടെ വൈദ്യശാലയിൽ ഫാക്ടറി വിപുലീകരണത്തിനായി വലിയ അടുപ്പുകൾ സ്ഥാപിക്കേണ്ട ആവശ്യം വന്നപ്പോൾ ആര്യവൈദ്യശാലയുമായി അക്കാര്യം ചർച്ചചെയ്തിരുന്നു. അടുപ്പുകളുടെ വ്യാസവും വലുപ്പവും നിർണയിക്കുന്നതിനായി അന്ന് മരാമത്ത് ജോലികൾക്ക് നേതൃത്വം നൽകിയിരുന്ന എന്റെ മരുമകൻ ശ്രീ പി. രാഘവവാരിയരെ മേഴത്തൂരിലേയ്ക്ക് അയച്ചിരുന്നതും എല്ലാ കാര്യങ്ങളും ഭംഗിയായി നിർവഹിച്ചതും ഓർമ്മിക്കുകയാണ്.

ആഗോളതലത്തിൽ ആയുർവേദത്തിന് പ്രശസ്തിയും പ്രാധാന്യവും ലഭിച്ചുകൊണ്ടിരിക്കുന്ന കാലമാണിത്. ലോകത്തിന്റെ പല ഭാഗത്തു നിന്നും ആയുർവേദത്തെ ഉൾക്കൊള്ളുന്നതിനായി പലരും വന്നുകൊണ്ടിരിക്കുന്നു. ആയുർവേദത്തിന് ശോഭനമായ ഒരു കാലം സൃഷ്ടിക്കുന്നതിന് നമുക്ക് മുൻപേ നടന്നുപോയ നിരവധി മഹാന്മാർ വഹിച്ചിട്ടുള്ള പങ്ക് മഹത്തരമാണ്. ഇത്തരത്തിൽ ആയുർവേദത്തിന്റെ വളർച്ചയ്ക്കും നവീകരണ



ത്തിനും വലിയ സംഭാവനകൾ നൽകി എന്നതാണ് അഷ്ടവൈദ്യൻ വൈദ്യ മഠം വലിയ നാരായണൻ നമ്പൂതിരിയുടെ പ്രാധാന്യം.

അഗാധമായ പാണ്ഡിത്യം, അനുപമായ കർമ്മകുശലത, ചികിത്സാവഴി കളിലെ തന്റേടം, ദീനാനുകമ്പ തുടങ്ങിയ നിരവധി നന്മകൾ നിറഞ്ഞു നിന്ന വൈദ്യമഠത്തിന്റെ ദീപ്തമായ ഓർമ്മകൾക്കുമുമ്പിൽ ആദരാഞ്ജ ലികൾ അർപ്പിക്കുന്നു▲





# മഹൻ വൈദ്യമഠം

എം.കെ.ബി.നമ്പൂതിരിപ്പാട്,
കൂടല്ലൂർ മന

**എ**ന്റെ ചെറുപ്പത്തിൽ 'വൈദ്യമഠം' എന്നു വെച്ചാൽ അച്ഛൻ വൈദ്യമഠമായിരുന്നു. അതായത് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയർ എന്നർത്ഥം. അദ്ദേഹവും ഒരു ശിഷ്യൻ കൂടെയും ഉണ്ടാവും. ഇല്ലത്ത് താമസവും ചതുരംഗവും മറ്റുമായി കൂടും.

മഹൻ വൈദ്യമഠം അഥവാ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ജൂനിയറിനെ പരിചയമാവുന്നത് പൂമുള്ളിവെച്ചാണെന്നു തോന്നുന്നു. പൂമുള്ളി രാമപ്ഫൻ അഥവാ രാമൻ നമ്പൂതിരിപ്പാട് എന്റെ ഏട്ടൻ ഡോക്ടർ നാരായണൻ നമ്പൂതിരിപ്പാടിന്റെ സ്നേഹിതനായിരുന്നു. പിന്നീട് ഞങ്ങൾ സഹോദരന്മാരുടെയും സ്നേഹിതനായി. കോളേജ് വിദ്യാലയം പൂട്ടിയ കാലത്ത് ഇല്ലത്തുള്ളപ്പോൾ അദ്ദേഹം കാറുമായി വന്ന്, പോകാമെന്ന് പറഞ്ഞ് കൊണ്ടുപോകും. അവിടെ വൈകുന്നേരം ആറാളുകൾ കൂടി ശീട്ടു കളിക്കുമ്പോൾ പൂമുള്ളി ഏട്ടനും (മഹൻ നമ്പൂതിരിപ്പാട്)മഹൻ വൈദ്യമഠവും കാഴ്ചക്കാരായി പ്രോത്സാഹിപ്പിച്ചുകൊണ്ടിരിക്കുക പതിവായിരുന്നു. പിന്നെ കുഞ്ഞപ്ഫന്റെ(പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാട്)കൂടെ'ബാങ്കിൽ'ഇരിക്കുമ്പോൾ വൈദ്യമഠവും നേത്രൻ മഞ്ഞപ്പറ്റയും അവിടെ ഉണ്ടാവുക പതിവാണ്. കളിയാക്കലിൽ വൈദ്യമഠം മിടുക്കനായിരുന്നുവെന്നു തോന്നിയിട്ടുണ്ട്.



പിന്നീട് പൂമുള്ളി ഭാഗവും മറ്റും കഴിയുകയും, വൈദ്യമഠത്തിന് കുട്ടികളൊക്കെ ആവുകയും ചെയ്തശേഷമാണെന്നു തോന്നുന്നു, വിസ്തരിച്ച് ചികിത്സ ആരംഭിച്ചത്. അദ്ദേഹം കുഞ്ഞപ്ഫനുമായി അഷ്ടാംഗഹൃദയവും മാതംഗലീലയും വിസ്തരിക്കുകയും മറ്റും ചെയ്തിരുന്നുവെന്നും കേട്ടിട്ടുണ്ട്.

രാമപ്ഫന് വാതം വളരെ അധികമായശേഷം ഒരു ദിവസം വൈദ്യമഠം എന്നോടു പറഞ്ഞു, വിസ്തരിച്ചൊന്നു ചികിത്സിച്ചാൽ ഭേദമാവുമെന്നു തോന്നുന്നു, എന്ന്. ഞാൻ രാമപ്ഫനോട് വൈദ്യമഠം പറഞ്ഞത് വിവരിച്ച്, ഒന്നു ശ്രമിച്ചാലോ എന്നു പറഞ്ഞുനോക്കി. മാറും എന്നു തീർച്ചയുണ്ടെ



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (സീനിയർ) യുടെ ഷഷ്ടിപൂർത്തി ഫോട്ടോ–1942*

ങ്കിൽ ആവാം എന്നാണദ്ദേഹം പറഞ്ഞത്. ഈ വിവരം വൈദ്യമഠത്തിനോട് പറഞ്ഞു. അപ്പോൾ അദ്ദേഹം 'അങ്ങിനെ ഒരു വൈദ്യനും സാധാരണ പതിവില്ലല്ലോ, പ്രത്യേകിച്ച് ഇങ്ങിനെ ഒരു പഴകിയ വാതം' എന്നും പറഞ്ഞു. പക്ഷെ, അങ്ങിനെയും മഹൻ വൈദ്യമഠം ഒരിക്കൽ ഒപ്പിച്ചു.



ഞാനൊരിക്കൽ എന്റെ സഹോദരീഭർത്താവായ വക്കീൽ കോഴിശ്ശേരി നമ്പൂതിരിപ്പാടിന്റെ ഒറ്റപ്പാലത്തെ വീട്ടിൽ ചെന്ന് വർത്തമാനം പറയുന്ന കൂട്ടത്തിൽ ഒറ്റപ്പാലം സബ്ജഡ്ജി രാമനാരായണനാണെന്നും, അദ്ദേഹം അടുത്തുതന്നെയാണ് താമസമെന്നും പറഞ്ഞപ്പോൾ ഞാനദ്ദേഹത്തിന്റെ വീട്ടിൽ പോയി. വർത്തമാനം പറഞ്ഞ കൂട്ടത്തിൽ, അദ്ദേഹത്തിന് കഴുത്തിന് സുഖക്കേടുവന്ന് ഷൊർണ്ണൂർ ആയുർവ്വേദ സമാജത്തിൽ പോയപ്പോൾ വൈദ്യമഠം തിരുമേനി ചികിത്സ നിശ്ചയിച്ചുവെന്നും ദീനം പൂർണ്ണമായി മാറ്റിത്തരാമെന്ന് ഉറപ്പു നൽകിയതായും അതുപോലെത്തന്നെ സംഭവിച്ചതായും പറഞ്ഞു. പിറ്റേന്ന് ഞാൻ പൂമുള്ളിക്കു പോകുമ്പോൾ സ്കൂളിന്റെ അവിടെ ഒരു വെളിച്ചപ്പാടും മറ്റും ഉണ്ടായിരുന്നു. അവിടെ കുഞ്ഞപ്ഫനും വൈദ്യമഠവും ഉണ്ടായിരുന്നു. വർത്തമാനം പറയുന്ന കൂട്ടത്തിൽ രാമനാരായണന് ദീനം മാറ്റിക്കൊടുക്കാമെന്ന് ഉറപ്പുകൊടുത്തതായി പറഞ്ഞുവെന്നും അങ്ങിനെ പതിവില്ലല്ലോ എന്നു പറഞ്ഞപ്പാൾ 'അങ്ങിനെ പറയുക പറ്റി' എന്നാണ് വൈദ്യമഠം പറഞ്ഞത്.

വൈദ്യമഠം പറയാറുണ്ട് ഒറ്റമരുന്നുകൊണ്ട് ദീനം ചികിത്സിക്കണമെന്ന്. അതിനു കാരണം, എനിക്കു തോന്നിയതിതാണ്. സാധാരണ മരുന്നുകളെല്ലാം'സഹസ്രയോഗ'പ്രകാരം ഉണ്ടാക്കുന്നതാണ്. അതെല്ലാം പണ്ടുള്ളവർ പഠിച്ച്, പരീക്ഷിച്ച് നിർദ്ദേശിച്ചതാവണം. പക്ഷെ രണ്ടു മരുന്നുകൾ ചേർത്താൽ രണ്ടിന്റെയും അല്ലാതെ മൂന്നാമതൊരു ഫലം കാണാൻ സാദ്ധ്യതയുണ്ട്. അതെന്താണെന്നറിയുകയുമില്ല.

ഇല്ലത്ത് ഒരു വിശേഷത്തിന് മഹൻ വൈദ്യമഠം പുറത്തിരിക്കുമ്പോൾ എന്നോട് 'എന്താ നമ്പൂരിക്കൊരു ക്ഷീണം. എന്തെങ്കിലും നോക്കണോ'എന്നു ചോദിച്ചു. ഞാൻ പറഞ്ഞു, ഒരു പക്ഷെ മഞ്ചേരി കോടതിയിൽ ഹോട്ടൽ ഭക്ഷണവുമായി കഴിഞ്ഞിരുന്നതുകൊണ്ടാകാമെന്നും കുട്ടനും(വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി)അതു പറഞ്ഞുവെന്നും പറഞ്ഞു. എന്നാൽ കുട്ടനെ വിളിക്കുക എന്ന് വൈദ്യമഠം പറഞ്ഞ



തനുസരിച്ച് അദ്ദേഹം അകത്തുനിന്ന് വന്നു. എന്താണ് നമ്പൂതിരിക്ക് വേണ്ടത് എന്ന് മഹൻ വൈദ്യമഠം കുട്ടൻ വൈദ്യമഠത്തിനോടു ചോദിച്ചു. അപ്പോൾ അഗസ്ത്യരസായനവും കൗടജത്രിഫലയുംകൂടി കഴിക്കാം എന്നു പറഞ്ഞതും ഉടനെ വന്നു എന്തിനാ കൂട്ടണ്? എന്ന്. കുട്ടൻ ഒന്നും പറയാതെ നിന്നു. അപ്പോൾ എന്നാൽ അങ്ങിനെ മതി എന്നും പറഞ്ഞു. അങ്ങിനെ ഞാൻ മരുന്നു കഴിക്കുകയുണ്ടായി.

പിന്നെ ഒരിക്കൽ എന്തോ പറയുന്നകൂട്ടത്തിൽ മഞ്ഞളിനെപ്പറ്റിയായി. അപ്പോൾ വൈദ്യമഠം പറഞ്ഞു അതിന്റെ പേരുതന്നെ സൂര്യന്റെ ശത്രു എന്നർത്ഥം വരുന്ന'ഹരിദ്ര'എന്നൊ മറ്റൊ ആണെന്നും അതുകൊണ്ട് സൂര്യവെളിച്ചം തട്ടിയാൽ മഞ്ഞളിന്റെ ഗുണം കുറയുമെന്നും അതുകൊണ്ട് മഞ്ഞൾ രാത്രി പറിച്ച് പാത്രത്തിലാക്കി അടച്ചുവെച്ച് ആവശ്യത്തിനെടുക്കുകയാണ് പതിവെന്നും-അതിനൊരു ഉദാഹരണവും പറഞ്ഞു. മുണ്ടിൽ മഞ്ഞളായാൽ വെള്ളത്തിൽ മുക്കി വെയിലത്തിട്ടാൽ മഞ്ഞനിറം പോകുമത്രെ. ഞാനതു ധരിച്ചിരുന്നില്ല, പരീക്ഷിച്ചുനോക്കിയിട്ടുമില്ല.

പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാടും മറ്റും മദ്രാസിൽ താമസമാക്കിയശേഷം ഞാനൊരിക്കൽ അവിടെ പോയ കാലത്ത് വാസുദേവൻ നമ്പൂതിരിപ്പാടും വൈദ്യമഠവും ഞാനും കൂടി കാഞ്ചി-കാമകോടി സ്വാമിയാരെ കാണാൻ പോയി. വഴിക്കുവെച്ച് അദ്ദേഹം പറഞ്ഞതാണിത്. അതിനുമുമ്പ് അതുപോലെ പോയപ്പോൾ, വൈദ്യമഠം സ്വയം പരിചയപ്പെടുത്തിയപ്പോൾ എവിടെയാണെന്നു മനസ്സിലാക്കിക്കാൻ ഒടുവിൽ കൂടല്ലൂരടുത്താണെന്നു പറഞ്ഞപ്പോൾ അവിടെ ഒരു പതഞ്ജലി പ്രതിഷ്ഠയില്ലെയെന്നും, തൊഴാൻ ഒരു മന്ത്രമുള്ളത് എന്താണെന്നന്വേഷിക്കുകയും ചെയ്തു. 'യോഗേന ചിത്തസ്യ'എന്നാണെന്നു പറഞ്ഞപ്പോൾ അതോർമ്മയുള്ളതായും അതേപോലെ ഒരു പ്രതിഷ്ഠ കാഞ്ചീമഠത്തിലുള്ളത് കാണിച്ചുകൊടുക്കാൻ ശിഷ്യരോടേർപ്പാടാക്കിയതും പറഞ്ഞു. ദക്ഷിണാമൂർത്തിയാണ് വൈദ്യമഠത്തിന്റെ ഉപാസനാമൂർത്തിയെന്നു പറഞ്ഞപ്പോൾ,





*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ)*

അഷ്ടകം തോന്നുമോ എന്നു ചോദിച്ചു. ഒരു ശ്ലോകം കുറച്ചു ചൊല്ലിയപ്പോൾ നിർത്താൻ പറഞ്ഞ്, ശിഷ്യരെ വിളിച്ച് ഇങ്ങനെയാണ് ചൊല്ലേണ്ടതെന്നു പറഞ്ഞുവത്രെ. വൈദ്യമഠം പറഞ്ഞത്, സ്വാമിയാരുടെ രാജ്യ പര്യടനത്തിൽ വടക്കാഞ്ചേരിയും കൂടല്ലൂരും താമസമുണ്ടായതായും അന്ന് നമ്പൂതിരിമാർ സംസാരിച്ചിരുന്ന ഭാഷയിൽ സ്വാമിയാർ വർത്തമാനം പറയുമെന്നും വൈദ്യമഠം പറയുകയുണ്ടായി.



എന്റെ കുഞ്ഞുണ്ണിയപ്ഫൻ, കുറൂരെ മരുമഹൻ വലിയ ആൾ, മഹൻ വൈദ്യമഠത്തിന്റെ ഒപ്പക്കാരനും കൂട്ടുകാരനുമായിരുന്നു. കുഞ്ഞുണ്ണിയ പ്ഫന് 1983-ലോ മറ്റോ മസ്തിഷ്ക രക്തസ്രാവമുണ്ടായി കിടപ്പിലായപ്പോൾ ആദ്യമെത്തിയത് വൈദ്യമഠമായിരുന്നു. ഇല്ലത്ത് അമ്മ മാത്രം. കുഞ്ഞു ണ്ണ്യപ്ഫന്റെ അനുജൻ ഒറ്റപ്പാലത്ത്. ഇല്ലത്തുകൊണ്ടുവന്ന് ചികിത്സ നോക്കി. പിറ്റേന്ന് ഉച്ചയ്ക്ക് മരിക്കുമ്പോഴും സംസ്കാരത്തിന് ഓതിക്കനെ വിളിക്കലും മറ്റും വൈദ്യമഠംതന്നെയായിരുന്നു. ഞാൻ വൈകുന്നേരം ഇല്ലത്തെത്തി. സംസ്കാരം കഴിയുമ്പോൾ രാത്രി സുമാർ 12 മണിയൊക്കെ കഴിഞ്ഞിരുന്നു. അപ്പോൾ ഞാൻ പറഞ്ഞു, വൈദ്യമഠത്തിന്റെ പ്രായവും മറ്റും നോക്കണ്ടെ, ഇങ്ങിനെ ഒറക്കമൊഴിക്കുകയും മറ്റും ആയാൽ- അപ്പോൾ അദ്ദേഹം പറഞ്ഞു.

''എനിക്ക് പഴയതൊക്കെ ഓർമ്മവന്നു. ഞാനിവിടെ നിൽക്കുകയായി രുന്നു. അപ്പോൾ അച്ഛൻ നമ്പൂതിരി(എന്റെ മുത്തച്ഛൻ)വിളിച്ചു. അടുത്തു ചെന്നപ്പോൾ പറഞ്ഞു, ഇവിടെയാണ് വൈദ്യമഠം പഠിക്കുക എന്നറിയില്ലെ? നാളെ തുടങ്ങുകയായി. കുഞ്ഞുണ്ണിയും ഉണ്ടാകും. അയാളെ കൊണ്ടു നടക്കണം. കുഞ്ഞുണ്ണ്യപ്ഫന്റെ സ്വഭാവം കുറച്ചസാധാരണമായിരുന്നു. അതുകൊണ്ടാണ് കൊണ്ടുനടക്കണമെന്നു പറഞ്ഞത്. എനിക്കു സഹായ കമായി ഒരുകാര്യം വൈദ്യമഠം പറഞ്ഞതോർക്കുന്നു. എന്റെ മുത്തച്ഛന്റെ മുത്തപ്ഫൻ വാസുദേവശാസ്ത്രികൾ എന്നാണറിയപ്പെട്ടിരുന്നത്. സാധാ രണ നമ്പൂതിരിമാരെ ശാസ്ത്രികൾ എന്നു പറയാറില്ലല്ലൊ, പരദേശികൾക്കാ ണല്ലൊ ആപേര്. അതെങ്ങിനെ വന്നുവെന്നു പറഞ്ഞു. അദ്ദേഹത്തിന്റെ വ്യാകരണ പാണ്ഡിത്യം കേട്ട് തമിഴ്നാട്ടിലൊരിടത്തേയ്ക്ക് വാക്യാർത്ഥ ത്തിന് വിളിച്ചു. സാധാരണ മൂന്നു-നാലു ഗ്രന്ഥങ്ങളാണ് വാക്യാർത്ഥ ത്തിന് പ്രയോഗിക്കുക. പക്ഷെ തമിഴർ ഒരു ഗ്രന്ഥം സ്വന്തമായുണ്ടാക്കി. വാക്യാർത്ഥം തുടങ്ങിയത് അതിലെ ഒരു ചോദ്യത്തിൽനിന്നായിരുന്നു. മുത്തപ്ഫൻ ഒന്നു പരുങ്ങി; പിന്നെ പറഞ്ഞു. ''അതുനോക്കിയിട്ടുണ്ട്.



ഗ്രന്ഥം കാണട്ടെ''എന്ന്. അവർക്കു ചിരിവന്നു, പക്ഷെ കൊടുത്തു. ഒന്നു മിറച്ചുനോക്കിയിട്ട് ''ഓ ഇതു കണ്ടിട്ടുണ്ട്, ചോദിക്കാം''. അദ്ദേഹത്തിന് ഫോട്ടോഗ്രാഫിക് മെമ്മറി ഉണ്ടായിരുന്നുവത്രെ. വാക്യാർത്ഥം കഴിഞ്ഞ പ്പോൾ അവർ പറഞ്ഞുവത്രെ, ഇദ്ദേഹമാണ് യഥാർത്ഥ ''ശാസ്ത്രി കൾ''എന്ന്. ഞാൻ കൂടല്ലൂർ ഗുരുകുലത്തെപ്പറ്റി ഇപ്പോൾ ചിന്തിക്കുമ്പോൾ അതുപകാരമായി.

ചികിത്സാനുഭവത്തെപ്പറ്റി ഒന്നുരണ്ടു കഥകൾ പറയുകയുണ്ടായി. ശരിക്കും മുഴുവൻ ഓർമ്മയില്ല. ഒന്ന് തൃപ്പൂണിത്തുറനിന്ന് ഒരാൾ വന്നു. പോകേണ്ട ആളാണ്. പക്ഷെ വിവരമെല്ലാം വിസ്തരിച്ചപ്പോൾ പോയിട്ടു കാര്യമുണ്ടാവില്ലെന്നു മനസ്സിലായി. അപ്പോൾ ആട്ടെ ഇന്നു കുറച്ച് അസൗ കര്യമുണ്ട് നാളെ വിവരം വന്നു പറഞ്ഞാൽ വരാമെന്നു പറഞ്ഞു. പിറ്റന്നാൾ മരിച്ച വിവരമാണ് വന്നുപറഞ്ഞത്. ഒരു സംഭവംകൂടി-മരിക്കുമെന്നു അറിഞ്ഞ് പോകാതിരുന്ന്, മരിച്ചതായി പറഞ്ഞു. ആരാണെന്നും മറ്റും ഓർമ്മയില്ല. അതും മരിക്കുകയാണുണ്ടായത്.

പിന്നീട് കാരണമൊന്നുമില്ലാതെ ഇല്ലത്തു വരലും അമ്മയെകണ്ട് വർത്ത മാനം പറഞ്ഞുപോകലും പതിവായി. അങ്ങിനെ ഒരു തിരുവാതിരക്കാലത്ത് വന്ന് ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് കെട്ടിലങ്ങനെ നടക്കുമ്പോൾ വൈദ്യമഠം പറഞ്ഞതായി ഓർക്കുന്നു. നമ്മുടെ എല്ലാ ആചാരങ്ങളും വൈദികനും വൈദ്യനുംകൂടി ആലോചിച്ച് നിശ്ചയിച്ചതാണ്. അവിടെ ഇട്ടിരുന്ന ഊഞ്ഞാല് പിടിച്ചുംകൊണ്ട് ഇങ്ങിനെ പറഞ്ഞു-ഇത് സ്ത്രീകളുടെ ഗർഭാ ശയസ്ഥാനത്തേയ്ക്ക് വളരെ ഗുണംചെയ്യും. അതുപോലെത്തന്നെ സ്ത്രീക ളുടെ നമസ്ക്കാരവും.

കേരളസംസ്ഥാനരൂപീകരണത്തിനുശേഷം, 1958-ൽ കോടതി വെക്കേ ഷനിലാണെന്നു തോന്നുന്നു, ഒരു ദിവസം മഹൻ വൈദ്യമഠം ഇല്ലത്തു വന്ന് തൃത്താല റജിസ്ട്രാഫീസിലെ അഴിമതിയെപ്പറ്റി പറഞ്ഞു. വൈദ്യമ ഠത്തിന്റെ ഭാഗത്തിന്റെ റജിസ്റ്ററിന്റെ കാര്യത്തിൽ കാര്യസ്ഥൻ ഒരു മുസ്ലീ



മായിരുന്നാളെ (പേര് ഓർമ്മയില്ല) അയച്ചു. അയാൾ വന്നു പറഞ്ഞത് 250-ക കൈക്കൂലിയായി കൊടുക്കണമെന്നാണത്രെ. അതൊന്നും പതിവില്ലാത്തതാണെന്നും ചിലപ്പോൾ ഓണപ്പുടവ കൊടുക്കുക മാത്രമെ പതിവുള്ളൂ എന്നതുകൊണ്ടും തുപ്പൻ വൈദ്യമഠത്തിനെ അയച്ചു. അദ്ദേഹത്തിനോട്, 250-ക വൈദ്യമഠമായതുകൊണ്ടു കുറച്ചതാണെന്നും മേപ്പോയിലവും മറ്റും അതിലധികം കൊടുത്തുവെന്നും പറഞ്ഞു. അന്വേഷണത്തിൽ എല്ലാവരോടും കൈക്കൂലി ചോദിച്ചുവാങ്ങുന്നതായി അറിഞ്ഞുവെന്നും ഇതു വലിയ ബുദ്ധിമുട്ടാണെന്നും പറഞ്ഞു. ഞാനുടനെ ഒരു കത്ത് എക്സ് ബ്രാഞ്ച് സൂപ്രണ്ടിന് അയച്ചു. പിന്നീട് എന്റെ സഹോദരീ ഭർത്താവായ വക്കീൽ ഒരു സുഹൃത്തായ മേനോൻ വക്കീലിനേയും കൂട്ടി എന്നോട് പരാതി പിൻവലിച്ചാൽ തരക്കേടില്ലെന്നു പറഞ്ഞപ്പോൾ ഞാൻ നിസ്സഹായനാണെന്നും, എഴുത്ത് ഞാനയച്ചില്ലെന്നു കളവു പറയില്ലെന്നും പറഞ്ഞു. വൈദ്യമഠത്തിനോടും ആരോ അപേക്ഷിച്ചപ്പോൾ ഉള്ളിൽകൊള്ളുന്ന മറുപടി കൊടുത്തതായി പറഞ്ഞു. പിന്നീട് വൈദ്യമഠം ജില്ലാ റജിസ്ട്രാറാഫീസിൽ റജിസ്ട്രർ നടത്തിയതായി പറഞ്ഞു. അച്ഛൻ വൈദ്യമഠം നിര്യാതനായശേഷം പിണ്ഡദിവസമോ അതുകഴിഞ്ഞോ ഞാൻ വൈദ്യമഠത്തിൽ പോയപ്പോൾ അവിടെ അന്ന് അന്വേഷണ ഉദ്യോഗസ്ഥൻ വന്നതായും മറ്റും പറഞ്ഞു. റജിസ്ട്രാർക്ക് പിന്നീട് എന്തോ ശിക്ഷ കിട്ടിയതായും കേട്ടു▲





# ജീവിത പന്ഥാവിൽക്കൂടി ആത്മവിശ്വാസത്തോടെ സഞ്ചരിച്ച മഹാൻ

കരങ്ങാട്
പരമേശ്വരൻ ഭട്ടതിരിപ്പാട്

**വൈ**ദ്യമഠത്തിൽ നാരായണൻ എന്ന പേര് പാരമ്പര്യമായി വരുന്നു. വലിയ അച്ഛൻ വൈദ്യമഠത്തിന് നാരായണൻ എന്നായിരുന്നുവല്ലോ പേര്. അദ്ദേഹത്തിന്റെ മുത്തച്ഛന്റെ പേര് അതായിരിക്കാം. ഇന്ന് ആർക്കും ഓർമ്മ യില്ല, ഊഹിക്കാമെന്നു മാത്രം.

അദ്ദേഹം തുടങ്ങി ഇങ്ങോട്ടുള്ള നാലു തലമുറകളിലും ഈ പാരമ്പര്യം തുടർന്നു വരുന്നു. എല്ലാവരും നാരായണൻ എന്ന പേരോടുകൂടിയവരാ കയാൽ ആളുകളെ തിരിച്ചറിയാൻ അന്നത്തെ ഭേദപ്പെട്ട നമ്പൂതിരിമാർ കണ്ടെത്തിയ ഒരു ഉപായമാണ്, ആ കാലത്തെ കുടുംബത്തിൽ അവരുടെ സ്ഥാനം കൂട്ടി പേരു പറയൽ. മറ്റു പല ഇല്ലങ്ങളിലും ഈ സമ്പ്രദായം നിലനിന്നിരുന്നു, ആ പേരോടുകൂടി ആളെ പരിചയപ്പെടുത്തൽ ആഭാസമോ അധിക്ഷേപമോ ആയിരുന്നില്ല. അങ്ങിനെ മൂന്നു തലമുറകളിലായി വൈദ്യ മഠത്തിൽ ഒരേ പേരുകാരെ പരിചയപ്പെടുത്തുന്നു. 1.അച്ഛൻ വൈദ്യമഠം. 2.മഹൻ വൈദ്യമഠം. 3.കുട്ടൻ വൈദ്യമഠം. ചുരുക്കി യഥാക്രമം വൈദ്യൻ അച്ഛൻ, വൈദ്യൻ മഹൻ, വൈദ്യൻ കുട്ടൻ. ഈ മൂന്നു പേരും ഈ പേരിൽത്തന്നെ പ്രസിദ്ധന്മാരായിരുന്നു. ഈ മുന്നുപേരുടേയും ശരിയായ പേര് നാരായണൻ എന്നുതന്നെയായിരുന്നു. മൂന്നുപേരും മൂന്നു തലമുറ കളിൽ പ്രസിദ്ധി നേടി. ഇവരിൽ രണ്ടാമത്തെ ആളായ മഹൻ വൈദ്യമ ഠത്തിനെക്കുറിച്ചാണ് ഞാൻ പ്രസ്താവിക്കുന്നത്.

ഈ ലേഖനത്തിൽ ഇന്നത്തെ പുതിയ തലമുറക്കാർ പറയുന്നതുപോലെ



നമ്പൂതിരി എന്ന ശബ്ദം ഉപയോഗിക്കുന്നില്ല. പഴയതുപോലെ വൈദ്യ മഠം എന്നാണ്. അദ്ദേഹത്തിന്റെ പ്രസിദ്ധിയും എന്റെ പരിചയവും അതാണ്. പറയുന്നതിലെല്ലാം കുട്ടൻ വൈദ്യമഠത്തിന്റെ അച്ഛനായ മഹൻ വൈദ്യ മഠം എന്നാണ് വിവക്ഷ.

ഞാൻ വൈദ്യമഠത്തിനെ ആദ്യമായി കാണുന്നത് 1114-1115(1939-40) കാല ങ്ങളിലാണ്. അന്നു ഞാൻ ബ്രഹ്മചാരിയായിരുന്നു. ഓത്ത് ചൊല്ലുന്ന കാലം.

പോർക്കുളത്ത് ആദരിയേടം,കൊടുമുണ്ട കാഞ്ഞൂര് എന്നിവർ കരഞ്ഞാ ടിന്റെ പത്തു പുലക്കാരാണ്. ഈ മൂന്നു കുടുംബങ്ങളിൽ ഒന്നിൽ പുല വന്നാൽ ബ്രഹ്മചാരിക്ക് അടുത്തുള്ള തായമ്പാറ ചെന്ന് താമസിക്കണം. ആ കാലത്ത് തായമ്പാറയിൽ തൃക്കഴിപ്പുറത്തെ മഹളായ അമ്മയ്ക്ക് മഹൻ വൈദ്യമഠത്തിന്റെ ചികിത്സ ആയിരുന്നു. വൈദ്യമഠം മാസത്തിൽ രണ്ടു തവണ വരും.

അന്ന് വൈദ്യമഠം വളരെ ചെറുപ്പമായിരുന്നു. സുമുഖനും ശ്രീത്വവു മുള്ള വ്യക്തി. നല്ല വെളുത്ത ശരീരം. അത് നല്ല ഭംഗിയുള്ളതും ഓജസ്സു ള്ളതുമാണ്. കുടുമ എടത്തുവശം ചെരിച്ച് ചീകീ മിനുക്കിയിരിക്കും. തടിച്ച ശരീരമാണെങ്കിലും നല്ലഭംഗിയുണ്ട്. ഏതു സദസ്സിലും കയറിച്ചെന്നാൽ ഈ വ്യക്തി ആര് എന്ന് ചോദിക്കും. അത്തരത്തിലാണ് മുഖശ്രീ. പച്ചക്ക രയുള്ള ഖദർ മുണ്ടും വേഷ്ടിയും. ഷർട്ട് ഉണ്ടോ എന്ന് ഓർമ്മയില്ല. ഏതാ യാലും തായമ്പാറ വന്നാൽ ഷർട്ട് ഊരും. അകത്തേക്ക് കടക്കാൻ ഷർട്ട് വയ്യല്ലോ.

എങ്ങനെയാണ് വരുന്നത്, പോകുന്നത്, എന്നകാര്യം ഓർമ്മയില്ല. വാഹന സൗകര്യങ്ങൾ ഒന്നും ഇല്ല. ആ കാലമായിരുന്നു. രാവിലെ ഒമ്പതു മണിക്കുശേഷം വരും. ചികിത്സ നിശ്ചയിച്ച് മടങ്ങിപ്പോകും. ആ അമ്മ യുടെ ഒരു മകൾക്കും ചികിത്സയുണ്ടായിരുന്നു. 1118-ൽ തായമ്പാറ അമ്മ മരിച്ചു. മകൾക്ക് ചികിത്സ പിന്നേയും തുടർന്നിരുന്നു. അമ്മയുടെ മരണ ശേഷം വൈദ്യമഠം ഇങ്ങോട്ടു വരവു നിർത്തി.



വൈദ്യമഠത്തിന്റെ ചെറുപ്പകാലത്തേക്ക് തിരിഞ്ഞുനോക്കുമ്പോൾ ആ കാലം ഓർമ്മയുള്ളവർ ഇന്നാരും ഉണ്ടാവുമെന്ന് തോന്നുന്നില്ല. നമ്പൂതിരി സമുദായത്തിൽ ബാല്യത്തിൽ കിട്ടേണ്ട വേദ വിദ്യാഭ്യാസം അദ്ദേഹത്തിന് ലഭിച്ചിട്ടുണ്ട്. ആര്യൻ പൊട്ടക്കുഴിയുടെ കീഴിൽ ഓത്ത് ചൊല്ലുന്ന കാലത്തെ തമാശകളും അനുഭവങ്ങളും പൂമുള്ളി വെച്ച് വൈദ്യമഠം തന്നെ പറയുന്നത് കേട്ടിട്ടുണ്ട്. വേദവിദ്യാഭ്യാസത്തിൽ അന്നത്തെ നിലയിലുള്ള വൈദഗ്ദ്ധ്യമൊന്നും ലഭിച്ചിട്ടില്ല. സംഹിത കഴിഞ്ഞിരിക്കാം അത്രയേ ഉള്ളൂ.

സംസ്കൃത പഠനത്തിനായി വൈദ്യമഠം കൂടല്ലൂരിൽ താമസിച്ചിട്ടുണ്ടെന്നു പറയുകയുണ്ടായി. കൂടല്ലൂർ കുഞ്ഞുണ്ണി നമ്പൂതിരിയും (അഷ്ടമൂർത്തി നമ്പൂതിരിപ്പാട്)നിലയങ്ങോട് കുഞ്ചു ഓതിക്കനും വൈദ്യമഠത്തിന്റെ സഹപാഠികളാണ് എന്ന് വൈദ്യമഠംതന്നെ ഒരവസരത്തിൽ പറയുന്നത് കേട്ടിട്ടുണ്ട്.

വൈദ്യപഠനം ആരുടെ കീഴിൽ, എവിടെ വെച്ചായിരുന്നു എന്ന് കൃത്യമായി പറയാൻ കഴിയില്ല. മൺകുളങ്ങര കുഞ്ഞൻ വാരിയരുടെ അടുത്ത് വൈദ്യമഠം പഠിച്ചിട്ടുണ്ടെന്ന് കേട്ടിട്ടുണ്ട്. കോരല്ലൂർ കൃഷ്ണവാരിയരുടെ കീഴിൽ പഠിച്ചിട്ടുണ്ട് എന്ന് കുട്ടൻ വൈദ്യമഠം പറഞ്ഞതായി ഓർക്കുന്നു. ഒന്നും വ്യക്തമല്ല.

ഏതായാലും വൈദ്യപഠനം പൂർത്തിയാക്കി വളരെ ചെറുപ്പത്തിൽത്തന്നെ നല്ല തികഞ്ഞ വൈദ്യൻ ആയിരിക്കുന്നു. വളരെ ചെറുപ്പത്തിൽ ത്തന്നെ വിവാഹവും കഴിഞ്ഞിട്ടുണ്ട്.

വൈദ്യവൃത്തിയിൽ വ്യാപൃതനായിരിക്കുന്ന കാലത്ത് നമ്പൂതിരി സമുദായ പരിഷ്കരണത്തിലും പ്രവൃത്തിച്ചിരുന്നു. നമ്പൂതിരി യോഗക്ഷേമസഭ ശുകപുരത്തുവെച്ച് നടത്തിയ വാർഷികത്തിൽ പ്രധാന പ്രവർത്തകൻ ആയിരുന്നു. ഒരുകാലത്ത് പൊയിലം കേന്ദ്രമാക്കി നമ്പൂതിരിമാർ നാടകം അഭിനയിക്കുക എന്ന ഒരു പരിപാടി ഉണ്ടായിരുന്നു. നാടകം തെരഞ്ഞെടുക്കുക, അഭിനയത്തിൽ പരിശീലനം കൊടുക്കുക, നാടകം കളിക്കാൻ



വേണ്ട സൗകര്യങ്ങൾ ചെയ്തുകൊടുക്കുക മുതലായ പ്രവൃത്തികളിൽ വൈദ്യമഠം നേതൃത്വം കൊടുത്തിരുന്നു.

പൂമുള്ളി, കൂടല്ലൂർ, വരിക്കാശ്ശേരി തുടങ്ങി വൈദ്യമഠത്തിന് സ്വാധീനമുള്ള സ്ഥലങ്ങളിൽ വിശേഷങ്ങൾ നടക്കുന്ന സന്ദർഭങ്ങളിൽ അവിടെ അതിഥികളെ സ്വീകരിക്കുക, നടക്കുന്ന വിശേഷങ്ങൾക്ക് ആവശ്യമായ നിർദ്ദേശങ്ങളും മറ്റും കൊടുക്കുക മാത്രമല്ല അവയുടെ സുഗമമായ നടത്തിപ്പിൽ പങ്കെടുക്കുകയും ചെയ്തിരുന്നു. വൈദ്യമഠം എന്ന നിലയിൽ എല്ലാവർക്കും പരിചയവും ചില അവസരങ്ങളിൽ വൈദ്യസേവനവും ആവശ്യമായിരുന്നു. ഇതൊന്നും പ്രതിഫലം ഉദ്ദേശിച്ചോ വാങ്ങിയോ ആയിരുന്നില്ല. വൈദ്യംപോലെത്തന്നെ തന്റെ ഒഴിവുസമയവും പ്രവൃത്തിയും സമുദായത്തിനും നാട്ടുകാർക്കും ഉപയോഗപ്പെടുത്തുക എന്ന ഉദ്ദേശം മാത്രമായിരുന്നു. എന്നാൽ ഇവയ്ക്കെല്ലാം ആവശ്യമായ ബുദ്ധിശക്തി, വകതിരിവ്, ആജ്ഞാശക്തി, സ്ഥിരോത്സാഹം എന്നീ ഗുണങ്ങൾ വൈദ്യമഠത്തിന്ന് സ്വതസിദ്ധമായി കിട്ടിയതാണ്. ഇവയ്ക്കെല്ലാം ആവശ്യമായ പ്രവൃത്തിപരിചയം ഒരാളുടെകീഴിൽ ചെയ്തു ശീലിച്ചതോ, മുൻകൂട്ടി ആലോചിച്ച് ഉറപ്പിച്ചതോ അല്ല. വേണ്ട സമയത്ത് വേണ്ടത് തോന്നും എന്ന ഗുണവിശേഷം മാത്രം.

വൈദ്യവിഷയത്തിൽ മാത്രമല്ല വൈദ്യമഠത്തിന്റെ ബുദ്ധിയുടെ പ്രവർത്തനവും അറിവും. കല, സാഹിത്യം മുതലായവയിലും ധാരാളം പരിജ്ഞാനവും പ്രായോഗികവശങ്ങളിൽ അഭിപ്രായവും ഉണ്ടായിരുന്നു.

കഥകളിയിൽ അദ്ദേഹത്തിനുള്ള വിവരവും അഭിപ്രായവും നിസ്സീമമായിരുന്നു. അദ്ദേഹം എന്നോട് നേരിട്ടു പറഞ്ഞ ഒരു കാര്യമാണ് രേഖപ്പെടുത്തുന്നത്. അദ്ദേഹത്തിന്റെ പഠിപ്പുകഴിഞ്ഞ് സ്വതന്ത്രമായി ധാരാളം ചികിത്സയ്ക്കായി ഓരോ സ്ഥലത്ത് താമസിച്ച് ചികിത്സ നടത്തുന്ന കാലം. കവളപ്പാറ കൊട്ടാരത്തിൽ ചികിത്സയ്ക്കായി താമസിക്കുമ്പോൾ കൊട്ടാരത്തിൽ മൂന്നു ദിവസം അതിഗംഭീര കഥകളി ഉണ്ടായിരുന്നു. കേരളത്തിലെ



പ്രശസ്ത വേഷക്കാരായിരുന്ന പട്ടിക്കാംതൊടി രാവുണ്ണി മേനോൻ, തകഴി കുഞ്ചുക്കുറുപ്പ്, കവളപ്പാറ നാരായണൻ നായർ തുടങ്ങിയ വേഷക്കാരും വെങ്കിടകൃഷ്ണ ഭാഗവതർ, പൂമുള്ളി കേശവൻ നായർ, കടത്തനാട്ട് ഗോവിന്ദൻ നമ്പീശൻ, സ്വർണ്ണത്ത് മാണി തുടങ്ങിയ പാട്ടുകാരും മൂത്തമന, വെങ്കിച്ചൻ സ്വാമി തുടങ്ങിയ വാദ്യക്കാരും മൂന്നു ദിവസങ്ങളിലും പങ്കെടുത്തിരുന്നു. പ്രേക്ഷകരായി മഹാകവി വള്ളത്തോളും, മുകുന്ദരാജാവും എല്ലാ ദിവസങ്ങളിലും പങ്കെടുത്തിരുന്നു. മറ്റു പ്രശസ്തരായ ആസ്വാദകരും ധാരാളം പങ്കെടുത്തിരുന്നു. കുഞ്ചുക്കുറുപ്പ് തെക്കുനിന്ന് വന്ന് രുഗ്മാഗദ ചരിതം കഥകളി ഇവിടങ്ങളിൽ പ്രചരിപ്പിക്കുന്ന കാലമായിരുന്നു. അദ്ദേഹം ഉള്ള കളി അരങ്ങുകളിൽ അദ്ദേഹത്തിന്റെ രുഗ്മാംഗദൻ ഉണ്ടാവുമെന്ന് തീർച്ചയായിരുന്നു.

ഒരു ദിവസം കുഞ്ചുക്കുറുപ്പിന്റെ രുഗ്മാംഗദൻ ആയിരുന്നു. മോഹിനി വളരെ പ്രശസ്തനായ ഒരു സ്ത്രീ വേഷക്കാരൻ. അരങ്ങത്ത് മുമ്പിൽത്തന്നെ വള്ളത്തോളും തൊട്ടടുത്ത് മുകുന്ദ രാജാവും ഇരിക്കുന്നു. ഇവരുടെ തൊട്ടുപിന്നിൽ വൈദ്യമഠവും ഇരിക്കുന്നു.

മോഹിനിയെക്കണ്ട ഭ്രമിച്ച രുഗ്മാംഗദൻ തന്റെ കൊട്ടാരത്തിലേക്ക് ഒപ്പം വരണം എന്ന് മോഹിനിയോട് ആവശ്യപ്പെടുന്നു. മോഹിനിയുടെ മറുപടി: "അങ്ങയുടെ കൂടെ കൊട്ടാരത്തിലേയ്ക്ക് വരണമെങ്കിൽ എന്റെ ഇഷ്ടത്തിന് വിപരീതമായി ഒന്നും ചെയ്യില്ല എന്ന് സത്യം ചെയ്യണം" എന്നായിരുന്നു. ഇങ്ങനെ ആവശ്യപ്പെട്ട സമയത്ത് രുഗ്മാംഗദൻ ഇരുന്ന് നല്ലപോലെ ആലോചിച്ച് സത്യം ചെയ്തു. ഇത് കണ്ടപ്പോൾ വൈദ്യമഠം പറഞ്ഞു. "ഇരുന്ന് ആലോചിച്ച് സത്യംചെയ്തത് ശരിയായില്ല. സത്യം ചെയ്യണം എന്നു പറഞ്ഞാൽ ഉടനെ സത്യംചെയ്യണം. ആലോചിക്കാൻ പാടില്ല." അപ്പോൾത്തന്നെ അതിന് ദൃഷ്ടാന്തവും വൈദ്യമഠം പറഞ്ഞു. "ദ്വേഷ്യം വന്ന് അടിക്കണം എന്നുതോന്നിയാൽ ഉടനെ അടിക്കണം. അടിയുടെ ഭവിഷ്യത്ത് ആലോചിച്ച് അടിച്ചാൽ ദ്വേഷ്യം ശമിച്ച ശേഷമാവും അടി. പിന്നെ



അടിക്ക് അർത്ഥമില്ല''. ഇത് പറഞ്ഞപ്പോൾ വൈദ്യമഠം എന്തോ പറഞ്ഞു എന്ന് വള്ളത്തോളിന് മനസ്സിലായി. വൈദ്യമഠം പറഞ്ഞകാര്യം വ്യക്തമായില്ല. ഉടനെ വള്ളത്തോൾ പിന്നിലേക്ക് തിരിഞ്ഞ് ''എന്തേ പറഞ്ഞ് ''എന്ന് ചോദിച്ചു. മുകുന്ദ രാജാവ് വൈദ്യമഠത്തിന്റെ അഭിപ്രായം വള്ളത്തോളിന്ന് വിശദീകരിച്ചു കൊടുത്തു. അത് കേട്ടപ്പോൾ വൈദ്യമഠത്തിന്റെ അഭിപ്രായം വളരെ ശരിയാണെന്ന് വള്ളത്തോളിന്ന് തോന്നി. ഉടനെ അദ്ദേഹം പറഞ്ഞു ''അത് ശര്യാ''. പിന്നേയും രുഗ്മാംഗദനും മോഹിനിയും തമ്മിൽ ആട്ടങ്ങളുണ്ട്. ആട്ടമെല്ലാം കഴിഞ്ഞ് കുഞ്ചുക്കുറുപ്പ് അരങ്ങത്തുനിന്ന് വിടുന്ന സമയത്ത് വള്ളത്തോൾ കുഞ്ചുക്കുറുപ്പിനെ അരങ്ങത്തുവെച്ചുതന്നെ തന്റെ അടുക്കലേക്ക് വിളിച്ച് പറഞ്ഞു. ''മോഹിനി സത്യം ചെയ്യണം എന്നു പറയുമ്പോൾ നല്ലവണ്ണം ആലോചിക്കണം എന്ന് ഞാൻ പറഞ്ഞാണ് തുടങ്ങിയത്. ഈ ആലോചന ശരിയല്ല എന്ന് വൈദ്യമഠം പറയുന്നു. വൈദ്യമഠത്തിന്റെ അഭിപ്രായം വളരെ ശരിയാണ് എന്ന് എനിക്ക് തോന്നി. എനി മേലിൽ സത്യം ചെയ്യണം എന്ന് പറയുമ്പോൾ ആലോചന വേണ്ട, ഉടനെ സത്യം ചെയ്യണം.'' ''മേലിൽ അങ്ങനെ ആയിക്കൊള്ളാം''എന്ന് കുഞ്ചുക്കുറുപ്പ് മറുപടിയും പറഞ്ഞ് അരങ്ങത്തുനിന്ന് പോയി. ഇത് കഴിഞ്ഞ് കൊല്ലങ്ങൾ വളരെ കഴിഞ്ഞു. അതിനുശേഷം അരങ്ങത്തെ നടപ്പു മാറിയതായിരിക്കണം, ഇന്നു കാണുന്ന നടപ്പ് -സത്യം ചെയ്യണം എന്നു പറഞ്ഞാൽ ആലോചന കൂടാതെ ഉടനെ സത്യം ചെയ്ത് രുഗ്മാംഗദനും മോഹിനിയുംകൂടി തേരിൽ കയറി കൊട്ടാരത്തിലേക്ക് പോകുന്നതാണ്. ഏതായാലും വൈദ്യമഠത്തിന്റെ അഭിപ്രായം കഥകളിയിൽ ഒരു പുതിയ വഴിയായി മാറി. അന്ന് വൈദ്യമഠം പറഞ്ഞപോലെത്തന്നെ ഇന്നും തുടർന്നു പോരുന്നു.

ഇങ്ങനെ അദ്ദേഹത്തിന്റെ ശ്രദ്ധയും അഭിപ്രായവും എല്ലാ കാര്യങ്ങളിലും കാണാം. സംഗീത കച്ചേരിയിലും തായമ്പകയിലും അഭിപ്രായം പറയുന്നത് ഞാൻ പലതവണ കേട്ടിട്ടുണ്ട്.



1977-ൽ ശ്രീ ഞാങ്ങാട്ടിരി ദുർഗ്ഗാക്ഷേത്രത്തിൽ മാനേജരായി ഞാൻ ചുമതലയേറ്റു. വൈദ്യമഠം വളരെ കൊല്ലങ്ങളായി എമ്പ്രാന്തിരിമഠത്തിലെ സ്ഥിരം വൈദ്യനായിരുന്നു. ആ വഴിയിൽ ഞാങ്ങാട്ടിരിയിലും പട്ടാമ്പി യിലും വൈദ്യമഠത്തിന് ചികിത്സയുള്ള സ്ഥലങ്ങൾ ധാരാളമായിരുന്നു. ആ പ്രദേശങ്ങളിൽ വന്നാൽ ഊണും വിശ്രമവും എമ്പ്രാന്തിരിമഠത്തിലാ യിരുന്നു.

ശ്രീ ഞാങ്ങാട്ടിരി ദുർഗ്ഗാക്ഷേത്രത്തിൽ വാർഷിക വിശേഷം മീനമാസ ത്തിൽ കാർത്തിക ദിവസം ഒരു നിറമാല മാത്രമായിരുന്നു. അതിന്ന് പറയ ത്തക്ക വിശേഷമൊന്നുമുണ്ടായിരുന്നില്ല. അത്താഴപ്പൂജയ്ക്കുശേഷം അടി യന്തിരക്കാരനായിരുന്ന തൃത്താല കുഞ്ഞിക്കൃഷ്ണ പൊതുവാളുടെ ഒരു തായമ്പക മാത്രം. തായമ്പകയ്ക്കുശേഷം ആ അഞ്ചു ചെണ്ടയോടുകൂടി ഒരു ചെറിയ മേളം. ഇതായിരുന്നു പരിപാടി.

1977-ലെ നിറമാല കഴിഞ്ഞ ശേഷമായിരുന്നു ഞാൻ ചുമതല ഏറ്റത്. 1978-മുതൽ നിറമാല രാത്രി മുഴുവൻ നീണ്ടുനിൽക്കുന്ന പരിപാടിയായി രിക്കണം എന്ന് ഉറപ്പിച്ചു. അന്നത്തെ നിലക്ക് ഏറ്റവും ചുരുങ്ങിയ ചെല വിൽ രാത്രി മുഴുവൻ നീണ്ടുനിൽക്കുന്ന പരിപാടി കഥകളിയായിരുന്നു..

ആദ്യത്തെ കഥകളി പേരുകേട്ട കലാകാരന്മാർ പങ്കെടുക്കാതേയായി രുന്നു. ആ കളി മുതൽതന്നെ വൈദ്യമഠവും പൂമുള്ളി നീലകണ്ഠൻ നമ്പൂ തിരിപ്പാടും പങ്കെടുക്കുക പതിവായിരുന്നു. വൈദ്യമഠം രാവിലെ വന്നാൽ പിറ്റെ ദിവസം രാവിലെ കളികഴിയുംവരെ ക്ഷേത്രത്തിലുണ്ടാവുമായിരുന്നു. മാത്രമല്ല ഒരു കൊല്ലവും മുടങ്ങാതെ പങ്കെടുത്തിട്ടുണ്ട്. ഈ സന്ദർഭങ്ങ ളിൽ മഠത്തിൽ വന്നാൽ കലകളെപ്പറ്റിയും പ്രത്യേകിച്ച് കഥകളിയെപ്പറ്റിയും കലാകാരന്മാരെപ്പറ്റിയും വിജ്ഞാനപ്രദങ്ങളായ പല അഭിപ്രായങ്ങൾ പറ യുക പതിവായിരുന്നു. വൈദ്യമഠത്തിന്റെ അഭിപ്രായപ്രകാരമാണ് കർക്കി ടക സംക്രാന്തിക്ക് ക്ഷേത്രത്തിൽ ശുദ്ധി എന്ന താന്ത്രിക ക്രിയ തുടങ്ങിയത്. ശുദ്ധിയുടെ ചെലവ് ക്ഷേത്രം വകയാണ്. കൊല്ലത്തിൽ ഒരു പ്രാവശ്യം



ശുദ്ധി എന്ന താന്ത്രിക ക്രിയ ക്ഷേത്രചൈതന്യ വർദ്ധനയ്ക്ക് ഉത്തമമാണ് എന്ന് വൈദ്യമഠം അഭിപ്രായപ്പെട്ടു. ആ കൊല്ലം മുതൽ തന്നെ കർക്കിടക സംക്രാന്തിക്ക് ശുദ്ധികൾ തുടങ്ങി. അതിനുമുമ്പ് ആ ദിവസം ഒരു നവകം പഞ്ചഗവ്യം മാത്രമായിരുന്നു താന്ത്രിക വിശേഷം. അതിന്നുവേണ്ട ഒരുക്ക ങ്ങളൊന്നും ക്ഷേത്രത്തിലുണ്ടായിരുന്നില്ല. ചെമ്പുകലശപ്പാനി തുടങ്ങിയ പാത്രങ്ങൾ മുഴുവൻ വാങ്ങി. ഇപ്പോൾ എല്ലാ കൊല്ലങ്ങളിലും തുടർന്നു വരുന്നു. അതിനുമുമ്പ് നടത്തിയിരുന്ന നവകം പഞ്ചഗവ്യം നടത്തുവാൻ ആവശ്യമായ കലശപ്പാനി ഉണ്ടായിരുന്നില്ല. എന്തെങ്കിലും പാത്ര ങ്ങൾകൊണ്ട് ഒപ്പിച്ച് നടത്തുകയായിരുന്നു പതിവ്. ശുദ്ധി ദിവസം വൈദ്യ മഠം തൊഴാൻ വരവും പതിവായിരുന്നു. ഞാങ്ങാട്ടിരി ക്ഷേത്ര പുരോഗതി യുടെ കാര്യത്തിൽ പലതിലും വൈദ്യമഠം ശ്രദ്ധിച്ചിട്ടുണ്ട്. മിക്കമാസങ്ങ ളിലും തൊഴുവാനും വന്നിരുന്നു.

1982-ൽ അച്ഛൻ വൈദ്യമഠത്തിന്റെ 100-ാം ജന്മവാർഷികവും വൈദ്യ ശാലയുടെ സ്ഥാപകദിനം എന്ന പേരിൽ ഒരാഘോഷവും കൊണ്ടാടി. മേടമാസത്തിൽ അനിഴം നാൾ ആയിരുന്നു വൈദ്യമഠത്തിന്റെ പിറന്നാൾ. പിറന്നാൾ ദിവസം ഈ ആഘോഷം തുടങ്ങി. അതിനുശേഷം മൂന്നു നാലു കൊല്ലങ്ങളിൽ വളരെ നല്ല നിലയിൽ വാർഷികം കൊണ്ടാടി. അച്ഛൻ വൈദ്യമഠത്തിന്റെ ശിഷ്യന്മാർ മിക്കവരും അന്ന് ജീവിച്ചിരിപ്പുണ്ടായിരുന്നു. അദ്ദേഹം നല്ല ശിഷ്യസമ്പത്തുള്ള ആളായിരുന്നു.

ആ ആഘോഷവേളയിൽ ഒരു സ്മരണിക ഇറക്കുവാൻ തീരുമാനിച്ചു. അതിന്റെ പ്രവർത്തനത്തിൽ കുട്ടൻ വൈദ്യമഠം എന്നേയും ഉൾപ്പെടുത്തി. അതിൽ എന്റെ ചുമതല അഷ്ടവൈദ്യന്മാരെക്കുറിച്ച് ലേഖനം തയ്യാറാ ക്കൽ ആയിരുന്നു. ആ ആഘോഷങ്ങളുടെ പ്രവർത്തനങ്ങൾക്കിടയിൽ പലതവണ മഹൻവൈദ്യമഠവുമായി സമ്പർക്കം പുലർത്തേണ്ടിവന്നിട്ടുണ്ട്. ആഘോഷത്തിന്റെ പ്രധാന നിർവ്വഹണച്ചുമതല കുട്ടൻ വൈദ്യമഠത്തിന് ആയിരുന്നു എങ്കിലും ആകെ നിയന്ത്രണം മഹൻ വൈദ്യമഠംതന്നെയാ



യിരുന്നു. കാര്യനിർവ്വഹണങ്ങളിൽ മഹൻ വൈദ്യമഠത്തിന്റെ ആജ്ഞാശക്തി, കൃത്യനിഷ്ഠ, നിഷ്ക്കർഷ എന്നിവ സ്തുത്യർഹമായിരുന്നു. വളരെ മൃദുവും ഭംഗിയുമായി സംസാരിക്കേണ്ടിടത്ത് അങ്ങനേയും വാക്ശരങ്ങൾ പ്രയോഗിക്കേണ്ടിടത്ത് അങ്ങനേയും പ്രയോഗിക്കുന്നത് കണ്ടിട്ടുണ്ട്. ഇവ രണ്ടും അദ്ദേഹത്തിന് സ്വാധീനമായിരുന്നു. ഇവ പ്രയോഗിക്കേണ്ടിവരുന്നിടത്തെ വകതിരിവും കേമമായിരുന്നു. അത് അദ്ദേഹത്തിന്റെ ജന്മസിദ്ധമായ കഴിവുതന്നെയായിരുന്നു.



*തൃത്താല കുഞ്ഞിക്കൃഷ്ണ പൊതുവാൾ, കേശവപൊതുവാൾ, വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ) എന്നിവർ*

വൈദ്യപരിശോധനയിൽ രോഗിയുടെ രോഗനില വളരെ നിഷ്ക്കർഷയായി പഠിക്കും. ചില സമയത്ത് രോഗിയുടെ സാമ്പത്തിക നിലതന്നെ ചോദിച്ച് പഠിക്കും. രാത്രി പാൽ കഴിക്കേണ്ട മരുന്നുകൾ വരുമ്പോൾ വീട്ടിൽ പശുവിനെ കറവുണ്ടോ? ഉണ്ടെങ്കിൽ എത്രനാഴി രാവിലെ? വൈകുന്നേരം എത്ര? എന്നെല്ലാം ചോദിച്ചറിയും. പറയുവാൻ മടികാണിക്കുകയോ പോവാൻ ധൃതിയായി എന്ന് നടിക്കുകയോ ചെയ്താൽ കലശലായി ദ്വേഷ്യ



പ്പെടും. മരുന്നിൽ മാറ്റം വരുത്തേണ്ടതുണ്ടെങ്കിൽ വിവരം മുഴുവൻ അറിയണം. എന്നാലേ ചികിത്സ നിശ്ചയിക്കൽ പൂർണ്ണമാവൂ എന്നാണ് വൈദ്യമഠത്തിന്റെ സിദ്ധാന്തം.

വൈദ്യവിഷയമായാലും മറ്റേതു വിഷയമായാലും സത്യമായും നിഷ്ഠയായും ചെയ്യണം എന്നാലേ ഫലം ശരിയാവൂ എന്ന് പൂർണ്ണമായി വിശ്വസിക്കുന്ന ആളായിരുന്നു വൈദ്യമഠം. അദ്ദേഹത്തിന്റെ പ്രവൃത്തിയും അങ്ങനെത്തന്നെയായിരുന്നു. ആയുർവ്വേദ വൈദ്യശാസ്ത്ര വിധിക്ക് ചേരാത്ത ചികിത്സയോ മരുന്നോ വൈദ്യമഠം പ്രയോഗിക്കില്ല എന്ന് നിർബ്ബന്ധമായിരുന്നു.

വൈദ്യപരിശോധനയിൽ പ്രതിഫലം വൈദ്യമഠത്തിന് വിഷയമായിരുന്നില്ല. ജീവിതവൃത്തിക്കായി വൈദ്യം തെരഞ്ഞെടുത്തതല്ല. ഈശ്വരനിയോഗം വൈദ്യകുടുംബത്തിൽ പിറക്കാനായിരുന്നു. ആ നിയോഗം തന്റെ കുലധർമ്മമായി ആചരിച്ചു പോന്നു. അതിന് ദക്ഷിണാമൂർത്തിയുടെ അനുഗ്രഹവും കിട്ടി. ഇതായിരുന്നു വൈദ്യമഠത്തിന്റെ പന്ഥാവ്. ആ പന്ഥാവിൽക്കൂടി ആത്മവിശ്വാസത്തോടെ പിഴയ്ക്കാതെ അന്ത്യനിമിഷം വരെ സഞ്ചരിക്കും എന്നായിരുന്നു അദ്ദേഹത്തിന്റെ ഉറച്ച വിശ്വാസം. അത് സഫലമാവുകയും ചെയ്തു.

ചെമ്പൈ വൈദ്യനാഥഭാഗവതർക്ക് മദ്രാസിൽവെച്ച് ഒരു കച്ചേരി നടത്തിക്കൊണ്ടിരിക്കുമ്പോൾ പാടുവാൻ കഴിയാതെ ശബ്ദത്തിന് തടസ്സം നേരിട്ടു. അദ്ദേഹത്തിന് കുറെ പ്രായം ചെന്ന ശേഷമാണ് ഈ അവസ്ഥ വന്നുപെട്ടത്. ഉടനെ വൈദ്യമഠത്തിന്റെ ചികിത്സ തുടങ്ങി. ഗംഭീരമായ ആ ചികിത്സയുടെ ഫലമായി ഭാഗവതർക്ക് ശബ്ദം തിരിച്ചു കിട്ടി. പഴയപോലെ കച്ചേരികൾ നടത്തുവാൻ തുടങ്ങി. ചികിത്സ പെരിങ്ങോട് പൂമുള്ളി മനയിൽ വെച്ചായിരുന്നു. വൈദ്യമഠവും പൂമുള്ളിയിൽ താമസിക്കും. ചികിത്സ കഴിഞ്ഞ് ശബ്ദം ശരിയായതിന്റെ പ്രാർത്ഥനയായിട്ടാണ് ഗുരുവായൂർ ഏകാദശിക്കുമുമ്പ് നടത്തിവരുന്ന സംഗീതോത്സവം തുടങ്ങിയത്.



ആ കാലത്തുതന്നെ നവരാത്രിക്ക് ദുർഗ്ഗാഷ്ടമി ദിവസം പൂമുള്ളി അമ്മ ത്തിരുവടിയുടെ മുമ്പിൽവെച്ച് ഒരു കച്ചേരി നടത്തിയിരുന്നു.

പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാടിന് വൈദ്യമഠത്തിന്റെ കീഴിൽ ഒരു കായകല്പ ചികിത്സ നടത്തുകയുണ്ടായി. കായകല്പ ചികിത്സ വളരെ ചെലവു പിടിച്ചതും ചികിത്സ പിഴച്ചാൽ അപകടമുള്ളതുമാണ്. ധനവാ ന്മാർക്ക് മാത്രം നടത്തുവാൻ കഴിയുന്ന ചികിത്സയാണ്. വൈദ്യശാസ്ത്ര ത്തിൽ എഴുതിവെച്ചിട്ടുണ്ടെങ്കിലും പ്രയോഗിച്ചു നോക്കുവാൻ ധാരാളം വൈദ്യന്മാർക്ക് കഴിഞ്ഞിട്ടില്ല.

ചികിത്സ വേണം എന്ന് തോന്നുന്ന രോഗിയും ചികിത്സ പിഴയ്ക്കാതെ നടത്തിക്കാം എന്ന് ധൈര്യം തോന്നുന്ന വൈദ്യനും വളരെ വിരളമായിരി ക്കും. ഭാഗവതരുടെ ചികിത്സയും വാസുദേവൻ നമ്പൂതിരിപ്പാടിന്റെ ചികി ത്സയും വൈദ്യമഠം ചികിത്സ ചെയ്തിരുന്ന കാലഘട്ടങ്ങളിലെ വിലയേ റിയ രണ്ടു സംഭവങ്ങളായിരുന്നു.

മഹാത്മാഗാന്ധിയുടെ ആദർശങ്ങളിൽ ആകൃഷ്ടനായി കോൺഗ്രസ്സു കാരൻ എന്ന നിലയിൽ പ്രാദേശിക തലത്തിൽ ചില പ്രവർത്തനങ്ങളിൽ വൈദ്യമഠം പങ്കെടുത്തിരുന്നു. അക്കാലത്ത് മേഴത്തൂര് കോൺഗ്രസ്സ് പ്രവർത്തകരുടെ ഒരു കേന്ദ്രമായിരുന്നു. ആ പ്രവർത്തനങ്ങളുടെ ഫലമാ യിട്ട് ആയിരിക്കാം കോൺഗ്രസ്സ് നേതാവും മുൻ മുഖ്യമന്ത്രിയുമായിരുന്ന കെ.കരുണാകരൻ വൈദ്യമഠത്തിന്റെ ഉത്തമ സുഹൃത്തായിരുന്നു. കരു ണാകരന് വളരെ കൊല്ലങ്ങളോളം വൈദ്യമഠത്തിന്റെ ചികിത്സ ഉണ്ടായി രുന്നു. വൈദ്യമഠം മരിക്കുന്നതുവരെ ചികിത്സ തുടർന്നിരുന്നു.

കോൺഗ്രസ്സ്പ്രസിഡണ്ടും മുൻ കേന്ദ്രമന്ത്രിയുമായിരുന്ന അർജ്ജുൻസിങ്ങിനും അദ്ദേഹത്തിന്റെ പത്നിക്കും വൈദ്യമഠത്തിന്റെ ചികിത്സ ഉണ്ടായിരുന്നു. അദ്ദേഹം പല തവണ ചികിത്സാർത്ഥം ഡൽഹിയിൽ പോയിരുന്നു. ഡൽഹിയിൽ വേറെ ചില പ്രഗല്ഭന്മാർക്കും ചികിത്സ ഉണ്ടായിട്ടുണ്ട്.



പ്രധാനമന്ത്രി ഇന്ദിരാഗാന്ധി കൂറ്റനാട് വഴി ഒരു യാത്രിയിൽ കൂറ്റനാട് ജംങ്ഷനിൽ കുറച്ചു സമയം ചെലവഴിച്ചു. അവരുടെ പ്രസംഗം കഴിഞ്ഞ് കുറച്ചു മിനിട്ടുകൾ വെറുതെ നിന്നു. ആ സമയത്ത് വൈദ്യമഠം ഖദർ മുണ്ടും ഖദർ വേഷ്ടിയും ധരിച്ച് സാധാരണ നമ്പൂതിരി വേഷത്തിൽ ഇന്ദി രാഗാന്ധിയുടെ നേരെ സമീപത്തേക്ക് ചെന്നു. ഉടൻ അവർ പറഞ്ഞു. "വൈദ്യമഠം,ഞാൻ അറിയും. കുറൂർ നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെ കുടെ കണ്ട് പരിചയപ്പെട്ടിട്ടുണ്ട്." വൈദ്യമഠത്തിന്റെ വ്യക്തിത്വം ജനങ്ങൾ കയ്യടിച്ച് സ്വീകരിച്ചു.

കോൺഗ്രസ്സ് നേതാവായിരുന്ന കെ.കരുണാകരനും വൈദ്യമഠവും തമ്മിൽ അഭേദ്യമായ സൌഹൃദബന്ധംതന്നെയായിരുന്നു. 1985-ജൂണിൽ(1160 മിഥുനമാസത്തിൽ പൂയം നക്ഷത്ര ദിവസം) കലാമണ്ഡലത്തിൽവെച്ച് പ്രസിദ്ധ കഥകളി വേഷക്കാരനായിരുന്ന ശ്രീ കലാമണ്ഡലം രാമൻകുട്ടി നായരുടെ ഷഷ്ടിപൂർത്തി ആഘോഷിക്കുകയായിരുന്നു. വൈകുന്നേരം നാലുമണിക്ക് പൊതുയോഗം. പഞ്ചവാദ്യത്തോടുകൂടി ആശാൻ രാമൻകുട്ടി നായരെ പൊതുവേദിയിലേക്ക് ആനയിക്കുകയായിരുന്നു ആദ്യപരിപാടി. പൊതുയോഗത്തിൽവെച്ച് രാമൻകുട്ടിനായരെ വീരശൃംഖല അണിയിക്കുക, കഥകളി ഇവയായിരുന്നു പിന്നത്തെ പരിപാടികൾ. വീരശൃംഖല അണിയിക്കൽ മുൻ മുഖ്യമന്ത്രി കരുണാകരൻ എന്നായിരുന്നു തീരുമാനം. അന്ന് കരുണാകരൻ ഒരു തിരഞ്ഞെടുപ്പ് പ്രചാരണത്തിൽ വ്യാപൃതനായിരുന്നു. നിശ്ചയിച്ച സമയത്ത് അദ്ദേഹത്തിന് എത്തുവാൻ കഴിഞ്ഞില്ല. അതിനാൽ പരിപാടി തുടങ്ങുവാൻ അല്പം താമസിച്ചു. ഒന്ന് കാത്തശേഷം പഞ്ചവാദ്യത്തോടുകൂടി ആശാനെ വേദിയിലേയ്ക്ക് ആനയിച്ചു. വൈദ്യമഠം നേരത്തേതന്നെ കലാമണ്ഡലത്തിൽ സന്നിഹിതനായിരുന്നു. എല്ലാവരും വേദിയിൽ ഇരുന്നു വൈദ്യമഠവും കൂടെ വേദിയിൽ ഇരുന്നു. വേദിയിൽ പരിപാടി തുടങ്ങിയ ഉടനെ വൈദ്യമഠം വളരെ ബദ്ധപ്പെട്ട് വേദിയിൽനിന്ന് എഴുന്നേറ്റ് പുറത്തു പോകുന്നത് കണ്ടു. വേദി



യിൽ പരിപാടികൾ തുടർന്നുകൊണ്ടിരുന്നു. ആരംഭിക്കുവാൻ താമസം വന്നതുകൊണ്ട്  പരിപാടികൾ കുറച്ച് ധൃതിപിടിച്ച് നടത്തേണ്ടിവന്നു. അന്ന് ആശാൻ രാമൻകുട്ടിനായരുടെ വേഷം കിർമീരവധത്തിൽ ധർമ്മപുത്രർ ആയിരുന്നു. ധർമ്മപുത്രരും പാഞ്ചാലിയും ഒപ്പം അരങ്ങത്ത് പ്രവേശിക്കണമല്ലൊ. നേരംവൈകി കണ്ടപ്പോൾ ആശാന് പരിഭ്രമമായി. രംഗത്ത് അദ്ദേഹം ചെയ്യേണ്ട കാര്യങ്ങൾ തന്റെ ഊഴം വരുന്നതിന്നുമുമ്പുതന്നെ കഴിച്ച് ചുട്ടിക്ക് കിടന്നു. ഈ സമയത്തൊന്നും വൈദ്യമഠം രംഗത്തില്ല.

ആശംസാപ്രസംഗങ്ങൾ കഴിയുന്നതിന്നുമുമ്പായി കരുണാകരനും വൈദ്യമഠവും കൈകോർത്ത് പിടിച്ച് വേദിയിലേക്ക് പ്രവേശിച്ചു. രാമൻകുട്ടിനായർ ചുട്ടിക്കിടയിൽ വേദിയിൽവന്നു. കരുണാകരൻ അദ്ദേഹത്തെ വീരശൃംഖല അണിയിച്ചു. ചുട്ടിക്കിടയിലായതുകൊണ്ട് ‘‘നന്ദി’’എന്നു മാത്രം പറഞ്ഞ് ആശാൻ അണിയറയിലേയ്ക്ക് പോയി. അതിനുശേഷം കരുണാകരന്റെ പ്രസംഗം ഇതായിരുന്നു. ‘‘ഞാൻ രാവിലെ മുതൽ യാത്രയുടെ തിരക്കിലായിരുന്നു. തൃശ്ശൂർ രാമനിലയത്തിൽ എത്തിയപ്പോൾ ഏഴുമണിയായി. ഈ പരിപാടിയിൽ പങ്കെടുക്കുന്നില്ല എന്നുവെച്ച് വിശ്രമിക്കുകയായിരുന്നു. അപ്പോഴാണ് വൈദ്യമഠം വന്നത്. വൈദ്യമഠം ആവശ്യപ്പെട്ടാൽ വരാതിരിക്കാൻ നിവൃത്തിയില്ല. അങ്ങനെ വന്നതാണ്.’’ ഉടനെ യോഗം പിരിഞ്ഞ് കഥകളി തുടങ്ങി.

വൈദ്യമഠവും കരുണാകരനും തമ്മിലുള്ള സൌഹൃദ ബന്ധം ഇങ്ങനെയായിരുന്നു. മഹൻ വൈദ്യമഠത്തിന്റെ മരണശേഷവും കരുണാകരന് കുട്ടൻ വൈദ്യമഠത്തിന്റെ ചികിത്സ ഉണ്ടായിരുന്നു.

1981 ആഗസ്റ്റ് 21-ാം തിയ്യതി ഗുരുവായൂർ പാർത്ഥസാരഥീക്ഷേത്രത്തിൽ വെച്ച് ജഗൽഗുരു കാഞ്ചി കാമകോടി മഠാധിപതി ശ്രീ ശങ്കരാചാര്യ ജയേന്ദ്ര സരസ്വതി സ്വാമികളുടെ അദ്ധ്യക്ഷതയിൽ ആയുർവ്വേദ വിദ്വൽ സദസ്സ് ചേരുകയുണ്ടായി. ആ സദസ്സിൽ ചർച്ചക്കായി വൈദ്യമഠം വളരെ വിജ്ഞാനപ്രദമായ ഒരു ലേഖനം അവതരിപ്പിച്ചു. ആ ലേഖനത്തിന് അദ്ദേഹം





*കെ.കരുണാകരനുമൊത്ത് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ)*

നൽകിയ തലവാചകം ''ആയുർവ്വേദൗഷധങ്ങളും പാഠ്യപദ്ധതിയും'' എന്നായിരുന്നു. ആ വിജ്ഞാനപ്രദമായ ലേഖനത്തിന്റെ അടിസ്ഥാനത്തിൽ ശ്രീ ശങ്കരാചാര്യ ജയേന്ദ്ര സരസ്വതി സ്വാമികൾ ആ സദസ്സിൽവെച്ച് വൈദ്യമഠത്തിന് ''വൈദ്യശാസ്ത്രമഹോദധി''എന്ന ബഹുമതി നൽകി ആദരിച്ചു.

വൈദ്യമഠത്തിന്റെ കുടുംബ പരദേവതയായ ശ്രീ ശുകപുരം ദക്ഷിണാമൂർത്തി ക്ഷേത്രത്തിന്റെ കാര്യങ്ങളിൽ മഹൻ വൈദ്യമഠം ഇടപെട്ടിരുന്നു. ക്ഷേത്ര ഭരണകാര്യങ്ങളിൽ നേരിട്ട് ഇടപെട്ടിരുന്നില്ല. പാരമ്പര്യേതര ട്രസ്റ്റി എന്ന നിലയിൽ കുട്ടൻ വൈദ്യമഠം ആയിരുന്നു ട്രസ്റ്റി. എന്നാലും ക്ഷേത്ര കാര്യങ്ങളിൽ വീഴ്ചവരാതെ ശ്രദ്ധിച്ചിരുന്നു. വീഴച വരുവാൻ സമ്മതിക്കുമായിരുന്നില്ല.

വൈദ്യമഠത്തിന്റെ കുടുംബത്തേയ്ക്ക് ഊരായ്മയുള്ള കോടനാട് ശിവ ക്ഷേത്രത്തിന്റെ കാര്യങ്ങളിലും ട്രസ്റ്റി എന്ന നിലയിൽ ശ്രദ്ധവെച്ചിരുന്നു.



എത്ര തിരക്കുപിടിച്ച കാര്യങ്ങൾ വന്നാലും അദ്ദേഹത്തിന്റെ ചുമതലയിൽപ്പെട്ട കാര്യങ്ങളിൽ വീഴ്ച വരാതെ ശ്രദ്ധ വെച്ചിരുന്നു. അതിനുവേണ്ടി കഠിനാദ്ധ്വാനം ചെയ്യുവാനും തയ്യാറായിരുന്നു. കാര്യങ്ങളുടെ അനുഷ്ഠാനമാണല്ലോ ഉല്ക്കർഷത്തിന് കാരണമാവുന്നത്.

വൈദ്യമഠം താമസിച്ചിരുന്ന സ്ഥലത്തുവെച്ച് തന്ത്രിമാരുടെ സഹായത്തോടുകൂടി ഗണപതിഹോമം, പൂജ, പുഷ്പാഞ്ജലി മുതലായ സൽക്കർമ്മങ്ങൾ നിർല്ലോഭം നടത്തിയിരുന്നു. ആവക ഭക്തിമാർഗ്ഗങ്ങളിലും അദ്ദേഹം പിന്നോക്കമായിരുന്നില്ല.

വൈദ്യമഠം അദ്ദേഹത്തിന്റെ ജീവിതയാത്രയുടെ അന്ത്യദശയിൽ ഉറച്ച സാധനയായി തിരഞ്ഞെടുത്തത് എല്ലാ മുൽപ്പെട്ട വ്യാഴാഴ്ചകളിലും ഗുരുവായൂർ ക്ഷേത്രദർശനവും (തിങ്കൾ തൊഴൽ) അന്ന് അവിടെ വെച്ച് രോഗികളെ പരിശോധിക്കലും ആയിരുന്നു. ഈ സൽക്കർമ്മം കുറെ കൊല്ലങ്ങളോളം തുടർന്നു പോന്നിരുന്നു.

മനുഷ്യൻ ചെയ്യുന്ന എത്ര വലിയ സൽക്കർമ്മത്തിനും ഒരു വിരാമമുണ്ടാവാതെ തരമില്ലല്ലോ. പ്രകൃതി നിയമം അതാണല്ലോ. അതിന് എല്ലാ മനുഷ്യരും മറ്റു ജീവജാലങ്ങളും കീഴടങ്ങേണ്ടിവരുമല്ലോ.

അങ്ങനെ വൈദ്യമഠത്തിന്റെയും ജീവിതയാത്രയുടെ അന്ത്യമായി. 1988 -മെയ് 19-ാം തിയ്യതി(1163-എടവമാസം 6-ാം തിയ്യതി)മുൽപ്പെട്ട് വ്യാഴാഴ്ച രാവിലെ സാധാരണപോലെ ഗുരുവായൂർ ക്ഷേത്രദർശനത്തിനും വൈദ്യപരിശോധനക്കുമായി പുറപ്പെട്ട് ഗുരുവായൂർ ക്ഷേത്രത്തിൽ എത്തിഭഗവാന്റെ തൃപ്പാദങ്ങളിൽ തന്റെ ജീവിതഭാരം-ജീവിത ക്ലേശങ്ങൾ-മുഴുവൻ സമർപ്പിച്ച് അനുഗ്രഹം വാങ്ങി. പിന്നീട് അദ്ദേഹത്തിന്റെ ധാർമ്മികമായ കർമ്മം വൈദ്യ പരിശോധനയായിരുന്നു. വൈദ്യപരിശോധന തുടങ്ങി അല്പസമയത്തിനുള്ളിൽ വൈദ്യമഠത്തിന് ഹൃദ്രോഗബാധയേറ്റു. അദ്ദേഹത്തിന്റെ സർവ്വസ്വവും ഭഗവാനിൽ അർപ്പിച്ചുവല്ലോ.



അല്പസമയത്തിനുള്ളിൽ-അന്നുതന്നെ-യാതൊരു ക്ലേശവും കൂടാതെ വൈദ്യമഠത്തിന്റെ പുണ്യാത്മാവ്-ജീവാത്മാവ്-ഗുരുവായൂരിൽവെച്ച് ഭഗവാന്റെ മുമ്പിൽ-ത്തന്നെ-പരമാത്മാവിൽ ലയിച്ചു▲





# വൈദ്യശാസ്ത്രമഹോദധി എന്നും കെടാവിളക്ക്

ഡോ.വി.സേതുമാധവൻ,
കൂറ്റനാട്

**ആ**യുർവ്വേദം ഭാരതത്തിന്റെ തനതായ ചികിത്സാസമ്പ്രദായമാണ്. കേരളത്തിൽ പരമ്പരാഗതമായി ആയുർവ്വേദം കൈകാര്യംചെയ്തിരുന്ന വരിൽ പ്രമുഖർ അഷ്ടവൈദ്യന്മാരാണ്. ഇവരിൽ തലയെടുപ്പുള്ളവരാണ് വൈദ്യമഠം കുടുംബാംഗങ്ങൾ. യാഗശാലയിലെ വൈദ്യന്മാരെന്ന സ്ഥാനവും ഇവർക്ക് സ്വന്തമാണ്.

1979–മുതൽ ഞാൻ തൃത്താല ഗവൺമെന്റ് ആശുപത്രിയിലെ ഡോക്ട റായിരുന്നു. അന്നുമുതൽക്കാണ് വൈദ്യമഠം കുടുംബവുമായി അടുപ്പത്തി ലായത്. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ ആദ്യമായി കണ്ടത് അദ്ദേഹത്തിന്റെ മൂത്തമകനായ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂ തിരിയുടെ മേഴത്തൂരുള്ള വൈദ്യമഠം നേഴ്സിങ്ഹോമിൽവെച്ചായിരുന്നു. വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി 83–ാം വയസ്സിൽ അന്തരിച്ചു. കേരളത്തിന് അകത്തും പുറത്തുമുള്ള തലയെടുപ്പുള്ള രാഷ്ട്രീയ, സാമൂ ഹിക, സാംസ്ക്കാരിക നേതാക്കന്മാരെല്ലാം കയറിയിറങ്ങിയ വൈദ്യശാ ലയാണത്. പുകൾപെറ്റ പൂമുള്ളി ആറാം തമ്പുരാൻ, എഴാം തമ്പുരാൻ, അക്കിത്തം, എം.ടി.വാസുദേവൻ നായർ, കുഞ്ഞുണ്ണി മാസ്റ്റർ, എം.പി.വീ രേന്ദ്രകുമാർ, സുഗതകുമാരി, കെ.കരുണാകരൻ, എം.ടി.പത്മ, ടി.എച്ച്.മു സ്തഫ, സുഭാഷിണി അലി, സുകുമാർ അഴീക്കോട്, ടി.പത്മനാഭൻ, കോ വിലൻ, സി.കെ.രാമചന്ദ്രൻ, എം.പി.ശങ്കുണ്ണിനായർ തുടങ്ങിയവർ അതിൽ ചിലർ മാത്രം. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ രണ്ടാ മത്തെ മകനാണ് കേരള ഗവൺമെന്റിന്റെ നാട്ടുചികിത്സാവകുപ്പിന്റെ മുൻ



മേധാവിയായിരുന്ന വൈദ്യമഠം ബ്രഹ്മദത്തൻ നമ്പൂതിരി. അദ്ദേഹം റിട്ടയർമെന്റിനുശേഷം ഏതാനും വർഷങ്ങൾക്കുമുമ്പ് കാർ ആക്സിഡണ്ടിൽ മരണപ്പെട്ടു. ഇന്ന് ജീവിച്ചിരിപ്പുള്ള മറ്റൊരു മകനാണ് വൈദ്യമഠം ഋഷികുമാരൻ നമ്പൂതിരി. നാട്ടുചികിത്സാവകുപ്പിൽ മെഡിക്കൽ ഓഫീസറായി ഏതാനും വർഷങ്ങൾക്കുമുമ്പ് റിട്ടയർ ചെയ്തു. പ്രസിദ്ധനായ അദ്ദേഹവും ഇപ്പോൾ വൈദ്യശാലയുടെ വടക്കുവശത്ത് താമസിച്ച് ശനിയും തിങ്കളും ഒഴിച്ച് എല്ലാദിവസവും ഉച്ചവരെ രോഗികളെ പരിശോധിക്കുന്നുണ്ട്. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിക്ക് ഒരു മകളുമുണ്ട്. ശ്രീദേവി എന്നാണ് അവരുടെ പേരെന്നു തോന്നുന്നു. അവർ സസുഖം ഭർതൃവീട്ടിൽ ജീവിതം നയിക്കുന്നു. ഇന്ന് വൈദ്യമഠം നെഴ്സിങ്ഹോമിന്റെ പ്രധാനികളായിട്ടുള്ളത് വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയുടെ മൂത്ത മകൻ നാരായണൻ നമ്പൂതിരിയും രണ്ടാമത്തെ മകൻ നീലകണ്ഠൻ നമ്പൂതിരിയും മൂന്നാമത്തെ മകൻ വാസുദേവൻ നമ്പൂതിരിയും വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയുടെ ചെറിയച്ഛനായ സുബ്രഹ്മണ്യൻ നമ്പൂതിരിയുടെ മകൻ കൃഷ്ണൻ നമ്പൂതിരിയുമാണ്. ഇതിൽ നാരായണൻ നമ്പൂതിരി വൈദ്യശാലാ മാനേജുമെന്റും നീലകണ്ഠൻ നമ്പൂതിരിയും കൃഷ്ണൻ നമ്പൂതിരിയും വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയുടെ അടുത്ത് പാരമ്പര്യമായി പഠിച്ച് ചികിത്സിക്കുന്നവരും വാസുദേവൻ നമ്പൂതിരി ബി.എ.എം.എസ് പാസായി പാരമ്പര്യം പിൻതുടരുന്ന ആളുമാണ്.

ആയുർവ്വേദത്തിന്റെ പേരും പെരുമയും കേരളത്തിനുപുറത്തും ഇന്ത്യയിലാകമാനവും ലോകമെമ്പാടും അറിയപ്പെടാൻ കാരണം വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും അദ്ദേഹത്തിന്റെ സന്തതികളുമാണ്. വലിയ നാരായണൻ നമ്പൂതിരിയെ പലപ്പോഴും നേരിൽ കണ്ടിട്ടും ആശയവിനിയമയം നടത്തിയിട്ടുമുണ്ട്. വലിയ തിരക്കുള്ള ആളായ അദ്ദേഹത്തെ കാണുന്നത് അപൂർവ്വമായിട്ടാണെങ്കിലും അത് ഒരു ദൈവീക കൂടിക്കാ



ഴ്ചകൂടിയായാണ് എനിക്കനുഭവപ്പെട്ടിട്ടുള്ളത്. അദ്ദേഹത്തിന്റെ സംഭാഷണങ്ങൾ സ്ഫുടവും വിജ്ഞാനപ്രദവുമായിരുന്നു. ചുരുങ്ങിയ വാക്കുകൾക്കുള്ളിൽ ബൃഹത്തായ ആശയങ്ങൾ. നമ്മുടെ മൂല്യച്യുതിയും മാറിവരുന്ന സംസ്ക്കാരവും സമൂഹത്തിന്റെയും വ്യക്തികളുടെയും ആരോഗ്യത്തെ ബാധിച്ചുവരുന്നത് മുൻകൂട്ടിക്കണ്ട ഒരു ദീർഘദർശിയായിരുന്നു അദ്ദേഹം.

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി അറിയപ്പെട്ടിരുന്നത് അച്ഛൻ തിരുമേനിയായോ പെരിങ്ങോട് തിരുമേനിയായോ ആയിട്ടായിരുന്നു. പെരിങ്ങോട്ടുള്ള വസതിയിൽ വെച്ചായിരുന്നു ചികിത്സ. ഒരു വലിയ ശിഷ്യസമ്പത്തും അദ്ദേഹത്തിനുണ്ട്.

രക്തസമ്മർദ്ദവും പ്രമേഹവുംകൊണ്ട് കോഴിക്കോട് മെഡിക്കൽ കോളേജിൽ ചികിത്സയിലുള്ള ഒരു രോഗി 1979-ലോ, 80-ലോ എന്റെ അടുക്കൽ വന്നു. കാലിന്മേൽ നീര്, നടക്കുമ്പോൾ കിതപ്പ്, രാവിലെ എഴുന്നേൽക്കുന്ന സമയത്ത് കൺപോളകളിൽ നീരുണ്ടാവുമെന്നും പറഞ്ഞു. മൂത്രത്തിന് കടുത്ത നിറവ്യത്യാസവും ഉണ്ടാകാറുണ്ട്. അളവ് വളരെ കുറവും ആയിരിക്കും. കുറച്ചുകാലമായി അദ്ദേഹം സ്ഥിരമായി കോഴിക്കോട്ടെ ചികിത്സയിലാണ്. കിഡ്നി സംബന്ധമായ രോഗങ്ങളെ പരിശോധിക്കുന്ന ഡോക്ടറുടെ അടുക്കലേയ്ക്ക് വിട്ടു. അദ്ദേഹം പരിശോധിച്ച് കൂടുതൽ ചികിത്സയ്ക്കായി വൃക്കരോഗപരിശോധന നടത്തേണ്ടിവരുമെന്നും അതിന് ആശുപത്രിയിൽ കിടത്തിചികിത്സവേണ്ടിവരുമെന്നും പറഞ്ഞു. രോഗനിർണ്ണയം നടത്തിയിരുന്നില്ല. അങ്ങിനെയാണ് എന്റെ അടുക്കൽ വന്നത്. ഞാൻ ആ രോഗിയെ വൈദ്യമഠം വലിയ തിരുമേനിയെ കാണിക്കുവാനും ഞാൻ പറഞ്ഞിട്ടാണ് വന്നതെന്ന് അദ്ദേഹത്തോടു പ്രത്യേകം പറയണമെന്നും നിർദ്ദേശിച്ചു യാത്രയാക്കി. രണ്ടുമൂന്നു ദിവസത്തിനുള്ളിൽത്തന്നെ അദ്ദേഹത്തെ വസതിയിൽചെന്നു കണ്ടു. വന്നപ്പോൾ മരുന്നു വാങ്ങിയിരുന്നില്ല. പിറ്റേദിവസം അവരോട് മെഡിക്കൽ കോളേജിൽ പോയി ടെസ്റ്റുകൾ



നടത്തുവാൻ പറഞ്ഞു. എന്നിട്ടാവാം വൈദ്യമഠത്തിന്റെ ചികിത്സ എന്ന് പറഞ്ഞു. പിന്നീട് രണ്ടോ മൂന്നോ ദിവസം കഴിഞ്ഞ് തിരുമേനിയെ കാണുവാനിടയായി. പ്രമേഹവും രക്തസമ്മർദ്ദവും ശരിയായി നിയന്ത്രിക്കാത്ത കാരണംകൊണ്ട് വൃക്ക പ്രവർത്തനരഹിതമായിക്കൊണ്ടിരിക്കുകയാണെന്ന് അദ്ദേഹം പറഞ്ഞു. ശരിയായി മരുന്നു കഴിക്കാത്തതും ഭക്ഷണരീതിയും പത്ഥ്യം നോക്കാത്തതുമാണ് രോഗം മൂർച്ഛിക്കാൻ ഇടയായതെന്നും അഭിപ്രായപ്പെട്ടു.



ധാന്യാംശം കുടുതലുള്ളതും കൊഴുപ്പടങ്ങിയതുമായ ഭക്ഷണങ്ങളും വ്യായാമരഹിത ജീവിതവും അതോടൊപ്പം മാനസിക സംഘർഷങ്ങളും ഇത്തരം രോഗങ്ങൾ സങ്കീർണ്ണതകളിലേയ്ക്കുള്ള പ്രയാണം ത്വരിതപ്പെടുത്തുന്നു എന്നായിരുന്നു അദ്ദേഹത്തിന്റെ നിഗമനം. ഏതാനും ദിവസങ്ങൾ കഴിഞ്ഞ് രോഗി മെഡിക്കൽ കോളേജിൽനിന്ന് മടങ്ങിവന്നു. രോഗനിർണ്ണയത്തിൽ രോഗിക്ക് ‘ ഡയബറ്റിക്ക് നെഫ്രോപാത്സ് ’ ആണെന്നു സ്ഥിരീ



കരിച്ചു. യാതൊരുവിധ സങ്കീർണ്ണങ്ങളായ രക്തപരിശോധനയോ ഒന്നും ഇല്ലാതെ തന്നെ അദ്ദേഹം രോഗനിർണ്ണയം കണിശമായി നടത്തി എന്നത് ആ വൈദ്യമഹോദധിയുടെ ജ്ഞാനത്തിന്റെ ഫലമാണ്. വലിയ തിരുമേനിയുടെ മരുന്നുകൾ സേവിച്ച് ഒരുമാസം കഴിഞ്ഞു വരുവാനും രക്തപരിശോധന നടത്തുവാനും ആവശ്യപ്പെട്ടു. ഇന്ന് ആധുനികവൈദ്യശാസ്ത്രവും ആയുർവ്വേദ ശാസ്ത്രവും കയ്യാളുന്നവർ തമ്മിൽ സ്പർദ്ധയുള്ള കാലഘട്ടമാണ്,. എന്തെങ്കിലും ഒരു പഴുതു കിട്ടിയാൽ പരസ്പരം പഴിചാരുന്ന ഒരു സ്ഥിതി ഏതാനും കാലങ്ങളായി നിലനിന്നു വരുന്നു. വിശാലമനസ്ക്കനായ നമ്മുടെ വലിയ തിരുമേനിയുടെ അഭിപ്രായത്തിൽ ഡയബറ്റിക്ക് നെഫ്രോപ്പതി ശരിയാംവണ്ണം മരുന്നുകൾ നിശ്ചയിച്ചതു കഴിക്കാതിരുന്നതും ഭക്ഷണത്തിന്റെ പത്ഥ്യം ശരിയാംവണ്ണം അനുഷ്ഠിക്കാത്തതു കൊണ്ടും ആണെന്നാണ്. തിരുമേനി ഈ രോഗിയെ ചികിത്സിച്ച കാലഘട്ടത്തിൽത്തന്നെ പല ആയുർവ്വേദ ചികിത്സകരും ഇംഗ്ലീഷ് മരുന്നു കഴിച്ചതുകൊണ്ട് വൃക്കയുടെ പ്രവർത്തനം ചുരുങ്ങിയതാണെന്നാണ് പൊതുജനങ്ങളോടു പറഞ്ഞിരുന്നത്. അങ്ങിനെ അലോപ്പതി ചികിത്സ നടത്തുന്നവരോട് പൊതുജനങ്ങൾക്ക് ഒരു അവജ്ഞയും വെറുപ്പും നിലനിന്നിരുന്നു. ഇന്ന് ഒരു വൈദ്യശാസ്ത്രവും മുഷ്യശരീരത്തിനു നൂറുശതമാനം സുരക്ഷനൽകുന്നുവെന്നും രോഗങ്ങൾക്ക് പരിപൂർണ്ണ ശമനം കിട്ടുന്നുവെന്നും അവകാശപ്പെടാൻ സാധിക്കില്ലെന്നാണ് അദ്ദേഹം പറയുന്നത്. ആ വൈദ്യമഹാനുഭാവന് അലോപ്പതി ചികിത്സയോടോ ചികിത്സകരോടോ വെറുപ്പോ വൈരാഗ്യമോ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ വാക്കുകളും പെരുമാറ്റങ്ങളും മാന്യത നിറഞ്ഞതായിരുന്നു. അതുകൊണ്ടുതന്നെ സമൂഹത്തിന്റെ സ്നേഹാദരങ്ങളും ബഹുമാനവും അദ്ദേഹം പിടിച്ചുപറ്റി. പലപ്പോഴും ഞങ്ങൾ തമ്മിൽ കണ്ടുമുട്ടുവാനുള്ള സന്ദർഭങ്ങൾ ഉണ്ടാവാറുണ്ട്. ആരോഗ്യസംബന്ധമായതും സാമൂഹ്യപ്രതിബന്ധതയുള്ളതുമായ പല വിഷയങ്ങളും അപ്പോഴായിരിക്കും പറയുക. കൂറ്റനാട് ഞാൻ വന്ന കാലത്ത്



ഒറ്റ ഇംഗ്ലീഷ് മരുന്നുകടയെ ഉണ്ടായിരുന്നുള്ളൂ. രണ്ടാമതു തുടങ്ങിയ ഒരു കടയായിരുന്നു ശാസ്താ മെഡിക്കൽസ്. അതിന്റെ ഉദ്ഘാടനവേദിയിൽ ആണ് ഒരു പൊതുസദസ്സിൽ അദ്ദേഹത്തോടൊപ്പം ഇരിക്കാനുള്ള ഭാഗ്യമുണ്ടായത്. അദ്ദേഹമായിരുന്നു ഉദ്ഘാടകൻ. സാത്വികത്വവും ദൈവാനുഗ്രഹവുമുള്ള അദ്ദേഹത്തിന്റെ അനുഗ്രഹാശിസ്സുകളാൽ സ്ഥാപനം അടിക്കടി ഉയർച്ചയുണ്ടായി. പിന്നീട് ആ സ്ഥാപനം പലപ്പോഴായി രണ്ടോമൂന്നോ പേർക്ക് കൈമാറി. ചെറുപാറ ഗോപിനായരായിരുന്നു ആദ്യ ഉടമസ്ഥൻ. ഇന്ന് അലോപ്പതി ഡോക്ടർമാരും സമൂഹവും തമ്മിൽ അന്യോന്യം ഉരസിക്കൊണ്ടിരിക്കുന്ന ഒരു കാലമാണ്. ചിലപ്പോൾ വ്യക്തിവൈരാഗ്യവും രാഷ്ട്രീയവുമെല്ലാം കാരണവുമാകാറുണ്ട്. ഡോക്ടർമാരെ ദൈവത്തിനു തുല്യം കണ്ടിരുന്ന ഒരു നല്ലകാലം ഉണ്ടായിരുന്നു. രോഗം വന്നാൽ ചികിത്സിക്കാനുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം രോഗിയുടെ ബന്ധുക്കൾ ഡോക്ടർമാർക്ക് നൽകിയിരുന്നു. അന്ന് രോഗിയുടെ ആയുസ്സ് ഡോക്ടറാണ് നിശ്ചയിക്കുന്നതെന്നും ആയുസ്സ് നീട്ടിനൽകുന്ന ദൈവമായാണ് സമുഹം ഡോക്ടറെ കണ്ടിരുന്നത്.  ഇന്ന് ഡോക്ടറെ കാണുന്നത് കൊലയാളിയായാണ്.  ഇന്ന് മരണം സംഭവിച്ചാൽ ആദ്യം ഡോക്ടറെ കയ്യേറുകയും ചീത്തവിളിക്കുകയും വസതിയിൽ കയറി കാറും മറ്റു വസ്തുക്കളും നശിപ്പിക്കുകയും ചെയ്യുന്നു. വൈദ്യമഠം വലിയ തിരുമേനിയുടെ അഭിപ്രായത്തിൽ ഡോക്ടർ ദൈവമല്ല, ദൈവം നിയോഗിച്ച ഒരു വ്യക്തിയാണ് എന്നാണ്. ഡോക്ടറിൽ രോഗി അർപ്പിക്കുന്ന വിശ്വാസവും അംഗീകാരവും ചികിത്സയ്ക്കു മാറ്റുകൂട്ടുന്നു. രോഗിക്കു ആത്മവിശ്വാസം കൈവരികയും സുഖപ്രാപ്തി ഉണ്ടാകുകയും ചെയ്യുന്നു. ദൈവനിശ്ചയവും നിയോഗവും തന്നെ. മന്ത്രവാദത്തിനോ മറ്റോ യാതൊരു സ്ഥാനവും അതിലില്ലെന്നാണ് അദ്ദേഹത്തിന്റെ കണ്ടെത്തൽ. ആധുനിക ശാസ്ത്രത്തിലൂടെ സഞ്ചരിക്കുന്ന ഒരു യോദ്ധാവ്. ഇന്ന് കൂറ്റനാടിന്റെ ഹൃദയഭാഗത്ത് സ്ഥിതിചെയ്യുന്ന നല്ലൊരു അലോപ്പതി ആശുപത്രിയാണ് മോഡേൺ ഹോസ്പിറ്റൽ. നമ്മുടെ



സമീപപ്രദേശത്തുള്ള ഒരു സ്പെഷ്യാലിറ്റി ഹോസ്പിറ്റലായി ഉയർന്നുവരുന്ന ഒരു സ്ഥാപനം. ഈ ഹോസ്പിറ്റലിന്റെ ഉദ്ഘാടനത്തിന്റെ മഹത്തായ കർമ്മം നിർവ്വഹിച്ചതും അദ്ദേഹത്തിന്റെ തൃക്കൈകളാലായിരുന്നു. വൈദ്യരംഗത്തു പ്രവർത്തിക്കുന്നവർ രോഗമുണ്ടാവാനല്ല പ്രാർത്ഥിക്കേണ്ടതെന്നും സമൂഹത്തിൽനിന്ന് രോഗങ്ങളെ കഴിയുന്നത്ര ചുരുക്കുവാനുള്ള മാർഗ്ഗങ്ങൾ ആലോചിക്കേണ്ടതാണെന്നും അദ്ദേഹം അന്നു പറയുകയുണ്ടായി. ആയുർവ്വേദവും അലോപ്പതിയും രോഗപ്രതിരോധ മാർഗ്ഗങ്ങൾ ജനങ്ങൾക്ക് മനസ്സിലാക്കി കൊടുക്കേണ്ടതാണെന്നും അതിലൂന്നിയായിരിക്കണം ചികിത്സയെന്നും നിർദ്ദേശിച്ചു.

ഞാനറിഞ്ഞേടത്തോളം വൈദ്യമഠം വലിയ തിരുമേനിക്ക് ദൈവികശക്തിയുണ്ടെന്നു തോന്നുന്നു. തിരുമേനി ചികിത്സിച്ച നൂറുകണക്കിനു രോഗികൾക്ക് നല്ല ഫലസിദ്ധിയുണ്ടായിട്ടുണ്ട്. രോഗനിർണ്ണയത്തിൽ അദ്ദേഹത്തിന്റെ അസാമാന്യ കഴിവും കുറിക്കുകൊള്ളുന്ന ഫലസിദ്ധിയും അദ്ദേഹത്തെ മറ്റുള്ളവരിൽനിന്നും അസാമാന്യനാക്കുന്നു. അദ്ദേഹം അത് തന്റെ സ്വന്തം കഴിവായി അംഗീകരിക്കുന്നില്ല. നിർദ്ദേശിച്ച മരുന്നുസേവ ശരിയാംവണ്ണം രോഗി വിനിയോഗിച്ചതുകൊണ്ടുള്ള ഫലസിദ്ധിയായി മാത്രമെ അദ്ദേഹം കരുതുന്നുള്ളൂ. അതിൽ ഒരു ദൈവികത്വവുമില്ല.

ഒരു ദിവസം ഞങ്ങൾ മുൻകൂട്ടി നിശ്ചയിച്ച പ്രകാരം ഇട്ടോണവും കഴിഞ്ഞുള്ള ഒരു പ്രദേശത്തേക്ക് യാത്ര പുറപ്പെട്ടു. എന്റെ തിരക്കൊഴിഞ്ഞ സമയമാണ് തെരഞ്ഞെടുത്തത്. രാത്രി പത്തുമണി. രോഗി അർദ്ധബോധാവസ്ഥയിലാണെന്നും ദ്രവരൂപത്തിലുള്ള ഭക്ഷണം ട്യൂബിലൂടെ നൽകുകയാണെന്നും പറഞ്ഞു. മൂത്രത്തിനും ട്യൂബിട്ടിട്ടുണ്ട്. എഴുപത്തെട്ടോളം വയസ്സുണ്ടെന്നും പെട്ടെന്നുണ്ടായ തളർച്ചമൂലം ഹോസ്പിറ്റലിലേയ്ക്കു കൊണ്ടുപോയി അവിടേനിന്നും വീട്ടിലേയ്ക്കു കൊണ്ടുവന്നതാണെന്നും എന്നെ ധരിപ്പിച്ചു. രോഗിയുടെ നില എന്തെന്നും മറ്റു വല്ല ചികിത്സയും നൽകാനുണ്ടോ എന്നറിയാനുമാണ് എന്നെ കൂട്ടിയത്. ഞാൻ പരിശോ



ധിച്ചു. രക്തസമ്മർദ്ദം അധികമുണ്ടായിരുന്നില്ല. തളർന്നു കിടക്കുന്നതു കൊണ്ട് എല്ലാം നോക്കി. മസ്തിഷ്കാഘാതമാണ് രോഗമെന്നും ഇപ്പോൾ നൽകുന്ന മാതിരിത്തന്നെ ചികിത്സ തുടരട്ടെ എന്നും പറഞ്ഞു. മടക്കയാത്രയായി വഴിയിൽവെച്ച് അദ്ദേഹം എന്നോട് എത്രകാലം ഇതേകിടപ്പ് കിടക്കുമെന്ന് ചോദിച്ചു. ഈ അവസ്ഥയിൽനിന്ന് എനിയൊരു ഉയിർപ്പ് ഇനിയുണ്ടാവില്ലെന്നും എത്രകാലം കിടക്കുമെന്ന് പറയാനാവില്ലെന്നും പറഞ്ഞു. ചിലപ്പോൾ ഉടനെത്തന്നെ മരണം സംഭവിച്ചേയ്ക്കാമെന്നും പറഞ്ഞു നിർത്തി. ഏതാനും മിനിട്ടുകൾ കഴിഞ്ഞ് അദ്ദേഹം തുടർന്നു അദ്ദേഹത്തിന്റെ നിഗമനത്തിൽ ഇരുപത്തൊന്നു ദിവസത്തിലധികം കിടക്കുമെന്ന് തോന്നുന്നില്ലെന്നും പറഞ്ഞു. ഞാൻ പോയ ദിവസം അദ്ദേഹം രോഗിയെ പരിശോധിച്ചിരുന്നില്ല. കൈകാലുകൾ തൊട്ടുനോക്കിയിരുന്നു. ഏതാനും കാര്യങ്ങൾ രോഗത്തെ സംബന്ധിച്ച് അദ്ദേഹം തിരക്കിയിരുന്നു. കുറെ നാളുകൾക്കുശേഷം ഒരുദിവസം മറ്റൊരു രോഗിയെ കാണണമെന്നും പറഞ്ഞയയ്ക്കാമെന്നും പറയാൻ വന്നിരുന്നു. ഇരുപതാം ദിവസം രാത്രി അവർ മരിച്ചുപോയെന്നും അറിഞ്ഞു. പിന്നീട് യാതൊരു വിധ ബുദ്ധിമുട്ടുമുട്ടുമുണ്ടായില്ലത്രെ. മരണമെന്നത് ഒരു നൈമിഷികമായ പ്രക്രിയയല്ല. മിറച്ച് ഏതാനും മണിക്കൂറുകളോ ദിവസങ്ങളോ ദുർല്ലഭം അവസരങ്ങളിൽ ആഴ്ചകളോ കൊണ്ടുപൂർത്തിയാവുന്ന ഒന്നാണ്. മൂന്നാഴ്ചയോളം കിടന്ന രോഗിക്ക് ശാരീരിക പീഡകളോ എവിടേയും പൊട്ടാതെയും ഉള്ള ചികിത്സ അദ്ദേഹത്തിൽനിന്നും ലഭിച്ചു. നിത്യസത്യമായ മരണത്തിലേയ്ക്കുള്ള യാത്ര അന്തസ്സോടെതന്നെയായിരുന്നു. അന്തസ്സോടെയുള്ള ജീവിതവും അന്തസ്സോടെയുള്ള മരണവും അതാണ് ഏവരുടേയും സ്വപ്നം. സാന്ത്വന ചികിത്സയുമായി ഇന്നു നടക്കുന്ന എനിക്ക് ആലോചിക്കുമ്പോൾ തോന്നുന്നത് സാന്ത്വനചികിത്സയുടെ തലതൊട്ടപ്പനാണ് അദ്ദേഹം എന്ന്. സാന്ത്വന പരിചരണത്തിന്റെ സന്ദേശം–മരണാസന്നനായി കിടക്കുന്ന രോഗിയെ ശാരീരികവും മാനസികമായ പീഡനങ്ങളിൽനിന്ന് വിമുക്തനാക്കുകയും



മരണത്തിലേയ്ക്കുള്ള യാത്ര രോഗിക്ക് സുഖവും ബന്ധുമിത്രാദികൾക്ക് സന്തോഷപ്രദവും ആവുക എന്നതാണല്ലോ?.

ഒരു ദിവസം വൈകുന്നേര സമയത്ത് 45-50 വയസ്സുള്ള ഒരു സ്ത്രി എന്റെ അടുക്കൽ പരിശോധനക്ക് വന്നു. ചിറി ഒരുഭാഗത്തേക്ക് കോടിയിട്ടുണ്ട്. ഒരു കണ്ണ് അടയ്ക്കുവാനും പറ്റില്ല. തുറന്നുതന്നെയിരിക്കും ഒരു കൂലിപ്പണിക്കാരിയാണ്. സാമ്പത്തികമായി കഴിവുമില്ല. വലിയ തിരുമേനി പറഞ്ഞുവിട്ടതാണ്. തലച്ചോറിൽനിന്നു വരുന്ന 7-ാം ഞെരമ്പിനുണ്ടായിരിക്കുന്ന ക്ഷതമാണ് രോഗം. ഞങ്ങൾ 'ഫാസ്ക്യുൽ പ്ലാസി' എന്നു പറയും. പ്രത്യേകിച്ച് മറ്റുവല്ല രോഗങ്ങൾ ഉണ്ടോ? എന്നറിയുവാൻ എന്നെ വന്നു കാണുവാൻ പറഞ്ഞതാണ്. അദ്ദേഹത്തിന്റേതായ ചികിത്സ ഉണ്ടായിരുന്നു. സ്പർശന ശക്തി നഷ്ടപ്പെട്ട ഭാഗത്ത് കൺപോളയിലോ ഉള്ളിലോ മുറിവുകളൊന്നും പറ്റാതെ ശ്രദ്ധിക്കുവാൻ പറഞ്ഞു. ആ കണ്ണ് നല്ല വൃത്തിയായി കഴുകിയശേഷം മൂടിക്കെട്ടുന്നതാണ് നല്ലതെന്നും ഉപദേശിച്ചു. പ്രമേഹമോ രക്തസമ്മർദ്ദമോ ഉണ്ടായിരുന്നില്ല. ചെവിക്കും മറ്റസുഖങ്ങളൊന്നും കണ്ടില്ല. വലിയ തിരുമേനിയുടെ ചികിത്സതന്നെ തുടരുവാനും പറഞ്ഞു. 10-15 ദിവസത്തിനുശേഷം അവരുടെ മുഖം പൂർവ്വസ്ഥിതിയിലായി. ആയുർവ്വേദം ശരിയായരീതിയിൽ വിദഗ്ദ്ധനായ വൈദ്യന്റെ മേൽനോട്ടത്തിൽ പ്രയോഗിക്കുമ്പോൾ അലോപ്പതിയേക്കാൾ ത്വരിതഗതിയിൽ രോഗശമനം ഉണ്ടാകും എന്നതിനുള്ള നല്ല ദൃഷ്ടാന്തമാണ് ഈ രോഗി. അത്ഭുതംതന്നെയെന്ന് വിശേഷിപ്പിക്കേണ്ടിയും വരും. അദ്ദേഹവുമായുള്ള ചുരുങ്ങിയ കാലഘട്ടത്തിന്റെ സൗഹൃദത്തിൽ എനിക്ക് അനുഭവപ്പെട്ട അദ്ദേഹത്തിന്റെ കഴിവിനെ ഓർമ്മകളിൽനിന്നും അടർത്തിയെടുത്ത ചില അനുഭവങ്ങൾ പങ്കിട്ടു എന്നുമാത്രം. ആയുർവ്വേദത്തിൽ അദ്ദേഹത്തിനു ലഭിച്ച "വൈദ്യമഹോദധി" പട്ടം ഒരു വലിയ അംഗീകാരംതന്നെയാണ്. ഒരു ദിവസം എന്റെ തിരക്കെല്ലാം കഴിഞ്ഞിരിക്കുമ്പോൾ ഗുരുവായൂരിൽനിന്നും മടങ്ങുന്ന വഴി വലിയ തിരുമേനി എന്റെ ഗൃഹത്തിലേയ്ക്കുവന്നു. ഗുരു



വായൂർ മാഹാത്മ്യവും മറ്റും പറഞ്ഞ് ഒടുവിൽ തന്റെ വായ തുറന്ന് കാണിച്ച് ടോർച്ചടിച്ചു നോക്കുവാൻ പറഞ്ഞു. ഒരു വെളുത്ത തടിപ്പ് കവിളിൽ രൂപപ്പെട്ടു വരുന്നു. എന്തോ ഒരു നിഗമനത്തിലെത്തിയ അദ്ദേഹം ആരെയാണിത് കാണിക്കേണ്ടതെന്നു ചോദിച്ചു. ഡോ.ആർ.എൻ.വർമ്മ സാർ അന്ന് കുന്നംകുളത്ത് സർജ്ജനായി യൂണിറ്റി ഹോസ്പിറ്റലിൽ പ്രാക്റ്റീസ് നടത്തിയിരുന്ന കാലമായിരുന്നു. അദ്ദേഹത്തെ കണ്ട് ഒരു നിഗമനത്തിലെത്താമെന്നു പറഞ്ഞു. അദ്ദേഹം നിർദ്ദേശിച്ചതനുസരിച്ച് തിരുവനന്തപുരം മെഡിക്കൽ കോളേജിൽ കാണിച്ചു. തിരുവനന്തപുരത്തേയ്ക്കു തന്നെ പോകുവാൻ കാരണം അദ്ദേഹത്തിന്റെ രണ്ടാമത്തെ മകൻ ബ്രഹ്മദത്തൻ നമ്പൂതിരി നാട്ടുചികിത്സാവകുപ്പിൽ ഡയറക്റ്ററായി ജോലിനോക്കുകയായിരുന്നു. എന്തായാലും ബയോപ്സിയും ചികിത്സയും കഴിഞ്ഞ് പൂർണ്ണ ആരോഗ്യവാനായി അദ്ദേഹം നാട്ടിൽതന്നെ തിരിച്ചെത്തി. പഴയ പടിതന്നെ സമൂഹത്തിലിറങ്ങി രോഗികളെ പരിശോധിക്കുവാൻ തുടങ്ങി. നാട്ടിലുള്ളവരും പുറംനാട്ടുകാരുമായി നിരവധിപേർ ചികിത്സാസഹായംതേടിയെത്തി. വിശ്രമമില്ലാത്ത ജീവിതമായിമാറി. തന്റെ ആരോഗ്യത്തെപ്പറ്റി അദ്ദേഹം ആകുലചിത്തനായിരുന്നില്ല എന്നു തോന്നുന്നു.

1988–ഏപ്രിൽ അവസാനത്തെ ആഴ്ചയിലാണെന്നു തോന്നുന്നു അദ്ദേഹത്തെ നെഞ്ചുവേദന അനുഭവപ്പെട്ടതിനെത്തുടർന്ന് ഗുരുവായൂരിലുള്ള തഹാനി ആശുപത്രിയിൽ പ്രവേശിപ്പിച്ചതായി അറിയാൻ കഴിഞ്ഞു. അന്നു രാത്രി എട്ടുമണിയോടുകൂടിത്തന്നെ ഞാൻ ആശുപത്രിയിലെത്തി. ഡോക്ടറെകണ്ട് സംസാരിച്ചു. തൃശ്ശൂരിൽനിന്നുവന്നിട്ടായിരുന്നു അദ്ദേഹം ചികിത്സ നിശ്ചയിച്ചിരുന്നത്. ഹൃദയാഘാതംതന്നെയാണെന്നും ഗൗരവമായിത്തന്നെ ഹൃദയത്തെ ബാധിച്ചിട്ടുണ്ടെന്നും അഭിപ്രായപ്പെട്ടു. വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയെ കണ്ടു സംസാരിച്ചു. അദ്ദേഹത്തിന്റെ മുഖത്ത് ദുഖം ഘനീഭവിച്ചിരുന്നു. വിധിയെ തടുക്കാനാവില്ലല്ലോ എന്നു പറഞ്ഞ് കൈമലർത്തി. ഇനിയൊരു തിരിച്ചുവരവുണ്ടാവില്ല എന്നു മനസ്സിലാക്കി



യപോലെ. ഒന്നു രണ്ടു ദിവസം നീങ്ങി. അതേ നില തുടർന്നു. 1988 മെയ് 5-ാം തിയ്യതി ഉച്ചയ്ക്കുശേഷം ആയുർവ്വേദത്തിന്റെ മുടിചൂടാമന്നനായി വിരാജിച്ച വൈദ്യമഹോദധി അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി കാലയവനികയ്ക്കുള്ളിൽ മറഞ്ഞു.

ആയുർവ്വേദ ശാസ്ത്രത്തിന്റെ ഒരു നിഘണ്ടു ആയിരുന്നു അദ്ദേഹം. മൺമറഞ്ഞുപോയ പല മഹാരഥന്മാരും ഇന്ന് ജീവിച്ചിരിപ്പുള്ള പല സാമൂഹ്യ-രാഷ്ട്രീയ-സാംസ്ക്കാരിക നേതാക്കളും അദ്ദേഹത്തിന്റെ ചികിത്സാപാടവം അനുഭവിച്ചറിഞ്ഞവരാണ്. ജീവിച്ചിരുന്ന കാലത്ത് സ്ഥാനമാനങ്ങളൊന്നും മോഹിക്കാത്ത മഹാരഥനായിരുന്നു അദ്ദേഹം. സമൂഹത്തിനും ആയുർവ്വേദശാസ്ത്രത്തിനും അദ്ദേഹം നൽകിയ സേവനങ്ങൾക്ക് അംഗീകാരവും ആദരവും നൽകേണ്ടതായിരുന്നു. ആ ഒരു ദുഖം അവശേഷിക്കുന്നു. ഇന്നും നന്മനിറഞ്ഞ മനസ്സുള്ളവരിൽ അദ്ദേഹം ജീവിക്കുന്നു, കെടാവിളക്കായി.▲





# നൂറ്റാണ്ടിന്റെ അവതാര പുരുഷൻ

ഡോ.ഹുറൈർകുട്ടി വൈദ്യർ,
കൂടല്ലൂർ

**ഏ**താനും വരികൾകൊണ്ടോ വാക്കുകൊണ്ടോ ഉൾക്കൊള്ളാൻ കഴിയാത്ത അവതാരപുരുഷനെക്കുറിച്ച് എങ്ങിനെ തുടങ്ങണം എന്നറിയില്ല. അതിനുശ്രമിച്ചാൽ അത് ഒരു വ്യഥയാണെന്നറിയാം. എങ്കിലും ഓർമ്മയുടെ ഉള്ളറകളിൽ ഒരു കെടാവിളക്കായി കത്തിജ്വലിക്കുന്ന ആ തേജസ്വരൂപത്തെ കുറിച്ച് ഓർമ്മയിലുള്ളത് കുറിച്ചുവെച്ചില്ലെങ്കിൽ അത് വരുംതലമുറയ്ക്ക് ഒരു നഷ്ടമായിരിക്കും.

1975-ൽ കോട്ടയ്ക്കൽ ആയുർവ്വേദ കോളേജിലെ പഠനം കഴിഞ്ഞ് അമ്മയെ തേടിയെത്തുന്ന ഏതാനും രോഗികൾക്ക് കുറിപ്പടി എഴുതുന്ന കാലം. അല്പസ്വല്പം വായനാഭ്രാന്തും പന്തുകളിയും, കൂടെ ചികിത്സയും ഇതായിരുന്നു അന്നത്തെ കാലം. സാമ്പത്തിക പരാധീനതകൾ നാടിനെ നട്ടംകറക്കിയിരുന്ന സാഹചര്യം നാട്ടിൽ നടമാടിയിരുന്നു. ഇന്നത്തെ പോലെ ഗൾഫ് പണമോ വാഹനസൗകര്യമോ മീഡിയകളോ മോഡേൺ ടെക്നോളജിയോ എത്തിനോക്കാത്ത ഉൾനാടൻ പ്രദേശങ്ങൾ. അലോപ്പതി ചികിത്സാസമ്പ്രദായമോ ആശുപത്രികളോ ഇല്ലാത്ത ഒരു കാലഘട്ടം. എന്തിനധികം പറയുന്നു ആയുർവ്വേദ മരുന്നുകൾപോലും ഇന്നത്തെപോലെ സുലഭമായി ലഭിക്കാത്ത ഒരു കാലഘട്ടം. അസുഖമായിക്കിടക്കുന്ന രോഗികളെ കിലോമീറ്ററുകളോളം കാൽനടയായോ സൈക്കിളിലോ യാത്രചെയ്ത് വൈദ്യന്മാർ ചികിത്സിച്ചിരുന്ന കാലം. സാമ്പത്തികശേഷിയുള്ള ചുരുക്കം ചിലർക്കുമാത്രമേ കാറുകൾ ഉണ്ടായിരു



ന്നുള്ളൂ. നമ്മുടെ ഗ്രാമത്തിലും ഒന്നു രണ്ടു മരുന്നു പെട്ടിക്കടകളും ഉണ്ടായിരുന്നു.

നാട്ടിലെ ഒരു പ്രമുഖ വ്യക്തിക്ക് കാര്യമായ ഒരസുഖം വരികയും അക്കാലത്ത് തൃശൂരിലെ അന്നത്തെ ഒരു പ്രധാന ആശുപത്രിയായിരുന്ന ജൂബിലിമിഷൻ ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്ത് ചികിത്സിയ്ക്കുകയുമായിരുന്നു. അവിടുത്തെ പ്രശസ്ത ഡോക്ടറായിരുന്ന വർഗ്ഗീസ് പോളായിരുന്നു അദ്ദേഹത്തെചികിത്സിച്ചിരുന്നത്. ഹോസ്പിറ്റലിൽനിന്ന് ഡിസ്ചാർജ് ചെയ്ത് വീട്ടിൽ വിശ്രമിച്ചുകൊണ്ടിരിക്കെ പെട്ടെന്ന് ഒരു ദിവസം ഒരു മോഹാലസ്യം അനുഭവപ്പെടുകയും അദ്ദേഹത്തിന്റെ മൂത്തമകൻ ഒരു സൈക്കിളുമായിവന്ന് എന്നെ കൊണ്ടുപോവുകയും ചെയ്തു. രോഗിയെ സശ്രദ്ധം പരിശോധിച്ചു. മിഷൻ ഹോസ്പിറ്റലിലെ ഡിസ്ചാർജ്ജ് സമ്മറിയിൽ ഒരു മാസത്തെ മരുന്ന് നിശ്ചയിച്ചിട്ടുള്ളതായി കാണാൻ കഴിഞ്ഞു. രോഗിയുടെ അവസ്ഥയനുസരിച്ച് ആയുർവ്വേദരീത്യാ രോഗിയുടെ മുഖത്ത് രിഷ്ടലക്ഷണമാണ് കാണാൻ കഴിഞ്ഞത്. അതനുസരിച്ച് ആദ്യദിവസം ഒരു ചെറിയ കഷായവും ഒന്നുരണ്ടു ചെറിയ മരുന്നുകളും കുറിച്ച് കാര്യങ്ങളെല്ലാം പ്രയാസമാണെന്ന് മകനെ ധരിപ്പിക്കുകയും ചെയ്തു. പിറ്റേ ദിവസംതന്നെ രോഗിയുടെ മകൻ വൈദ്യമഠത്തെ പോയികൊണ്ടുവന്ന് രോഗിയെ കാണിച്ചു. ഞാൻ എഴുതിയ കുറിപ്പടി അദ്ദേഹത്തിന് നൽകി. ഉടൻതന്നെ ബ്രഹ്മശ്രീ അവർകൾ ചികിത്സയെഴുതിയ വൈദ്യനെ കാണണമെന്ന് പറഞ്ഞതനുസരിച്ച് അപ്പോൾത്തന്നെ എന്റെ വീട്ടിലേയ്ക്ക് ആളെ പറഞ്ഞയച്ചു. അദ്ദേഹത്തിന്റെ രണ്ടാമത്തെ മകൻവന്ന് വൈദ്യശ്രേഷ്ഠൻ എന്നെ വിളിക്കുന്നുണ്ടെന്ന് അറിയിച്ചു. ഇത് കേൾക്കേണ്ട താമസം എന്റെ നെഞ്ചൊന്ന് പിടഞ്ഞു. സപ്തനാഡികളും തളർന്നു. പേരുകേട്ട് മാത്രം പരിചയമുള്ള ഈ മഹാനെ ഞാൻ നേരിൽ കാണാനായി അദ്ദേഹത്തോടൊപ്പം അവരുടെ വീട്ടിലേയ്ക്ക് ചെന്നു. രുദ്രാക്ഷമാലയണിഞ്ഞ് പൂമുഖത്തുള്ള കസേരയിൽ താടിയും തലോടി എന്തോ ചിന്തയിലാണ്ടിരിക്കുന്ന





ഒരു തേജസ്വരൂപത്തെയാണ് ദർശിക്കാനിടയായത്. ഇടങ്കണ്ണിട്ടു എന്നെ നോക്കി തൊട്ടടുത്ത കസേരയിലിരിക്കാനാവശ്യപ്പെട്ടു. അദ്ദേഹത്തോടുള്ള ഭയഭക്തികാരണം ഒന്നും പറയാനും ഒന്നും ചോദിക്കാനും കഴിയാത്ത ഒരവസ്ഥയിൽ നമ്രശിരസ്കനായി ഞാൻ നിന്നു. വീണ്ടും ഇരിക്കാൻ ആവ ശ്യപ്പെട്ടു. അടുത്തുള്ള തിണ്ണയിൽ പാതിമനസ്സോടെ പാതിയിരുന്നു. എന്താ വൈദ്യരുട്ടീ, ഇത്ര വലിയ ഒരു രോഗിക്ക് ഈ നിസ്സാര മരുന്നെഴുതാൻ കാരണം? എന്റെ മനസ്സിൽ തോന്നിയ രോഗിയിലുള്ള രിഷ്ട ലക്ഷണത്തെ ഞാൻ അദ്ദേഹത്തെ ബോധിപ്പിച്ചു. ഞാൻ എഴുതിക്കൊടുത്തത് ഗുളൂച്യാദി കഷായമായിരുന്നു.'ഗുളൂച്യാദി കഷായത്തിന്റെ യോഗം അറിയില്ലേ, ഒന്നു ചൊല്ലൂ.' ഞാൻ അത് വിനീതനായി ചൊല്ലിക്കേൾപ്പിച്ചു. അടുത്ത ചോദ്യം'എന്താ ആറുദിവസത്തിന് എഴുതിയത്?'ഞാൻ പറഞ്ഞു രോഗി ഒന്നിലും ശ്രദ്ധിക്കാതിരിക്കുക, നെറ്റിയിൽ തെളിഞ്ഞ അർദ്ധവൃത്താകൃതി, അമ്മ പഠിപ്പിച്ച രിഷ്ടലക്ഷണം തെളിഞ്ഞിരിക്കുന്നു. രോഗി ഏഴു ദിവസ ത്തിൽ കൂടുതൽ ജീവിച്ചിരിക്കില്ല. ഉടൻ മുഖത്തേയ്ക്കൊരു തറപ്പിച്ചു നോട്ടം. ഇത്ര വേണ്ടായിരുന്നോ, എന്റെ ഹൃദയം പിടഞ്ഞു. ഉടൻതന്നെ



രോഗിയുടെ മകനെ അടുത്തേയ്ക്കു വിളിച്ചു ഞാൻ പറഞ്ഞത് ശരിയാണെന്ന് ബോധിപ്പിച്ചു. അപ്പോഴാണെനിക്കു ശ്വാസം നേരെ വീണത്.

'ദൈവനിശ്ചയം മറ്റൊന്നാണെങ്കിൽ ഏഴു ദിവസത്തിനുശേഷം മരുന്ന് എഴുതാം. ഇതേ മരുന്ന് തുടർന്നോളൂ. എഴുതിയ ദശമൂലരസായനത്തിൽ പൂവാംകുറുന്നില നീര് ചേർത്ത് കൊടുത്തോളൂ. ഭേദമുണ്ടെങ്കിൽ എന്നെ ബുദ്ധിമുട്ടിക്കാൻ വരേണ്ട, ഇവിടത്തന്നെ പറഞ്ഞാൽ മതി.' തോളിൽ മുണ്ടിട്ട് കസേരയിൽ നിന്നെണീറ്റ് സുസ്മേരവദനനായി എന്റെ മുഖത്തേയ്ക്കൊന്ന് നോക്കി. 'ചൊവ്വാഴ്ചകളിൽ പെരിങ്ങോട് പരിശോധനയില്ല, വിരോധമില്ലെങ്കിൽ അങ്ങോട്ടുവന്ന് കാര്യങ്ങൾ എന്ത് വേണമെങ്കിലും ചോദിയ്ക്കാം.' ജീവിതത്തിലാദ്യമായി പരിപൂർണ്ണനായ ഒരു ഗുരുവിനെ കിട്ടിയ ആഹ്ലാദം. ആ തേജസ്സുറ്റ മുഖം എന്റെ മനസ്സിൽ ആഴ്ന്നിറങ്ങി. അദ്ദേഹം അവിടെനിന്ന് ഇറങ്ങിയശേഷമാണ് അറിഞ്ഞത്, ഞാൻ വരുന്നതിന്നുമുമ്പുതന്നെ രോഗിയുടെ ആൾക്കാരോട് അദ്ദേഹം എല്ലാം തുറന്നു പറഞ്ഞിരുന്നു എന്നത്. ഇത് എന്റെ ജീവിതത്തിലെ വലിയ വഴിത്തിരിവായി. ചികിത്സാരംഗത്ത് ജനങ്ങളുടെ ഇടയിൽ എനിക്കു പിടിച്ചുനിൽക്കാൻ ഇതൊരു നിമിത്തമായി. മരിക്കുന്നതുവരെ ഈ ബന്ധം നിലനിന്നു പോന്നു.

ചികിത്സാരംഗത്തെ ഒരുപാടു കാര്യങ്ങൾ ചോദിച്ചറിയാനും ഒരുപാടു ചികിത്സാവിധികളെ കുറുപ്പടിരൂപേണ എഴുതിവെയ്ക്കാനും ചികിത്സയിലെ ഒരു മുതൽക്കൂട്ടായി സൂക്ഷിച്ചുവെയ്ക്കാനും ഇതുമൂലം സാധിച്ചു. അമ്മയോടൊപ്പമുള്ള ചികിത്സാവിധികളും സ്വതന്ത്രമായി ചികിത്സിക്കാൻ തുടങ്ങിയപ്പോൾ എന്റെ അരികിലെത്തുന്ന രോഗികളുടെ അവസ്ഥകൾ ധരിപ്പിച്ച് മരുന്നുകൾ ചോദിച്ചറിയാനും വൈദ്യമഠം വളരെയധികം സഹായിച്ചിട്ടുണ്ട്. അദ്ദേഹം സ്വന്തം കൈപ്പടയിൽ എഴുതിത്തന്ന ചില കുറിപ്പുകൾ പുതിയ വീട് നിർമ്മാണ സമയത്ത് മേശവലിപ്പിൽനിന്ന് ചില ക്ഷുദ്രകീടങ്ങളാൽ നശിച്ച് പോകുകയുണ്ടായി. എങ്കിലും അതെല്ലാം എന്റെ ഒരു നോട്ടുബുക്കിൽ സ്ഥാനംപിടിച്ചിട്ടുണ്ട്.



പത്മശ്രീ യേശുദാസിന്റെ ഗുരുവായ സംഗീതജ്ഞൻ വൈദ്യനാഥ ഭാഗവതരെ ചികിത്സിച്ചതും സ്വരസാദം വന്ന് ശബ്ദം നഷ്ടപ്പെട്ട്, പല ഡോക്ടർമാരാലും ചികിത്സിച്ച് പാടാൻ കഴിയാതെവന്ന സുപ്രസിദ്ധ ഗായികയെ ഏഴു ദിവസത്തിനുള്ളിൽ ചികിത്സിച്ചു ഭേദമാക്കിയതും ഇദ്ദേഹത്തിന്റെ അത്ഭുത കഴിവുകളായിരുന്നു. ചികിത്സിയ്ക്കുന്നതിന്നിടയിൽ അകത്തേയ്ക്ക് എണീറ്റുപോയ അവസരത്തിൽ സ്വർണ്ണം കെട്ടിയ രുദ്രാക്ഷമാല രോഗിയായിവന്ന ഒരു വ്യക്തി അടിച്ചെടുത്ത കാര്യം, അങ്ങിനെ യെത്രയെത്ര സംഭവങ്ങൾ.

നിഷ്ക്കളങ്കനായ മനുഷ്യന്റെ പരിശുദ്ധമായ മനസ്സിൽനിന്നും ഹൃദയത്തിൽനിന്നും ഒരു പുഞ്ചിരിയല്ലാതെ മറ്റൊരു പ്രത്യേകതയും ഇത്തരം സന്ദർഭങ്ങളിൽ ആ മുഖത്തുണ്ടായിരുന്നില്ല. ഹൃദയനൈർമ്മല്ല്യവും സരസസംഭാഷണവും നിഷ്ക്കളങ്കതയും വൈദ്യമഠത്തിന്റെ എടുത്തുപറയേണ്ട ഒരു വ്യത്യസ്തതയാണ്.

കുടുംബപരമായ ചില വിഷയങ്ങൾ നേരിട്ടപ്പോഴും അക്ഷോഭ്യനായി ആരേയും ശപിക്കാതെ ഒരു ശിശുവിനെപ്പോലെ പുഞ്ചിരിക്കുകമാത്രമേ അദ്ദേഹം ചെയ്തിട്ടുള്ളൂ. ആയുർവ്വേദത്തിന്റെ ബാലപാഠങ്ങൾപോലും ഇന്നും അറിയാത്ത എനിക്ക് കാലഘട്ടത്തിന്റെ നിയോഗമായി അദ്ദേഹത്തിന്റെ ശിഷ്യനാകാൻ കഴിഞ്ഞത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു.

ഓരോ രോഗത്തെക്കുറിച്ച് പ്രതിപാദിക്കുമ്പോഴും ദേശം,കാലം,ബലം, ദൂഷ്യം എന്നിവയെ തൊട്ടറിഞ്ഞ് പുതിയ പുതിയ കഷായയോഗങ്ങളും പുതിയ മരുന്നുകളും നിർദ്ദേശിച്ചിരുന്നത് ഒരത്ഭുതംതന്നെയായിരുന്നു. ഒരു അവതാര പുരുഷന്റെ എല്ലാ ലക്ഷണങ്ങളും അദ്ദേഹത്തിലുണ്ടായിരുന്നു. അദ്ദേഹത്തിന് ഒരു മഹാരോഗം വന്ന് ചികിത്സയിലായിരുന്ന കാലത്ത് കാണാൻ ചെന്നപ്പോൾ ദൈവനിശ്ചയം അതാതുസമയത്തു നടക്കും എന്ന് അദ്ദേഹം മൊഴിഞ്ഞു. രോഗമുക്തിക്കുശേഷം വീണ്ടും ചികിത്സാരംഗത്തു വന്ന് ആ സൂര്യൻ വളരെക്കാലംകൂടി കത്തിജ്വലിച്ചു. സകലകലാവല്ലഭ



നായ ആറാംതമ്പുരാനേയും ചികിത്സാസാമ്രാട്ടായ രാഘവൻ തിരുമുൽപ്പാടിനേയും ബന്ധപ്പെടാൻ സാധിച്ചത് വൈദ്യമഠം മുഖേനയായിരുന്നു. അതുപോലെത്തന്നെ അനവധിയനവധി വൈദ്യനിപുണന്മാരെ പരിചയപ്പെടാനും അദ്ദേഹം മുഖേന കഴിഞ്ഞു.അല്പമായ സംസാരത്തിൽനിന്നും ചികിത്സാരംഗത്തെ അനവധി മൊഴിമുത്തുകൾ അദ്ദേഹത്തെ മറ്റുള്ള വൈദ്യന്മാരിൽനിന്നും വിഭിന്നനാക്കി.

ചെന്നൈയിലേയ്ക്കുള്ള ഒരു യാത്രയ്ക്ക് തരപ്പെടുത്തിയത് വൈദ്യമഹോദധിയായിരുന്നു. മേഴത്തോളഗ്നിഹോത്രി മുതൽ വൈദ്യമഠം വരെയുള്ള ചരിത്രപരമ്പരകൾ അദ്ദേഹം സവിസ്തരം പലപ്പോഴും പ്രതിപാദിച്ചുതന്നിരുന്നു. അച്ഛൻ തിരുമേനി മുതൽ ഇന്നുള്ള വൈദ്യമഠം കുട്ടികൾ വരെയുള്ള എല്ലാ കണ്ണികളേയും വളരെ സ്നേഹത്തോടെ ഉൾപ്പെടുത്തി പലപ്പോഴും സംസാരിച്ചിരുന്നു.

കൊല്ലൂർ മൂകാംബികാ ക്ഷേത്രത്തിലെ പ്രസാദത്തിന്റെ വൈശിഷ്യം മുതൽ ഗുരുവായൂർ ക്ഷേത്രത്തിലെ ഭക്തവത്സലനായ കൃഷ്ണനോടുള്ള ബന്ധംവരെ അദ്ദേഹം വാതോരാതെ സംസാരിച്ചിരുന്നു. ഭക്തവത്സലനായ, കൃഷ്ണസന്നിധിയായ ഗുരുവായൂരിൽവെച്ച് അന്ത്യശ്വാസം നിലയ്ക്കുന്നതുവരെനിലനിന്ന ആ ബന്ധം അദ്ദേഹം മൺമറഞ്ഞിട്ടുപോലും എന്റെ ഹൃദയകോണിൽ ഇപ്പോഴും സൂക്ഷിച്ചു പോരുന്നുണ്ട്.

നമ്മൾക്കൊന്നും എത്തിപ്പെടാൻ കഴിയാത്ത ചികിത്സാമേഖലകളും മരുന്നുസംഭരണവും സംസ്കരണവും നിർമ്മാണവും ശുഷ്കാന്തിയോടേയും ദൈവഭക്തിയോടേയും ചെയ്യണമെന്ന് എപ്പോഴും നിഷ്കർഷിച്ചിരുന്ന ഒരു വ്യക്തിയായിരുന്നു അദ്ദേഹം.

ആയുർവ്വേദത്തിന്റെ തേജസ്സും മഹത്ത്വവും പുതിയ തലമുറയ്ക്കു പകർന്നു കൊടുക്കുവാനും അതിന്റെ ഗുണവും സ്വന്തം കാലിൽ നിൽക്കാനുള്ള അടിത്തറയും പാകിത്തന്ന വൈദ്യമഠം കുടുംബത്തിനും ശിഷ്യന്മാർക്കും ആയുർവ്വേദം നിലനിൽക്കുന്ന കാലത്തോളം മങ്ങലേൽക്കില്ല



എന്നുറപ്പിച്ചു പറയാൻ ഈ എളിയവന് സാധിക്കും. ആ നശിക്കാത്ത ഓർമ്മകളിലൂടെ അദ്ദേഹത്തിന്റെ പാവനസ്മരണക്കുമുന്നിൽ ഈ ചെറിയ കുറിപ്പിടി സമർപ്പിച്ചുകൊണ്ടും ജയ് ആയുർവ്വേദം എന്നു പ്രാർത്ഥിച്ചു കൊണ്ടും തൽക്കാലം നിറുത്തട്ടെ.

ഈ കുറിപ്പടി എഴുതുവാൻ എന്നെ പ്രേരിപ്പിച്ച മണ്ണപ്പറ്റ ഹരിയേട്ടൻ തിരുമേനിയോട് ഞാൻ അത്യന്തം കടപ്പെട്ടിരിക്കുന്നു എന്നുകൂടി ഈ ലേഖ നത്തിൽ ഞാൻ അറിയിക്കട്ടെ▲





# അസാമാന്യനായ ഒരു ഭിഷഗ്വരൻ

പി.ചിത്രൻ നമ്പൂതിരിപ്പാട്

**കേ**രളത്തിലെ പ്രസിദ്ധ വൈദ്യന്മാരായ അഷ്ടവൈദ്യന്മാരിൽ വൈദ്യമഠത്തിന് ഒരു പ്രത്യേകത ഉണ്ട്. ആയുർവ്വേദശാസ്ത്രം പ്രയോഗിക്കുന്നതിൽ ഓരോ വൈദ്യനും അവരവരുടെ വ്യക്തിത്വങ്ങൾ ഉണ്ടായിരുന്നു. അക്കാര്യത്തിൽ വൈദ്യമഠവും വ്യത്യസ്തനല്ല. അദ്ദേഹത്തിന്റെ പ്രത്യേകത മറ്റൊന്നാണ്.

കേരളചരിത്രകാരന്മാർ ഇവിടുത്തെ ബ്രാഹ്മണരുടെ ഉല്പത്തിയെക്കുറിച്ച് ഭിന്നാഭിപ്രായക്കാരാണ്. ചിലർ നമ്പൂതിരിമാർ ഇവിടെത്തന്നെ ഉണ്ടായിരുന്നവരാണെന്നും, മറ്റു ചിലർ ഗോദാവരി-കൃഷ്ണാ നദീതീരങ്ങളിൽനിന്ന് കൂട്ടമായി പലായനംചെയ്തുവന്നവരാണെന്നും പറയപ്പെടുന്നു. എന്തുമാകട്ടെ, കേരളബ്രാഹ്മണരുടെ ഏറ്റവും പ്രധാനമായ വൈദികകർമ്മം സോമയാഗാനുഷ്ഠാനമാണ്. തമിഴ് ബ്രാഹ്മണർക്കിടയിൽ ഇതുണ്ടോ എന്നറിഞ്ഞുകൂടാ. ആന്ധ്രാ ബ്രാഹ്മണർക്കിടയിൽ ഇന്നും സോമയാഗങ്ങൾ നടന്നുവരുന്നുണ്ട്. ഏതാനും വർഷങ്ങൾക്കുമുമ്പ് യാഗപണ്ഡിതനായ ഏർക്കരയെ(ഏർക്കര രാമൻ നമ്പൂതിരി)ആന്ധ്രയിലെ ഒരു സോമയാഗത്തിന് ക്ഷണിച്ചുകൊണ്ടുപോയതും, അവിടുത്തെ പണ്ഡിതന്മാർക്കുണ്ടായ പല സംശയങ്ങളും ഏർക്കര തീർത്തതായും അദ്ദേഹത്തിന്റെ ശിഷ്യർ പറഞ്ഞു കേട്ടിട്ടുണ്ട്. യാഗം ആരംഭിച്ചാൽ അത് പൂർണ്ണമാക്കണം എന്ന് നിർബ്ബന്ധമാണത്രെ. യജമാനനും പത്നിക്കും മാത്രമല്ല, പങ്കാളികളായ കർമ്മികൾക്കും അക്കാലത്ത് പുലപോലും ആചരിക്കേണ്ട എന്നു കേട്ടിട്ടുണ്ട്. യാഗശാലയിലേയ്ക്കുള്ള പ്രവേശനം അർഹതപ്പെട്ടവർക്കു മാത്രമേ ഉള്ളൂ.



അതിൽ പങ്കെടുത്തവർക്ക് എന്തെങ്കിലും അസുഖം വന്നാൽ ചികിത്സ നടത്താൻ അഷ്ടവൈദ്യന്മാരിൽ വൈദ്യമഠത്തിന് മാത്രമേ ഉള്ളൂ അവ കാശവും ഉത്തരവാദിത്ത്വവും. അതുകൊണ്ടാണ് വൈദ്യമഠത്തിന് ഒരു പ്രത്യേകത ഉണ്ട് എന്നു പ്രസ്താവിക്കാൻ കാരണം.

കേരളത്തിൽ സോമയാഗങ്ങൾ നടന്നിരുന്നത് ഏറെക്കുറെ ശുകപുരം ഗ്രാമത്തിൽ ആയിരുന്നു. ഏറ്റവുമധികം യാഗാധികാരമുള്ള കുടുംബങ്ങൾ അവിടെയാണുള്ളത്. ശുകപുരം ഗ്രാമക്ഷേത്രം അവരുടെ കേന്ദ്രമായിരുന്നു. ദക്ഷിണാമൂർത്തി അവർക്ക് പരദേവത ആയിരുന്നു. വൈദ്യമഠത്തിനും ശുകപുരം ക്ഷേത്രത്തിൽ പ്രത്യേകമായ സ്ഥാനമുണ്ട്.

ഗുരുവേ സർവ്വഭൂതാനാം
ഭിഷജേ സർവ്വരോഗിണാം
നിധയേ സർവ്വവിദ്യാനാം
ദക്ഷിണാമൂർത്തയേ നമ:
എന്നാണ് ഗുരുവാക്യം.

എന്റെ പ്രായത്തിലുള്ളവർക്ക് വൈദ്യമഠം എന്നാൽ അച്ഛൻ വൈദ്യ മഠം എന്നേ അറിയൂ. അദ്ദേഹത്തെക്കുറിച്ച് അഗാധമായ ബഹുമാനത്തോടെ സംസാരിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. എന്റെ ബന്ധുവായ കൃഷ്ണൻ കുത്തുള്ളി(കുത്തുള്ളി കൃഷ്ണൻ നമ്പൂതിരി) സംസ്കൃതം പഠിച്ചിട്ടുള്ളത് പകരാവൂർ ഗുരുകുലത്തിൽവെച്ച് ചെറുകുളപ്പുറം കൃഷ്ണൻ നമ്പൂതിരി യിൽനിന്നാണ്. പകരാവൂർ ഗുരുകുലത്തിലെ പ്രധാന അദ്ധ്യാപകൻ അന്ന് അദ്ദേഹമായിരുന്നു. സംസ്കൃത സാഹിത്യവും തർക്കശാസ്ത്രവും വൃത്തി യായി അഭ്യസിച്ചശേഷം വൈദ്യശാസ്ത്രം പഠിക്കണമെന്ന ആഗ്രഹം അദ്ദ ഹത്തിന്റെ പിതാവിനോട് പറഞ്ഞു. അക്കിത്തരായിരുന്നു അദ്ദേഹത്തിന്റെ അച്ഛൻ. അദ്ദേഹം ഈ വിവരം ശുകപുരം ക്ഷേത്രത്തിൽ ദർശനത്തിന് വന്ന അവസരത്തിൽ വൈദ്യമഠം അച്ഛനോട് പറഞ്ഞുവത്രെ. അദ്ദേഹം കൃഷ്ണനെ സ്വീകരിക്കുവാൻ സമ്മതിക്കുകയും ചെയ്തു. അങ്ങിനെയാണ്



എന്റെ കൃഷ്ണേട്ടൻ അച്ഛൻ വൈദ്യമഠത്തിന്റെ പ്രിയപ്പെട്ട ശിഷ്യനായി ത്തീർന്നത്.



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ)*

ഞാനിവിടെ സ്മരിക്കുന്ന വൈദ്യമഠം അച്ഛൻ വൈദ്യമഠത്തിന്റെ മൂത്ത പുത്രനാണ്-നാരായണൻ. പിന്നീട് അദ്ദേഹം വൈദ്യമഠം വലിയ നാരായ ണൻ നമ്പൂതിരി എന്നറിയപ്പെടാൻ തുടങ്ങി. കാരണം അദ്ദേഹത്തിന്റെ മൂത്തപുത്രനും അതേ പേരുള്ളതുകൊണ്ട്. അദ്ദേഹമാണ് ചെറിയ നാരാ യണൻ നമ്പൂതിരി എന്ന പ്രസിദ്ധ വൈദ്യമഠം. എന്റെ സ്മരണ പോകു ന്നത് മദ്ധ്യസ്ഥനായ നാരായണന്റെ കാലത്തേക്കാണ്.



വൈദ്യമഠവും കൃഷ്ണൻ കുത്തുള്ളിയും അങ്ങിനെ സഹപാഠികളായിരുന്നു.അതീവ ബുദ്ധിയുള്ള രണ്ടുശിഷ്യന്മാരെയാണ് വൈദ്യമഠം അച്ഛന് കിട്ടിയത്. വേറേയും ശിഷ്യന്മാരുണ്ടായിരുന്നെങ്കിലും ഇവരോട് അദ്ദേഹത്തിന് പ്രത്യേക മമത ഉണ്ടായിരുന്നു എന്ന് കേട്ടിട്ടുണ്ട്. രണ്ടുപേരും ആയുർവ്വേദം നിഷ്ക്കർഷയായി അഭ്യസിച്ചു. കുത്തുള്ളി കുറേകാലം അച്ഛൻ വൈദ്യമഠത്തിന്റെ കൂടെത്തന്നെ പരിശീലിച്ചു. പിന്നീടാണ് നാട്ടിലേയ്ക്ക് തിരിച്ചുപോന്നത്. വൈദ്യൻ മഹനാകട്ടെ കുറേകാലം ചികിത്സയിൽ വലിയ താല്പര്യം കാണിച്ചില്ല എന്നു പറയാറുണ്ട്. കുത്തുള്ളിക്കും വൈദ്യൻ മഹനും വൈദ്യശാസ്ത്രത്തിൽ മാത്രമല്ല മറ്റു പല രംഗങ്ങളിലും താല്പര്യമുണ്ടായിരുന്നു. സംഗീതം, സാഹിത്യം എന്നിവയിൽ. വൈദ്യമഠത്തിന് കൂടുതൽ താല്പര്യം സംഗീതത്തിലാണെങ്കിൽ കുത്തുള്ളിക്ക് കവിതയിലായിരുന്നു. ധാരാളം കവിതകളെഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. വൈദ്യമഠം സംഗീതത്തിന്റെ കേന്ദ്രമായിരുന്ന പൂമുള്ളിയിൽ പലപ്പോഴും ഉണ്ടാകാറുണ്ട്. അവിടെയുള്ള കുഞ്ഞപ്പനും രാമപ്പനും സംഗീതപ്രിയർ മാത്രമല്ല, രാമൻ നമ്പൂതിരിപ്പാട് അനുഗൃഹീതനായ സംഗീതജ്ഞനായിരുന്നു. ചെമ്പൈ ഭാഗവതരും, പ്രസിദ്ധരായ മറ്റു പല സംഗീതജ്ഞരും അവിടെ നിത്യസന്ദർശകരായിരുന്നു. വൈദ്യമഠം ആ ബന്ധം വളരെ ഇഷ്ടപ്പെട്ടു. അതുകൊണ്ട് ചികിത്സാരംഗത്തേക്ക് ശ്രദ്ധ കുറഞ്ഞു. ഞാൻ പൂമുള്ളി ആ ഘട്ടത്തിൽ പലപ്പോഴും സന്ദർശിച്ചിട്ടുണ്ട്. വൈദ്യമഠം മിക്കപ്പോഴും അവിടെ ഉണ്ടാകും. അങ്ങിനെ സംഗീതകലാരംഗത്തേയ്ക്കുള്ള അദ്ദേഹത്തിന്റെ വാസനയും താല്പര്യവും രോഗശുശ്രൂഷക്കുള്ള പ്രവർത്തനം മന്ദീഭവിച്ചു എന്നു വേണം പറയാൻ. ചെമ്പൈ ഭാഗവതർക്ക് ഒരു ഘട്ടത്തിൽ പാടുവാൻ പ്രയാസമുണ്ടായി. ശബ്ദം നിലച്ചു. വലിയ നിരാശ അദ്ദേഹത്തിനുമാത്രമല്ല സംഗീതപ്രേമികൾക്കെല്ലാം ഉണ്ടായ ഒരു കാലഘട്ടമായിരുന്നു അത്. നമ്മുടെ കഥാനായകൻ വൈദ്യമഠമാണ് നിഷ്കർഷയായി ചികിത്സിച്ച് ആ രോഗംമാറ്റിയത് എന്ന് ഭാഗവതർ പിന്നീട്



പറയാറുണ്ട്. ഒരു കച്ചേരിയിൽ ആരംഭത്തിൽ ഭാഗവതർ രണ്ടുപേർക്കു നന്ദി രേഖപ്പെടുത്തിയിട്ടാണു പരിപാടി ആരംഭിച്ചത്, ആദ്യം ഗുരുവായൂരപ്പനും പിന്നീട് വൈദ്യമഠത്തിനും. ഇത് ഞാൻ ഒരു ശ്രോതാവ് എന്ന നിലയിൽ ഇരുന്ന ഒരു സദസ്സിൽവെച്ചാണ് കേട്ടത്.

അച്ഛൻ വൈദ്യമഠത്തിന്റെ കാലശേഷം മഹൻ വൈദ്യശാലയുടെ കാര്യത്തിലും പ്രാക്ടീസിലും കൂടുതൽ ശ്രദ്ധ പതിപ്പിക്കാൻ തുടങ്ങി. ആയുർവ്വേദശാസ്ത്രം അദ്ദേഹത്തിന് കടുകട്ടിയായിരുന്നു. ഷൊർണ്ണൂർ ആയുർവ്വേദാസ്പത്രിയിലും, തൃശ്ശൂർ ഒരു വൈദ്യശാലയിലും അദ്ദേഹം നിത്യസന്ദർശകനായിരുന്നു.നിരവധി രോഗികളെ ശുശ്രൂഷിച്ച് ഭേദമാക്കിയിട്ടുണ്ട്. അക്കാലത്ത് വൈദ്യന്മാർക്കിടയിൽ വൈദ്യമഠം മഹനും വലിയ ഔന്നിത്യം ഉണ്ടായിരുന്നു. ഒരു ഉദാഹരണം ഞാൻ പറയാം-എന്റെ മകന് ബാങ്കിലായിരുന്നു ജോലി. ഇടയ്ക്കുവെച്ച് കാലിന്മേൽ വാതരോഗം ബാധിച്ചു. ലീവെടുത്തുവന്ന് ഞങ്ങൾ തെയ്ക്കാട് നീലകണ്ഠൻ മൂസ്സിനെ സന്ദർശിച്ചു. മൂസ്സിന്റെ ശിഷ്യനായിരുന്നു എന്റെ മരുമകനായ വേന്ത്രക്കാട്ടെ രവി. അയാളും ഞങ്ങളുടെ കൂടെ ഉണ്ട്. അന്ന് തൈയ്ക്കാട്ട് മൂസ്സ് ആയിരുന്നു പ്രായംകൊണ്ടും ഖ്യാതികൊണ്ടും വൈദ്യരിൽ പ്രഥമൻ. പത്മശ്രീയും ലഭിച്ചു. അദ്ദേഹത്തിന്റെ ചികിത്സ ഒരു മാസം നീണ്ടു. യാതൊരു ഭേദവുമില്ല. എന്റെ മകനേയുംകൊണ്ട് ഞാൻ വീണ്ടുംപോയി. ചില മരുന്നുകളൊക്കെ മാറ്റി എഴുതി അദ്ദേഹം ഞങ്ങളെ തിരിച്ചയച്ച് പോരാറായപ്പോൾ അദ്ദേഹം പറഞ്ഞു ''പകരാവൂര് ഒന്ന് വൈദ്യമഠത്തിനേയും കാണിച്ചേക്കു എനിക്ക് നല്ലവണ്ണം മനസ്സിലായില്ല.'' ഇത് കാണിക്കുന്നത് വൈദ്യമഠത്തിനെ എത്ര ആദരവോടെയാണ് സമാനസ്ഥാനങ്ങളിലുള്ള വൈദ്യന്മാർ കണ്ടിരുന്നത് എന്നാണ്. ഡോ.പി.കെ.വാരിയരും(കോട്ടക്കൽ)ഇതേ അഭിപ്രായം പറഞ്ഞ് കേട്ടിട്ടുണ്ട്.

മഹാകവി ഒളപ്പമണ്ണയും ഞാനും കലാമണ്ഡലത്തിന്റെ ഭരണസാരഥ്യം വഹിച്ചിരുന്നകാലത്താണ് സുവർണ്ണജൂബിലി ആഘോഷിച്ചത്. പ്രധാന



മന്ത്രി ഇന്ദിരാഗാന്ധി ഉദ്ഘാടനം ചെയ്ത പരിപാടികൾ ഒരാഴ്ച നീണ്ടുനിന്നു.എല്ലാദിവസവും ഉച്ചയ്ക്കുമുമ്പ് സെമിനാറുകളായിരുന്നു. വൈകുന്നേരം ആറു മണി മുതൽ ഒമ്പതു മണി വരെ സംഗീതകച്ചേരിയും, ശേഷം പുലരും വരെ കഥകളിയുമായിരുന്നു പ്രോഗ്രാം. എം.എസ്. സുബ്ബലക്ഷ്മി, ബാലമുരളീകൃഷ്ണ, എം.ഡി.രാമനാഥൻ, ശെമ്മങ്കുടി ശ്രീനിവാസയ്യർ മുതലായവരുടെ കച്ചേരികളാണ് ഉണ്ടായത്. വൈദ്യമഠം എല്ലാ ദിവസവും ഉച്ചതിരിഞ്ഞ് കലാമണ്ഡലത്തിൽ വരികയും, കുറച്ചുനേരത്തെ സംവാദത്തിനുശേഷം കച്ചേരിശ്രവിക്കുകയും ചെയ്തിരുന്നു. ടിക്കറ്റുവെച്ചായിരുന്നു പരിപാടിയെങ്കിലും ഞാൻ അദ്ദേഹത്തിന് വി.ഐ.പി.സ്ഥാനം നൽകി എല്ലാകച്ചേരികൾക്കും മുമ്പിൽ സ്ഥാനംകൊടുക്കുവാൻ നിർദ്ദേശിച്ചിരുന്നു. സംഗീതത്തിൽ നല്ല ജ്ഞാനമുള്ള അദ്ദേഹത്തിന് എത്ര സന്തോഷമുണ്ടാക്കി ഇതെന്ന് പറയേണ്ടതില്ലല്ലൊ.

അങ്ങിനെ എല്ലാ നിലയിലും പ്രശോഭിച്ച ഒരു മഹാ ഭിഷഗ്വരനായിരുന്നു വൈദ്യമഠം നാരായണൻ നമ്പൂതിരി. ആയുർവ്വേദത്തിൽ അദ്ദേഹത്തിന്റെ പാണ്ഡിത്യം അഗാധമായിരുന്നു. സംഗീത-കലാ വിഷയങ്ങളിൽ അസാധാര താല്പര്യമായിരുന്നു അദ്ദേഹത്തിന്. തെക്കേ ഇന്ത്യയിലെ പ്രശസ്തരായ പാട്ടുകാരെയെല്ലാം വൈദ്യമഠത്തിന് സുപരിചിതമായിരുന്നു. കലാമണ്ഡലത്തിലെ സീനിയർ ആശാൻമാർ ചികിത്സയ്ക്ക് ഇദ്ദേഹത്തെ സമീപിച്ചിരുന്നു എന്ന് എനിക്കറിയാം. അദ്ദേഹത്തെക്കുറിച്ച് പറയുന്നത് ഇതുകൊണ്ടൊന്നും തീരുന്നില്ല. പറയാത്ത ഓർമ്മകൾ പറഞ്ഞവയേക്കാൾ മധുരതരം.

അദ്ദേഹത്തിന്റെ പാരമ്പര്യം ഇന്നും പുത്രപൗത്രന്മാർ ഭംഗിയായി നടത്തിവരുന്നു എന്നുള്ളത് അദ്ദേഹത്തിന്റേയും, വൈദ്യമഠം അച്ഛന്റേയും അനുഗ്രഹംകൊണ്ടാണ്. വൈദ്യരംഗത്ത് വളരേ പ്രശോഭിച്ച മൂത്തപുത്രൻ ചെറിയ നാരായണൻ നമ്പൂതിരിയും, കേരളസ്റ്റേറ്റ് ആയുർവ്വേദവകുപ്പിന്റെ തലവനായി പ്രശസ്തസേവനം ചെയ്ത ബ്രഹ്മദത്തൻ നമ്പൂതിരിയും



ആയുർവ്വേദ വൈദ്യൻ ഋഷികുമാരൻ നമ്പൂതിരിയും മഹാനായ പിതാവിന്റെ യഥാർത്ഥ പിൻതുടർച്ചാവകാശികളാണ്. ഇന്ന് വൈദ്യശാല നടത്തിവരുന്ന പൗത്രന്മാരും ഈ വലിയ പാരമ്പര്യം നിലനിർത്തുവാൻ കഴിവുള്ളവരാകട്ടെ എന്ന് നമുക്ക് ആശംസിക്കാം▲





# ആയുർവ്വേദ ചികിത്സയിലെ അഗ്രഗണ്യൻ

അവണപ്പറമ്പ്
മഹേശ്വരൻ നമ്പൂതിരിപ്പാട്

**വൈ**ദ്യമഠം വലിയ നാരായണൻ നമ്പൂതിരി ജൂനിയറെക്കുറിച്ച് ഒരു ലേഖനം അറിവുള്ളതുവെച്ച് എഴുതിത്തന്നാൽ നന്നായിരുന്നു എന്ന് മഞ്ഞപ്പറ്റ അഷ്ടമൂർത്തി പറഞ്ഞു. പലരുടേയും ലേഖനങ്ങളോടുകൂടി സോവനീയർ വേണമെന്നുണ്ടെന്നും പറഞ്ഞു.

എനിക്ക് അദ്ദേഹത്തെ ആഴത്തിൽ അറിയാനുള്ള കഴിവില്ല. എങ്കിലും ആയുർവ്വേദ ഭിഷഗ്വരന്മാരിൽ അഗ്രഗണ്യനാണെന്നു കേട്ടിട്ടുണ്ട്. ആനചികിത്സയും അറിയാമെന്ന് കേട്ടിട്ടുണ്ട്. ഗുരുവായൂർ പത്മനാഭനാനയെ നടയിരുത്തിയ കാലത്ത് അത്ര നല്ല ആനയാണെന്ന് ആരും അംഗീകരിച്ചിരുന്നില്ല. വൈദ്യമഠവും പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടും കൂടി ഗുരുവായൂർ ദർശനത്തിന് പോയി.അന്ന് പത്മനാഭനാനയെ ശീവേലി എഴുന്നള്ളിച്ചിരുന്നു. വൈദ്യമഠം, പൂമുള്ളി നമ്പൂതിരിപ്പാടിനോട് ഇതിനെ പെരിങ്ങോട്ടുകൊണ്ടുപോയി ചികിത്സിച്ച് നന്നാക്കിയാലോ എന്ന് ചോദിച്ചു. ഉടനെ കുഞ്ഞനുജൻ നമ്പൂതിരിപ്പാട് ദേവസ്വം അധികൃതരോട് വിവരം പറഞ്ഞപ്പോൾ അവർ അനുവദിച്ചു. അങ്ങിനെ പത്മനാഭനെ അവിടെ നിർത്തി പരിചരിച്ച് ഒന്നാന്തരം ആനയാക്കി മാറ്റി എന്ന് പ്രസിദ്ധമായി കേട്ടിട്ടുണ്ട്.

സംഗീത സാമ്രാട്ട് ചെമ്പൈ വൈദ്യനാഥ ഭാഗവതർക്ക് ശബ്ദം ശരിയായി പുറപ്പെടാതെ വന്നു ദുഖിച്ചു. വൈദ്യമഠമാണ് അത് ചികിത്സിച്ചതെന്നും കേട്ടിട്ടുണ്ട്. ഭാഗവതരുടെ പല കച്ചേരികളും കേട്ടിട്ടുണ്ട്. ഇങ്ങിനെ



ഒരു രോഗം ഉണ്ടായിരുന്നു എന്ന് ആരും വിശ്വസിക്കുകയില്ല. അദ്ദേഹ ത്തിന്റെ ചികിത്സാ കഴിവും കൈപ്പുണ്യവും ഒത്തുചേർന്നപ്പോൾ അത് അതുല്ല്യമായ സംഭവമായി മാറി.

എന്നെ നെല്ലുവായിൽ വെച്ചാണ് പലപ്പോഴും കണ്ടിട്ടുള്ളത്. ഞങ്ങൾക്കും ആനയുണ്ട്. അപ്പോൾ വല്ലതും സംസാരിക്കും. ആനകളെ പ്പറ്റിയാവും അധികവും സംസാരം. ഒരിക്കൽ അദ്ദേഹം അവിടെ ദർശന ത്തിന് വന്ന ദിവസം ഞാനും പോയിരുന്നു. അപ്പോൾ ഇവിടെ ധന്വ ന്തരിമൂർത്തിയല്ലെ ഇവിടെ രോഗികളായും മറ്റും വരുന്നവരെ ചികിത്സി ക്കാനുള്ള ഒരു ഏർപ്പാട് ഉണ്ടാക്കിയാൽ നല്ലതല്ലെ? എന്ന് ചോദിച്ചു. അവിടെ എരുമപ്പെട്ടിയിൽ പച്ചമരുന്നു വില്പന നടത്തിയിരുന്ന ഒരു വ്യക്തിയും ഉണ്ടായിരുന്നു. ഞങ്ങളെല്ലാം ധന്വന്തരീക്ഷേത്രത്തിൽ ചികി ത്സാസൗകര്യം വരുന്നത് വളരെ നന്നായിരിക്കുമെന്ന് അഭിപ്രായപ്പെട്ടു. പക്ഷെ അത് നടന്നില്ല. അതിന്റെ സമയമായിട്ടില്ല അതാവും അന്ന് നട ക്കാതിരുന്നത്. അദ്ദേഹം ആഴ്ചയിൽ ഒരു ദിവസം രോഗികളെ പരിശോ ധിച്ച് വേണ്ടതെഴുതിക്കൊടുക്കും. “ഒരു ദിവസം അവണപ്പറമ്പും വേണം.” “വിഷചികിത്സപോലെ മറ്റു ചികിത്സകൾ എനിക്ക് അത്ര പറ്റുമോ?സംശ യമാണ് ”എന്ന് ഞാൻ പറഞ്ഞു. സാരല്യ, നോക്കിയാൽ പറ്റാതിരിക്കില്ല എന്നദ്ദേഹം പറഞ്ഞു. നെല്ലുവായ് ധന്വന്തരീമൂർത്തിക്ക് മുക്കിടി ഉണ്ടാക്കിനിവേദിക്കുകയും അത് ഭക്തർക്ക് കൊടുക്കുവാനുള്ള സൗകര്യം ഒരുക്കിയതും അദ്ദേഹമാണ്.

നല്ല ആനകളെ കണ്ടാൽ കൊടുക്കുമോ എന്നദ്ദേഹം ചോദിച്ചറിഞ്ഞ് എനിക്ക് കാർഡിൽ എഴുതി. നല്ല ആനയാണ് വാങ്ങാമെങ്കിൽ ശരിപ്പെ ടുത്താം എന്ന് അദ്ദേഹം പറഞ്ഞു. ഇപ്പോൾ ഇവിടെ ആനയുണ്ട്. ഇപ്പോൾ വേറെ ഒരാനയുംകൂടി വേണ്ടാ എന്ന് കാരണവന്മാരുടെ അഭിപ്രായം ഞാൻ അറിയിക്കുകയും ചെയ്തു.

ഭൂനിയമംവന്ന് താമസിയാതെ ഞങ്ങളുടെ ക്ഷേത്രങ്ങളെല്ലാം ദേവസ്വം



ബോർഡിനു കൊടുത്തു. എളവൂർ പുത്തൻകാവ് ഭദ്രകാളീക്ഷേത്രവും അടുത്തുള്ള ശ്രീകണ്ഠേശ്വരം ക്ഷേത്രവും തിരുവിതാംകൂറിൽ പെടുകകൊണ്ടു കൊച്ചിൻ ദേവസ്വംബോർഡിനു കൊടുത്തിട്ടില്ല.



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ)*

പിന്നീട് ദേവസ്വം ബോർഡ് പ്രസിഡണ്ടായിരുന്ന മാധവൻ അദ്ദേഹത്തിന്റെ മകൾക്കു ചൊറിയായി ഇവിടെ വന്നു. ആറു കൊല്ലത്തെ പഴക്കമുണ്ട്. എന്റെ ചികിത്സയിൽ സുഖപ്പെട്ടു. അദ്ദേഹത്തിന് വളരെ സന്തോഷമായി. ഞങ്ങളുടെയും ആലത്തൂർ നമ്പൂതിരിപ്പാടിന്റേയും ഊരായ്മയിലുള്ളതാണ് പള്ളിമണ്ണ,ചാലക്കൽ,കുറിച്ചിക്കര ക്ഷേത്രങ്ങൾ. അതും



ബോർഡിനെ ഏല്പിച്ചാൽ നന്നായിരിക്കുമെന്ന് ആലത്തൂർ നമ്പൂതിരിപ്പാടിനോട് അഭിപ്രായം ആരാഞ്ഞപ്പോൾ പ്രസിഡണ്ടു മാധവൻ ''മാറി മാറി വന്ന ബോർഡുകളിലെ ആരും സമ്മതിക്കാത്തതാണ്. ഈ ക്ഷേത്രങ്ങൾ ഒട്ടും വരുമാനമില്ല'' എന്നു പറഞ്ഞു. എങ്ങിനെയെങ്കിലും എടുക്കണം. ഊട്ടുപുരയും പാത്രങ്ങളും ഉണ്ട്. കല്ല്യാണങ്ങളും മറ്റു പിറന്നാൾ മുതലായവയൊക്കെ നടത്തി പണമുണ്ടാക്കാം. ചാലക്കൽ ക്ഷേത്രത്തിന്റെ പുഴക്കരയിൽ ധാരാളം തെങ്ങുകളുണ്ട്. വരവുണ്ട്. ആരും നോക്കാനില്ലാതിരിക്കുകയാണ് എന്നും മറ്റും പറഞ്ഞപ്പോൾ ദേവസ്വം ഇൻസ്പെക്റ്ററെ വിട്ട് നോക്കി എടുക്കാം എന്ന റിപ്പോർട്ടുകിട്ടി. അങ്ങിനെയാണ് പള്ളമണ്ണ ക്ഷേത്രവും ചാലയ്ക്കൽ, കുറിച്ചിക്കൽ ക്ഷേത്രങ്ങളും പ്രസിഡണ്ടു മാധവൻ എടുക്കാൻ തീർച്ചപ്പെടുത്തിയത്. അപ്പോൾ മുണ്ടനാട്ടു കാരണവർ എന്നെ കാണാൻ വന്നു. നെല്ലുവായും ചിറ്റണ്ട കാർത്ത്യായനീക്ഷേത്രവും കൂടി ബോർഡ് എടുക്കണമെന്ന് അഭ്യർത്ഥിച്ചു. പിറ്റേന്ന് തൃശൂരിൽ പോയി മാധവനേയും മറ്റു മെമ്പർമാരേയും കണ്ട് നെല്ലുവായും ചിറ്റണ്ട കാർത്ത്യായനീക്ഷേത്രവും അങ്ങിനെ ഏറ്റെടുത്താൽ നന്നായി എന്ന് പറഞ്ഞു. അവർ അതേറ്റെടുത്തു.

ഈ ബോർഡിന്റെ കാലാവധി കഴിഞ്ഞ് രണ്ടു കൊല്ലം കഴിഞ്ഞ് വേറെ ബോർഡ് പ്രസിഡണ്ടും മറ്റുമായി. അതിൽ പാറമേക്കാവ് കെ.കെ. മേനോനും അഡ്വ.കൃഷ്ണനുണ്ണി പ്രസിഡണ്ടുമായി. മേനോനെ എനിക്ക് അത്ര പരിചയമുണ്ട്. കൃഷ്ണനുണ്ണിയേയും അറിയും. നെല്ലുവായ് ക്ഷേത്രത്തിൽ ചികിത്സയ്ക്കുള്ള ഒരു പദ്ധതിക്കു എന്തുവേണമെന്നു പറഞ്ഞ് എന്നേയും കൂട്ടി നെല്ലുവായ് പോയി. ഒപ്പം എഞ്ചിനീയർ തെക്കേടത്ത് രാമൻ ഭട്ടതിരിപ്പാടും ഉണ്ടായിരുന്നു. അവിടെ ചെന്ന് കുളപ്പുരയുടെ മുകളിൽ ഒരു ചെറിയ മുറി ഉണ്ടാക്കി ആ മുറിയിൽ ഡോക്ടർ ഇരിക്കുക, കുറിപ്പെഴുതുക മുതലായവയ്ക്ക് ഉപയോഗിച്ചു തുടങ്ങി. ഇങ്ങനെ വൈദ്യമഠത്തിന്റെ ഇച്ഛപോലെ നെല്ലുവായിൽ തുടങ്ങിയ പ്രവർത്തനം ഇപ്പോൾ



രോഗികളെ കിടത്തി ചികിത്സിച്ചു വരുന്നു. ഉദ്ഘാടനം ചെയ്ത ഞാൻ അന്ന് വൈദ്യമഠത്തിനെ ധ്യാനിച്ചു. അദ്ദേഹത്തിന് നിത്യശാന്തി ഈശ്വരൻ കൊടുക്കും എന്നാണ് എന്റെ വിശ്വാസം.▲





# ഇങ്ങനെ ഒരു വൈദ്യനെ വേറെ കേട്ടിട്ടില്ല

ആർട്ടിസ്റ്റ് നമ്പൂതിരി

**അ**നവധി കാലം നീണ്ടുനിന്ന ഒരു തർക്കമുണ്ടായി. വൈദ്യമഠം അഷ്ട വൈദ്യന്മാരിൽ പെടുമോ?പെടില്ല എന്ന അഷ്ടവൈദ്യന്മാരിൽ ചിലർ. നമ്പൂതിരിമാർ അതിൽ ഇല്ലത്രേ. മൂസ്സുമാരേ അഷ്ടവൈദ്യനാവൂ.

വൈദ്യമഠത്തിൽ മൂത്താളുകളെല്ലാം നാരായണന്മാരാണ്. വലിയ നാരായണനോ ചെറിയ നാരായണനോ ആയിരിക്കും അവരെല്ലാം. ഇന്നുള്ള കാരണവർ ചെറിയ നാരായണന്റെ(കുട്ടൻ) അച്ഛനും മുത്തച്ഛനും നാരായണന്മാർ. രണ്ടുപേരേയും എനിക്ക് നല്ല പരിചയം. ഇവരിൽ അച്ഛനുമായി നല്ല അടുപ്പവും.

മുത്തച്ഛനാണ് മൂസ്സുമാരുടെ വാദത്തെ ആദ്യം ഖണ്ഡിച്ചത്. അതിന് വിശ്വാസ്യതയുള്ളൊരു യുക്തിയും പറഞ്ഞു അദ്ദേഹം. എട്ടു വൈദ്യന്മാർ എന്ന കണക്കിലല്ല അഷ്ടവൈദ്യന്മാർ എന്നു പറയുന്നത്. അഷ്ടാംഗഹൃദയം മൂലഗ്രന്ഥമാക്കിയവർ എന്ന നിലയ്ക്കാണ്. അതിൽ വൈദ്യമഠവും പെടും. മാത്രമല്ല ബ്രാഹ്മണർ നടത്തുന്ന യാഗങ്ങളിൽ വൈദ്യനായി അവരോധിക്കുന്നത് വൈദ്യമഠത്തെ മാത്രമാണ്.

യാഗശാലയിൽ ബ്രഹ്മന്റെ അടുത്ത് ഒരു പലക വൈദ്യനുണ്ട്. അത് വൈദ്യമഠത്തിനുള്ളതാണ്. ശസ്ത്രക്രിയ ചെയ്യുന്ന വൈദ്യന് ബ്രാഹ്മണരുടെ ഇടയിൽ പതിത്വമുണ്ട്. വൈദ്യമഠത്തിന് ശസ്ത്രക്രിയ ഇല്ല. അതുകൊണ്ട് യാഗശാലയിൽ കയറാം.

എന്നാൽ വൈദ്യമഠത്തിന് ശസ്ത്രക്രിയയുണ്ട് എന്നാണ് മുത്തച്ഛന്റെ



പക്ഷം. സിരാവേധം(ഞരമ്പു മുറിച്ചുള്ള ശസ്ത്രക്രിയ)വൈദ്യമഠമാണി പ്പോഴും കൊണ്ടുനടക്കുന്നതത്രേ. ശരിയാണ്, അദ്ദേഹത്തിന്റെ മകൻ വലിയ നാരാണൻ സിരാവേധം ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. വരിയ്ക്കാശ്ശേരി യിൽ പരുങ്ങുന്ന ഒരു ഉണ്ണി നമ്പൂതിരിക്കായിരുന്നു ശസ്ത്രക്രിയ. കാലിൽ നീരും പഴുപ്പും വല്ലാത്ത നിറവുമാണ് രോഗം. വൈദ്യമഠം ഉണ്ണിയോടു ചോദിച്ചു'എന്താദ് കാലിലൊരു വല്ലായ്ക?' 'നിശ്ശല്യ, വ്രണണ്ട്.' 'ഒരു കാര്യം ചെയ്യാം നമ്ക്കതങ്ങ്ട് കളയാം.'



*തൃത്താല കുഞ്ഞികൃഷ്ണ പൊതുവാൾ, വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി, വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ).*

അദ്ദേഹം കാലിൽ വ്രണത്തിന്റെ രണ്ടുപുറവും ഒരു ചരടിട്ട് മുറുക്കി ക്കെട്ടി. അപ്പോൾ ഒരു ഞരമ്പ് പൊന്തി വന്നു. പിന്നെ ഒരു കുപ്പിക്കഷ്ണം പൊട്ടിച്ച് അതിന്റെ ഏറ്റവും മൂർച്ചയുള്ള ഭാഗമെടുത്ത് ആ ഞെരമ്പിൽ തൊട്ടു തൊട്ടില്ല എന്ന മട്ടിൽ ഒന്നു തെറ്റിച്ചു. കിണ്ടിയിൽനിന്ന് ഒഴിക്കുന്നതു പോലെ ചോര. ദുഷിച്ച രക്തം മുഴുവൻ അങ്ങനെ ഒഴുകിപ്പോയി. വെച്ചു കെട്ടി രോഗം മാറി.



വൈദ്യമഠം പറയാറുണ്ട് : 'പതിവായി തേച്ചു കുളിക്കുന്നവരും മോരിന്റെ കൂടെ പപ്പടം കൂട്ടുന്നവരും ഇങ്ങട് വരണ്ട' എന്ന്. എണ്ണ തേച്ചു കുളിക്കുന്നയാൾക്ക് ഒരിക്കലും അസുഖം വരില്ല. മോരിന്റെ കൂടെ പപ്പടം കൂട്ടിയാൽ ഒരിക്കലും അസുഖം മാറുകയുമില്ല.

ആയുർവ്വേദത്തിൽ ബുദ്ധമതത്തിന്റെ സ്വാധീനമുള്ളതുകൊണ്ടാവണം ശസ്ത്രക്രിയപോലെ 'ഹിംസാ' സ്വഭാവമുള്ള ചികിത്സകൾ ഒഴിവാക്കിയത്. സർജ്ജറിയിൽ നമ്മൾ ഒന്നുമാവാതെപോയതും അതാവണം.

വൈദ്യമഠം മേഴത്തൂരിൽ ആയിരുന്നില്ലത്രേ. തിരുനാവായ്ക്ക് വടക്ക് മേൽപ്പത്തൂരിന്റെ ഇല്ലം നിൽക്കുന്ന ചന്ദനക്കാവിലായിരുന്നു ആദ്യം. ചന്ദനക്കാവ് ഭഗവതിയാണ് പരദേവത. മേഴത്തോൾ അഗ്നിഹോത്രി തൊണ്ണൂറ്റൊമ്പത് യാഗം ഒരുമിച്ച് നടത്താൻ നിശ്ചയിച്ചപ്പോൾ ശാലാവൈദ്യനായ വൈദ്യമഠത്തിനെ അവിടെ കൊണ്ടുവന്ന് പാർപ്പിച്ചു. നിരന്തരം യാഗമാണ്. അനവധി യജമാനന്മാരും പരികർമ്മികളും ഒക്കെയുണ്ട്. ചികിത്സ വേണ്ടിവരും. യാഗത്തിനുള്ള മരുന്നുകൾ ശുകപുരം ദക്ഷിണാമൂർത്തി ക്ഷേത്രത്തിൽ പൂജിച്ചാണ് കൊണ്ടുവരിക.

വൈദ്യമഠം അച്ഛനെ പത്തുമുപ്പത്തഞ്ചു വയസ്സു മുതൽ അറിയാം. അസാധ്യ തേജസ്സ്. ഒത്തശരീരം. ഒന്നാംതരം നിറം. നല്ല ശുചിത്വം.സഹൃദയത്വം എന്നൊന്നും പറഞ്ഞാൽ പോരാ, കലാകാരൻ. ഒന്നും പഠിച്ചിട്ടില്ല, എന്നാൽ ഒക്കേറ്റിലും നല്ല ഗ്രാഹ്യം. ഇങ്ങനെയൊരു വൈദ്യനെ വേറെ കേട്ടിട്ടില്ല. അന്ന് ഞങ്ങൾ വൈദ്യൻ എന്നു പറഞ്ഞാൽ വൈദ്യമഠം എന്നേ അർത്ഥമുള്ളൂ.

ഞാനും വൈദ്യൻ എന്നാണ് വിളിക്കാറ്. ചെമ്പൈയുടെ അടുത്തയാളാണ്. ഭാഗവതർക്ക് ശബ്ദം നിലച്ചപ്പോൾ ഭേദപ്പെടുത്തിയത് ഇദ്ദേഹമാണ്; അല്ല ഗുരുവായൂരപ്പനും വൈദ്യനും കൂടിയാണ്. അങ്ങനെയേ അദ്ദേഹം അതേപ്പറ്റി എന്നും പറഞ്ഞിട്ടുള്ളൂ. ഇപ്പഴും വൈദ്യമഠത്തിൽ 'ചെമ്പൈപ്പൊടി' എന്നൊരു മരുന്നുണ്ട്. കസ്തൂരി അധികം ചേർന്നത്.



ആനചികിത്സ, ആന ലക്ഷണം ഒക്കെ വൈദ്യന് കടുകട്ടി. പൂമുള്ളി ആറാംമ്പ്രാനെ വൈദ്യം പഠിപ്പിച്ചത് ഇദ്ദേഹമാണ്. സംസാരം എത്ര വേണ മെങ്കിലും കേട്ടിരിക്കാം. അത്ര രസം. പ്രതിപാദന ഭംഗി, സംഭാഷണ മുദ്ര കൾ, രസികത്തം. അസ്സലായി മുറുക്കും. വെറ്റിലയിൽ ചുണ്ണാമ്പു തേക്കു ന്നതു മുതൽക്ക് കണ്ടിരിക്കാൻ സുഖം. ഒരു ഫലിതം പകുതി നിർത്തി, തുപ്പാനായി എണീക്കുന്നതും തുപ്പി വന്നിരുന്ന് ബാക്കി വിസ്തരിക്കുന്നതും ഒന്നു കാണേണ്ടതുതന്നെ. ചിരിയൊക്കെ കാണാൻ എന്താ ഒരു ഭംഗി. വിവേകാനന്ദന്റെ ചൈതന്യവും തുടിപ്പുമാണ് ഓർമ്മവരിക. എനിക്ക് കമ്പം തോന്നിയിട്ടുള്ള ഒരേയൊരു വ്യക്തിത്വം.

ഷർട്ടിട്ടു കണ്ടിട്ടില്ല. തോർത്തും വലിയ മുണ്ടും. താടിവെച്ചുള്ള രൂപവും ഓർമ്മയുണ്ട്. അതാണോ കൂടുതൽ യോഗ്യത എന്നേ സംശയമുള്ളൂ. ശുണ്ഠിക്കാരനാണെന്നു മക്കൾ പറയാറുണ്ട്. എനിക്ക് അങ്ങനെയൊരു രൂപം ഒട്ടും ഓർമ്മവരുന്നില്ല. ഒരു സുഖിമാനായി ഇങ്ങനെ കാണാം. ഓടി നടന്നുള്ള ചികിത്സയ്ക്കൊന്നും പോവില്ല. ആരെങ്കിലും വന്നാൽ ചികി ത്സിക്കാം എന്നേയുള്ളു. മറ്റു വൈദ്യന്മാർ ബ്രാഞ്ച്, സെയിൽസ് എന്നൊക്കെ പറഞ്ഞ് ഓടിനടക്കുമ്പോൾ ഇദ്ദേഹം പാട്ടുകേട്ടും കളികണ്ടും വെടിവട്ടത്തിൽ പ്രമാണിച്ചും രസിക്കും. ചികിത്സയെപ്പറ്റി ചോദിച്ചാൽ 'ഇദൊക്കെപ്പൊത്രകേമായിട്ടെന്താ?' എന്നാണ് ഭാവം.

ആരോടും താഴ്ന്ന് നിൽക്കില്ല. കലാമണ്ഡലത്തിൽ വലിയൊരു ചടങ്ങു നടക്കുന്ന സമയം. ഉദ്ഘാടനം ചെയ്യേണ്ടത് മുഖ്യമന്ത്രി കരുണാകരനാണ്. അവസാന നിമിഷം അറിയുന്നു കരുണാകരൻ തൃശൂരുണ്ട്, പക്ഷേ ഇവി ടേയ്ക്ക് വരില്ല എന്ന്. മുഖ്യമന്ത്രി വന്നില്ലെങ്കിൽ യോഗത്തിന്റെ എല്ലാ പകിട്ടും പോവും. ആകെ പ്രശ്നമായി. ആരോ പറഞ്ഞു വൈദ്യമഠമൊന്നു ശ്രമിച്ചാൽ. വൈദ്യനോട് കാര്യം പറഞ്ഞു. 'അദ് വേണോ?' 'വേണന്നാണ് ഇവ്ടെ എല്ലാർക്കും'. 'വേണച്ചാൽ ഞാൻ കൊണ്ടുവരാം. അദ് വേണോന്നേ ആലോചിക്കേണ്ടൂ.' 'അല്ല, വേണംന്ന് തന്ന്യാണ്...' 'ന്നാ



ആവട്ടെ. ഒരു വണ്ടി വേണ്ടീരും.' വണ്ടി റെഡി. വേഷം മുണ്ടും തോർത്തും തന്നെ. തൃശൂർക്കൊന്നു പോയിവരാനുള്ള നേരമേ വേണ്ടിവന്നുള്ളൂ. കരു ണാകരനെത്തി. മുഖ്യമന്ത്രിക്കൊപ്പമാണ് കാറിൽനിന്നിറങ്ങിയത്. അദ്ദേഹം നേരിട്ടു ചെന്നാൽ, വയ്യ എന്നു പറയാൻ പരിചയമില്ലെങ്കിൽപ്പോലും ആർക്കും ആവില്ല. പേഴ്സണാലിറ്റി എന്നു പറയുന്നതിന്റെ വലുപ്പം അന്നാണ് എനിക്കു ബോധ്യായത്.

പരിയാരം ആശുപത്രിയുടെ തറക്കല്ലിട്ടത് വൈദ്യനാണ്. അവസാനകാ ലത്ത്. അലർജിയെപ്പറ്റി ഒരു ദീർഘമായ പ്രഭാഷണം നടത്തിയതിനെപ്പറ്റി ഒരു കഥ കേട്ടു. ഒടുവിൽ പറഞ്ഞത്. 'എല്ലാരോഗങ്ങളുടെയും ഹേതു ഒരു തരത്തിൽ പറഞ്ഞാൽ അലർജിതന്നെയാണ് 'എന്നത്രേ. ആ സമയം അവിടെ ഉണ്ടായിരുന്ന ഒരു വിദേശ വൈദ്യശാസ്ത്രജ്ഞൻ പറഞ്ഞു: ഇയ്യിടെ അമേരിക്കയിൽ പുറത്തിറങ്ങിയ ഒരു വൈദ്യശാസ്ത്രഗവേഷണ ഗ്രന്ഥത്തിലും ഇതുതന്നെയായിരുന്നു കണ്ടെത്തൽ. വൈദ്യൻ അമേരിക്കൻ പുസ്തകം വായിക്കാൻ ഒരു സാദ്ധ്യതയുമില്ല. എന്നാൽ ജീനിയസ്സായ ഒരാൾക്ക് അതു വായിക്കണമെന്നുമില്ല.

മറ്റൊരു സന്ദർഭം. പലതരം ചികിത്സാവിധികളെപ്പറ്റി പരാമർശം നട ക്കുന്നു. ഒരാൾക്ക് ഒരു സംശയം. ഏതു ശാഖയാണ് ഏറ്റവും കേമം? ആയുർവ്വേദമോ അലോപ്പതിയോ ഹോമിയോപ്പതിയോ? യുനാനിയോ?

വൈദ്യൻ പറഞ്ഞു: 'അതിപ്പോ ത്രേള്ളൂ. ഒരു വൃത്തം വരച്ച് അതിൽക്കൂടി കുറച്ചാളുകളിങ്ങനെ ഓടുകയാണെന്നു വിചാരിക്കുക. ഇതിൽ ആരാണ് മുമ്പിൽ, ആരാണ് പിന്നിൽ എന്ന് പറയാൻ വയ്ക്കോ? ഒരു ശാസ്ത്രം കൂടുതൽ മെച്ചം എന്ന് പറയാൻ പറ്റില്ല. എല്ലാവരുടേയും ലക്ഷ്യം ഒന്നാണ്. മനുഷ്യന്റെ ആരോഗ്യം'.

ഒരിക്കൽ എന്തിനോ കോഴിക്കോട്ട് വന്നപ്പോൾ നാലാം ഗേറ്റിലുള്ള എന്റെ വാടകവീട്ടിൽ വന്നു.ഒരു പൊതി തന്നിട്ട് പറഞ്ഞു: 'ഇത് കയ്യിലിരി ക്കട്ടെ'. അദ്ദേഹം ആയിടയ്ക്ക് ബദരിയിലൊക്കെ പോയിരുന്നു. സാക്ഷാൽ



വ്യാസൻ ഭാഗവതം എഴുതിയ സ്ഥലം. അവിടുത്തെ ഭൂർജം എന്ന വൃക്ഷത്തിന്റെ തോലാണ് വൈദ്യൻ കൊണ്ടുവന്നത്. വ്യാസൻ മഹാഭാരതം എഴുതിയത് ഭൂർജപത്രത്തിലാണെന്നാണ് പറയുന്നത്. പാളികളായി എത്ര നേർത്ത രൂപത്തിലും പൊളിച്ചെടുക്കാം. കുന്നംകുളത്തെ പഴയ കടലാസ് മാതിരി കനംകുറഞ്ഞ രൂപത്തിലാണ് വൈദ്യൻ കൊണ്ടുവന്നത്. ക്ഷമയുണ്ടെങ്കിൽ അതിലും നേർത്ത് എടുക്കാമത്രേ.

ഭൂർജപത്രത്തിൽ എന്തു സാധനം സൂക്ഷിച്ചാലും ഒരിക്കലും കേടുവരില്ല. വീടു പണിയുമ്പോൾ സ്വർണ്ണം പൊതിഞ്ഞുവയ്ക്കാൻ ഇതുപയോഗിക്കാം എന്നും അദ്ദേഹം പറഞ്ഞു. ഞാൻ ബിലാത്തിക്കുളത്ത് വീടുവെച്ചപ്പോൾ വാതിലിനടിയിൽ ഭൂർജപത്രത്തിൽ പൊതിഞ്ഞാണ് ലോഹം നിക്ഷേപിച്ചത്.

അവിടെ കണ്ട ഒരു താമരപ്പൂവിനെപ്പറ്റിയും വൈദ്യൻ പറഞ്ഞു. നമ്മൾ ഇവിടെ കാണുന്ന തരമേയല്ല. ഭയങ്കര വലുപ്പം. ദളങ്ങൾക്ക് അസാധാരണമായ കട്ടി. ഒരാൾക്ക് വേണമെങ്കിൽ കയറിയിരിക്കാം. സരസ്വതി താമരയിലിരുന്നു എന്നു പറയുന്നതിൽ ഒട്ടും അത്ഭുതമില്ലത്രേ.

കോഴിക്കോട്ട് കസ്റ്റംസിൽ ജോലിയുണ്ടായിരുന്ന ഒരാളെ ചികിത്സിക്കാൻ ഞാൻ അദ്ദേഹത്തെ കൊണ്ടുവന്നു. തിരിച്ചു കൊണ്ടുവിടാനും പോയി. ആ പോക്കിൽ സംസാരിച്ചതു മുഴുവൻ മഞ്ഞളിനെപ്പറ്റിയാണ്. ഇതുപോലെ എല്ലാ ഔഷധസസ്യങ്ങളെപ്പറ്റിയും ആരുമറിയാത്ത കാര്യങ്ങൾ പറയും.

സംസ്കൃതത്തിലും അസാമാന്യമായ വ്യുല്പത്തിയുണ്ട്. പുരിയിലെ ശങ്കരാചാര്യർ കേരളത്തിൽ വന്നാൽ വൈദ്യമഠത്തെ അന്വേഷിക്കും. അവർ അത്ര അടുപ്പമാണ്. ഒരിക്കൽ ശങ്കരാചാര്യർ വന്നപ്പോൾ അപ്പോൾ ചമച്ച ഒരു മംഗളശ്ലോകം ചൊല്ലിയാണ് എതിരേറ്റത്. സംസ്കൃതമാണ്. എല്ലാവരും അദ്ഭുതപ്പെട്ടു. സംസ്കൃതത്തിൽ ഒന്നാംതരം കവിതകൾ എഴുതുമായിരുന്നു.



വലിയ വേദാന്തിയുമാണ്. വാക്കിൽ മാത്രമല്ല, പ്രവൃത്തിയിലും. ഞാൻ തിരുവനന്തപുരത്ത് മാതൃഭൂമിയിലായിരുന്ന കാലം. വൈദ്യന്റെ മകൻ ബ്രഹ്മദത്തൻ അന്ന് ആയുർവ്വേദ ഡയറക്ടറാണ്. അദ്ദേഹം പറഞ്ഞു: അച്ഛൻ വന്നിട്ടുണ്ട്. വായിൽ ഒരു തടിപ്പുണ്ട്. ക്യാൻസറാണെന്നാണ് സംശയം.

എനിക്ക് ആകെ വിഷമമായി. ഒട്ടും പ്രതീക്ഷിക്കാതെ വലിയൊരു സങ്കടം. പോയി കാണാൻ ധൈര്യമില്ല. പോവാതെയും വയ്ക്കില്ല. നടക്കാനുള്ള ദൂരമേയുള്ളു താനും. പോയി. കിടക്കയിൽ മറുഭാഗം തിരിഞ്ഞ് കിടപ്പാണ്. ഉറക്കമാണെന്ന് കരുതി തിരിച്ചുപോന്നു. വൈകുന്നേരം ആദിയേ ചെന്നു. അതേ കിടപ്പ്. ഉറക്കമൊന്നുമല്ല. ആരോ വിളിച്ചു. എണീറ്റിരുന്നു. 'താൻ നേരത്തെ വന്നിരുന്നുവെന്ന് പറഞ്ഞു. പരിഭ്രമിയ്ക്കാനൊന്നൂല്ല്യടോ. എന്തായാലും ഇദ് തീരുമാനിച്ചതല്ലേ. അതിപ്പോ ഇദോണ്ടായാൽ എന്താ വിശേഷം? ഓരോരുത്തർക്കും ഓരോന്നു വരും. അതു സാരാക്കാനൊന്നൂല്ല്യ'.

അസുഖം ഭേദമായി. കുറെക്കാലം കഴിഞ്ഞ് ഹൃദ്രോഗം വന്ന് ആസ്പത്രിയിലായി. അദ്ദേഹം ഉറങ്ങുന്നതുപോലെ കിടപ്പാണ്. ഡോക്ടർമാർ തമ്മിൽ രോഗത്തെപ്പറ്റി അടുത്തുനിന്ന് സംസാരിക്കുന്നു. ഇംഗ്ലീഷിലാണ്. അല്പം ഗുരുതരമാണെന്നാണ് പറയുന്നത്. അദ്ദേഹം ഇംഗ്ലീഷ് പഠിച്ചിട്ടില്ല. എങ്കിലും കാര്യം പിടികിട്ടി. 'എന്താ നിങ്ങളിങ്ങനെ സംസാരിക്കണത്?' 'വേറെ ചില കാര്യങ്ങള്.' 'ഇതേപ്പറ്റിയാവണല്ലോ?' 'അതുമുണ്ട്.' 'അല്ല ഞാനൊന്ന് ചോദിക്കട്ടെ. എണ്ണയൊഴിച്ച് തിരിയിട്ട് കത്തിച്ച ഒരു നിലവിളക്ക് സങ്കല്പിക്കുക. അതിൽത്തെ എണ്ണ കഴിഞ്ഞൂന്ന് നിരിക്ക്യ. എന്തേണ്ടാവ്വ?' 'കെടും.' 'തിരി കഴിഞ്ഞാലോ?' 'ന്നാലും കെടും'. 'കാറ്റടിച്ചാലോ, അപ്പളും കെടില്ല്യേ?' 'ഉവ്വ് കെടും.' 'ന്നാ അത്പോലന്ന്യാ ഇദും. എങ്ങന്യായാലും കെടും. നേർത്തെണ്ടായത് ഇങ്ങടും വന്നൂടേ? അത്ര വിചാരിക്കാനൊന്നൂല്ല്യ.'

നേരത്തെ വന്നത് എന്നു പറഞ്ഞത് വായിലെ ക്യാൻസറിനെപ്പറ്റിയാണ്.



ഹൃദയാഘാതമല്ല, അർബ്ബുദത്തിന്റെ ഇറക്കമായിരുന്നു എന്നും അദ്ദേഹം പറഞ്ഞതിന് അർത്ഥമുണ്ട്. അങ്ങനെയായിരുന്നോ എന്ന സംശയവും പിന്നെ പറഞ്ഞുകേട്ടു.▲

( "*രേഖകൾ* "എന്ന ലേഖകന്റെ ആത്മകഥയിൽനിന്ന് അനുവാദത്തോടെ എടുത്തു പകർത്തിയത്)





# വൈദ്യശാസ്ത്ര മഹോദധിയെ സ്മരിക്കുമ്പോൾ

അഡ്വക്കേറ്റ്
എം.പി.ഉദയവർമ്മൻ

''വൈദ്യമഠത്തിന്റെ സാന്നിദ്ധ്യമുണ്ടെങ്കിൽ മരണമില്ല'' ഐതിഹ്യമായി തോന്നുമെങ്കിലും ഇന്നും അതൊരു സത്യമാണ്.

പുരാതനകാലം മുതൽ മഹത്തായ യജ്ഞത്തിന്റെ പ്രധാന കർമ്മികൾക്ക് രോഗമോ മരണമോ സംഭവിക്കാതെ യജ്ഞങ്ങൾ മംഗളമായി സമാപിക്കണമെന്ന ഉദ്ദേശത്തോടുകൂടി യജ്ഞശാലകളിൽ വൈദ്യമഠത്തിൽ നിന്നുള്ള വൈദ്യന് ഒരു പ്രത്യേക സ്ഥാനം നിർണ്ണയിച്ചു കൊടുക്കുന്ന പതിവ് ഇന്നും തുടർന്നു വരുന്നു. വൈദ്യമഠം പങ്കെടുക്കുന്ന എല്ലാ യജ്ഞങ്ങളും മുടക്കം കൂടാതെ നടന്നിട്ടുമുണ്ട്.

അഗ്നിഹോത്രിയുടെ യാഗങ്ങളുടെ സംരക്ഷണത്തിന് ആ മഹർഷിവര്യൻ ചന്ദനക്കാവിൽനിന്ന് കൊണ്ടുവന്ന് മേഴത്തൂരിൽ താമസിപ്പിച്ചവരാണത്രേ വൈദ്യമഠം കുടുംബം. മേഴത്തൂർ അംശം കോടനാട് ദേശത്തുള്ള വൈദ്യമഠം ഒരു ഇല്ലപ്പേരാണ്.

വൈദ്യമഠം ഒരു ഉറച്ച ഈശ്വരവിശ്വാസിയായിരുന്നു. വൈദ്യമഠത്തിന്റെ കുലദേവത ചന്ദനക്കാവ് ഭഗവതിയും പരദേവത ശുകപുരം ദക്ഷിണാമൂർത്തിയുമാണ്. ഈശ്വരവിശ്വാസത്തിലുണ്ടായ ആത്മവിശ്വാസമാണ് വൈദ്യമഠത്തിന്റെ വിജയരഹസ്യം. ചെറുപ്പത്തിൽ അപസ്മാരരോഗം പിടിപെട്ടപ്പോൾ തൃക്കംകോട് ക്ഷേത്രത്തിൽ നാല്പത്തൊന്ന് ദിവസം വ്രതാനുഷ്ഠാനത്തോടെ ഭജനം നടത്തി ഇദ്ദേഹം രോഗവിമുക്തനായിട്ടുണ്ട്.



1962-ൽ നിര്യാതനായ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിക്ക് മുമ്പുണ്ടായിരുന്ന പഴയ തലമുറയിലെ വൈദ്യമഠം വൈദ്യന്മാരെ സംബന്ധിച്ച് കൃത്യമായ വിവരം കിട്ടുവാൻ പ്രയാസമാണ്. അച്ഛന്റെ പേരും പെരുമയും നിലനിർത്തിക്കൊണ്ട് ഇന്നത്തെ തലമുറയ്ക്ക് സുപരിചിതനായ 1988-ൽ അന്തരിച്ച വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ നമുക്കൊന്ന് അനുസ്മരിക്കാം.

സ്കൂൾ വിദ്യാഭ്യാസം ഉണ്ടായിട്ടില്ല. മാങ്കുളങ്ങര കുഞ്ഞൻ വാരിയരാണ് ആദ്യം വൈദ്യം പഠിപ്പിച്ചിട്ടുള്ളത്. കേരളത്തിലെ നളന്ദ എന്ന് വിശേഷിപ്പിക്കാവുന്ന നാഗലശ്ശേരി കൂടല്ലൂർ മനയ്ക്കൽ താമസിച്ച് സംസ്കൃതത്തിൽ നല്ല പാണ്ഡിത്യം നേടിയെടുത്തു. വേദം, വേദാന്തം, തർക്കം എന്നീ വിഷയങ്ങളിൽ നല്ല പരിജ്ഞാനം നേടി. ചെറുകുളപ്പുറത്ത് കൃഷ്ണൻ നമ്പൂതിരിയിൽനിന്ന് ഗജചികിത്സയും വിഷവൈദ്യവും പഠിച്ചു. അച്ഛന്റെ ഉപദേശവും ശിക്ഷണവും, സ്വന്തം പ്രയത്നവും അദ്ദേഹത്തിനെ കേരളത്തിലെ ഒരു പ്രസിദ്ധ ആയുർവ്വേദ വൈദ്യനാക്കി ഉയർത്തി. ആയുർവ്വേദരംഗത്ത് ഒരാചാര്യനായി പ്രകാശം പരത്തിയ വൈദ്യമഠം നാരായണൻ നമ്പൂതിരിയുടെ വൈദ്യശാസ്ത്രത്തിലുള്ള പ്രത്യേക കഴിവുകൾ നേരിട്ടറിയുന്നവരും അനുഭവിച്ചവരുമായി പല മാന്യവ്യക്തികളും സാധാരണക്കാരും ഇന്ന് നമ്മുടെ ഇടയിലുണ്ട്.

ശബ്ദഭംഗികൊണ്ട് കർണ്ണാടകസംഗീതലോകത്തിൽ ചക്രവർത്തിപദത്തിലേയ്ക്ക് കയറിക്കൊണ്ടിരുന്ന ചെമ്പൈ വൈദ്യനാഥ ഭാഗവതർ പെട്ടെന്ന് ശബ്ദ ശക്തി നഷ്ടപ്പെട്ടപ്പോൾ ഗുരുവായൂർ അമ്പലത്തിൽ ചെന്ന് പൊട്ടിക്കരഞ്ഞുകൊണ്ട് പ്രാർത്ഥന നടത്തി തിരിഞ്ഞു നോക്കുമ്പോൾ വൈദ്യമഠത്തിനെ കണ്ടതും, വൈദ്യമഠം ഭാഗവതരെ കൂട്ടിക്കൊണ്ടുപോയി ഏതാനും ദിവസത്തെ ചികിത്സകൊണ്ട് ഭാഗവതർക്ക് ശബ്ദശക്തി ലഭിച്ചതും മരണത്തിന്റെ ഏതാനും നിമിഷങ്ങൾക്ക് മുമ്പുവരെ കച്ചേരി നടത്തി സംഗീത സാമ്രാട്ടായതും നമ്മളിൽ ചിലർക്കെങ്കിലും അറിവുള്ളതാണ്. 'ചെമ്പൈ



പൊടി' എന്ന പേരിൽ വൈദ്യമഠം കണ്ടുപിടിച്ച് ഭാഗവതർക്കു കൊടുത്ത ആയുർവ്വേദ സിദ്ധൗഷധം വൈദ്യമഠം വൈദ്യശാലയിൽ ശബ്ദസംബന്ധമായ സുഖക്കേടുകൾക്ക് ഇന്നും നൽകിവരുന്നുണ്ട്. വൈദ്യനും രോഗിയും തമ്മിൽ പണബന്ധം മാത്രമേയുള്ളൂ എന്ന സ്ഥിതിവിശേഷത്തിലേയ്ക്ക് നീങ്ങിക്കൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ വൈദ്യമഠത്തിന്റെ ചികിത്സാ സമ്പ്രദായം ഒരു മാതൃകയായി സ്വീകരിക്കണമെന്നാണ് എന്റെ അഭിപ്രായം.

നാട്ടുകാര്യങ്ങൾ, കുടുംബകാര്യങ്ങൾ, രോഗിയുടെ ജീവിതസ്വഭാവങ്ങൾ, നടത്തിയ ചികിത്സകൾ എന്നിവയെപ്പറ്റി രോഗിയുമായി സംസാരിച്ച് 'ഈ വൈദ്യൻ ചികിത്സിച്ചാൽ എന്റെ രോഗം മാറും' എന്ന ഒരു വിശ്വാസം



രോഗിയുടെ മനസ്സിൽ ഉണ്ടാക്കി പ്രത്യേക സ്നേഹബന്ധം സ്ഥാപിക്കുകയാണ് ചികിത്സയിലേക്കുള്ള ആദ്യത്തെ കാൽവെപ്പ്.

ചുരുങ്ങിയ മരുന്നുകൾകൊണ്ട് ഒരു കഷായംകൊടുത്ത് കുറച്ചു ദിവ



സങ്ങൾകൊണ്ട് രോഗസ്ഥിതി നല്ലവണ്ണം മനസ്സിലാക്കിയശേഷം മാത്രമേ ചികിത്സ നിശ്ചയിക്കുകയുള്ളൂ. ഈ ചികിത്സാസമ്പ്രദായം ഇന്ന് ഇല്ലാതായിരിക്കുന്നു. അതിനാൽ രോഗിക്കു വരുന്ന നഷ്ടകഷ്ടങ്ങളെപ്പറ്റി വൈദ്യന്മാർ ചിന്തിയ്ക്കുന്നുണ്ടോ?

വൈദ്യൻ മരുന്നു നിശ്ചയിക്കണം. മരുന്നു വില്പനക്കാരനാകരുത്. മരുന്നുകളുടെ നിർമ്മാണവും വില്പനയും ഇന്ന് വൈദ്യന്റെ പ്രധാന തൊഴിലായി മാറിയിരിക്കുന്നു. മരുന്നു നിർമ്മാണ-വില്പനകളുമായി ബന്ധമില്ലാത്ത വൈദ്യന്മാർ ഇന്ന് വളരെ കുറവാണ്. ഒരു രോഗിയെ കിട്ടിയാൽ രോഗിയുടെ ധനസ്ഥിതി നോക്കിയും, നോക്കാതെയും മരുന്നു വില്പനയ്ക്കുള്ള ഒരു നല്ല അവസരമായി ചികിത്സാ സമ്പ്രദായം മാറിയിരിക്കുകയാണ്. വൈദ്യമഠത്തിന് മരുന്നു നിർമ്മാണവും വില്പനയുമായി യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. അതുകൊണ്ട് രോഗിക്ക് അത്യാവശ്യമായ മരുന്നുകൾ മാത്രമേ നിശ്ചയിക്കുകയുള്ളൂ. ''ചുരുങ്ങിയ ചെലവിൽ നല്ല ചികിത്സ'' എന്ന വൈദ്യമഠത്തിന്റെ ചികിത്സാരീതി വൈദ്യന്മാർ അനുകരിക്കേണ്ടതാണ്.

മഹാത്മാഗാന്ധിയുടെ ആദർശങ്ങളിൽ വിശ്വസിച്ചിരുന്ന വൈദ്യമഠം ഒരു സ്ഥിരം ഖദർധാരിയായിട്ടാണ് കണ്ടിരുന്നത്. ലളിതമായ ജീവിതവും സമുദായ സേവനവും നടത്തിവന്നിരുന്ന അദ്ദേഹത്തിന്റെ ജീവിതം എല്ലാവർക്കും മാതൃകയായിരുന്നു. ധനത്തിൽ യാതൊരു ഭ്രമവുമുണ്ടായിരുന്നില്ല. സന്തോഷമായി കൊടുത്തത് വാങ്ങുക എന്നല്ലാതെ ഫീസിന്നുവേണ്ടി മരണംവരെ അദ്ദേഹം ആരേയും ചികിത്സിച്ചിട്ടില്ല. വൈദ്യംകൊണ്ട് വലിയൊരു ധനവാനാകാനുള്ള എല്ലാവിധ സാഹചര്യങ്ങളുണ്ടായിട്ടും പണം നേടുവാനുള്ള വഴി നോക്കി പോകാതെ ഉള്ളതുകൊണ്ട് സംതൃപ്തനായി അദ്ദേഹം കാലം കഴിച്ചു.

ആയുർവ്വേദത്തിലും അലോപ്പതിയിലും പല വൈദ്യന്മാരുടെയും ഡോക്ടർമാരുടെയും ചികിത്സകളും പരീക്ഷണങ്ങളും പരാജയപ്പെട്ടശേഷ



മാണ് പലരോഗികളും സമാധാനത്തിനുവേണ്ടി വൈദ്യമഠത്തെ സമീപിച്ചിരുന്നത്. ജീവിതത്തിൽ ആശ കൈവിട്ട പലരോഗികളേയും അദ്ദേഹം രോഗവിമുക്തരാക്കിയിട്ടുണ്ട്. ഗ്രന്ഥങ്ങളിൽ കാണാത്ത പല ഒറ്റമൂലികളും പ്രയോഗിച്ച് നിരവധി രോഗങ്ങൾ അദ്ദേഹം ചികിത്സിച്ച് ഭേദപ്പെടുത്തിയിരുന്നു. ചികിത്സയിൽ വിഷമങ്ങളും സംശയങ്ങളും വരുമ്പോൾ പല വൈദ്യന്മാരും അദ്ദേഹത്തെ സമീപിച്ച് അഭിപ്രായങ്ങളും ഉപദേശങ്ങളും തേടിയിരുന്നു. അദ്ദേഹത്തിന്റെ അറിവുകളും കഴിവുകളും മുഴുവൻ പകർത്തിയെടുക്കുവാൻ നല്ല ഒരു ശിഷ്യൻ ഉണ്ടായില്ല എന്നത് ഒരു തീരാനഷ്ടമാണ്. ഗുരുകുലസമ്പ്രദായത്തിന്റെ തിരോധാനം ആയുർവ്വേദ ശാസ്ത്രത്തിൽ മാത്രമല്ല മറ്റു പല ഭാരതീയ ശാസ്ത്രങ്ങളേയും വളരെ ക്ഷീണിപ്പിച്ചിട്ടുണ്ട്. കാലസ്ഥിതിക്ക് പലമാറ്റങ്ങളും സംഭവിച്ചിട്ടുണ്ടെങ്കിലും ത്യാഗങ്ങൾ സഹിച്ചാലും ഗുരുകുലവിദ്യാഭ്യാസസമ്പ്രദായം ചെറിയതോതിലെങ്കിലും  നിലനിർത്തേണ്ടത് വളരെ അത്യാവശ്യമായിരിക്കുന്നു.

സംഗീതത്തിലും സാഹിത്യത്തിലും കഥകളിയിലും വാദ്യകലകളിലും അദ്ദേഹത്തിന് അസാമാന്യമായ അവഗാഹമുണ്ടായിരുന്നു. ഹിമവൽസാനുവിൽ പ്രശോഭിക്കുന്ന ബദരീനാഥക്ഷേത്രത്തിൽ ഭജനമിരുന്ന സമയത്ത് അദ്ദേഹം രചിച്ച വന്ദേബദരീനാഥം എന്ന സ്തുതി ചിട്ടപ്പെടുത്തി ചെമ്പൈ വൈദ്യനാഥ ഭാഗവതർ പല കച്ചേരികളിലും പാടുന്നത് ഞാൻ കേട്ടിട്ടുണ്ട്. വള്ളുവനാട്ടിലെ പല നല്ല വാദ്യവിദഗ്ദ്ധന്മാരേയും പ്രോത്സാഹനങ്ങൾ നൽകി അദ്ദേഹം മുന്നോട്ടുകൊണ്ടുവന്നിട്ടുണ്ട്. സ്വന്തം അറിവുകളും അനുഭവങ്ങളും ലേഖനങ്ങളായി പുസ്തകരൂപത്തിൽ എഴുതി പ്രസിദ്ധീകരിക്കണമെന്ന് ഈ ലേഖകൻ അദ്ദേഹത്തോട് പല പ്രാവശ്യവും പറഞ്ഞുവെങ്കിലും സംഗതിവശാൽ സാധിക്കാത്തതിൽ ഇപ്പോൾ ഖേദം തോന്നുന്നുണ്ട്.

ആയുർവ്വേദത്തിൽ ഗ്രന്ഥത്തിൽ മാത്രമായി അവശേഷിക്കുന്ന ''കായകല്പചികിത്സ'' നടത്തുവാൻ കഴിവുള്ള വൈദ്യന്മാർ ഇന്ന് ജീവിച്ചിരിപ്പുണ്ടോ എന്ന കാര്യം സംശയമാണ്. പൂമുള്ളിമനയ്ക്കൽ വാസുദേവൻ



നമ്പൂതിരിപ്പാടിന് അദ്ദേഹം കായകല്പ ചികിത്സ നടത്തിയിട്ടുണ്ട്. വിശൻദാസ് തപസി എന്ന ഒരു വൈദ്യൻ മദൻമോഹൻ മാളവ്യയ്ക്ക് കായകല്പചികിത്സ നടത്തി എന്നും ഈ ചികിത്സകൊണ്ടു തനിക്ക് ഇരുപത് കൊല്ലം മുമ്പുള്ള ചെറുപ്പവും ആരോഗ്യവും ശക്തിയും വീണ്ടെടുക്കുവാൻ സാധിച്ചു എന്നും മാളവ്യാജി പറയുകയുണ്ടായിട്ടുണ്ട്.

വെളിച്ചം കടക്കാത്ത ഒരു കുടീരത്തിൽ ഇരുപത്തെട്ടു ദിവസം വ്രതാനുഷ്ഠാനത്തോടുകൂടി മരുന്നുമാത്രം കഴിച്ച് ചെയ്യുന്ന ഒരസാധാരണ ചികിത്സാരീതിയാണ് കായകല്പചികിത്സ. ഷൊർണ്ണൂർ കേരളീയ ആയുർവ്വേദ സമാജത്തിൽ ഒരു കായകല്പകുടീരം ഇന്നും ജീർണ്ണിച്ച് നിൽപ്പുണ്ട്. മാറ്റുവാൻ പ്രയാസമായ പല രോഗങ്ങളും രസായനചികിത്സകൊണ്ട് സുഖപ്പെടുത്തുവാൻ സാധിക്കുമത്രേ. ഈ ചികിത്സാസമ്പ്രദായത്തെപ്പറ്റി ഗവേഷണവും പഠനവും  നടത്തുവാൻ നമുക്കൊന്ന് ശ്രമിച്ചുകൂടെ..?

സാധാരണക്കാർക്കും വിദഗ്ദ്ധ ആയുർവ്വേദ ചികിത്സ ലഭിക്കണമെന്ന ഉദ്ദേശത്തോടുകൂടി സാമൂതിരി രാജാവിന്റെയും കൊച്ചി രാജാവിന്റെയും മറ്റു പല മഹാന്മാരുടേയും സഹായസഹകരണത്തോടെ പദ്മനാഭയ്യർ ഭാരതപ്പുഴയുടെ തീരത്തു സ്ഥാപിച്ച കേരളീയ ആയുർവ്വേദസമാജത്തിന്റെ നിലനിൽപ്പിനും വളർച്ചയ്ക്കുംവേണ്ടി വൈദ്യമഠം കുടുംബം ഇന്നും സഹായിച്ചുവരുന്നുണ്ട്.

സമാജത്തിന്റെ സേലം, മദിരാശി ബ്രാഞ്ചുകളിലും വൈദ്യമഠം പോയി ചികിത്സിച്ചു വന്നിരുന്നു. സമാജത്തിന് തമിഴ്നാട്ടിൽ പ്രശസ്തിയുണ്ടാക്കിയതിൽ അദ്ദേഹത്തിന്റെ സേവനം സ്മരണീയമാണ്. ‘‘അറിവിന്റെ തമ്പുരാ’’നായ പൂമുള്ളി ആറാം തമ്പുരാന്റെ ആയുർവ്വേദത്തിലെ ഗുരുനാഥൻ വൈദ്യമഠമായിരുന്നു. ആറാം തമ്പുരാനെ സമാജത്തിലേയ്ക്ക് കൊണ്ടുവന്ന് അതിന്റെ ഒരു സാരഥിയായി പ്രവർത്തിക്കുവാൻ പ്രചോദനം നൽകിയത് വൈദ്യമഠമായിരുന്നു.



വന്ധ്യതാനിവാരണത്തിനും പ്രമേഹചികിത്സയ്ക്കും വൈദ്യമഠത്തിന്റെ നേതൃത്വത്തിൽ പല ഗവേഷണങ്ങളും നടത്തിയിരുന്നു. ഇന്നും പല പ്രായോഗിക ചികിത്സാപദ്ധതികളും സമാജം നടത്തിവരുന്നുണ്ട്. വൈദ്യ മഠത്തിന്റെ സ്മരണ നിലനിർത്തുവാനും ആയുർവ്വേദ ഗവേഷണത്തിനു വേണ്ടി മഹത്തായ ഒരു സ്ഥാപനം നിർമ്മിക്കുവാനും സമാജം ഭാരവാ ഹികൾ തീരുമാനിച്ച് പ്രവർത്തനം തുടങ്ങിയിട്ടുണ്ടെന്ന സംഗതി ഈ അവ സരത്തിൽ പ്രത്യേകം സ്മരണീയമാണ്.

ആയുർവ്വേദം ഫലപ്രദമായ ഒരു ചികിത്സാസമ്പ്രദായമാണെന്ന് വിദേ ശരാജ്യങ്ങൾകൂടി അംഗീകരിച്ചിട്ടുണ്ട്. ചികിത്സയ്ക്കും ആരോഗ്യം വീണ്ടെ ടുക്കുവാനും പല വിദേശികളും കേരളീയ ആയുർവ്വേദ സമാജത്തിലും മറ്റു പല ചികിത്സാകേന്ദ്രങ്ങളിലും വന്നുപോകുന്നുണ്ട്. കേരള ഗവൺമെന്റും ടൂറിസ വികസനത്തിൽ ആയുർവ്വേദ ചികിത്സയ്ക്കും നല്ലൊരു പങ്ക് നിർവ്വഹിക്കുവാൻ സാധിക്കുമെന്ന് മനസ്സിലാക്കി ടൂറിസ്റ്റ് കേന്ദ്രങ്ങളിൽ ആയുർവ്വേദത്തിന് പ്രോത്സാഹനം നൽകുവാൻ മുന്നോട്ട് വന്നിട്ടുണ്ട്.

ഹോട്ടൽമുറികളിലും കായൽത്തീരങ്ങളിലും ഓലകൾകൊണ്ടു ഷെഡുകൾകെട്ടിയും ആയുർവ്വേദ ചികിത്സയാണെന്നും പറഞ്ഞ് ഉഴിച്ചിലും പിഴിച്ചിലും നടത്തി വിദേശികളെ കബളിപ്പിച്ച് പണമുണ്ടാക്കുന്ന ഒരു കപട പദ്ധതി ഇന്ന് പല സ്ഥലങ്ങളിലും നടന്നുവരുന്നുണ്ട്. കേന്ദ്രസർക്കാരും കേരളസർക്കാരും അടിയന്തിരമായി ഇടപെട്ട് അനധികൃതമായി അംഗീക രാമില്ലാത്ത വൈദ്യം പഠിക്കാത്ത വൈദ്യന്മാരുടെ നേതൃത്വത്തിൽ നടത്തി വരുന്ന ചികിത്സാകേന്ദ്രങ്ങളെ നിരോധിക്കാത്തപക്ഷം പല വിദേശികളും ഈ കുടുക്കിൽപ്പെട്ട് കഷ്ടപ്പെടുവാനും ആയുർവ്വേദശാസ്ത്രത്തിന് തന്നെ അപമാനം ഉണ്ടാക്കുവാനും കൂടി ഇടവരുത്തുന്നതാണ്.

മൂത്രാശയസംബന്ധമായ രോഗത്തിന് ഓപ്പറേഷൻ നടത്തുകയല്ലാതെ വേറെ മാർഗ്ഗമില്ലെന്ന് ഡോക്ടർമാർ അഭിപ്രായപ്പെടുമ്പോൾ എൺപത്



വയസ്സ് കഴിഞ്ഞ എന്റെ അച്ഛനേയും കൂട്ടി ഞാൻ 30 കൊല്ലം മുമ്പ് വെല്ലൂർ ആശുപത്രിയിലേയ്ക്ക് പോയി. വയസ്സായതിനാൽ ഓപ്പറേഷൻ വേണ്ടെന്നും അടിവയറ്റിൽ ഒരു ട്യൂബ് സ്ഥാപിച്ച് അതുവഴി മരണം വരെ മൂത്രതടസ്സം കൂടാതെ സുഖമായി ജീവിക്കാമെന്നും പറഞ്ഞ് വയറ്റിൽ ഒരു ട്യൂബിട്ട് മടക്കുകയാണുണ്ടായത്. എന്നാൽ വൈദ്യമഠത്തിന്റെ ചില പ്രത്യേക മരുന്നുകൾ ഉപയോഗിച്ച് ട്യൂബ് കൂടാതെ തന്നെ മൂത്രതടസ്സം നീങ്ങി അച്ഛൻ ഏഴ് കൊല്ലം സുഖമായി ജീവിച്ചു. ഇന്നത്തെ ആധുനിക രീതിയിലുള്ള ഓപ്പറേഷൻ സമ്പ്രദായം അക്കാലത്തുണ്ടായിരുന്നില്ല.

വൈദ്യമഠത്തെ സ്മരിക്കുമ്പോൾ എന്റെ അമ്മയുടെ മരണം ഓർമ്മയിൽ ഓളംവെട്ടിവരികയാണ്. കൈകാലുകളുടെ ചലനശക്തി നഷ്ടപ്പെട്ട് വാതരോഗിയായി കിടന്നിരുന്ന അമ്മ അവസാനയാത്രയ്ക്ക് തയ്യാറായി കിടക്കുകയായിരുന്നു. വന്ദ്യഗുരുനാഥൻ വൈദ്യമഠവും വന്നു. ചികിത്സിക്കേണ്ട സമയം കഴിഞ്ഞിരുന്നു. ഏത് നിമിഷവും മരിക്കാം എന്ന നിലയിലാണ്. മരണംവരെ ചികിത്സിക്കണമെന്നാണല്ലൊ വൈദ്യശാസ്ത്രം പറയുന്നത്.

ശ്വാസതടസ്സം നീങ്ങുവാൻ അദ്ദേഹം ചില മരുന്നുകൾ കൊടുത്തു. അദ്ദേഹം പറഞ്ഞ മരണസമയങ്ങളെല്ലാം തെറ്റി മരണത്തെ ഉറ്റുനോക്കിക്കൊണ്ടിരുന്ന ബന്ധുമിത്രാദികളിൽ പലരും സ്ഥലംവിട്ടു. അവശനായി ചിന്താകുലനായി ഞാൻ കോലായിൽ തൂണുംചാരി ഇരിക്കുമ്പോൾ വൈദ്യമഠം വീടിന്റെ പടിപ്പുര കടന്ന് പുറത്തേയ്ക്ക് പോകുന്നത് കണ്ടു. നിമിഷങ്ങൾക്കുള്ളിൽ അദ്ദേഹം മടങ്ങിവന്നു. അമ്മ കിടക്കുന്ന മുറിയിലേയ്ക്ക് വന്നു 'ഉദയവർമ്മൻ, അമ്മയ്ക്ക് ഗംഗാജലം കൊടുക്കൂ' എന്ന് പറഞ്ഞു. ഞാൻ വിറക്കുന്ന കൈകളോടെ ഗംഗാജലം കൊടുത്തു. അമ്മയുടെ മരണവും എല്ലാം നിമിഷത്തിൽ കഴിഞ്ഞു!! അമ്മയുടെ മൃതദേഹം ചിതയിൽവെച്ച് അഗ്നികൊളുത്തിയശേഷമാണ് അദ്ദേഹം സ്ഥലം വിട്ടത്. സുമാർ നാല്പത്തിയെട്ടു മണിക്കൂറോളം മറ്റെല്ലാപരിപാടികളും നിർത്തി



വെച്ച് എന്റെകൂടെനിന്ന് എന്നെ സമാധാനിപ്പിച്ച അദ്ദേഹത്തിന്റെ സ്മരണയ്ക്കു മുന്നിൽ എന്റെ ആദരാഞ്ജലികൾ!

'വൈദ്യമഠമുള്ളപ്പോൾ മരണമില്ല' ഞാൻ ഈ ചികിത്സയിൽനിന്ന് ഒഴിഞ്ഞു എന്ന് അശ്വനിദേവതകളോട് പ്രാർത്ഥിക്കുവാൻവേണ്ടി വൈദ്യമഠം പടിപ്പുറത്തുപോയി പ്രാർത്ഥിച്ചു മടങ്ങിവന്നശേഷമാണ് അമ്മയുടെ ജീവൻ പോയത്. 'ഞാൻ ഉദയവർമ്മനോടുള്ള സ്നേഹം കാരണം അയാൾക്ക് സമാധാനമാകട്ടെ എന്ന് കരുതി ഞാനെന്നെത്തന്നെ മറന്നുപോയി അവിടെ താമസിച്ചതാണ്-'അദ്ദേഹം എന്റെ പല സുഹൃത്തുക്കളോടും പിന്നീട് സംസാരമദ്ധ്യേ പറയുകയുണ്ടായിട്ടുണ്ട്.

മരിക്കുന്നതിന് എട്ടുകൊല്ലം മുമ്പെ വൈദ്യമഠത്തേയും ക്യാൻസർ എന്ന മഹാരോഗം അക്രമിച്ചു. കവിളിലാണ് ആ ഉഗ്രവിഷം ആദ്യം പറ്റിക്കൂടിയത്. തിരുവനന്തപുരത്തുപോയി കരിച്ചുകളഞ്ഞു. പിന്നീട് ഏഴുകൊല്ലം ആയുർവ്വേദ മരുന്നുകൾ കഴിച്ച് രോഗവിമുക്തനായി. മരണദിവസം വരെ രോഗികളെ പരിശോധിച്ച് ചികിത്സ നിശ്ചയിച്ചുകൊണ്ടിരുന്നു. ഗുരുവായൂരപ്പന്റെ നിവേദ്യം ഉച്ചഭക്ഷണമായി കഴിച്ച് വൈകുന്നേരം വീട്ടിലേയ്ക്കു മടങ്ങിപ്പോകാമെന്നു നിശ്ചയിച്ചിരിക്കുമ്പോൾ, ഗുരുവായൂരിൽ ഒരാസ്പത്രിയിൽവെച്ച് ആരോടുംപറയാതെ ഗുരുവായൂരപ്പന്റെ സന്നിധിയിലേയ്ക്ക് അഥവാ സ്വർഗ്ഗലോകത്തിലേയ്ക്ക് 78-ാം വയസ്സിൽ യാത്ര തിരിച്ചു.

കാഞ്ചീപുരം ജയേന്ദ്ര സരസ്വതിതീർത്ഥ സ്വാമികൾ 'വൈദ്യമഹോദധി' എന്ന വിശിഷ്ട കീർത്തിമുദ്ര കൊടുത്ത് അനുഗ്രഹിച്ച ആ ആയുർവ്വേദാചാര്യന്റെ പാവനസ്മരണയ്ക്കുമുന്നിൽ എന്റെ വിനീത പ്രണാമം.▲

*(ഈ ലേഖനം കേരളീയ ആയുർവ്വേദസമാജം സ്മരണികയിൽനിന്ന് ലേഖകന്റെ അനുവാദത്തോടെ എടുത്തുപകർത്തിയത്)*





# അച്ഛൻ–
# ചുരുക്കം ചില ഓർമ്മകൾ

വൈദ്യമഠം
ഋഷികുമാരൻ നമ്പൂതിരി

**വ**ത്തമ്പത്തഞ്ചു വർഷംമുമ്പുവരെയെങ്കിലും മിക്കവാറും നമ്പൂതിരി യില്ലങ്ങളിൽ കൂട്ടുകുടുംബവ്യവസ്ഥയായിരുന്നു ഉണ്ടായിരുന്നത്. കുടും ബഭരണം കാരണവരുടെ തലയിൽത്തന്നെയാവും ഏറേയും. മുത്തച്ഛൻ (അദ്ദേഹം ഭരണകാര്യത്തിൽ ഒരു പരാജയം തന്നെയായിരുന്നു) ഭരണ മൊഴിഞ്ഞശേഷം ഒരു കൊല്ലത്തോളം അച്ഛൻ കൊണ്ടുനടന്നിട്ടുണ്ടെന്നാണ് കേട്ടിട്ടുള്ളത്.

അങ്ങിനെ ഒരു കുറ്റിയിന്മേൽ കിടന്നു തിരിയാൻ പാകത്തിലുള്ളതല്ല അദ്ദേഹത്തിന്റെ പ്രകൃതം. അതുകൊണ്ടാവാം പിന്നെ ഭാഗംകഴിയുംവരെ അപ്ഫൻ(ചെറിയച്ഛൻ) ആയിരുന്നു ഗൃഹഭരണം.

അക്കാലത്ത് പൊതുവെ എന്റെ മകൻ വേറൊരാളുടെ മകൻ എന്ന വേർതിരിവൊന്നുമില്ല; ആനുകൂല്യത്തിലും പ്രാതികൂല്യത്തിലും. ലാളന എന്നത് മിക്കവാറും ഇല്ല. പ്രതീക്ഷയില്ലാത്തതുകൊണ്ട് വിഷമവും തോന്നി യിട്ടില്ല. ശാസന, ശിക്ഷ ഇവയ്ക്ക് അത്ര ക്ഷാമമില്ല (അപ്ഫൻ അത് വളരെ കരുതലോടെ മാത്രമേ കൈകാര്യം ചെയ്തിരുന്നുള്ളൂ). എന്നാൽ മുത്ത ച്ഛൻ തീരെ വ്യത്യസ്തനായിരുന്നു. ഒരിക്കൽപോലും അദ്ദേഹത്തിന്റെ ശകാ രമോ അടിയോ കിട്ടിയതായി ഓർമ്മയില്ല. മനസ്സറിഞ്ഞ് പാകംനോക്കി നിന്നാൽ കിട്ടുന്ന അനുഗ്രഹങ്ങൾക്കാകട്ടെ കണക്കുമില്ല.

സാമാന്യേന നമ്പൂതിരി ഇല്ലങ്ങളിൽ പണ്ട് അച്ഛന്മാരെ പേടിയും ബഹു മാനവുമാണ് കാര്യമായി ഉണ്ടായിരുന്നത്. വായതുറന്ന് ഉറക്കെ അച്ഛാ എന്ന്



വിളിക്കാൻതന്നെ ശങ്കയായിരുന്നു. അങ്ങിനെയൊക്കെ ആണെങ്കിലും നമ്മെക്കുറിച്ച് ഒരു കരുതൽ ഉള്ളിലുണ്ടായിരുന്നു എന്ന് പിൽക്കാലത്ത് ആലോചനയിൽ തോന്നിയ സന്ദർഭങ്ങളും വിരളമല്ല.



*വലിയ നാരായണൻ നമ്പൂതിരി (സീനിയർ), പത്നി, മക്കൾ, പേരക്കുട്ടികൾ.*

1961-ലാണ് എസ്.എസ്.എൽ.സി.കഴിഞ്ഞത്. അന്ന് പതിനൊന്നുകൊല്ലമായിരുന്നു സെക്കന്ററി വിദ്യാഭ്യാസം. പാസായതോടെ ഉപരിപഠനം എന്നത് നിശ്ചയിക്കപ്പെട്ടുകഴിഞ്ഞിരുന്നു. ഏതിന് എന്നുമാത്രമേ തീരുമാനിക്കേണ്ടതുള്ളൂ. ഞാനും അപ്ഫന്റെ മകനായ നാരായണനും കോളേജിൽ ചേരേണ്ടവരായുണ്ട്. രണ്ടുപേരേയുംകൂടി പ്രീയൂണിവേഴ്സിറ്റിയ്ക്ക് ചേർക്കാനാവില്ലെന്ന് അപ്ഫൻ പറഞ്ഞു. കാരണം സാമ്പത്തികം തന്നെ. അന്ന് കോളേജുകൾ വിരളമായിരുന്നു. ഏറ്റവും അടുത്ത് തൃശ്ശൂരാണ് രണ്ടു കോളേജുകൽ ഉള്ളത്: കേരളവർമ്മയും സെന്റ് തോമസും. നാരായണൻ പ്രീയുണിവേഴ്സിറ്റി തന്നെ വേണമെന്ന ഉറച്ച നിലപാടിലായിരുന്നു. ഇത്രയും കാര്യങ്ങൾ പൂർണ്ണമായി ഉരുത്തിരിയും മുമ്പുതന്നെ എന്താണ്



ഉദ്ദേശമെന്ന് അച്ഛൻ ചോദിച്ചിരുന്നു. കാരണവന്മാർ പറയുന്നതനുസരിക്കുക എന്നല്ലാതെ സ്വന്തമായൊന്നും ആലോചിച്ച് വെച്ചിരുന്നില്ല. അതുകൊണ്ട് മൗനമായി നിന്നതേയുള്ളൂ. താമസിയാതെ അദ്ദേഹത്തിന്റെ നിർദ്ദേശം വന്നു: "ഇവിടെയുള്ളവർ വൈദ്യംതന്നെ പഠിക്കണം. അതിൽ കേമന്മാരാവാൻ നോക്കണം. അതുകൊണ്ട് ആയുർവ്വേദത്തിന് ചേർന്നാൽ മതി." അന്ന് ആയുർവ്വേദത്തോട് ആർക്കും വലിയ മമതയൊന്നുമില്ല. സാമ്പത്തിക നേട്ടങ്ങൾ കുറവാണെന്നതുതന്നെയാണ് പ്രധാന കാരണം. ജോലിസാദ്ധ്യതയും അതുപോലെത്തന്നെ. എന്നിട്ടും ദീർഘവീക്ഷണത്തോടെ അദ്ദേഹമെടുത്ത തീരുമാനമാണ് എന്നെ ഒരു വൈദ്യനാക്കിയത്. ഷൊർണ്ണൂരിൽ ഒരു ആയുർവ്വേദകോളേജ് ഉണ്ടായിരുന്നു. ഡി.എ.എം. കോഴ്സ് തുടങ്ങാനുള്ള അനുവാദം ആയിരുന്നില്ലെന്നു തോന്നുന്നു. ഏതായാലും കോട്ടയ്ക്കൽ ആയുർവ്വേദ കോളേജിലാണ് ചേർന്നത്. അതിനു കുറച്ചുമുമ്പുതന്നെ എന്നേയുംകൂട്ടി കോട്ടയ്ക്കൽ പോയി. അഭിവന്ദ്യനായ ശ്രീമാൻ.പി.കെ.വാരിയരെക്കണ്ട് വിവരങ്ങളൊക്കെ പറഞ്ഞുപോന്നു. താമസം, ഭക്ഷണം എന്നിവയ്ക്ക് അക്കാലത്ത് ഏറെ പരിമിതികളും നിയന്ത്രണങ്ങളും ഉണ്ടായിരുന്നതുകൊണ്ട് കോട്ടയ്ക്കൽക്കാലം അത്ര സൌകര്യപ്രദമായിരുന്നു എന്നു പറയാനാവില്ല. അതുകൊണ്ട് രണ്ടാം കൊല്ലം തൃപ്പൂണിത്തുറയിലേയ്ക്ക് മാറി. അതിനും ചില കാരണങ്ങളുണ്ട്. മുത്തച്ഛന്റെ ശിഷ്യരിൽ പ്രധാനി എന്നുതന്നെ പറയാവുന്ന ശ്രീ.രാമവർമ്മൻ തിരുമുല്പാട് അക്കാലത്ത് ആര്യവൈദ്യഫാർമസി(കോയമ്പത്തൂർ ലിമിറ്റഡ്)യുടെ എറണാകുളം ബ്രാഞ്ചിൽ വൈദ്യനായിരുന്നു. "എനിക്കും ചില കടമകളുണ്ട്. എന്റെ ഒപ്പം താമസിച്ച് തൃപ്പുണിത്തുറ കോളേജിൽ പഠിക്കാമെന്നു" പറഞ്ഞ് അച്ഛനെ അദ്ദേഹം സമ്മതിപ്പിച്ചു. അത് വലിയൊരനുഗ്രഹമായി. സംസ്കൃതത്തിലെ പ്രാഥമിക പാഠങ്ങളും, അഷ്ടാംഗഹൃദയം സൂത്രസ്ഥാനവും അദ്ദേഹത്തിൽനിന്നു പഠിച്ചു. അതു പിന്നേയ്ക്ക് വലിയൊരു മുതൽക്കൂട്ടായി. എന്റെ ജ്യേഷ്ഠൻ അന്തരിച്ച ശ്രീ.ബ്രഹ്മദത്തൻ



നമ്പൂതിരിയേയും തിരുവനന്തപുരം ആയുർവ്വേദകോളേജിൽ ചേരാൻ നിർബ്ബന്ധിച്ചത് അച്ഛൻതന്നെയാണ്. 1962-ലാണ് ജ്യേഷ്ഠൻ ചേരുന്നത്. ശുദ്ധായുർവ്വേദ ഡിഗ്രി കോഴ്സ് ആദ്യ ബാച്ചിൽ പാസ്സായി പുറത്തുവന്ന അദ്ദേഹത്തിന് 1969-ലാണെന്നുതോന്നുന്നു പി.എസ്.സി.വഴി നിയമനം ലഭിച്ചത്. ആയുർവ്വേദ ഡയറക്ടർ വരെ ആവാനുള്ള ഭാഗ്യവുമുണ്ടായി. ഞങ്ങളുടെ രണ്ടുപേരുടേയും പഠനച്ചിലവ് വഹിച്ചിരുന്നത് മൂത്തജ്യേഷ്ഠനായ ചെറിയ നാരായണൻ നമ്പൂതിരിയാണ്. വൈദ്യശാല കൊണ്ടുനടന്നിരുന്നതും ജ്യേഷ്ഠനാണ്.



*വലിയ നാരായണൻനമ്പൂതിരി (ജൂനിയർ), മക്കൾ, പേരക്കുട്ടികൾ*

1962-63-കാലത്താണ് വൈദ്യശാലയിലെ ഒരു ദിവസത്തെ വിറ്റുവരവ് സുമാർ നൂറുരൂപയായത്. വൈദ്യശാലയുടെ അഭിവൃദ്ധിക്കാവശ്യമായ പ്രവർത്തനങ്ങൾ അക്കാലത്ത് അല്പം മന്ദഗതിയിലായിരുന്നു. കാരണം പുരപണി നടന്നുകൊണ്ടിരുന്നകാലമായിരുന്നു അത്. പലരുടേയും



സഹായം ലഭിച്ചിരുന്നു എങ്കിലുംവൈദ്യശാലയിലെ വരുമാനം മിക്കവാറും മരാമത്തിലേയ്ക്ക് വിനിയോഗിക്കേണ്ട അവസ്ഥയാണുണ്ടായിരുന്നത്. അതുകൊണ്ട് പഠനച്ചിലവ് പറ്റുന്നത്ര ചുരുക്കിയാണ് കൊണ്ടുനടന്നിരുന്നത്.

1965–ലാണെന്നാണോർമ്മ. കോഴ്സ് തീർന്ന് ഇന്റേൺഷിപ്പിന്റെ കാലം. പുമൂള്ളി ശ്രീ.വാസുദേവൻ നമ്പൂതിരിപ്പാടിന് വസ്തി നിശ്ചയിച്ച് അച്ഛൻ അതിനുവേണ്ടി മദിരാശിക്കു (ഇന്നത്തെ ചെന്നൈയ്ക്കു)പോകാനുള്ള ഒരുക്കത്തിലാണ്. 1958–അവസാനത്തിലാണ് അദ്ദേഹവും അനുജൻ കുഞ്ഞുണ്ണി നമ്പൂതിരിപ്പാടും മദിരാശി സ്ഥിരതാമസമാക്കിയത്. വസ്തി ആരേക്കൊണ്ടെങ്കിലും ചെയ്യിക്കുന്നത് അദ്ദേഹത്തിന് അത്ര തൃപ്തി പോരാ. അതുകൊണ്ടാണ് അച്ഛൻതന്നെ പോകുന്നത്. ഒപ്പം ഹിതാനുവർത്തികളായി ആരെങ്കിലും വേണമെന്ന താല്പര്യം നല്ലപോലെ ഉള്ള കൂട്ടത്തിലാണ്. എന്നോട് പോന്നോളാൻ പറഞ്ഞു. ഇന്റേൺഷിപ്പ് നടക്കുന്ന സ്ഥലത്തുനിന്ന് അനുവാദം വാങ്ങാതെ പോവാനാവില്ല. തൃപ്പൂണിത്തുറ ആയുർവ്വേദ ആസ്പത്രിയിലായിരുന്നു ഇന്റേൺഷിപ്പ്. അന്നവിടെ ഒരു മാഡമാണ് ചീഫ് ഫിസിഷ്യൻ. 'ചികിത്സാപരിചയം കൂടിക്കിട്ടുന്ന കാര്യമല്ലേ പൊക്കോളൂ' എന്ന് അവർ സമ്മതിച്ചു. ഒരു ലീവ് ലെറ്റർ എഴുതി സമർപ്പിച്ചു പോന്നു. അന്ന് മദിരാശി യാത്ര എന്നു പറഞ്ഞാൽ മംഗലാപുരം മെയിൽ തന്നെയാണുള്ളത്. വൈകുന്നേരം അഞ്ചുമണി കഴിഞ്ഞാണ് വണ്ടി. കൃത്യസമയം ഓർമ്മയില്ല. പിറ്റേന്ന് പുലർച്ചെ മദിരാശി സെൻട്രൽ സ്റ്റേഷനിലെത്തും. വണ്ടി കാട്പാടി എത്തിയപ്പോൾ "ഇവിടെ നല്ല പാൽ കിട്ടും വാങ്ങിക്കോ"എന്നു പറഞ്ഞു. രണ്ട് ഗ്ലാസ് പാൽ വാങ്ങി. ഒരു ഗ്ലാസ് പാലിന് 25 പൈസയാണ് അന്ന് വില. അത് കഴിഞ്ഞ് സ്ലീപ്പറിൽ സുഖമായി ഉറങ്ങി. പുലർച്ചെ അഞ്ചുമണിയായപ്പോൾ വിളിച്ചുണർത്തി. "ആർക്കോണമാണ് സ്റ്റേഷൻ. ചൂടുള്ള ഇഡ്ഡലി-വട കിട്ടും. വാങ്ങിക്കോ" എന്നു പറഞ്ഞു. പറഞ്ഞപോലെ ചൂടുള്ള രണ്ട് ഇഡ്ഡലിയും ഒരു വടയും. കുടിക്കാൻ കാപ്പിയാണ് കിട്ടിയതെന്നാണ് ഓർമ്മ. പാല്, പഞ്ചസാര എല്ലാം വേറെ.



നമുക്ക് ഇഷ്ടമനുസരിച്ച് കൂട്ടിച്ചേർക്കാം. വില എന്തായിരുന്നു എന്നോർമ്മ യില്ല. ആറുമണി കഴിഞ്ഞ് സ്റ്റേഷനിലിറങ്ങി. പൂമുള്ളി വാസുദേവൻ നമ്പൂ തിരിപ്പാടിന്റെ കാറും ഡ്രൈവറായി സേവനമനുഷ്ഠിച്ചിരുന്ന പാവുരി അഗ്നിയും കാത്തുനില്പുണ്ടായിരുന്നു. നേരെ മൈലാപ്പൂരുള്ള പൂമുള്ളി സ്ഥലത്തേയ്ക്കു പോയി. ചെന്ന് രണ്ടു ദിവസം കഴിഞ്ഞാണ് വസ്തി തുട ങ്ങിയതെന്നു തോന്നുന്നു. പ്രമേഹരോഗിയായിരുന്നതുകൊണ്ടു മാധുതൈ ലികമായിരുന്നു വസ്തി. വസ്തിദ്രവ്യം കൂട്ടിശരിയാക്കിവെയ്ക്കൽ എന്റെ ചുമതലയായിരുന്നു. വസ്തിയന്ത്രം കെട്ടിയുറപ്പിച്ച തോൽസഞ്ചിയിൽ പാക ത്തിന് ചൂടാക്കിയ ദ്രവ്യം നിറച്ചുകെട്ടി സമയമായാൽ ഹാജരാക്കുന്നതും ഞാൻതന്നെയാണ്. വസ്തിചെയ്യുന്നത് അച്ഛൻതന്നെ. അഞ്ചുദിവസമാണ് വസ്തിയുണ്ടായതെന്നാണോർമ്മ. ഒരു ദിവസം വൈകുന്നേരം സാന്തോ മിലുള്ള ചെമ്പൈ വൈദ്യനാഥഭാഗവതരുടെ താമസസ്ഥലത്തേയ്ക്കു പോയി. പഠിക്കാൻവന്ന രണ്ടുപേർ മുന്നിൽ നിലത്തിരുന്ന് പാടുന്നുണ്ടാ യിരുന്നു. അതു കുറച്ചുനേരംകൂടി തുടർന്ന ശേഷം അവരെ പറഞ്ഞയ ച്ചു. കുറച്ചുനേരം വർത്തമാനം പറഞ്ഞിരുന്നശേഷം ശയ്യാവലംബിയായ അദ്ദേഹത്തിന്റെ ഭാര്യയുടെ അടുത്തേയ്ക്കു കൊണ്ടുപോയി. സന്ധ്യ യോടെ തിരിച്ചുപോന്നു.

അതുപോലെ മറ്റൊരു ദിവസം എം.ഡി.രാമനാഥന്റെ കച്ചേരിക്ക് കൊണ്ടു പോയി. സഭ ഏതാണെന്നോർമ്മയില്ല. എം.എസ്.ഗോപാലകൃഷ്ണനും (വയലിൻ), പാലക്കാട് മണി അയ്യരു(മൃദംഗം)മായിരുന്നു പക്കം. മ്യൂസിയം, മറീനാബീച്ച്, അഡയാർ തുടങ്ങിയ പ്രധാനപ്പെട്ട സ്ഥലങ്ങളെല്ലാം കൊണ്ടു നടന്നു കാണിക്കാൻ പാവുരി വാമനനെയാണ് ചുമതലപ്പെടുത്തിയത്. അദ്ദേ ഹമത് ഭംഗിയായിത്തന്നെ ചെയ്തുതന്നു. സുമാർ രണ്ടാഴ്ച യോളമായ പ്പോൾ ഞാൻ തിരിച്ചുപോന്നു. ഒരു നല്ല മുണ്ടും ദക്ഷിണയെന്നോണം കുറച്ചു പൈസയും വാസുദേവൻ നമ്പൂതിരിപ്പാട് തന്നു. സ്ഥിരം മല്ലും ജഗന്നാഥനുമായിരുന്ന എന്റെ വേഷവിധാനത്തിലെ ആദ്യമാറ്റമായിരുന്നു അത്. അച്ഛൻ അന്ന് പോന്നില്ല. അതായത് മടക്കംഞാൻ തനിച്ചായിരുന്നു.



1951-ലാണ് എന്നാണ് കേട്ടിട്ടുള്ളത്. എന്റെ പ്രായം ആറു വയസ്സുമാത്ര മായതിനാൽ കേട്ടറിവേയുള്ളൂ. പൂമുള്ളി രണ്ടാം തമ്പുരാൻ എന്നറിയപ്പെ ട്ടിരുന്ന വാസുദേവൻ നമ്പൂതിരിപ്പാടിന് കുടീപ്രാവേശിക വിധിപ്രകാരം ആമലകരസായനം സേവിപ്പിച്ചിട്ടുണ്ട്. "സ്നേഹപാനത്തിന് ഇത്രയധികം അളവ് നെയ്യ് ഒരു പ്രായസവുമില്ലാതെ സേവിക്കുന്ന മറ്റൊരാളെ കണ്ടി ട്ടില്ല" എന്ന് അച്ഛൻ പറയുന്നത് കേട്ടിട്ടുണ്ട്. ക്ലേശകരമായ ഇത്തരം ചികി ത്സയ്ക്ക് തികച്ചും അർഹനായിരുന്നു എന്ന് സാരം. മുത്തച്ഛന്റെ മേൽനോ ട്ടവും നിർദ്ദേശങ്ങളും ഉണ്ടായിരുന്നു എങ്കിലും അച്ഛൻതന്നെയാണ് അവിടെ താമസിച്ച് അത് നടത്തിക്കൊടുത്തത്. വിധിപ്രകാരംതന്നെ അത് പൂർത്തിയാക്കുകയും ചെയ്തു.

അതിനുശേഷം 1952-ലോ 1953-ലോ ആണ് ചെമ്പൈ ശ്രീ.വൈദ്യനാ ഥഭാഗവതർക്ക് ശബ്ദം നഷ്ടപ്പെട്ടതിനുള്ള ചികിത്സ ഉണ്ടായത്. ഗുരുവാ യൂർ ഏകാദശി ദിവസം ശിഷ്യന്മാരും, മറ്റു താല്പര്യമുള്ള പാട്ടുകാരും പക്കമേളക്കാരുമായിവന്ന് ഭഗവാന്റെ മുമ്പിൽ പാടിപ്പോവുക അദ്ദേഹ ത്തിന്റെ പതിവായിരുന്നു. ഒരു കൊല്ലം അബദ്ധവശാൽ അതിനു സാധി ക്കാതെവന്നു. അതിനുശേഷമാണ് ശബ്ദം നഷ്ടപ്പെട്ടതെന്ന ഒരു കഥ കേട്ടി ട്ടുണ്ട്. ഏതായാലും പല ചികിത്സകളും മാറി മാറി ചെയ്തുനോക്കി. ഒരു പ്രയോജനവും കിട്ടിയില്ല. ഒരു പോംവഴിയുമില്ലാതെ വീണക്കാരനായി മാറു കപോലും ചെയ്തു. അങ്ങിനെയിരിക്കുമ്പോൾ ഭഗവാന്റെ മുമ്പിൽ കണ്ണീ രുമായി നിൽക്കുന്ന അദ്ദേഹം അച്ഛന്റെ കണ്ണിൽപ്പെട്ടു. മുമ്പേതന്നെ ചെറിയ പരിചയമുള്ളതുകൊണ്ട് കാര്യമെന്തെന്നന്വേഷിച്ചു. ശബ്ദമില്ലാത്തതിന്റെ വിഷമം അറിയിച്ചു; പ്രധാനമായും ആംഗ്യംകൊണ്ട് "നോക്കാം, എന്റെ കൂടെപോരൂ" എന്നു പറഞ്ഞു പൂമുള്ളിക്കു കൊണ്ടുപോന്നു. ചികിത്സ തുടങ്ങി മൂന്നാമത്തേയോ നാലാമത്തേയോ ദിവസം ഭാഗവതർ പാടാനാ ഗ്രഹംപ്രകടിപ്പിച്ചു എന്നാണ് കേട്ടറിവ്. അച്ഛന്റെ നിർദ്ദേശപ്രകാരം അന്നുണ്ടാക്കിയ പൊടി ഇപ്പോഴും ഞങ്ങളുടെ വൈദ്യശാലയിൽ



ഉണ്ടാക്കുന്നുണ്ട്. അതിനുപുറമെ എന്തോ തൈലവും സേവിപ്പിച്ചതായി ഭാഗവതരിൽനിന്നു കേട്ടിട്ടുണ്ട്(ഇന്റെർവ്യൂവിൽനിന്നാണെന്നു തോന്നുന്നു). കസ്തൂരി കൂടുതലായി ചേർത്ത ബലാതൈലമോ മറ്റോ ആണെന്നു തോന്നുന്നു. ചികിത്സ കഴിഞ്ഞ് അച്ഛൻ പ്രധാനമായി ആവശ്യപ്പെട്ടത് പൂമുള്ളി ഏഴാം തമ്പുരാനായ ശ്രീ.രാമൻ നമ്പൂതിരിപ്പാടിനെ പാട്ടു പഠിപ്പിക്കണമെന്നാണത്രെ. ഭാഗവതർ അത് ഏറ്റെടുക്കുകയും ഭംഗിയായി നിർവ്വഹിക്കുകയും ചെയ്തു.

അച്ഛന്റെ മൂത്ത ഒരു പെങ്ങളെ തിരൂരിനടുത്തുള്ള എടമരം എന്ന ഇല്ല ത്തേയ്ക്ക് വിവാഹം ചെയ്തു കൊടുത്തിട്ടുണ്ട്. അവരുടെ മൂത്ത മകൻ ഒരിക്കൽ തലയിലെ മുടികൊഴിച്ചിൽ കാണിക്കാൻ ചെന്നു. അങ്ങിങ്ങായി വട്ടത്തിൽ മുടി കൊഴിയുന്ന രോഗ(അലോപേഷ്യ)മായിരുന്നു. കാണാൻ ചെല്ലുമ്പോഴേയ്ക്കും തലമുടിയുടെ സ്ഥിതി ഏറെ വികൃതമായിരുന്നു. ഒരു എണ്ണ കാച്ചി തേയ്ക്കാനാണ് എഴുതിക്കൊടുത്തത്. ‘‘കുഞ്ഞന്യേൻ നമ്പീ ശനെ കാണിച്ചാൽ മതി, അയാൾ കാച്ചി തരും’’ എന്നും പറഞ്ഞു. താനൂ രിലെ അന്തരിച്ച ശ്രീ.വി.പി.നമ്പീശനെയാണ് ഇപ്പറഞ്ഞത്. ആ എണ്ണ കുറ ച്ചുകാലം തേച്ചതോടെ അദ്ദേഹത്തിന്റെ മുടി പൂർവ്വസ്ഥിതിയിലായി. ഗ്രന്ഥോക്തമായതാണെങ്കിലും അതാരും അത്ര പരീക്ഷിച്ചുകണ്ടിട്ടില്ല.

1970-ൽ ആയിരുന്നു അച്ഛന്റെ ഷഷ്ടിപൂർത്തി. അതിനോടു ചേർന്നുത ന്നെയായിരുന്നു ചെറിയ ജ്യേഷ്ഠന്റെ വിവാഹം. ശുദ്ധായുർവ്വേദ ഡിഗ്രി കോഴ്സ് ആദ്യത്തെ ബാച്ചിൽ പാസ്സായി വന്ന അദ്ദേഹത്തിന് 1969-ലാണ് പി.എസ്.സി.നിയമനം ലഭിച്ചതെന്നാണോർമ്മ. ചുരുക്കം, ഞാനൊഴികെ എല്ലാവരും ജോലിയിൽ പ്രവേശിച്ചു എന്ന സ്ഥിതിയായി. അങ്ങിനെയി രിക്കുമ്പോഴാണ് ആര്യവൈദ്യഫാർമ്മസിയുടെ(കോയമ്പത്തൂർ ലിമിറ്റഡ്) ഒരു ഏജൻസിയിൽ വൈദ്യനായി വരുവാൻ പറ്റുമോ എന്നൊരന്വേഷണം വന്നത്. 1971-ലാണ് അത്. അച്ഛന്റെ ഷഷ്ടിപൂർത്തി കഴിഞ്ഞ് നാലഞ്ചുമാ സത്തിനുശേഷം. സന്നദ്ധത അറിയാൻ ആര്യവൈദ്യൻ ശ്രീ.പി.വി.രാമവാ



രിയർതന്നെ ഒരന്വേഷണം നടത്തിക്കഴിഞ്ഞിരുന്നു. അതിനുശേഷമാണ് ഏജൻസി എടുക്കുന്ന ചാലക്കുടിക്കാരനായ ഒരു യു.സുകുമാരൻ നായർ അച്ഛനെ സമീപിക്കുന്നത്. മദിരാശി കെല്ലിസ് എന്ന സ്ഥലത്താണ് ഏജൻസി തുടങ്ങാനുദ്ദേശം. നാട്ടിൽത്തന്നെ എന്തെങ്കിലുമാവുംവരെ ആവാമെന്ന വ്യവസ്ഥയിൽ അച്ഛൻ സമ്മതിച്ചു. ഇപ്പറഞ്ഞതെല്ലാം സുകുമാരൻ നായർ പറഞ്ഞാണ് ഞാനറിയുന്നത്. അച്ഛന്റെ ഒപ്പംതന്നെയാണ് മദിരാശിക്ക് പോയത്. അവിടെ എത്തിയാൽ പൂമുള്ളി സ്ഥലത്തുതന്നെയാണ് താമസം പതിവ്. ചെന്ന അന്നുതന്നെ വൈകുന്നേരം ചെമ്പൈ വൈദ്യനാഥഭാഗവതരെ അദ്ദേഹത്തിന്റെ വസതിയിൽ ചെന്നുകണ്ടു. പിറ്റേ ദിവസത്തെ ഉദ്ഘാടനത്തിന് അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഉറപ്പാക്കാനാണ് പോയത്. കൃത്യസമയത്ത് തന്നെ അദ്ദേഹം എത്തി. 'വന്ദേ ബദരീനാഥം' എന്ന അച്ഛൻ രചിച്ച കൃതിയും 'കരുണചെയ്വാനെന്തു' എന്നതും പാടി. തിക്കുറുശ്ശി സുകുമാരൻ നായരും ചടങ്ങിൽ ഉണ്ടായിരുന്നു. അച്ഛൻ അന്നോ  പിറ്റേന്നോ തിരിച്ചുപോന്നു.

1982-ലാണെന്നു തോന്നുന്നു അച്ഛന് കാൻസർ വന്നു. കവിളത്താണ് ഉണ്ടായത്. ചികിത്സയ്ക്ക് തിരുവനന്തപുരത്താണ് പോയത്. അന്ന് ചെറിയ ജ്യേഷ്ഠൻ അവിടെ ഉള്ള കാലമാണ്. ഡെപ്യൂട്ടി ഡയറക്ടർ (ആയുർവ്വേദം)ആയി ജോലിയിലിരിക്കുന്ന സമയം. ജ്യേഷ്ഠൻ വാടക വീട്ടിൽ താമസിച്ച് ആവശ്യാനുസരണം പോയിവരികയായിരുന്നു. ഇക്കാര്യങ്ങളിലെല്ലാം അന്തരിച്ച മുഖ്യമന്ത്രി ശ്രീ.കെ.കരുണാകരന്റെ സഹായങ്ങൾ വളരെ വിലപ്പെട്ടതായിരുന്നു. പല്ലുകൾ പൂർണ്ണമായും നീക്കം ചെയ്യലും റേഡിയേഷനും മാത്രമാണ് ഉണ്ടായത്. ആകെ ഒരു മാസത്തോളം അവിടെ ഉണ്ടായെന്നാണോർമ്മ. ഏതായാലും രോഗം പൂർണ്ണമായി മാറി. പിന്നെ മരണം വരെ പറയത്തക്കരോഗമൊന്നുമുണ്ടായിട്ടില്ല. ചികിത്സ കഴിഞ്ഞ് ഒരു മാസത്തോളമുള്ള വിശ്രമം കോയമ്പത്തൂരാണുണ്ടായത്. ആര്യവൈദ്യഫാർമ്മസിയാണ് സൗകര്യങ്ങളെല്ലാം ചെയ്തുകൊടുത്തത്. അല്ലെങ്കിൽ അവരുടെ



കൂടി താല്പര്യമായിരുന്നു അതെന്നു പറയാം. അക്കാലത്ത് താനൂർ നമ്പീ ശൻ (വി.പി.നമ്പീശൻ) അവിടെ നെഴ്സിങ്ഹോം വൈദ്യനായി ഉണ്ടായിരുന്നു. ശിഷ്യസ്ഥാനത്തുള്ള അദ്ദേഹത്തിനെ കിട്ടിയത് അച്ഛനും വലിയ ആശ്വാസമായിരുന്നു. ആര്യവൈദ്യഫാർമ്മസി ഇറക്കിയ പാറ്റന്റ് മരുന്നുകൾ ചിലതിന്റെ പിന്നിൽ ഇവരുടേയും ആശയങ്ങളുണ്ടെന്നു കേട്ടിട്ടുണ്ട്.

1985 മുതൽ 1989 വരെ വേങ്ങര ഗവ:ആയുർവ്വേദാശുപത്രിയിലെ സീനിയർ മെഡിക്കൽ ഓഫീസറായി ഞാൻ ജോലി ചെയ്തിരുന്ന കാലത്ത് അച്ഛൻ എന്റെ താമസസ്ഥലത്ത് വന്നിട്ടുണ്ട്. പൂമുള്ളി ആറാം തമ്പുരാനും ഒപ്പമുണ്ടായിരുന്നു. മലപ്പുറം ജില്ലയിലെ കൊണ്ടോട്ടിയിൽ കേരളീയ ആയുർവ്വേദ സമാജത്തിന്റെ ഒരു ഏജൻസി ഉദ്ഘാടനത്തിനുവന്നതാണ് ഇരുവരും. നേരത്തെ വിവരം തന്നതിനാൽ ലീവെടുത്ത് ഞാനും അവിടെ എത്തി. ഉദ്ഘാടനവും കുറച്ചു രോഗികളെ നോക്കലും കഴിഞ്ഞ് ഉച്ചഭക്ഷണം (സ്വതവേ വൈകിയ പക്ഷമായതുകൊണ്ട് സമയത്തായി എന്നു പറയാം) എന്റെ സ്ഥലത്താണ് ഉണ്ടായത്. അതുകഴിഞ്ഞ് അല്പമൊന്ന് വിശ്രമിച്ചു. അപ്പോഴേയ്ക്കും ഞാൻ ചികിത്സിച്ചിരുന്ന ഒരു കുട്ടിയേയുംകൊണ്ട് അവരുടെ അച്ഛൻവന്നു.അപസ്മാരവും അതുമൂലം വന്ന ബുദ്ധിവികാസക്കുറവുമായിരുന്നു പ്രശ്നം. ഇതേവരെ ചെയ്തതെന്തൊക്കെ, കിട്ടിയ മാറ്റമെന്ത് എന്നെല്ലാം പറഞ്ഞു. അടുത്ത ഉദ്ദേശമെന്താണെന്ന ചോദ്യത്തിന് ഘൃതങ്ങളേതെങ്കിലും നോക്കാമെന്നാണ് വിചാരമെന്ന് പറഞ്ഞു. ‘അതു കഴിഞ്ഞോ’ എന്ന ചോദ്യത്തിനു മുന്നിൽ ഞാൻ നിശ്ശബ്ദനായി. എന്റെ സ്റ്റോക്ക് കഴിഞ്ഞു എന്ന് മനസ്സിലായപ്പോൾ ചെയ്യേണ്ട ചികിത്സകളുടെ ഒരു ക്രമം പറഞ്ഞുതന്നു. കുറച്ചു ഗൗരവം കൂടുതലുള്ളവ കൈകാര്യം ചെയ്യുമ്പോൾ മനസ്സിൽ ഒരു പദ്ധതി വേണമെന്ന് പരോക്ഷമായി സൂചിപ്പിക്കുന്നതായിരുന്നു ആ സംഭവം. ഭാഗ്യത്തിന് അത് മനസ്സിലാക്കാനായി. പിന്നീട് അതൊരു ശീലമാക്കി വളർത്താൻ ശ്രമിച്ചിട്ടുണ്ട്.

സ്വതവേ ആരുടേയും പിടിയിൽ ഒതുങ്ങുന്ന പ്രകൃതമല്ല



അദ്ദേഹത്തിന്റെ. ആർക്കും വിധേയനാവാനും കൂട്ടാക്കില്ല. മുൻകോപം അത്യാവശ്യമുണ്ട്. പ്രായമായപ്പോൾ അത് നല്ലപോലെ കുറഞ്ഞിരുന്നു. ഏതെങ്കിലും കാര്യത്തിനിറങ്ങിപ്പുറപ്പെട്ടാൽ അത് പരമാവധി വിജയിപ്പി ക്കാനുള്ള വാശി ഉണ്ടായിരുന്നു. അത് ചികിത്സാരംഗത്തും കാണിച്ചിരു ന്നു. കൂടല്ലൂർ കാവ് നമ്പൂതിരിപ്പാട്, പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാട്, വരിയ്ക്കാശ്ശേരി ഉണ്ണി നമ്പൂതിരിപ്പാട് തുടങ്ങി കുറച്ചു പേരുടെ മുന്നിൽ ഭവ്യതയോടെ മാത്രമേ പെരുമാറിക്കണ്ടിട്ടുള്ളൂ. സൌഹൃദമെന്നത് വളരെ വിപുലമായിരുന്നു. അതിൽ വളരെ ചുരുക്കം ചിലതുമാത്രമേ പറയാനെ നിക്കറിയൂ. പൂമുള്ളി ആറാം തമ്പുരാനുമായി(നീലകണ്ഠൻ അഥവാ കുഞ്ഞനുജൻ നമ്പൂതിരിപ്പാട്)ഉണ്ടായിരുന്ന കൂട്ടുകെട്ട് ആദ്യപരാമർശ മർഹിക്കുന്നു. ആന, പൂരം, നായ തുടങ്ങി പലതിലുമുള്ള കമ്പം (അമിത താല്പര്യം) രണ്ടുപേർക്കുമുള്ളതാണ്. അതുകൊണ്ട് ഒന്നിച്ചുള്ള യാത്രയും ധാരാളമാണ്. 1965-ലോ 1966-ലോ എന്നോർമ്മയില്ല, അച്ഛന് ചൊള്ള (ചിക്കൻപോക്സ്) വന്നിട്ടുണ്ട്. നല്ല ഉപദ്രവമുള്ളതരമായിരുന്നു. പല പ്പോഴും പാതിമയക്കത്തിൽ കുഞ്ഞപ്പൻ! കുഞ്ഞപ്പൻ! എന്ന് വിളിച്ചിരുന്ന തായി ശുശ്രൂഷയ്ക്കുനിന്നിരുന്ന മേപ്പോയിലം കുഞ്ഞുണ്ണ്യേട്ടൻ (അച്ഛന്റെ ചിറ്റശ്ശിയുടെ മകൻ)പറയുകയുണ്ടായി. അച്ഛന്റെ മരണശേഷമുള്ള അനു ശോചനയോഗത്തിൽ ആ അടുപ്പത്തിന്റെ ആഴം  കുഞ്ഞനുജൻ നമ്പൂതി രിപ്പാടും സ്മരിക്കയുണ്ടായി: "എന്തൊക്കെ തിരക്കുണ്ടെങ്കിലും മാസത്തിൽ ഒന്നോ രണ്ടോ തവണ എന്റെ അടുത്ത് വരാതെ പതിവില്ല. ഉച്ചഭക്ഷണം കഴിഞ്ഞാൽ ഞങ്ങൾ രണ്ടുപേരും തൊട്ടു തൊട്ട് പായയിട്ട് വർത്തമാനം പറഞ്ഞ് കിടക്കും. അതില്ലാതെ വൈദ്യന് സമാധാനമില്ല, എനിക്കും". ചൊള്ള പിടിച്ച് കിടന്നിരുന്ന കാലത്ത് കൂടല്ലൂർ കുഞ്ചുണ്ണി നമ്പൂതിരിപ്പാട് (ഇദ്ദേഹം നിലമ്പൂർ കോവിലകത്തുനിന്നാണ് വിവാഹം ചെയ്തിരുന്നത്) കാണാൻ വരികയുണ്ടായി. അദ്ദേഹമായും(കൂടല്ലൂർ കുടുംബത്തിലെ എല്ലാ വരുമായും)പ്രത്യേക സൗഹൃദമുണ്ടായിരുന്നു. വരുമ്പോൾ ഒരു



ടേബിൾഫാൻ കൊണ്ടുവന്നത് അച്ഛന്റെ അടുത്തുവെച്ചു പോയി. അത് ഉപദ്രവത്തിന് കുറച്ചാശ്വാസം കൊടുത്തു. ഇലക്ട്രിസിറ്റി ഉണ്ടായിരുന്നെ ങ്കിലും ഒറ്റഫാൻപോലും അന്നുണ്ടായിരുന്നില്ല. പ്രധാനം സാമ്പത്തികം തന്നെ.

അന്തരിച്ച മുൻ മുഖ്യമന്ത്രി ശ്രീ.കെ.കരുണാകരനുമായി ഉണ്ടായിരുന്ന അടുപ്പത്തെക്കുറിച്ചും ഓർമ്മിക്കാതിരിക്കാനാവില്ല. അത്രയ്ക്കേറെ അന്യോന്യം ബഹുമാനത്തോടെ കണ്ടിരുന്നവരാണ് അവരിരുവരും. ഏതു കാലം മുതൽക്കാണ് അടുപ്പം വളർന്നത് എന്നറിയില്ല. ഏതായാലും ഒരു വയറുവേദ ചികിത്സയെക്കുറിച്ച് ശ്രീ.കരുണാകരനൻ തന്നെ പ്രസംഗമദ്ധ്യേ പറഞ്ഞുകേട്ടിട്ടുണ്ട്. പല ചികിത്സകൾ ചെയ്തിട്ടും പൂർണ്ണസുഖം ലഭി ക്കാതെ വന്ന വയറുവേദനയ്ക്ക് ക്ഷീരപാനമാണ് അച്ഛൻ വിധിച്ചതെന്നും അതുകൊണ്ട് അശേഷം മാറിയെന്നുമാണ് പറഞ്ഞത്. ശ്രീ കരുണാകരൻ മുഖാന്തിരം തന്നെയാവണം മുൻ കേന്ദ്രമന്ത്രി ശ്രീ അർജ്ജുൻസിങ്ങിന്റെ ഭാര്യക്ക് കുറുച്ചുകാലം ചികിത്സയുണ്ടായിട്ടുണ്ട്. അലർജികൊണ്ടുള്ള ത്വഗ്രോഗമായിരുന്നു എന്നാണ് തോന്നുന്നത്. ആദ്യം ശമന ചികിത്സ കുറെ ചെയ്തശേഷം ഗുരുവായൂരിൽവച്ച് തക്രധാരയും നടത്തിയിട്ടുണ്ട്. ഏതാ യാലും അവർ സ്വസ്ഥയായി. സ്വർണ്ണം കെട്ടിയ ഒരു രുദ്രാക്ഷമാലയാണ് സന്തോഷസൂചകമായി അവരച്ഛനുകൊടുത്തത്. മരിക്കുന്നതിന് ഒന്നോ രണ്ടോ വർഷംമുമ്പ്, അന്തരിച്ച മുൻ മുഖ്യമന്ത്രി ശ്രീ. സി.അച്യുതമേ നോനും കുറച്ച് ചികിത്സയുണ്ടായി. ഹൃദ്രോഗത്തിനായിരുന്നെന്നു തോന്നുന്നു. അക്കാലത്ത ആര്യവൈദ്യഫാർമസി(കോയമ്പത്തൂർ ലിമിറ്റ ഡ്)യുടെ തൃശ്ശൂർ ബ്രാഞ്ചിൽ തിങ്കളാഴ്ച അച്ഛന് വിസിറ്റുണ്ടായിരുന്നു. അവിടെയാണ് അദ്ദേഹം കാണാൻ ചെന്നിരുന്നത്. പിന്നെ അടുപ്പമുണ്ടാ യിരുന്ന മറ്റൊരു രാഷ്ട്രീയ നേതാവ് അന്തരിച്ച മുൻ മന്ത്രി എം.വി.രാഘവൻ.

ചികിത്സാപരിചയത്തിനുവേണ്ടി അദ്ദേഹത്തിന്റെ അടുത്തു ചെല്ലുന്ന



ആയുർവ്വേദ ബിരുദധാരികൾ ഏറെയുണ്ടായിരുന്നു അവസാന കൊല്ലങ്ങളിൽ. രോഗിയോട് വിവരങ്ങൾ ചോദിച്ചറിഞ്ഞ് രോഗനിർണ്ണയം ചെയ്ത് നിശ്ചയിക്കുന്ന മരുന്നുകൾ പറയുമ്പോൾ അത് കൃത്യമായി എഴുതി ഏല്പിക്കുക എന്നതാണ് അവരുടെ ജോലി. ഇതുകൊണ്ട് ധാരാളം രോഗികളെ കാണാനും അവർ പറയുന്ന വിവിധങ്ങളായ ഉപദ്രവങ്ങളെ കേട്ടറിയാനും അവസരംകിട്ടും. നിശ്ചയിയ്ക്കുന്ന മരുന്നുകളിൽനിന്നു ചികിത്സയുടെ വഴിയും മനസ്സിലാക്കിയെടുക്കാം, സാമർത്ഥ്യമുള്ളവർക്ക്. സമയമുണ്ടെങ്കിൽ ചോദിക്കാം. ഇതെല്ലാമാണ് പരിശീലനത്തിന് വരുന്നവർക്ക് സാധാരണ ലഭിക്കുന്നത്. അച്ഛൻ ഇതിൽനിന്നും അല്പം വ്യത്യസ്തനാണ്. അവരിൽനിന്നും ആശയങ്ങൾ വരാനായി ഒരു ശ്രമം നടത്തും. ‘എന്താ രോഗംന്നാ തോന്നീത്?’ അല്ലെങ്കിൽ ‘എന്തൊക്കെ മരുന്നാണ് വേണ്ടത്?’ എന്നൊക്കെ ചോദിക്കും. ചികിത്സയെക്കുറിച്ച് ഒരു പദ്ധതി അദ്ദേഹം മനസ്സിൽ കുറിച്ചു കഴിഞ്ഞിട്ടുണ്ടാവും. അതോടൊപ്പം അവരെന്തെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതിനേയും പരിഗണിക്കും. കഷ്ടിച്ച് അനുയോജ്യമെന്നു തോന്നിയ വല്ലതുമുണ്ടെങ്കിൽ അതിനേക്കൂടി ചേർക്കും, മനസ്സിലുറപ്പിച്ച പദ്ധതിയിൽ മാറ്റമൊന്നും വരുത്തുകയുമില്ല. അവർക്ക് ഒരു ഉത്സാഹം തോന്നാനും, ആലോചനാശീലം വളരാനും ഉദ്ദേശിച്ചാവാമിതെന്നു തോന്നുന്നു. ഒരിയ്ക്കൽ ഇത് സ്വയം അനുഭവിച്ച ഓർമ്മ ഇന്നുമുണ്ട്. ഒരിക്കൽ ഒരു ചികിത്സയെ സംബന്ധിച്ച് അച്ഛനും ഏട്ടനുമായി അഭിപ്രായ വിനിമയങ്ങൾ നടക്കുകയാണ്. ഒരു നിശ്ശബ്ദ സാന്നിദ്ധ്യമായി ഞാനും അവിടെ ഉണ്ട്. എപ്രകാരമെന്നൊന്നും ഓർമ്മയില്ല, ചെറിയ ആരഗ്വധാദി കഷായത്തെക്കുറിച്ച് ഒരു പരാമർശം അതിനിടയിൽ കയറിവന്നു. “ആരഗ്വധാമൃതാ മുസ്താ ഖദിരൈഃ” എന്ന യോഗമാണ് അക്കാലത്ത് ഇവിടെ സ്വീകരിച്ചിരുന്നത്. “ആരഗ്വധാമൃതാ പത്ഥ്യാ ഖദിരൈഃ” എന്നൊരു പാഠമുണ്ട്, ഒന്നുകൂടി നന്നാവുമെന്ന് ഞാൻ ഇടയിൽ കയറി പറഞ്ഞു. അല്പം സാഹസമായെന്ന് തോന്നി. എന്താവും പ്രതികരണമെന്നഭയത്തിൽ ഞാനും



ഒപ്പം ഏട്ടനും അച്ഛന്റെ മുഖത്തേയ്ക്ക് നോക്കി. അപ്പോൾ കണ്ണടച്ച് ചെറിയൊരു ധ്യാനത്തിലായിരുന്നു. “ശരിയാണ്, ന്യായണ്ട്. ഇനി ആ യോഗം അങ്ങിനെയാക്കാം” എന്ന് ധ്യാനം മുറിച്ചു. ചികിത്സയിൽ വേണ്ടത്ര കാലുറച്ചുകഴിയാത്തവർക്ക് ഇങ്ങനെയുള്ള പ്രോത്സാഹനം ഒരു രസായനം തന്നെയാണെന്ന് പറയേണ്ടതില്ലല്ലോ. ചികിത്സയിൽ അത്ഭുതങ്ങൾ സംഭവിക്കുന്നതിനെക്കുറിച്ച് അത്രവലിയ അഭിപ്രായം അദ്ദേഹത്തിനുള്ളതായി തോന്നിയിട്ടില്ല. രോഗത്തിന് കൃത്യമായ ചികിത്സ ലഭിക്കുമ്പോൾ വിചാരിച്ചതിലേറെ ഫലങ്ങൾ ഉണ്ടാവാം. ആയുർവ്വേദ ചികിത്സയിൽ കൃത്യത എന്നത് പലതിനേയും ആശ്രയിച്ചുള്ളതാണ്. എത്ര വിദഗ്ദ്ധനായ ചികിത്സകനും അത് എല്ലായ്പോഴും കിട്ടണമെന്നില്ല. പൂർണ്ണമായ കൃത്യതയില്ലെങ്കിലും മാറിപ്പോകുന്നവയാണ് ഏറേയും രോഗങ്ങൾ. ചിലതങ്ങിനെയല്ലതാനും. അവിടെയാണ് പലരും ചികിത്സിച്ച് മാറാത്തത് ഇന്ന ആളുടെ ചികിത്സകൊണ്ട് മാറി എന്നെല്ലാമുള്ള അത്ഭുതങ്ങൾ കാണുകയോ കേൾക്കുകയോ ചെയ്യുന്നത്. ഒരത്ഭുതചികിത്സയൊന്നും ചെയ്തതായിതോന്നിയിട്ടില്ല എന്നാണ് ഒരിക്കൽ സംഭാഷണമദ്ധ്യേ പറഞ്ഞത്. പലരും ചികിത്സിച്ച് മാറാതെ വരുന്ന രോഗികളെ സമീപിക്കുന്നതിലും ചില രീതികളദ്ദേഹത്തിനുണ്ട്.

ആദ്യംതന്നെ മുമ്പുചെയ്ത ചികിത്സകളുടെ ഫയൽ ചോദിക്കില്ല. അഥവാ കൊടുത്താൽത്തന്നെ അത് നോക്കാതെ മടക്കി അടുത്ത് വെയ്ക്കുകയേ ചെയ്യൂ. രോഗത്തിനു കാരണങ്ങൾ പലതുമുണ്ടെങ്കിൽ അത്. കാലപ്പഴക്കം,ഉപദ്രവങ്ങളുടെ സ്വഭാവം തുടങ്ങി രോഗനിർണ്ണയത്തിന്നാവശ്യമായ വിവരങ്ങളെല്ലാംചോദിച്ചറിഞ്ഞ് സ്വന്തമായി ഒരു നിഗമനം നടത്തിയ ശേഷമേ മുമ്പ് ചെയ്ത ചികിത്സകളുടെ കടലാസുകൾ നോക്കൂ. മുമ്പേ നോക്കുന്നത് പലപ്പോഴും നമ്മുടെ സ്വതന്ത്ര ബുദ്ധിയെ അന്യാധീനപ്പെടുത്തലാവുമെന്നാണു പറയാറ്.

കലാവാസനയും അതിലേറെ ആസ്വാദനശേഷിയും



അച്ഛനുണ്ടായിരുന്നു. കർണ്ണാടക സംഗീതം, കഥകളി, വാദ്യങ്ങൾ തുടങ്ങി പലതിലും നല്ല ആസ്വാദനശേഷിയുണ്ടായിരുന്നു. ''ശ്രമിച്ചാൽ നിഷ്കർഷ യായ സംഗീതജ്ഞാനം ഉണ്ടാക്കാൻ പറ്റ്യേർന്നു. എന്താ വേണ്ടാച്ച് നിശ്ചല്യ. ഒന്ന്ണ്ട് ജ്ഞാനം കൂടിയാൽ ആസ്വദിക്കാൻ പറ്റാണ്ടാവും. പിഴ യ്ക്ക്ണ്ണ്ടോ നോക്കലാവും അധികം,അതേര്യ്ക്കും'' എന്ന് ഒരിക്കൽ സംഭാഷണമദ്ധ്യേ പ്രസിദ്ധ കർണ്ണാടകസംഗീത നിരൂപകൻ ശ്രീ.വി.എസ്. എൻ പറയുകയുണ്ടായിട്ടുണ്ട്. 1970-നു മുമ്പാണ്. രാത്രിയാണ്. റേഡിയോ യിൽ ഒരു വയലിൻ കച്ചേരി കേട്ടുകൊണ്ടിരിക്കുകയാണ്. ഉത്തരേന്ത്യനാണ്. കലാകാരൻ വി.എ.ജോഗ്. ഒരു രാഗവിസ്താരം കേട്ടുകൊണ്ടിരിക്കെ കർണ്ണാ ടകസംഗീതത്തിലെ ഒരു രാഗവുമായി സാദൃശ്യം തോന്നി. ഒപ്പം കേട്ടു കൊണ്ടിരുന്ന ചെറിയ ജ്യേഷ്ഠനോട് 'ഇത് നമ്മുടെ(ദക്ഷിണേന്ത്യൻ)ഏതോ രാഗത്തിന്റെ ഛായണ്ടലോ' എന്ന് സ്വരം താഴ്ത്തി പറഞ്ഞു. മുറിയുടെ പുറത്ത് വരാന്തയിലിരുന്നിരുന്ന അച്ഛന്റെ ചെവിയിലിതെത്തി. കല്യാണീ ടാണ് എന്ന് ഉടൻ പ്രതിവചനം വന്നു. കഥകളിയെക്കുറിച്ചും കനത്ത അഭി പ്രായങ്ങൾ പലപ്പോഴും പറഞ്ഞുകേട്ടിട്ടുണ്ട്.

1988-മെയ് 20-നാണ് അച്ഛന്റെ മരണം. 19-നു കാലത്ത് ഇല്ലത്ത് (മൂത്ത ജ്യേഷ്ഠൻ താമസിക്കുന്ന സ്ഥലത്ത്)വരികയുണ്ടായി. ശുകപുരം ക്ഷേത്ര ത്തിൽ ദക്ഷിണാമൂർത്തിയുടെ മുമ്പിൽ നിൽക്കുന്ന ആലിന്റെ വലിയൊരു കൊമ്പ് പൊട്ടിവീണതിനെക്കുറിച്ച് ഏട്ടനുമായി സംസാരിക്കാനാണ് വന്നത്. എത് എന്തോ ദുസ്സൂചനയാണ്. നമ്മളെ(വൈദ്യമഠംകുടുംബത്തിനെ)ത്ത ന്നെയാണ് കാര്യമായി ബാധിക്കുക. ഇതെല്ലാം പറഞ്ഞ് ഗുരുവായൂര് പതി വുള്ള വിസിറ്റിനു പോയി. അമ്പലത്തിൽ ഭാഗവതോത്തമനായ വൈശ്രവ ണത്ത് ശ്രീ.രാമൻ നമ്പൂതിരി(അച്ഛന്റെ ഏറ്റവും ഇളയ സഹോദരിയെ വിവാഹം ചെയ്തയാൾ)യുടെ വായന നടക്കുന്നുണ്ടായിരുന്നു. കുറച്ചു നേരം അത് കേട്ടിരുന്ന് ഗുരുവായൂരപ്പനെ തൊഴുത് പരിശോധന നടത്താ റുള്ള സ്ഥലത്തേയ്ക്ക് പോയി. ഒന്നോ രണ്ടോ പേരെ പരിശോധിച്ചപ്പോ



ഴേയ്ക്കും നെഞ്ചുവേദന തുടങ്ങി. കുറച്ചു നേരം ചാരുകസേരയിൽത്തന്നെ വിശ്രമിച്ചു. ആശ്വാസമായപ്പോൾ അടുത്ത രോഗിയെ വിളിച്ചോളാൻ പറഞ്ഞു. അധികം താമസിയാതെ വീണ്ടും വേദന തുടങ്ങി. പരിശോധന നിർത്തി. തൊട്ടടുത്തുതന്നെ ഉണ്ടായിരുന്ന ഡോക്ടറെ വിളിച്ചു. അദ്ദേഹം വന്ന് പരിശോധിച്ചു. 'ഇന്നിനി ഏർപ്പാടൊന്നുംവേണ്ട, ഒരു ആസ്പത്രിയിൽ അഡ്മിറ്റ് ചെയ്യണം' എന്ന് പറഞ്ഞു. അന്ന്, ഒരുവിധം തരക്കേടില്ലാതെ നടന്നിരുന്ന മമ്മിയൂരെ തഹാനി ആസ്പത്രിയിൽ അഡ്മിറ്റു ചെയ്തു. അവരുടെ ഇഞ്ചക്ഷൻ, മരുന്നുകൾ ഇവകൊണ്ട് വൈകുന്നേരത്തേയ്ക്ക് ഏതാണ്ട് സ്വസ്ഥമായി. ആ സമയത്തേയ്ക്ക് മൂത്തജ്യേഷ്ഠനും ആസ്പത്രിയിലെത്തി. വർത്തമാനം കുറച്ചേറെ ഉണ്ടായെന്നു തോന്നുന്നു. അധികം വേണ്ട എന്ന് ഡോക്ടർമാർ വിലക്കി. 'ഞാൻ വല്ലവരോടുമല്ല, മകനോടാണ് സംസാരിക്കുന്നത്. പറയാനുള്ളത് കഴിഞ്ഞാൽ നിർത്താം.' എന്നാണ് മറുപടിയുണ്ടായത്. പിന്നീട് പ്രത്യേകിച്ച് അസ്വാസ്ഥ്യങ്ങളൊന്നുമുണ്ടായില്ല. രാത്രിയിലെ ശ്വാസഗതിയുടെ വിവരണം പിന്നീടാരിൽ നിന്നോ കേട്ടപ്പോൾ അത് മനസ്സിലാക്കാൻ വേണ്ട അറിവുള്ളവർ ആരും ആ മുറിയിലുണ്ടായില്ലല്ലോ എന്നൊരു ഖേദം മനസ്സിൽതോന്നുകയുണ്ടായി. "ദൃഷ്ടരിഷ്ടം ച ജീവിതം നാസ്തി " എന്ന അഷ്ടാംഗഹൃദയവാക്യം ഓർത്തപ്പോൾ ആശ്വാസവും തോന്നി.

ഈ കാലത്ത് വേങ്ങര ഗവ:ആയുർവ്വേദ ആശുപത്രിയിലാണ് ഞാൻ ജോലിചെയ്തിരുന്നത്. അതുകൊണ്ട് മേലെഴുതിയ വിവരങ്ങളൊക്കെ പിന്നീട് കേട്ടറിഞ്ഞതാണ്. ഫോൺ സൗകര്യവും വളരെ പരിമിതമായിരുന്നു. ആസ്പത്രിയിൽ അഡ്മിറ്റു ചെയ്ത് പിറ്റേന്ന് ഉച്ചയ്ക്ക് സ്ഥാപനത്തിന്റെ(ആയുർവ്വേദാസ്പത്രി) മുമ്പിലുള്ള ജ്വല്ലറിയിലേയ്ക്ക് ഒരു ട്രങ്ക്കോൾ വന്നു. അവർവന്ന് വിളിച്ച് ഞാനോടിയെത്തുമ്പോഴേയ്ക്കും അത് കട്ടായി. വെള്ളിയാഴ്ചയായതുകൊണ്ട് പന്ത്രണ്ടുമണി കഴിഞ്ഞപ്പോൾ അവർ പൂട്ടിപ്പോയി. കണക്ഷൻ വീട്ടിലേയ്ക്കാക്കിയിരുന്നു. വീണ്ടും വിളി



ച്ചപ്പോൾ കടയുടമയോടു വിവരം പറഞ്ഞു. അന്നത്തെ സംവിധാനത്തിന്റെ പേരായ്മകൊണ്ട് അയാൾക്ക് മുഴുവൻ മനസ്സിലായില്ല. അയാൾ പള്ളി യിൽ പോകും വഴി ആസ്പത്രിയിൽവന്ന് മനസ്സിലായ വിവരം പറഞ്ഞു. അച്ഛന് നല്ല സുഖമില്ല. ഗുരുവായൂർ ഒരാസ്പത്രിയിലാണ്. എന്തോ ഒരു 'ഹനി' എന്ന് മാത്രമേ ആസ്പത്രിയുടെ പേരുപറഞ്ഞതിൽ മനസ്സിലായുള്ളൂ. ഇത്രയുമാണ് അയാൾ വന്നുപറഞ്ഞത്. ഇപ്പോൾ വിശേഷമൊന്നുമില്ല എന്നതും അതിലുണ്ടായിരുന്നത്രെ. അത് കേൾക്കാത്തതിൽ പെട്ടു. കൃത്യ മായ ഒരു വിവരമില്ല. എന്തുവേണമെന്ന ആലോചനയോടെയാണ് ആസ്പ ത്രിയിൽനിന്നു മടങ്ങിയത്. സുമാർ ഒരു മണി ആവാറായി. ഭക്ഷണം കഴിച്ച് ബസ്സിന് ഗുരുവായൂരെത്തി അച്ഛനെക്കണ്ട് അന്നുതന്നെ തിരിച്ചെത്താൻ സാദ്ധ്യത കുറവാണ്. താമസസ്ഥലം അത്ര അടച്ചുറപ്പുള്ളതല്ല. എന്തെങ്കിലു മൊരു പോംവഴിയുണ്ടാവുമെന്ന ധാരണയോടെ വന്നു കയറിയപ്പോൾ ഉമ്മ റത്തുതന്നെ ഭാര്യയുടെ ഒരു ജ്യേഷ്ഠൻ ഇരിപ്പുണ്ട്. രാത്രി കാവൽ അദ്ദേ ഹമേറ്റു. വേഗം ഭക്ഷണം കഴിച്ച് ഇറങ്ങി. ഒരു ജീപ്പ് വിളിച്ച് ഹൈവേയി ലുള്ള കക്കാട് എന്ന ജങ്ഷനിലെത്തി. അന്ന് ദീർഘദൂരറൂട്ടുകളിലൊന്നും പ്രൈവറ്റ ബസ്സുകളില്ല. കെ.എസ്.ആർ.ടി.സി.യാകട്ടെ എപ്പോഴെങ്കിലുമൊന്ന് എന്ന കണക്കായിരുന്നു. ഭാഗ്യത്തിന് അധികം താമസിയാതെ ഒരു ഗുരു വായൂർ ബസ്സുതന്നെ വന്നു. സീറ്റൊന്നുമില്ലെങ്കിലും കയറിക്കൂടി. സുമാർ 4 3/4 ന് ഗുരുവായൂർ സ്റ്റാന്റിലിറങ്ങി. പുറത്തുകടന്ന് അടുത്തുള്ള ആസ്പത്രി അന്വേഷിച്ചു. മമ്മിയൂര് ഒരു തഹാനി ഹോസ്പിറ്റലുണ്ടെന്ന് ഒരു ഓട്ടോറിക്ഷക്കാരൻ പറഞ്ഞു. അതിൽ കയറി മമ്മിയൂരിറങ്ങി. അപ്പോ ഴത്തെ അവസ്ഥയെക്കുറിച്ച് ഒരേകദേശധാരണപോലും ഇല്ലാത്തതുകൊണ്ട് ക്ഷീണമകറ്റാൻ ഒരു ചായയും കുടിച്ചാണ് ആസ്പത്രിയിലേയ്ക്ക് കയറി യത്. മുമ്പിൽതന്നെ ബന്ധുക്കൾ ഒന്നുരണ്ടുപേരുണ്ടായിരുന്നു. മുകളി ലേയ്ക്ക് ചൂണ്ടിക്കാണിയ്ക്കയല്ലാതെ ഒന്നും പറഞ്ഞില്ല. കാര്യം പന്തിയല്ല എന്ന സൂചന ആദ്യമായി കിട്ടിയത് അപ്പോഴാണ്. വേഗം മുറിയുടെ മുന്നി



ലെത്തി.കുറച്ചാളുകൾ മുറിയുടെ മുന്നിൽ തിങ്ങിക്കൂടി നില്പുണ്ട്. കൂട്ടത്തിൽ മൂത്ത ജ്യേഷ്ഠനുമുണ്ട്. മുറിയുടെവാതിൽ അകത്തുനിന്നുംബന്ധിച്ചിട്ടുണ്ട്. "അവർ(ഡോക്ടർമാർ)ഒരവസാന ശ്രമം നടത്തുകയാണ്. വാതിൽ തുറന്നാൽ നീ ആദ്യം കടന്നോ"എന്നായിരുന്നു ഏട്ടന്റെ വാക്ക്. മുറി തുറന്ന് അകത്തുകടന്നപ്പോൾ അസ്തമനം അടുത്തു എന്ന് മനസ്സിലായി.

താമസിയാതെ വൈശ്രവണത്തെ അച്ഛൻപെങ്ങളും രാമൻ വൈശ്രവണനും എത്തി. അച്ഛന് കൊടുക്കാൻ ഗുരുവായൂരപ്പന്റെ തീർത്ഥവുമായാണ് അവർ വന്നത്. 'ഇത് കൊടുത്തോളു' എന്ന് പറഞ്ഞ് തീർത്ഥം എന്റെ കയ്യിൽ തന്നു. അനുവാദം ചോദിക്കുമ്പോലെ ഞാൻ ഡോക്ടർമാരുടെ മുഖത്ത് നോക്കി. 'കൊടുത്തോളൂ,വളരെ കുറച്ച്'എന്നനുവാദംകിട്ടി. 'അച്ഛാ! കുഞ്ചുവാണ്. തീർത്ഥം തരട്ടെ' എന്ന് സമ്മതം ചോദിച്ചു. 'ഓ' എന്ന് പറയുംപോലെ ചുണ്ടുകളൊന്നു കൂർത്തു. രണ്ടോ മൂന്നോ തുള്ളി മാത്രമാണ് വായിൽ ഒഴിച്ചു കൊടുത്തത്. തല അല്പമൊന്ന് പൊന്തിച്ച് അതിറക്കി. ഇടതു കയ്യിലെ തള്ളവിരൽകൊണ്ട് കഴുത്തിലെ മാല ഊരാൻ കാണിക്കാറുള്ളതുപോലെ രണ്ടുമൂന്നു തവണ കാണിച്ചു. മൂന്നോ നാലോ മിനുട്ടുകൾക്കകം എല്ലാം അവസാനിച്ചു. ആ സമയത്ത് മറ്റാരേക്കാളും അച്ഛനടുപ്പമുണ്ടായിരുന്ന പൂമുള്ളി ആറാം തമ്പുരാനും കിടക്കയ്ക്കരികിൽ ഉണ്ടായിരുന്നു.

ആസ്പത്രിയിലെ ചടങ്ങുകൾ തീർത്ത് തിരിച്ചു പോരാറാവുമ്പോഴേയ്ക്കും ചെറിയ ജ്യേഷ്ഠനും തിരുവനന്തപുരത്തുനിന്നെത്തി. നേരെ തറവാട്ടിലേയ്ക്കാണ് പോന്നത്. സംസ്കാരം അവിടെത്തന്നെയാണെന്ന് ധാരണയായിരുന്നു. മക്കളും, അച്ഛന്റെ സഹോദരിമാരും മറ്റു കുടുംബാംഗങ്ങളും സ്ഥലത്തെത്തിയതുകൊണ്ട് ആർക്കുവേണ്ടിയും കാത്തിരിക്കേണ്ടതുണ്ടായിരുന്നില്ല-ഇന്നത്തെപോലെ ചില്ലുകൂട്ടിലാക്കി കാത്തുവെയ്ക്കുന്ന ഏർപ്പാട് അന്നില്ലായിരുന്നു; പ്രത്യേകിച്ച് നമ്പൂതിരിമാരുടെ ഇടയിൽ. രാത്രി തന്നെ സംസ്കാരം കഴിഞ്ഞു. കിടപ്പുരോഗികളുടെ ആസ്പ



ത്രിയായതുകൊണ്ട് ഞായറാഴ്ച വൈകുന്നേരം വേങ്ങരയ്ക്കു തിരിച്ചു പോന്നു. രണ്ടു ദിവസം കഴിഞ്ഞാണെന്നു തോന്നുന്നു അന്തരിച്ച മുൻ മുഖ്യമന്ത്രി ശ്രീ.കെ.കരുണാകരൻ വന്ന് സംസ്കരിച്ച സ്ഥലത്ത് ഉപചാരം അർപ്പിച്ച് പോയി. ഡോ.ശ്രീ.സി.കെ.രാമചന്ദ്രൻ വന്ന സമയത്ത് ഞാനുണ്ടായിരുന്നു. അതുപോലെ പ്രഗല്ഭരും അപ്രഗല്ഭരുമായ എത്രയോ പേർ വന്നുപോയി. മക്കളുടേയോ ബന്ധുക്കളുടേയോ ഉള്ളിലുള്ളതിനേക്കാൾ ഒരു പക്ഷെ കൂടുതൽ നഷ്ടബോധം പ്രയാസം പിടിച്ച രോഗവുമായി അദ്ദേഹത്തെ സമീപിച്ചിരുന്ന രോഗികൾക്കായിരിയ്ക്കാമെന്ന് തോന്നുന്നു▲

# വിലമതിക്കാനാവാത്ത രത്നം

പെരിങ്ങോട്
ശങ്കരനാരായണൻ

**ഭാ**രതീയ ശാസ്ത്രങ്ങളുടെ ഇരുളടഞ്ഞ ഇടനാഴിയിലൂടെ അന്വേഷണത്തിന്റെ കൈത്തിരിയുമായി ഓട്ടപ്രദക്ഷിണം നടത്തിയാൽ വിലമതിക്കാനാവാത്ത അനേകം രത്നങ്ങളെ കാണിച്ചു തരുവാൻ കഴിയുമെന്ന് നിസ്തർക്കം തെളിയിച്ചുതന്ന യുഗപ്രഭാവനായ മഹൽ വ്യക്തിയാണ് മൂന്നു ദശകങ്ങൾക്കുമുമ്പെ അന്തരിച്ച അഷ്ടവൈദ്യപ്രമുഖൻ വൈദ്യശാസ്ത്രമഹോദധി ബ്രഹ്മശ്രീ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി. മഹാന്മാരുടെ ജന്മസ്ഥലമായ മേഴത്തൂരിലാണ് മഹാനുഭാവനും ബുദ്ധിരാക്ഷസനുമായ ഇദ്ദേഹം ഭൂജാതനായത്.

മേഴത്തോളഗ്നിഹോത്രി 99 യാഗം നടത്തി. നൂറു തികഞ്ഞാൽ ഇന്ദ്രപദവി ലഭിക്കുമെന്നതിനാൽ ദേവേന്ദ്രന്റെ അപേക്ഷപ്രകാരം നൂറാമത്തെ യാഗം നിർത്തേണ്ടിവന്നു എന്നാണ് ഐതിഹ്യം. മേഴത്തോളഗ്നിഹോത്രിയുടെ യാഗശാലയിലെ വൈദ്യന്മാരായിരുന്നു വൈദ്യമഠം നമ്പൂതിരിമാർ. "*യജ്ഞസ്ഥാനം സംരക്ഷ്യ*" എന്ന കലിദിനവാക്യം ആ ദിനത്തിന്റെ കലിദിനമാണ്. 12,70,701 അന്നത്തെ കലിദിനസംഖ്യയാണ്. 1194 മേടം 1-ന് (15-4-2019-ന്) കലിദിനം 18,70,123 ആകുന്നു. അങ്ങിനെ നോക്കുമ്പോൾ 1642 വർഷം മുന്നെത്തന്നെ വൈദ്യമഠം തിരുമേനിമാരെ അഗ്നിഹോത്രി യാഗശാല വൈദ്യനായി അവരോധിച്ചിരുന്നു എന്ന് കാണാം. ഈ കാരണത്താൽ മറ്റ് അഷ്ടവൈദ്യകുടുംബങ്ങളായ ആലത്തിയൂർ നമ്പി, പുലാമന്തോൾ മൂസ്സ്, തൈയ്ക്കാട്ടുശ്ശേരി മൂസ്സ് എന്നിവരിൽ നിന്ന് വൈദ്യമഠം നമ്പൂതിരിമാർ വേറിട്ടു നിൽക്കുന്നു.



കലിദിനസംഖ്യ പണ്ട് കാവ്യങ്ങളിൽ ഘടിപ്പിച്ചിരുന്നു. ഉദാഹരണമായി നാരായണീയം രചിച്ച് സമർപ്പിച്ച ദിവസം മേല്പത്തൂർ നാരായണ ഭട്ടപാദർ "*ആയുരാരോഗ്യസൗഖ്യം*" എന്ന കലിദിനം ശ്ലോകത്തിലുൾപ്പെടുത്തി. അന്നത്തെ കലിദിനം 17,12,210 ആയിരുന്നു. 1194 മേടം 1-ാം തിയ്യതിയിലെ കലിദിനം 18,70,123 ആണ്. അതായത് നാരായണീയം രചിച്ച് ഗുരുവായൂർ ദ്വാദശിക്ക് സമർപ്പിച്ചിട്ട് ഇന്നേയ്ക്ക് 432 കൊല്ലം കഴിഞ്ഞിരിക്കുന്നു. അന്ന് ഗുരുവായൂരിൽ ഏകാദശി ആഘോഷവും ദ്വാദശി ദിവസവും ആയിരുന്നു എന്നും അന്നൊരു തിങ്കളാഴ്ചയാണെന്നും ഗണിച്ചെടുക്കാം.

കോയമ്പത്തൂർ ആര്യവൈദ്യ ഫാർമ്മസിയിലെ രാമവാരിയരുടെ നേതൃത്വത്തിൽ പ്രതിഷ്ഠ നടത്തിയ ശ്രീ ധന്വന്തരീ ക്ഷേത്രത്തിലെ പ്രതിഷ്ഠാദിനം 18,54,793 കലിദിനത്തിലായിരുന്നു. "*ഗുളാസവം മോദകം*" എന്ന പരൽപ്പേരുകൊണ്ടായിരുന്നു ആ പ്രതിഷ്ഠാദിനം എന്ന് നമുക്കു മനസ്സിലാക്കാം.

1194 മേടം 1-ാം നു(15.4.2019) ന് ആ മുഹൂർത്തം കഴിഞ്ഞ് 42 വർഷങ്ങൾ കടന്നു പോയി. 1152 മേടം 12-ന് (1977 ഏപ്രിൽ 25-നു) തിങ്കളാഴ്ചയായിരുന്നു ആ സുദിനം. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി രചിച്ച മംഗളശ്ലോകം അന്നവിടെ അവതരിപ്പിച്ചു. ആ മംഗളശ്ലോകത്തിലെ അവസാനവരിയാണ് "*ഗുളാസവംമോദകം*" എന്ന കലിദിന വാക്യം. ഗുളവും ആസവവുമൊക്കെ മോദകംതന്നെയാണല്ലൊ. ഔഷധ സംബന്ധമായ വസ്തുക്കളുമാണല്ലൊ. സന്ദർഭത്തിന് യോജിച്ച പരൽ പേർ വാക്യം അന്നത്തെ കലിദിന സംഖ്യക്ക് അത്രയും ഉചിതമായി. അത് ഗണിച്ചെടുത്തതും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി തന്നെയായിരുന്നു.

ഈ ലേഖകൻ അതിന് സാക്ഷിയാണ്. പ്രസ്തുത ദിവസം കോയമ്പത്തൂർക്കുള്ള യാത്രയിൽ കാറിലിരുന്ന് രണ്ടുമിനിട്ടിനുള്ളിൽ അദ്ദേഹം അന്നത്തെ കലിദിനവാക്യം രൂപപ്പെടുത്തിയെടുക്കുകയാണുണ്ടായത്.



ഇത്രയും ആമുഖമായി എഴുതാൻ കാരണം അഷ്ടവൈദ്യന്മാരായ വൈദ്യമഠം കുടുംബത്തിന്റെ വൈദ്യപാരമ്പര്യവും കാവ്യപാരമ്പര്യവും മനസ്സിലാക്കാനാണ്.

ആ പരമ്പരയിലെ അടുത്തകാലത്തെ പ്രഗല്ഭരായിരുന്നു വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി, വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി, അദ്ദേഹത്തിന്റെ അനുജൻ വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി, വൈദ്യശാസ്ത്രമഹോദധിയുടെ പുത്രന്മാരായ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി, കേരള സർക്കാരിൽ ആയുർവ്വേദ ഡയറക്ടറായി വിരമിച്ച ഡോ.വൈദ്യമഠം ബ്രഹ്മദത്തൻ നമ്പൂതിരി എന്നിവർ.

ഇന്ന് ഈ പാരമ്പര്യത്തിന്റെ പന്ഥാവിലൂടെ നല്ലനിലയിൽ ശോഭിച്ചു വരുന്നവർ-കേരള സർക്കാർ ആയുർവ്വേദ ജില്ലാ മെഡിക്കൽ ഓഫീസർ ആയി വിരമിച്ച ഡോ.വൈദ്യമഠം ഋഷികുമാരൻ നമ്പൂതിരി, വൈദ്യമഠം കൃഷ്ണൻ നമ്പൂതിരി, വൈദ്യമഠം നീലകണ്ഠൻ നമ്പൂതിരി, ഡോ.വൈദ്യമഠം വാസുദേവൻ നമ്പൂതിരി തുടങ്ങിയവരാണ്. ഇവരെ കൂടാതെ ഈ കുടുംബത്തിലെ പുതിയ തലമുറക്കാരും ഈ വലിയ പാരമ്പര്യത്തിന്റെ പതാകാവാഹകരാണ്. ചിത്രമെഴുത്ത്, സംഗീതം, സാഹിത്യം തുടങ്ങിയവയും ഈ വൈദ്യപരമ്പരയ്ക്ക് അന്യമല്ല. അർബ്ബുദ ചികിത്സയ്ക്കും ആന ചികിത്സയ്ക്കും പഞ്ചകർമ്മ ചികിത്സയ്ക്കും കായകല്പ ചികിത്സകൾക്കും വൈദ്യമഠം തിരുമേനിമാർ മുന്നിൽത്തന്നെയാണ്.

വൈദ്യമഠം കുടുംബത്തിലെ മൂത്ത വ്യക്തിയുടെ ആദ്യത്തെ പുത്രന്റെ പേര് 'നാരായണൻ' എന്നായിരിക്കും. ഇങ്ങനെ 'നാരായണ നാമം' എല്ലാ തലമുറയിലും തുടർന്നുപോരുന്ന കുടുംബങ്ങൾ കേരളത്തിൽ അധികമുണ്ടാവില്ല.

ആയുർവ്വേദത്തിലെ എട്ടുതരം ചികിത്സാ ശാഖകൾ ഒരുമിച്ചു കൈകാര്യം ചെയ്യുന്നതുകൊണ്ടാണെന്നു തോന്നുന്നു ഇവരെ അഷ്ടവൈ



ദ്യന്മാർ എന്ന് അറിയപ്പെടുന്നത്. ഈ അഷ്ടവൈദ്യന്മാർ ഇന്ന് മൂന്നോ-നാലോ കുടുംബങ്ങളായി ചുരുങ്ങിയിരിക്കുന്നു എന്നും അറിയുന്നു.

പണ്ഡിതനും ആദ്ധ്യാത്മിക പ്രഭാഷണരംഗത്തെ കുലപതിയുമായിരുന്ന ദിവംഗദനായ വൈശ്രവണത്ത് രാമൻ നമ്പൂതിരിയദ്ദേഹം ഇദ്ദേഹത്തിന്റെ സഹോദരീ ഭർത്താവാണ്. പ്രശസ്ത ബാല ചികിത്സകനായിരുന്ന ദിവംഗദനായ ചാത്തരുനായരുടെ കുടുംബവും അദ്ദേഹത്തിന്റെ മരുമകൻ ബാലവൈദ്യപ്രമുഖൻ മേഴത്തൂർ ഗംഗാധരൻ നായരും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുമായി അഭേദ്യമായ ബന്ധം പുലർത്തിയിരുന്നവരാണ്.

അച്ഛനിൽനിന്നാണ് വൈദ്യശാസ്ത്രമഹോദധിയദ്ദേഹം വൈദ്യത്തിന്റെ ബാലപാഠങ്ങൾ പഠിച്ചത്. അതിബുദ്ധിമാനും കൂർമ്മബുദ്ധിയുള്ളവനും പ്രത്യുല്പന്നമതിത്വമുള്ള വ്യക്തിയും നല്ല ആകാരസദൃശനും സംസ്കൃത-വേദ പണ്ഡിതനും സംഗീത തല്പരനും സംസ്കൃതത്തിൽ ഗാനരചയിതാവും മരണശാസ്ത്രവിശാരദനും ദക്ഷിണാമൂർത്തി ഉപാസകനും ഗുരുവായൂരപ്പന്റെ പരമഭക്തനും ആയിരുന്നു ദിവംഗതനായ വൈദ്യശാസ്ത്രമഹോദധി.

ചെമ്പൈ വൈദ്യനാഥ ഭാഗവതർ കച്ചേരിക്ക് പാടിക്കൊണ്ടിരിക്കെ ശബ്ദം നിലച്ചപ്പോൾ ഗുരുവായൂരപ്പന്റെ മുമ്പിൽനിന്ന് വിലപിക്കുന്നത് കണ്ട വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയദ്ദേഹം ഭാഗവതരോട് പറഞ്ഞു. ‘അങ്ങ് വിഷമിക്കേണ്ട. ഞാൻ വൈദ്യമഠമാണ്. അങ്ങയെ ചികിത്സിച്ച് രോഗം നൂറുശതമാനവും മാറ്റിത്തരാം’ എന്ന്. അങ്ങനെ തന്റെ ഭക്തനായ ഭാഗവതർക്ക് സാക്ഷാൽ ഭഗവാൻ ശ്രീ ഗുരുവായൂരപ്പൻ വൈദ്യമഠം തിരുമേനിയെ മുന്നിൽ പ്രത്യക്ഷനാക്കി സമാശ്വസിപ്പിച്ചു.

വൈദ്യമഠം തിരുമേനി കയ്യിലുണ്ടായിരുന്ന ഒരു ഗുളിക കൊടുത്തു. പറ്റുമെങ്കിൽ നയോപായം കഷായത്തിൽ ചേർത്ത് കഴിക്കുവാനും പറഞ്ഞു. താമസിയാതെ ഭാഗവതരെ പെരിങ്ങോട്ട് പൂമുള്ളി മനയിൽ

കൊണ്ടുവന്ന് ചികിത്സിച്ച് പൂർവ്വാധികം സുന്ദരമായ നാദം തുറപ്പിച്ച കഥ പലവേദികളിലും ഭാഗവതർതന്നെ അനുസ്മരിച്ചിട്ടുണ്ട്. ചെമ്പൈ വൈത്തി എന്നറിയപ്പെടുന്ന വൈദ്യനാഥഭാഗവതരുടെ ആ മണിനാദം അനർഗളം പ്രവഹിച്ച് അദ്ദേഹത്തിന്റെ അന്ത്യംവരെ നിലനിന്നു. ഒറ്റപ്പാലത്തിനടുത്തുള്ള ഒരു ക്ഷേത്രത്തിലെ കച്ചേരി കഴിഞ്ഞ് ഒട്ടും താമസിയാതെ ഭാഗവതർ അന്ത്യശ്വാസം വലിക്കുകയാണുണ്ടായത്.

*ചെമ്പൈയ്ക്കൊപ്പം വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും (ജൂനിയർ) കൊണ്ടോർപള്ളി പരമേശ്വരൻ നമ്പൂതിരിയും*

ഭാഗവതരുടെ ചികിത്സയ്ക്കുശേഷം ഭാഗവതരും വൈദ്യശാസ്ത്രമഹോദധിയും തമ്മിൽ ഉറ്റ സുഹൃത്തുക്കളും അഭ്യുദയകാംക്ഷികളും മനസ്സാ



ക്ഷിസൂക്ഷിപ്പുകാരുമായിരുന്നു. പൂമുള്ളി മനയിലെ ചികിത്സാ സമയത്താണ് പണ്ഡിതശ്രേഷ്ഠനായിരുന്ന പൂമുള്ളി രാമൻ നമ്പൂതിരിപ്പാടിനെ കണ്ടതും വൈദ്യശാസ്ത്രമഹോദധിയുടെ നിർബ്ബന്ധത്താൽ രാമൻ നമ്പൂതിരിപ്പാടിനെ(പൂമുള്ളി ഏഴാം തമ്പുരാനെ) ഭാഗവതർ ശിഷ്യനാക്കിയതും.

പൂമുള്ളി രാമൻ നമ്പൂതിരിപ്പാടിന്റെ ശബ്ദവും ചെമ്പൈ വൈദ്യനാഥ ഭാഗവതരുടെ ശബ്ദവും ഒരേ തരംഗത്തിലായിരുന്നു. പൂമുള്ളി രാമൻ നമ്പൂതിരിപ്പാടിന്റെ പാട്ട് കേട്ടാൽ സാക്ഷാൽ ചെമ്പൈ വൈദ്യനാഥഭാഗവതർ പാടുകയാണോ എന്ന് തോന്നുമെന്ന് അനുഭവസ്ഥർ പറയുമായിരുന്നു. അങ്ങിനെ അവർ തമ്മിൽ ഗുരുശിഷ്യബന്ധം സാക്ഷാൽക്കരിക്കുവാൻ സാധിച്ചത് വൈദ്യമഠം വലിയ നാരായണൻ തിരുമേനിയദ്ദേഹത്തിന്റെ വിശാലമനസ്കതകൊണ്ടും ഏഴാം തമ്പുരാൻ രാമൻ നമ്പൂതിരിപ്പാടിന്റെ സംഗീതത്തിലെ പ്രാഗല്ഭ്യം വേണ്ടവിധം മനസ്സിലാക്കിയതുകൊണ്ടുമാണ്. ഏതാണ്ട് ഒമ്പതു വർഷത്തോളം പുമുള്ളി മനയ്ക്കൽ രാമൻ നമ്പൂതിരിപ്പാടിനെ പൂമുള്ളി മനയ്ക്കൽ വെച്ച് പൂജ്യശ്രീ ചെമ്പൈ വൈദ്യനാഥഭാഗവതർ സംഗീതം പഠിപ്പിച്ചു.

ഇന്ത്യൻ പ്രസിഡണ്ടായിരുന്ന വി.വി.ഗിരിയേയും തമിഴ്നാട് മുൻ മുഖ്യമന്ത്രിയും സിനിമാലോകത്തെ മുടിചൂടാമന്നനുമായിരുന്ന എം.ജി. രാമചന്ദ്രനേയും കാഞ്ചി കാമകോടി ശ്രീ ശങ്കരാചാര്യസ്വാമികളേയും മുൻ കേരളാ മുഖ്യമന്ത്രിമാരായ ബഹുമാനപ്പെട്ട സി.അച്ചുതമേനോനേയും ബഹുമാനപ്പെട്ട കെ.കരുണാകരനേയും പ്രശസ്ത നർത്തകി മൃണാളിനി സാരാഭായിയേയും മുൻ കേരള ഗവർണ്ണർ ആയിരുന്ന ബഹുമാനപ്പെട്ട ജ്യോതി വെങ്കിടാചലത്തിനേയും ഇന്ത്യൻ പ്രസിഡണ്ടായിരുന്ന ബഹുമാനപ്പെട്ട കെ.ആർ നാരായണനേയും ബഹുമാനപ്പെട്ട മുൻ കേന്ദ്രമന്ത്രി അർജ്ജുൻ സിങ്ങിനേയും അദ്ദേഹത്തിന്റെ ധർമ്മപത്നിയേയും കർണ്ണാടക സംഗീതലോകത്തെ കുലപതിയായിരുന്ന ശെമ്മാംകുടി ശ്രീനിവാസയ്യരേയും ചികിത്സിച്ചിട്ടുണ്ട്. വിഖ്യാതനായ വി.ടി.ഭട്ടതിരിപ്പാടിനേയും മഹാ



കവി അക്കിത്തം അച്യുതൻ നമ്പൂതിരിയേയും ശ്രീമതി രാധാ ത്യാഗരാജൻ മുതലായവരേയും ഇദ്ദേഹത്തിന് ബഹുമാനവും വാത്സല്യവുമായിരുന്നു. അതേപോലെ പിന്നണി ഗായിക സംഗീത വിദുഷി ശ്രീമതി പി.ലീലയുമായും വലിയ പരിചയത്തിലായിരുന്നു. മഹാകവി അക്കിത്തം അച്യുതൻ നമ്പൂതിരിയെ എനിക്ക് പരിചപ്പെടുത്തിയത് അദ്ദേഹമായിരുന്നു. കേരള മുൻ മന്ത്രി ബഹുമാനപ്പെട്ട വെള്ളഈച്ചരനുമായും വളരെ അടുപ്പത്തിലായിരുന്നു. ഈ അടുപ്പം വെച്ച് എനിക്കും ബഹുമാനപ്പെട്ട വെള്ള ഈച്ചരനുമായി അടുപ്പം പുലർത്താൻ കഴിഞ്ഞിരുന്നു. തിരുവനന്തപുരത്ത് കണ്ടുമുട്ടാറുണ്ടായിരുന്നു.

ആറാം തമ്പുരാൻ എന്ന പൂമുള്ളി മനയ്ക്കൽ നീലകണ്ഠൻ നമ്പൂതിരിപ്പാടും വൈദ്യശാസ്ത്രമഹോദധിയും വലിയ സൗഹൃദബന്ധം കാത്തുസൂക്ഷിച്ചവരായിരുന്നു. കോയമ്പത്തൂർ ആര്യവൈദ്യഫാർമസി എം.ഡി.രാമവാരിയരേയും അദ്ദേഹത്തിന്റെ സഹധർമ്മിണിയേയും ഇദ്ദേഹം ചികിത്സിച്ചിട്ടുണ്ട്.

ആനചികിത്സയിലും വൈദ്യശാസ്ത്രമഹോദധി വിദഗ്ദ്ധനായിരുന്നു. ഗുരുവായൂർ ദേവസ്വത്തിന്റെ പല ആനകളെയും ചികിത്സിച്ച് മരണത്തിൽനിന്ന് രക്ഷപ്പെടുത്തിയിട്ടുണ്ട്. എരണ്ടക്കെട്ട് എന്ന രോഗത്തിനു ചികിത്സിക്കാൻ ഇദ്ദേഹം പ്രഗല്ഭനായിരുന്നു. ആനചികിത്സയിൽ അലോപ്പതി ചികിത്സാവിദഗ്ദ്ധരടക്കം പലരും ഇദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു. ഡോ. വർഗ്ഗീസും ഡോ.പണിക്കരും അതിൽപ്പെടുന്നു.

കായകല്പചികിത്സയിൽ പ്രത്യേക വൈദഗ്ദ്ധ്യം നേടിയവരാണ് വൈദ്യമഠം കുടുംബക്കാർ. കല്പം സേവിച്ചവരുടെ തലമുടി നരക്കില്ല. പല്ല് കൊഴിയില്ല. ജരാനരകൾ ബാധിക്കില്ലെന്നു ചുരുക്കം. ചെലവേറിയതും അതിലുപരി വലിയ പത്ഥ്യവും പാലിക്കേണ്ട ചികിത്സാപദ്ധതിയാണ് കായകല്പ ചികിത്സ.

ഈ ചികിത്സ അന്യം നിന്നുപോകുന്നതിന്നുമുമ്പെ വരുംതലമുറ ഇതി



നെപ്പറ്റി പഠിച്ച് മനസ്സിലാക്കി പ്രയോഗത്തിൽ വരുത്തേണ്ടതാണ്. രസായനചികിത്സ വൈദ്യമഠം കുടുംബത്തിന്റെ മാസ്റ്റർപീസ് ചികിത്സകളിലൊന്നാണ്.

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയറിന്റെ (വൈദ്യശാസ്ത്രമഹോദധിയുടെ അച്ഛന്റെ) മേൽനോട്ടത്തിൽ കായകല്പം ചികിത്സയ്ക്ക് വിധേയനായ പൂമുള്ളി മനയ്ക്കൽ വാസുദേവൻ നമ്പൂതിരിപ്പാട് എന്ന ഇളമേ തമ്പുരാനെ അദ്ദേഹത്തിന്റെ പ്രായമായ കാലത്ത് കാണുമ്പോഴും ജരാനരകൾ ബാധിച്ചിരുന്നില്ല. സ്വർണ്ണനിറം അദ്ദേഹത്തിന്റെ ദേഹത്തിന് കൈവരിക്കാൻ കഴിയുകയും ചെയ്തിരുന്നു. ഒരു പല്ലുപോലും പോയിരുന്നില്ല. ഞാൻ അദ്ദേഹത്തിനെ നേരിട്ട് കണ്ടിട്ടുള്ള വ്യക്തിയാണ്. ഇളമേ തമ്പുരാൻ എന്ന പൂമുള്ളി മനയ്ക്കൽ വാസുദേവൻ നമ്പൂതിരിപ്പാടിന്റെ മരണം ഹൃദയാഘാതത്തെത്തുടർന്നായിരുന്നു.

സന്തത്യുല്പാദന ചികിത്സാരംഗത്തും വാതചികിത്സാരംഗത്തും വൈദ്യമഠം കുടുംബം പ്രഗല്ഭന്മാരാണ്. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയർ, വൈദ്യശാസ്ത്രമഹോദധി, വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി ഇവരൊക്കെ ഈ വിഷയത്തിൽ എടുത്തു പറയേണ്ട വ്യക്തിത്വങ്ങളാണ്.

കായകല്പം ചികിത്സയ്ക്ക് വിധേയനായ ഒരു മുസ്ലീം ധനികനെ പ്രത്യേകം കെട്ടി തയ്യാറാക്കിയ പർണ്ണശാലയിൽ കല്പം സേവിച്ച്, സൂര്യപ്രകാശം തട്ടാതെ, നിലം തൊടാതെ വർത്തിക്കുന്നത് വൈദ്യശാസ്ത്രമഹോദധി എനിയ്ക്ക് ഒരിയ്ക്കൽ കാണിച്ചുതരികയുണ്ടായിട്ടുണ്ട്. അതുപോലെ പഞ്ചകർമ്മ വിധിയിലെ സിരാവേധം എന്ന പ്രയോഗവും ശിരോവസ്തിയും തൈലധാരയും സ്നേഹപാനവും അദ്ദേഹം കാണിച്ചുതന്നിട്ടുണ്ട്.

ഷൊർണ്ണൂർ ആയുർവ്വേദ സമാജത്തിലെ മുൻനിര ചികിത്സകനായിരുന്നു വൈദ്യശാസ്ത്രമഹോദധി. ആഴ്ചയിലൊരുദിവസം വൈദ്യപരിശോ



ധനയും ചികിത്സയും നടത്തിയിരുന്നു. അതുപോലെ തൃശ്ശൂർ ആര്യവൈദ്യഫാർമസിയിലെ മുഖ്യവിസിറ്റിങ് വൈദ്യനായിരുന്നു വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയദ്ദേഹം.

രോഗിയുടെ മരണസമയത്ത് വൈദ്യമഠം തിരുമേനിമാർ അവിടെ നിൽക്കാറില്ലത്രെ. വീട്ടിലാണെങ്കിൽ പടിക്കു പുറത്തുപോയി അശ്വനിദേവന്മാരെ മേൽപ്പോട്ടുനോക്കിയും യമദേവനെ തെക്കോട്ടു നോക്കിയും വന്ദിക്കുന്ന പതിവുണ്ട്. വൈദ്യമഠക്കാർ രോഗി മരിക്കുമ്പോൾ വീട്ടിൽ നിൽക്കാൻ പാടില്ലത്രെ. സ്വന്തക്കാരായാൽപോലും.

അഷ്ടവൈദ്യൻ ആലത്തിയൂർ നമ്പിയുടെ ശിഷ്യനായി വന്ന് ആയുർവ്വേദത്തെ സമുദ്ധരിക്കാനായി സാക്ഷാൽ അശ്വനിദേവകൾ ബ്രാഹ്മകുമാരന്മാരായി വന്ന് ഗൃഹനാഥനായ ആലത്തിയൂർ നമ്പിയുടെ അവിടെ താമസിച്ച് ഭാരതപ്പുഴയിൽ തോണിയിലൂടെ സഞ്ചരിക്കുമ്പോൾ ഗുരുനാഥനായ ആലത്തിയൂർ നമ്പിയെ ശിഷ്യരായ ബ്രാഹ്മണകുമാരന്മാർ മൂന്നു പ്രാവശ്യം നദിയിൽ മുക്കി പൊക്കിയെടുത്ത് തോണിയിൽ ഇരുത്തിയത് തിരുമിറ്റക്കോടിനും തൃത്താലയ്ക്കുമിടയിലുള്ള ഞാങ്ങാട്ടിരി കടവിലാണത്രെ. സപ്തനദികൾ ഒന്നിച്ചു പ്രവഹിച്ചുവരുമ്പോൾ ആ നദികളിൽ സ്നാനം നടത്തിയ സദ്ഫലം ഗുരുനാഥനു ലഭിക്കുവാനായിട്ടാണത്രെ ബ്രാഹ്മണവേഷശിഷ്യരായി വന്ന അശ്വനിദേവകൾ ഗുരുനാഥനെ തോണിയിൽ നിന്നെടുത്ത് നദീജലത്തിൽ മുക്കിയത്. ആ ആലത്തിയൂർ നമ്പി വൈദ്യമഠം തന്നെയായിരിക്കുമോ? ഭാരതപ്പുഴയുമായുള്ള ബന്ധവും വൈദ്യമഠം തിരുമേനിമാർ അന്യരുടെ മരണസമയത്ത് പടിക്കുപുറത്തുകടന്ന് അശ്വിനിദേവകളെ വന്ദിക്കുന്നതും ഈ ഐതിഹ്യത്തെ ബലപ്പെടുത്തുന്നു.

തീപ്പെട്ട കൊച്ചി മഹാരാജാവ് പരീക്ഷിത്ത് തമ്പുരാന്റെ ജനന സമയം. അദ്ദേഹത്തിന്റെ അമ്മ പ്രസവം നടക്കാതെ വിഷമിക്കുന്ന സന്ദർഭത്തിൽ, കൊട്ടാരം വൈദ്യന്മാർ പരാജയം സമ്മതിച്ച അവസരത്തിൽ, അവിടെ



ഉണ്ടായിരുന്ന വൈദ്യമഠം തിരുമേനി ഞാനൊന്നു പരീക്ഷിച്ചുനോക്കട്ടെ യെന്നു പറയുകയും അദ്ദേഹത്തിന്റെ വൈദ്യപ്രയോഗംകൊണ്ട് പ്രസവം നടക്കുകയും ചെയ്തകാര്യം ഐതിഹ്യമല്ല, ചരിത്രസംഭവമാണ്. രാജകൊ ട്ടാരവളപ്പിൽനിന്ന് അപ്പോൾ പറിച്ചെടുത്ത രണ്ടൊറ്റമൂലി മരുന്നുകൾ പിഴി ഞ്ഞെടുത്ത് അതിലൊന്ന് ഒറ്റയുറുപ്പികവട്ടത്തിൽ വയറ്റാട്ടിയുടെ ഇടത്തേ കയ്വെള്ളയിലും മറ്റേത് വലത്തേ കയ്വെള്ളയിലും പുരട്ടിച്ച് അവരോട് പ്രസവമുറിയിൽ ചെന്ന് വലത്തേ കയ്യിലെ മരുന്ന് പ്രസവദ്വാരത്തിൽ കാണിക്കാനും കുട്ടി പുറത്തേയ്ക്ക് വന്നാൽ ഉടനടി ഇടത്തേ കയ്യിൽ തേച്ചത് പ്രസവദ്വാരത്തിൽ കാണിക്കുകയും ചെയ്യണമെന്ന് നിർദ്ദേശിച്ച് അങ്ങിനെ ചെയ്തു എന്നാണ് ചരിത്രം. കുട്ടി പുറത്തേയ്ക്ക് വന്നാൽ ഉടനടി അപ്രകാരം ചെയ്തില്ലെങ്കിൽ പ്രസവിക്കുന്ന മാതാവിന്റെ വയറ്റിലെ മറ്റവയവങ്ങൾ പുറത്തേയ്ക്ക് വരുവാനും സാദ്ധ്യതയുണ്ടത്രെ. അങ്ങിനെ പരീക്ഷിച്ചുനോക്കി വിജയം കൈവരിക്കയാൽ ആ കുട്ടിക്ക് പരീക്ഷിത്ത് എന്ന് പേരിടുകയും ചെയ്തു. വളരെ പ്രഗല്ഭനായിരുന്നു ഈ കൊച്ചിരാ ജാവായിരുന്ന പരീക്ഷിത്ത് തമ്പുരാൻ. അദ്ദേഹം 1963-ലാണെന്നു തോന്നുന്നു തീപ്പെട്ടത് (മരിച്ചത്). വൈദ്യമഠം കുടുംബക്കാർക്ക് പരമ്പര യായി ലഭിച്ച അത്ഭുതസിദ്ധികളെപ്പറ്റി ഉദാഹരിക്കാനാണ് ഇക്കാര്യം ഇവിടെ കുറിച്ചത്.

ആയുർവ്വേദ വൈദ്യശ്രേഷ്ഠരിൽ കയറ്റിയെഴുന്നള്ളിക്കുന്ന, തിടമ്പേ റ്റുന്ന ആനതന്നെയായിരുന്നു വൈദ്യശാസ്ത്രമഹോദധി ബ്രഹ്മശ്രീ വൈദ്യ മഠം വലിയ നാരായണൻ നമ്പൂതിരി. തേജസ്വിയും വിശിഷ്ട ബ്രാഹ്മണനും എന്നാൽ മഹത്തായ പാരമ്പര്യം കാത്തുസൂക്ഷിച്ച് കാലത്തിന്നനുസരിച്ച് ജീവിച്ച ഒരു ജനകീയ വൈദ്യനും കൂടിയായിരുന്നു അദ്ദേഹം.

ഞാൻ ടെലഫോൺഡിപ്പാർട്ടുമെന്റിൽ ജൂനിയർ എഞ്ചിനീയറായിരി യ്ക്കവെ എനിക്ക് നല്ലൊരു ഗുരുനാഥനെ പരിചയപ്പെടുത്തി എന്നെ അദ്ദേ ഹത്തിന്റെ ശിഷ്യനാക്കാൻ കാര്യമായ നിർബ്ബന്ധം ചെലുത്തിയ മഹാനു



ഭാവനാണ് വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം തിരുമേനി. ആ ഗുരുനാഥൻ പ്രശസ്ത ജ്യോതിഷപണ്ഡിതനായിരുന്ന പുതുശ്ശേരി വിഷ്ണു നമ്പൂതിരിയായിരുന്നു. എത്രയോ മഹാക്ഷേത്രങ്ങളിൽ പ്രശ്നചിന്ത നടത്തിയും പരിഹാരക്രിയകൾ നിശ്ചയിച്ചും ക്ഷേത്ര ജീർണ്ണോദ്ധാരണത്തിന് മുൻ കൈഎടുത്ത ജ്യോതിഷശ്രേഷ്ഠനായിരുന്നു അദ്ദേഹം. സംസ്കൃത കാവ്യങ്ങൾ രചിച്ച ഉത്തമ കവിയുമായിരുന്നു പുതുശ്ശേരി വിഷ്ണു നമ്പൂതിരി. എനിയ്ക്ക് അദ്ദേഹത്തിന്റെ ശിഷ്യനാവാൻ ഭാഗ്യം ലഭിച്ചത് വൈദ്യശാസ്ത്രമഹോദധിയുടെയും പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെയും നിരന്തരമായ അപേക്ഷ പുതുശ്ശേരി വിഷ്ണു നമ്പൂതിരിക്ക് മുമ്പിൽ സമർപ്പിച്ചതുമൂലമാണെന്നും ഞാനോർക്കുന്നു.

എനിക്ക് സ്ഥിരമായി ഉണ്ടാവാറുള്ള കഫക്കെട്ടിൽ നിന്നും ശ്വാസംമുട്ടിൽനിന്നും ഒരുപരിധിവരെ ആശ്വാസം ലഭിച്ചത് വൈദ്യശാസ്ത്രമഹോദധി തിരുമേനിയുടെ 'ഭാവനാതിഗൃഹപ്രയോഗം' മൂലമാണ്. അദ്ദേഹത്തിന്റെ ശിഷ്യൻ താനൂർ നമ്പീശനെക്കൊണ്ടാണ് ഭാവനാ-തിപ്പലി വിധി പ്രകാരം ഉണ്ടാക്കിച്ചത് എന്നും ഇത്തരുണത്തിൽ ഓർക്കുന്നു. 'സ്നേഹപാനം പിഴച്ചീടിൽ പാണ്ഡുരോഗം വരും ദൃഢം'എന്ന പക്ഷക്കാരനായിരുന്നു വൈദ്യമഠം വലിയ തിരുമേനി.

സംപൂജ്യനായ കാഞ്ചി കാമകോടി ജയേന്ദ്രസരസ്വതി സ്വാമികൾ സമ്മാനിച്ചതാണ് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിക്ക് 'വൈദ്യശാസ്ത്രമഹോദധി' പുരസ്കാരം. കാഞ്ചികാമകോടി പെരിയ സ്വാമിയാരുമായും വൈദ്യമഠം വലിയ തിരുമേനിക്ക് അടുപ്പമുണ്ടായിരുന്നു. പെരിയ സ്വാമികൾ സിദ്ധനായിരുന്നുവെന്ന് അദ്ദേഹം പലപ്പോഴും പറയാറുണ്ട്. വീണക്കച്ചേരി പെരിയസ്വാമികൾക്ക് ഹൃദ്യമായിരുന്നുഎന്നും പറയാറുണ്ട്. വൈദ്യമഠം വലിയ തിരുമേനിയുടെ ബദരീയാത്രാവേളയിൽ കാഞ്ചി കാമകോടി പെരിയ സ്വാമികളെ കണ്ട് അനുഗ്രഹം വാങ്ങിയാണ് യാത്രയുണ്ടായതെന്ന് അദ്ദേഹം പലപ്പോഴും പറഞ്ഞിട്ടുണ്ട്. ബദരിയാത്രയ്ക്കിടയിൽ



ആനക്കുട വലിപ്പത്തിലുള്ള താമരപ്പൂക്കൾ കണ്ടിട്ടുണ്ടെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. പ്രഗല്ഭ ഹഠയോഗി സ്വാമിനാരായൺജിയുമായി വളരെ അടുപ്പത്തിലായിരുന്നു അദ്ദേഹം. എന്റെ ഗുരുനാഥനും കൂടിയായ പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെ യോഗവിദ്യയുടെ ഗുരുഭൂതനും സ്വാമിനാരായൺജി യാണ്. സ്വാമി നാരായൺജി ആദ്യകാലത്ത് കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയുടെ മാനേജരായിരുന്നു. ആര്യവൈദ്യൻ രാമവാരിയരുടെ സമീപത്തായിരുന്നു.ഒരുദിവസം വൈദ്യമഠം വലിയ തിരുമേനി തൃശ്ശൂർക്കുള്ള യാത്രയിൽ കാറിലൊപ്പമുണ്ടായിരുന്ന എന്നോട് വഴി മദ്ധ്യേ അന്നുപുലർച്ചെ അദ്ദേഹം കണ്ട ഒരു സ്വപ്നത്തെപ്പറ്റി പറഞ്ഞു. ഒരു സന്യാസിശ്രേഷ്ഠൻ അത്യാസന്നനിലയിൽ കിടക്കുന്നുണ്ടെന്നും അദ്ദേഹത്തെചെന്ന് ഉടൻ കാണണമെന്നുമായിരുന്നു സ്വപ്നം. ഞാനപ്പോൾ രോഗം പിടിച്ചു കിടക്കുന്നത് പുറനാട്ടുകര രാമകൃഷ്ണാശ്രമത്തിലെ ഈശ്വരാനന്ദസ്വാമികളാണെന്നും അദ്ദേഹത്തെ പോകുന്ന വഴി കാണാമെന്നും പറഞ്ഞു.അദ്ദേഹം തൊണ്ടയിൽ അർബ്ബുദരോഗം പിടിപെട്ട് കിടക്കുകയായിരുന്നു.അദ്ദേഹത്തെ കണ്ടു കുശലങ്ങളന്വേഷിച്ച് രോഗശല്യം കുറയ്ക്കാനുള്ള ചികിത്സ നടത്തിപ്പോരുകയും ചെയ്തു. സംപൂജ്യനായ ശക്രാനന്ദ സ്വാമികളും രാമകൃഷ്ണാശ്രമത്തിലുണ്ടായിരുന്നു എങ്കിലും വൈദ്യമഠം വലിയ തിരുമേനിക്ക് അപ്പോഴും രോഗിയായ സന്യാസിയാരെന്ന് അത്ര ഉറപ്പായിരുന്നില്ല. അന്നു വൈകുന്നേരമായപ്പോൾ കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയിൽനിന്ന് വൈദ്യമഠം വലിയ തിരുമേനിക്ക് ഒരു ടെലിഗ്രാം വന്നു. അത് വായിച്ചുകേൾപ്പിക്കേണ്ട ചുമതല എനിക്കായിരുന്നു. സംപൂജ്യനായ നാരായൺജി അത്ത്യാസന്നനിലയിലാണെന്നും കോയമ്പത്തൂർവരെ വന്നാൽ നന്നായിരുന്നുവെന്നുമായിരുന്നു ആ കമ്പിസന്ദേശങ്ങളിലെ ഉള്ളടക്കം.അപ്പോളാണ് താൻകണ്ട പുലർകാലസ്വപ്നം സ്വാമി നാരായൺജിയുടെ സിദ്ധികൊണ്ട് സംഭവിച്ചതാണെ സത്യം മനസ്സിലായത്. താൻ കാണാൻ ആഗ്രഹിക്കുന്ന വ്യക്തിയെ സ്വപ്നദർശനത്തിലൂടെ



വിവരം കൊടുക്കാൻ അത്യാസന്ന സമയത്തും ഒരു സന്മാർഗ്ഗവാനായ ഹഠയോഗി സ്വാമിനാരായൺജിക്കുണ്ടായിരുന്ന അപാരമായ കഴിവ് ഞങ്ങളെ അത്ഭുതപ്പെടുത്തി. സംപൂജ്യ സ്വാമി നാരായൺജിയുടെ അടുത്തേയ്ക്ക് ഒരു തവണ എന്നെ കൂട്ടിക്കൊണ്ടുപോയിട്ടുണ്ടെന്നകാര്യവും ഇവിടെ സന്ദർഭവശാൽ കുറിക്കട്ടെ. എന്റെ ഭാഗ്യമായി ഞാനതിനെ കാണുന്നു. എനിക്ക് കൽക്കണ്ടവും മുന്തിരിയുമായിരുന്നു പ്രസാദമായി തന്നത്.



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(ജൂനിയർ)*
*തൃത്താല കുഞ്ഞിക്കൃഷ്ണ പൊതുവാൾ*

വിശ്വോത്തര നർത്തകി ശ്രീമതി മൃണാളിനി സാരാഭായിയെ വൈദ്യമഠം വലിയ നാരായണൻ തിരുമേനിയാണ് ആനക്കരയിൽ അവരുടെ വടക്കത്തെ വസതിയിൽ ചെന്ന് ചികിത്സിക്കാറുള്ളത്. ഒരിക്കൽ ഞാനും അദ്ദേഹത്തിന്റെ കാറിൽ ശ്രീമതി മൃണാളിനി മേഡത്തെ കാണാൻ പോയി. അവിടെ അന്ന് സാക്ഷാൽ വിക്രം സാരാഭായ് മുറ്റത്ത് ഒരു ചാരുകസേരയിലിരുന്ന് ഇംഗ്ലീഷ് ദിനപ്പത്രം വായിക്കുന്നത് ഞാൻ നോക്കിനിന്നു. ഇന്ത്യ



യിലെ മഹൽ വ്യക്തിയായ വിക്രം സാരാഭായ് വൈദ്യമഠത്തെ കണ്ടു പുഞ്ചിരിച്ച് ഒന്നെഴുന്നേറ്റുനിന്ന് ഉടനെ ഇരിക്കുകയും ചെയ്തു.

വി.വി.ഗിരി ഇന്ത്യയിലെ വൈസ്പ്രസിഡണ്ടായിരിക്കുമ്പോൾ കോട്ട യ്ക്കൽ ആര്യവൈദ്യശാലയിൽ ചികിത്സയ്ക്ക് വന്നിരുന്നു. ആര്യവൈദ്യ ശാലയ്ക്കുമുകളിൽ ദേശീയ പതാക പാറുന്ന കാലം. കോട്ടയ്ക്കലെ പ്രധാന വൈദ്യൻ വൈദ്യമഠം വലിയ തിരുമേനിയദ്ദേഹത്തിന്റെ വിദഗ്ദ്ധോ പദേശം വി.വി.ഗിരിയുടെ ചികിത്സയ്ക്ക് ലഭിക്കാനായി അദ്ദേഹത്തെ കോട്ട യ്ക്കൽ ആര്യവൈദ്യശാലയിലേയ്ക്ക് ക്ഷണിച്ചിരുന്നു. അദ്ദേഹം വി.വി. ഗിരിയെ കണ്ടു പരിശോധിക്കുകയും ചികിത്സാവിഷയങ്ങൾ കോട്ടയ്ക്കൽ ആര്യവൈദ്യശാലയിലെ പ്രധാന വൈദ്യനുമായി പങ്കിടുകയും ചെയ്തി രുന്നു.

വി.വി.ഗിരിക്ക് സംസ്കൃതത്തിൽ ഒരു മംഗളശ്ലോകം രചിച്ചത് സമർപ്പി ക്കുകയുമുണ്ടായി. അന്നത്തെ ദ്വിഭാഷി ഒരു നമ്പ്യാരാണ് ശ്ലോകത്തിന്റെ അർത്ഥം വി.വി.ഗിരിക്ക് പറഞ്ഞുകൊടുത്തത്. ഔഷധസസ്യങ്ങളും അത്ഭു തവസ്തുക്കളും മറ്റുപലതും ചേർന്ന നിസ്വാർത്ഥമായി പരോപകാരം ചെയ്തുകൊണ്ടിരിക്കുന്ന ഒരു പർവ്വതം(ഗിരി)പോലെയാണ് ഈ ഗിരിയെന്നാണ് ഏതാണ്ട് ആ ശ്ലോകത്തിന്റെ ഉള്ളടക്കം.

മുൻ മുഖ്യമന്ത്രി ബഹുമാനപ്പെട്ട കെ.കരുണാകരനുമായി വലിയ അടുപ്പത്തിലായിരുന്നു വൈദ്യമഹോദധി വൈദ്യമഠം തിരുമേനി. കെ കരു ണാകരന്റെയും കുടുംബാംഗങ്ങളുടേയും ചികിത്സകനായിരുന്നു. എന്നെ കെ കരുണാകരൻ സാറുമായി പരിചയപ്പെടുത്തിയത് വൈദ്യമഠം വലിയ തിരുമേനിയാണ്. കാട്ടുകാമ്പാലിലെ കെ.എസ്.നാരായണൻ നമ്പൂതിരിയാ യിരുന്നു കെ.കരുണാകരനുമായി വൈദ്യമഠം വലിയ തിരുമേനിയെ പരി ചയപ്പെടുത്തിയതും അടുപ്പക്കാരനാക്കിമാറ്റിയതും.

മധുരയിലെ വ്യവസായ പ്രമുഖൻ ബഹുമാനപ്പെട്ട ത്യാഗരാജ ചെട്ടി യാർ, മകൻ ബഹുമാനപ്പെട്ട വെങ്കിട്ടകണ്ണൻ സാർ, ശ്രീമതി രാധാത്യാഗ



രാജൻ,കേരള ഗവർണ്ണർ ശ്രീമതി ജ്യോതി വെങ്കിടാചലം എന്നിവരുമായും വലിയ പരിചയത്തിലായിരുന്നു.

മുൻ കേന്ദ്രമന്ത്രിയും കോൺഗ്രസ്സ് നേതാവുമായിരുന്ന ശ്രീ.അർജ്ജുൻസിങ്ങിനേയും അദ്ദേഹത്തിന്റെ സഹധർമ്മിണിയേയും ചികിത്സിച്ചിരുന്നത് വൈദ്യമഠം വലിയ തിരുമേനിയായിരുന്നു. ഗുരുവായൂരിലേയ്ക്ക് അവരെ കൊണ്ടുവന്നും ഡൽഹിയിൽ പോയും ചികിത്സിച്ചിരുന്നു. വൈദ്യമഠം വലിയ തിരുമേനിയുമായി വിമാനയാത്രനടത്തിയതും ആ ഡൽഹിയാത്രയിലായിരുന്നു. വിമാനത്തിൽ ഷർട്ടിടാതെയായിരുന്നു വൈദ്യമഠം വലിയ തിരുമേനിയുടെ യാത്ര.

ഇന്ത്യൻ പ്രസിഡണ്ടായിരുന്ന ബഹുമാനപ്പെട്ട കെ.ആർ.നാരായണനെ നന്നായി പരിചയമുള്ള വ്യക്തികളിൽ ചിലരായിരുന്നു വൈദ്യമഠം തിരുമേനിമാർ. കെ.ആർ.നാരായണൻ സാർ ഒറ്റപ്പാലം നിയോജകമണ്ഡലത്തിൽ മത്സരിക്കുമ്പോഴാണ് വൈദ്യമഠം തിരുമേനിമാരുമായി പരിചയപ്പെടുന്നത്.

മുൻ തമിഴ്നാട് മുഖ്യമന്ത്രി എം.ജി.രാമചന്ദ്രനെയും വൈദ്യമഠം വലിയ തിരുമേനി പരിശോധിച്ച് അഭിപ്രായം പറയുകയുണ്ടായിട്ടുണ്ട്. എം.ജി. ആറിന്റെ ചെവിക്ക് മേലേയായി ഒരു വെടിയുണ്ട കിടപ്പുണ്ടായിരുന്നത് ഓപ്പറേഷൻ ചെയ്ത് മാറ്റേണ്ട എന്നും അതവിടെ കിടന്നോട്ടെയെന്നും അദ്ദേഹം അഭിപ്രായപ്പെടുകയുണ്ടായിട്ടുണ്ട്. വാഹിനി സ്റ്റുഡിയോവിലും വൈദ്യമഠം തിരുമേനി സന്ദർശനം നടത്താറുണ്ടായിരുന്നു.

തമിഴ്നാട് മുഖ്യമന്ത്രിയെ കാണാൻ പോകുന്ന സമയത്ത് എന്നേയുംകൂടെ കൂട്ടിക്കൊണ്ടുപോയിരുന്നു. അങ്ങിനെ എനിക്കും എം. ജി.ആറിനെ കാണാനുള്ള ഭാഗ്യം ലഭിച്ചിട്ടുണ്ട്. ബദരിയിൽവെച്ച് ബദരീനാഥന്റെ ക്ഷേത്രസന്നിധിയിലിരുന്ന് ബദരീനാഥനെകണ്ടുതൊഴുതിരുന്നപ്പോൾ സംസ്കൃതത്തിൽ രചിച്ച കൃതിയാണ് '*വന്ദേബദരീനാഥം*' എന്ന ഗാനം. സംഗീതവിദ്വാനും ചെമ്പൈ ഭാഗവതരുടെ പ്രധാന ശിഷ്യനുമായ



പുമുള്ളി രാമൻ നമ്പൂതിരിപ്പാട് എന്ന ഏഴാംതമ്പുരാൻ ഈ കീർത്തനം കച്ചേരിക്കവസാനം പാടുമായിരുന്നു. ഈ കൃതി ചിട്ടപ്പെടുത്തി കച്ചേരിക്ക് പാടാറാക്കിയത് ചെമ്പൈ വൈദ്യനാഥ ഭാഗവതരായിരുന്നു. സംഗീതകോകിലം എം.എസ്.സുബ്ബലക്ഷ്മിയും ഈ കീർത്തനം പാടാറുണ്ടായിരുന്നു എന്നാണറിവ്. ബദരിയിൽനിന്ന് കൊണ്ടുവന്ന കടലാസിലപോലുള്ള മരത്തൊലികൾ എനിക്ക് സമ്മാനമായി തന്നിട്ടുണ്ട്. മുൻ മുഖ്യമന്ത്രി സി.അച്യുതമേനോനെ വൈദ്യമഠം വലിയ തിരുമേനി തൃശ്ശൂരിൽ ആര്യവൈദ്യഫാർമസിയിൽവെച്ച് പരിശോധിച്ചു ചികിത്സ നിശ്ചയിക്കാറുണ്ടായിരുന്നു. ഞാനും സി.അച്യുതമേനോനും തമ്മിൽ പരിചയക്കാരനാവാനുള്ള കാരണം ഇവർ തമ്മിലുള്ള കൂടിക്കാഴ്ചയാണ്. മഹാകവി വൈലോപ്പിള്ളി ശ്രീധരമേനോനെയും ഇദ്ദേഹം ചികിത്സിച്ചിട്ടുണ്ട്. വൈദ്യമഠം കുടുംബക്കാരുടെ ഉപാസനാ ദേവത ശുകപുരം ശ്രീ ദക്ഷിണാമൂർത്തിയാണ്. വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ തിരുമേനിക്കും ശ്രീ ദക്ഷിണാമൂർത്തി ഉപാസന ഉണ്ടായിരുന്നു. അഷ്ടവൈദ്യന്മാരെല്ലാം അന്യരെ ചികിത്സിക്കുന്നതിന്നുമുമ്പ് തങ്ങളുടെ ഉപാസനാമൂർത്തി ക്ഷേത്രത്തിൽ ഭജനമിരിക്കുക പതിവാണ്. അഷ്ടവൈദ്യന്മാരിലധികവും ധന്വന്തരി ഉപാസകരാണെന്നു തോന്നുന്നു. അവർ അതിനായി നെല്ലുവായ് ധന്വന്തരീ ക്ഷേത്രത്തിലാണ് ഭജനമിരിക്കുക പതിവെന്നും തോന്നുന്നു. വൈദ്യമഠം വലിയ തിരുമേനി ഒരു മണ്ഡലക്കാലം നെല്ലുവായ് ധന്വന്തരി ക്ഷേത്രത്തിൽ ഭജനമിരുന്നിട്ടുണ്ട്. മൂകാംബികാദേവിയുടെ ഭക്തരുമാണ് വൈദ്യമഠം കുടുംബക്കാർ. മൂകാംബികാ ക്ഷേത്രത്തിലെ പൂജാരിമാരായ അഡിഗമാർ വൈദ്യമഠം കുടുംബാംഗങ്ങളുമായി നല്ല അടുപ്പത്തിലാണ്. ഇപ്പോഴത്തെ അഡിഗമാരുടെ അച്ഛനുമായി വൈദ്യമഠം വലിയ തിരുമേനിയും ചെറിയ നാരായണൻ നമ്പൂതിരിയും നല്ല സുഹൃദ് ബന്ധം നിലനിർത്തിയിരുന്നു.

ഒരു പരീക്ഷണമെന്ന നിലയിൽ പാലും ച്യവനപ്രാശവും മാത്രം ഭക്ഷിച്ച്



വൈദ്യമഠം വലിയ തിരുമേനി രണ്ടുമാസക്കാലം ജീവിക്കുകയുണ്ടായിട്ടുണ്ട്. രണ്ടുമാസം കഴിഞ്ഞപ്പോഴേയ്ക്കും അദ്ദേഹത്തിന് ആരോഗ്യവർദ്ധനവും നല്ല വെളുത്ത വർണ്ണവും സിദ്ധിച്ചു. 'പ്രാശ'മെന്നാൽ ഭക്ഷണമെന്നാണർത്ഥമെന്നും അമൃതപ്രാശവും അതുപോലെത്തന്നെയാണെന്നും എന്നോട് പറഞ്ഞിട്ടുണ്ട്. അഷ്ടാംഗഹൃദയത്തിലെ 'വികൃതിവിജ്ഞാനം' എന്ന ഭാഗം എന്നെ അദ്ദേഹം പഠിപ്പിച്ചിട്ടുണ്ട്. ഏതുഡോക്ടർമാരും പഠിക്കേണ്ട ഒന്നാണ് 'വികൃതിവിജ്ഞാനം' എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. കായകല്പ ചികിത്സയിൽ നെല്ലിക്ക പ്രധാന ചേരുവയാണെന്ന് പറഞ്ഞിട്ടുണ്ട്. ശിവഗുളിക, ഗോരോചനാദി ഗുളിക, കസ്തൂര്യാദി ഗുളിക, കന്മദം, കൗടജത്രിഫല എന്നിങ്ങനെ പല ഔഷധങ്ങളെപ്പറ്റിയും എനിക്ക് പറഞ്ഞുതന്നിട്ടുണ്ട്.

തൃശ്ശൂർ സംഗീതനാടക അക്കാദമിയിൽവെച്ച് നിറഞ്ഞ സദസ്സിൽ ഗാനഗന്ധർവ്വൻ ശ്രീ കെ.ജെ.യേശുദാസ് ബ്രഹ്മശ്രീ വൈദ്യമഠം വലിയ തിരുമേനിയെ സാഷ്ടാംഗം നമസ്കരിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. നാദം നിലച്ച എന്റെ ഗുരുനാഥൻ ചെമ്പൈ വൈദ്യനാഥ ഭാഗവതരെ ചികിത്സിച്ച് പൂർവ്വാധികം ഭംഗിയോടെ ശബ്ദം തിരിച്ചുകൊടുത്ത വൈദ്യമഹാനുഭാവനാണ് എന്റെ ആദ്യത്തെ പ്രണാമം എന്നു പറഞ്ഞാണ് നമസ്കരിച്ചത്. രണ്ടാമതാണ് വേദിയിലിരുന്ന ഗുരുശ്രേഷ്ഠൻ ചെമ്പൈ വൈദ്യനാഥ ഭാഗവതരെ നമസ്കരിച്ചത്. അഷ്ടവൈദ്യപ്രമുഖൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ഒരു വ്യക്തിയല്ല ഒരു പ്രസ്ഥാനമാണെന്നാണ് ഗാനഗന്ധർവ്വൻ അദ്ദേഹത്തിനെ വന്ദിക്കുന്ന അവസരത്തിൽ പ്രസ്താവിച്ചത് എന്നകാര്യം കൂടി ഈ അവസരത്തിൽ ഓർമ്മിക്കുന്നു.

പാഞ്ഞാളിൽ അതിരാത്രയാഗം നടക്കുന്ന വേളയിൽ യാഗം കാണാൻ വൈദ്യമഠം വലിയ തിരുമേനിയുടെ കൂടെ ഞാനും എന്റെ അമ്മയും സഹോദരിയും പോവുകയുണ്ടായി. അവിടെ ചെന്നപ്പോൾ നല്ല തിരക്കായിരുന്നു. ബ്രാഹ്മണരെ മാത്രമെ അകത്തേയ്ക്ക് പ്രവേശിപ്പിച്ചിരുന്നുള്ളൂ.



തിരക്കിന്ന് നിയന്ത്രണം എന്ന നിലയിൽ മാത്രമായിരുന്നു ആ നടപടി. വൈദ്യമഠം വലിയ തിരുമേനി അദ്ദേഹത്തിന്റെ വേഷ്ടിയെടുത്ത് എന്നെ പുതപ്പിച്ചു. ഞങ്ങളെ യാഗശാലയിലേയ്ക്ക് പ്രവേശിപ്പിച്ചു. സ്റ്റാൾ എന്ന സായിപ്പ് അവിടെ മൂവി ക്യാമറ വെച്ച് സംഗതികൾ എടുക്കുന്നുണ്ടായിരുന്നു. ഏർക്കര രാമൻ നമ്പൂതിരിയുടെ ഇഗ്ലീഷിലുള്ള കമന്ററിയും എന്നെ അത്ഭുതപ്പെടുത്തി. 'വച്ചുനമസ്കാരം' എന്ന ചടങ്ങ് ഞങ്ങൾ നടത്തിയപ്പോൾ ആ ഭാഗവും അദ്ദേഹം മൂവി ക്യാമറയിൽ പിടിച്ചിരുന്നുവെന്ന കാര്യം പിന്നീട് തൃശ്ശൂർ നടുവിൽമഠത്തിൽവെച്ച് പാഞ്ഞാൾയാഗം ഡോക്യുമെന്ററി കാണുന്ന സമയം ഞങ്ങളേയും അതിൽ കണ്ടപ്പോൾ മാത്രമാണ് മനസ്സിലായത്. എന്റെ ജീവിതത്തിലെ ആദ്യത്തെ മൂവിക്യാമറ ദൃശ്യം പാഞ്ഞാൾയാഗത്തിന്റെ ഡോക്യുമെന്ററിയിലാണ്.

പ്രസിദ്ധമായ ഈ യാഗം ഡോക്യുമെന്ററിയിൽ ഉൾപ്പെട്ടതുകാരണമാകാം പിന്നീട് പല സീരിയലുകളിലും സിനിമകളിലും എനിക്ക് അഭിനയിക്കാനുള്ള ഭാഗ്യവും കൈവന്നത്.

പെരിങ്ങോട് പൂമുള്ളി മനയ്ക്കലെ പൂമുഖത്തുവെച്ച് 1973-ൽ സംഗീതസാമ്രാട്ട് ചെമ്പൈ വൈദ്യനാഥഭാഗവതരെ എനിക്ക് പരിചയപ്പെടുത്തിത്തന്നതും തദ്വാര അദ്ദേഹത്തിന്റെ ഹസ്തരേഖ പരിശോധിക്കാനുള്ള ഭാഗ്യം ലഭിച്ചതും ബ്രഹ്മശ്രീ വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ തിരുമേനിയദ്ദേഹം മൂലമാണെന്നും ഞാൻ സ്മരിക്കുന്നു.

അവിടെ അപ്പോൾ രാമൻ നമ്പൂതിരിപ്പാടെന്ന ഏഴാംതമ്പുരാനും, എന്നെ സാമുദ്രികം പഠിപ്പിച്ച നീലകണ്ഠൻ നമ്പൂതിരിപ്പാടെന്ന ആറാം തമ്പുരാനും ഓതിക്കനും മൃദംഗവിദ്വാനും ആയിരുന്ന ശങ്കു നമ്പൂതിരിയും (കെ.പി.എസ്.നാരായണൻ നമ്പൂതിരി) പെരിങ്ങോട് ഹൈസ്കൂൾ ഹെഡ്മാസ്റ്റർ കെ.എം.എസ് നമ്പൂതിരിപ്പാടും ഉണ്ടായിരുന്നു എന്നാണ് ഓർമ്മ.

ഭാഗ്യവശാൽ എന്റെ പെരിങ്ങോട്ടുള്ള വീടിന്റെ അയലത്തായിരുന്നു വൈദ്യമഠം വലിയ തിരുമേനി താമസിച്ചിരുന്നത്. ആഴ്ചയിൽ രണ്ടുപ്രാവ



ശ്യമെങ്കിലും ഏഴരമണിയോടെ എന്റെ വീട്ടിൽ വരികയും ഏതാണ്ട് പതിനൊന്നരമണിവരെ എന്റെ വീട്ടിൽ ഉമ്മറത്തുള്ള മുറിയിലെ ഈസിചെയറിൽ ഉപവിഷ്ടനാവുകയും പതിവാണ്. മുറുക്കാനുള്ള ചെല്ലം, റേഡിയോ എന്നിവ അദ്ദേഹത്തിനായിമാത്രം ഞാൻ വെയ്ക്കാറുണ്ട്. തിങ്കളാഴ്ചകളിൽ തൃശ്ശൂർക്ക് വിസിറ്റിനു പോകുമ്പോൾ കാറിലെന്നേയും കൊണ്ടുപോവുകയും രാത്രി വീട്ടിലെത്തിക്കുകയും പതിവുണ്ട്. പല വിഷയങ്ങളും എനിക്ക് മനസ്സിലാക്കിത്തന്ന ഗുരുസ്ഥാനീയനാണ് വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ തിരുമേനിയദ്ദേഹം.

അദ്ദേഹം വീട്ടിൽ ധാരാളം രോഗികളെ പരിശോധിച്ചിരുന്നു. ഞായറാഴ്ച വലിയ തിരക്കായിരുന്നു. ഒരേസമയം മൂന്ന് രോഗികളെ പരിശോധിച്ച് ചികിത്സ നടത്തിയിരുന്നു. മുൻ കേന്ദ്രമന്ത്രി അർജ്ജുൻസിങ്ങിന്റെ പത്നിയെ ചികിത്സിക്കുന്ന അവസരത്തിലും മറ്റു പ്രഗല്ഭ വ്യക്തികളെ ചികിത്സിക്കുന്ന സമയത്തും വരുന്ന ഇംഗ്ലീഷിലുള്ള എഴുത്തുകൾ ചിലപ്പോൾ എന്നെക്കൊണ്ട് വായിപ്പിച്ച് മലയാളത്തിൽ അതിന്റെ വിഷയം മനസ്സിലാക്കി അതിനു മലയാളത്തിൽ അദ്ദേഹം മറുപടി പറയുകയും ആ വിഷയം ഇംഗ്ലീലേയ്ക്ക് ഞാൻ തർജ്ജമ ചെയ്ത് ടൈപ്പ് ചെയ്ത് അത് മേൽവിലാസക്കാരന്ന് അയച്ചു കൊടുക്കുകയുമായിരുന്നു പതിവ്. അദ്ദേഹത്തിന്റെ ലെറ്റർ പാഡിൽ ഒപ്പിട്ട് അയയ്ക്കുമായിരുന്നു. സൂര്യനു കീഴെ ഏതുവിഷയമായാലും അതിനെ അദ്ദേഹത്തിന്റേതായ അഭിപ്രായത്തിലൂടെ മനസ്സിലാക്കിത്തരുക എന്ന മഹാകൃത്യം അദ്ദേഹം എനിക്കുവേണ്ടി പലതവണ ചെയ്തിട്ടുണ്ട്. യാത്രയിലും മറ്റും മണിക്കൂറുകളോളം അദ്ദേഹവുമായി സംഭാഷണം നടത്തിയിട്ടുണ്ടെന്നോർക്കുമ്പോൾ ഞാൻ ഒരു ഭാഗ്യവാൻതന്നെയാണെന്ന് സ്വയം തോന്നാറുണ്ട്. അദ്ദേഹവുമായുള്ള ആ ആത്മബന്ധമാണ് എന്നെ ഞാനാക്കിയത് എന്ന് ഞാൻ മനസ്സിലാക്കുന്നു.

ഞാൻ കാശിക്കുപോകുമ്പോൾ അദ്ദേഹത്തെക്കണ്ട് കാൽക്കൽ വീണ് നമസ്കരിച്ചാണ് യാത്ര തുടങ്ങിയത്. പറ്റുമെങ്കിൽ ഹരിശ്ചന്ദ്രഘട്ടിൽ സന്ധ്യ



നേരത്തു ചെന്നിരുന്ന് രാത്രി എട്ടുമണിയോടെ തിരിച്ചുപോരൂ എന്ന ഉപദേശം അദ്ദേഹം എനിക്ക് തന്നു. മരണവും ജീവിതവുമായുള്ള ബന്ധം, ഓരോരുത്തരുടേയും മരണാനന്തരസ്ഥിതി എന്നിവ മനസ്സിലാക്കാനും നമ്മൾ ആരുമല്ലെന്നു ചിന്തിക്കാനും ആ ആത്മവിദ്യാലയം എന്നെ സഹായിച്ചിട്ടുണ്ട്.

വൈദ്യമഠം വലിയ തിരുമേനി പല വ്യക്തികളേയും ജ്യോത്സ്യത്തിനായി എന്റെ അടുത്തേയ്ക്ക് പറഞ്ഞയച്ചിട്ടുണ്ട്. പ്രത്യേക, പ്രധാന ചികിത്സകൾ തുടങ്ങുമ്പോൾ ചികിത്സാസമയവും എന്നോട് ചോദിച്ചു വയ്ക്കാറുണ്ട്. രോഗശയ്യയിൽ കിടക്കുന്ന എന്റെ അമ്മ മരിക്കുന്ന ദിവസം അദ്ദേഹം ശാസ്ത്രദൃഷ്ട്യാ പ്രവചിച്ചത് നൂറുശതമാനവും ശരിയായി.

കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയിലെ മാനേജിങ്ഡയറക്ടറും പ്രധാന ചികിത്സകനുമായിരുന്ന രാമവാരിയരുടെ രാജമന്ദിരം എന്ന ഗൃഹത്തിൽ ഞങ്ങൾ ഒരുമിച്ച് നാലുദിവസം താമസിച്ച ഓർമ്മ എന്റെ മനസ്സിൽ പച്ചപിടിച്ചു നിൽക്കുന്നു. ഭക്തകവി ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിനെ പരിചയപ്പെട്ടതും അക്കാലത്താണ്. വൈദ്യശ്രേഷ്ഠനായ രാമവാരിയരുടെ സഹധർമ്മിണിയുടേയും സർവ്വശ്രീ ചന്ദ്രശേഖരവാരിയരുടേയും കൃഷ്ണകുമാർ അദ്ദേഹത്തിന്റെയും ജാതകങ്ങൾ പരിശോധിക്കുവാനും എനിക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്. ഏറെക്കുറെ ഫലങ്ങൾ ശരിയായി വരികയും ചെയ്തിട്ടുണ്ട്. മധുര ആര്യവൈദ്യനിലയം ശ്രീ രാഘവവാരിയരേയും പരിചയപ്പെടുത്തിയത് വൈദ്യമഠം വലിയ തിരുമേനിയായിരുന്നു. വൈദ്യമഠം വലിയ തിരുമേനിയുടെ പുത്രിയുടെ ഇല്ലമായ പേരാമംഗലത്തുള്ള അവണാവില്ലത്തും ഞങ്ങളൊരുമിച്ച് ഒരു രാത്രി താമസിച്ചിട്ടുണ്ട്. പിറ്റേദിവസം ആ ഇല്ലക്കുളത്തിൽ കുളിച്ചിട്ടുമുണ്ട്. മുൻ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധിയുടെ ജാതക ഫലം കൃത്യമായി പ്രവചിച്ച മദിരാശിയിലെ സുപ്രസിദ്ധ ജ്യോതിഷ-ഹസ്തരേഖാ പണ്ഡിതൻ മൂർത്തിയെക്കണ്ട് കൈനോക്കിച്ച കഥയും വൈദ്യമഠം വലിയ തിരുമേനി എന്നോട് പറഞ്ഞിട്ടുണ്ട്. പട്ടഞ്ചേരി



കുഞ്ഞിരാമൻ നായർ എന്ന കർമ്മകാണ്ഡം(നാഡീജ്യോത്സ്യം) വായിക്കുന്ന വ്യക്തിയെപ്പറ്റിയും എന്നോട് പറഞ്ഞിട്ടുണ്ട്. പേരാമംഗലത്തേയ്ക്കായിരിക്കും തന്റെ പുത്രിയെ വിവാഹം കഴിച്ചുകൊടുക്കുകയെന്ന് പട്ടഞ്ചേരി കുഞ്ഞിരാമൻ നായർ പ്രവചിച്ചിരുന്നു. നാമമംഗലം എന്നാണ് സ്ഥലപ്പേര് കിട്ടിയത്. അതുതന്നെയാണല്ലൊ പേരാമംഗലവും.

വൈദ്യമഠം വലിയ തിരുമേനിക്ക് ഹൃദ്രോഗം ആദ്യമായി പിടിപെട്ടത് ഷൊർണ്ണൂരിൽ വെച്ചാണ്. അദ്ദേഹം അന്നത്തെ ചിരപരിചിതനായ കാഞ്ഞൂർ മനയ്ക്കൽ ഡോ.കൃഷ്ണൻ നമ്പൂതിരിപ്പാടിനെ രാത്രിയിൽത്തന്നെപോയി കണ്ടു. രോഗത്തിന്റെ ഗൗരവം അദ്ദേഹം വൈദ്യമഠത്തോട് പറഞ്ഞു. തൽക്കാലം നെഞ്ചുവേദന ഇല്ലാതാക്കാനുള്ള മാർഗ്ഗം 'പെത്തടിൻ' എന്ന മയക്കുമരുന്ന് കുത്തിവെയ്ക്കുകയാണ് നല്ലതെന്നും രാത്രിയായതിനാൽ ഇംഗ്ലീഷ് മരുന്നുകടകൾ അടച്ചിട്ടുണ്ടായിരിക്കുമെന്നും തന്റെ കൈവശം ആ മരുന്നില്ലെന്നും ഡോ.നമ്പൂതിരിപ്പാട് പറഞ്ഞു. അദ്ദേഹം മരുന്നിന്റെ രണ്ടു കുറിപ്പുകൾ എഴുതി കൊടുത്തയയ്ക്കുകയും ആ കുറിപ്പുമായി കാറിൽ പെരിങ്ങോട്ട് വസതിയിൽ വരികയും ചെയ്തു. വീട്ടിൽ എത്തിയ വഴി എന്നെ കാണണമെന്ന് പറഞ്ഞ് മകനെ പറഞ്ഞയച്ചു. ഞാൻ ചെന്നപ്പോൾ വേദനകൊണ്ടു പുളഞ്ഞ് വിയർത്തൊലിക്കുന്ന തിരുമേനിയെയാണ് കണ്ടത്. അദ്ദേഹം എന്നോട് പറഞ്ഞു 'ശങ്കരനാരായണാ, എനിക്ക് സഹിക്കാൻ വയ്യാത്ത വേദനയുണ്ട്. തന്റെ കയ്യിൽ പെത്തടിൻ എന്ന ഇഞ്ചക്ഷന്റെ ഒരു സാമ്പിൾ ഇരിപ്പുണ്ടെന്ന് പറയുകയുണ്ടായിട്ടുണ്ടല്ലൊ ഒരാഴ്ച മുമ്പ്. ആ മരുന്നാണ് ഡോക്ടർ എഴുതിത്തന്നിട്ടുള്ളത്. ഇഞ്ചക്ഷൻ എടുത്ത് ശീലമുള്ളവരെക്കൊണ്ട് കുത്തിവെച്ചാൽ നന്നായിരിക്കുമെന്ന് ഡോക്ടർ നമ്പൂതിരിപ്പാട് പറഞ്ഞിട്ടുണ്ട്. തന്റെ കൈവശമുള്ള ആ മുരുന്ന് എന്നെ കുത്തിവെച്ചാൽ വേദനയ്ക്ക് ഒരു ശമനം കിട്ടുമായിരുന്നു. ഉപേക്ഷ കാണിക്കരുത്.'(പെരിങ്ങോട്ട് ഈ മരുന്ന് കൊണ്ടുവന്നു വെയ്ക്കാനുള്ള കാരണം എന്റെ പെങ്ങളുടെ കുട്ടിയായ ഗീതയ്ക്ക് വൃക്ക



രോഗമായിരുന്നു. ചിലപ്പോൾ ചില വിഷമങ്ങൾ അതായത് സന്നിപോലെ കാണിക്കുക പതിവുണ്ട്. ആ സമയത്ത് കൊടുക്കാനായി കരുതിവെച്ച മരുന്നാണത്. എന്റെ പെങ്ങളുടെ ഭർത്താവ് കൂന്നൂരിൽ ഒരു ആശുപത്രി യിലാണ് ജോലിചെയ്തിരുന്നത്. അവിടുത്തെ ഡോക്ടറോടു ചോദിച്ച് ശീട്ടു വാങ്ങി ലഭിച്ച മരുന്നാണത്. ഞാൻ ലഹരിയൊന്നും ഉപയോഗിക്കാത്ത വ്യക്തിയായതിനാൽ ആ മരുന്ന് അവിടെത്തന്നെ ഉണ്ടായിരുന്നു.) ഒന്നും മിണ്ടാതെ നിന്ന എന്നോട് തുരുമേനി വീണ്ടും അഭ്യർത്ഥിച്ചു. മരുന്ന് കുത്തി വെച്ചാലുള്ള ഭവിഷ്യത്തിനെപ്പറ്റിയാണ് ഞാനാലോചിച്ചത്. ആ സമയം പെരിങ്ങോട്ടേയ്ക്ക് ഒരു വാഹനവും എത്തുമായിരുന്നില്ല.(കൂറ്റനാട്-പെരി ങ്ങോട് റോഡും കറുകപ്പുത്തൂർ-പെരിങ്ങോട് റോഡും ബ്ലോക്കായിരുന്നു) വാഹനമെത്തുമെങ്കിൽ ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്യാമായിരുന്നു. എന്റെ അമ്മയുടെ അനുഗ്രഹം വാങ്ങി എന്റെ വീട്ടിൽനിന്ന് സിറിഞ്ചു തിള പ്പിച്ച് ഇഞ്ചക്ഷൻ മരുന്നുമെടുത്ത് ഉടൻ അദ്ദേഹത്തിന്റെ അടുത്ത് ചെല്ലു കയും ഇഞ്ചക്ഷൻ മരുന്ന് കൈ മുട്ടിനു മീതെ കുത്തിവെയ്ക്കുകയും ചെയ്തു. ഇന്നത്തെപ്പോലെ ഡിസ്പോസിബിൾ സിറിഞ്ചായിരുന്നില്ല. മരുന്ന് കുത്തിവെച്ച് സിറിഞ്ച് ചൂടുവെള്ളത്തിൽ കഴുകിക്കൊണ്ടിരിക്കുമ്പോൾ തിരുമേനിയുടെ ഉറക്കത്തിലെ കൂർക്കംവലി കേൾക്കാൻ തുടങ്ങി. അപ്പോൾ രാത്രി ഏതാണ്ട് പത്തുമണിയായിക്കാണും. അപ്പോൾ ഉറങ്ങിയ അദ്ദേഹം പിറ്റേദിവസം ഉച്ചക്ക് ഒന്നരമണിയോടെയാണ് ഉണർന്നത്. അപ്പോൾ നെഞ്ചു വേദനയൊന്നും തീരെ ഉണ്ടായിരുന്നില്ല. ഇഞ്ചക്ഷൻ മരുന്ന് അറിയാനായി പൊട്ടിച്ച് മരുന്നെടുത്ത ആംപൂൾ അവിടെത്തന്നെ സൂക്ഷിച്ചു വെച്ചിരുന്നു. ഞാൻ റജിസ്റ്റേർഡ് ഫാർമ്മസിസ്റ്റ് (അലോപ്പതി) മാത്രമായിരുന്നു. സത്യ ത്തിൽ അന്നുരാത്രി ഞാനുറങ്ങിയിട്ടില്ല. പിന്നീട് അദ്ദേഹം തൃശ്ശൂരുള്ള ഡോ. രവീന്ദ്രൻ സാറിന്റെ ചികിത്സയിലായിരുന്നു. അതിനുശേഷം പതിമൂന്നു കൊല്ലം കഴിഞ്ഞുമാത്രമാണ് അദ്ദേഹത്തിന് ഹൃദയാഘാതമുണ്ടായത്. അത് അദ്ദേഹത്തിന്റെ ജീവനെ അപഹരിക്കുകയും ചെയ്തു.



ഇതിനിടയിൽ അദ്ദേഹത്തിന്റെ കവിൾ ഭാഗത്ത് അർബ്ബുദരോഗവും പിടിപെട്ടു. അത്യത്ഭുതത്തോടെ അദ്ദേഹം അതിൽനിന്ന് രക്ഷപ്പെട്ടു. അദ്ദേഹത്തിന്റെ അച്ഛനും അർബ്ബുദരോഗം പിടിപെട്ടിരുന്നുവത്രെ. ശസ്ത്രക്രിയക്കുശേഷം അച്ഛന്റെ രോഗവും പൂർണ്ണമായി ഭേദമായി. വൈദ്യശാസ്ത്രമഹോദധി തിരുമേനിയെ ചികിത്സിച്ചിരുന്നത് പ്രസിദ്ധ അർബ്ബുദരോഗവിദഗ്ദ്ധൻ ഡോ.കൃഷ്ണൻ നായരായിരുന്നു. അങ്ങിനെ തനിക്കുവന്ന രണ്ടു മഹാരോഗങ്ങളെ തോല്പിച്ച വൈദ്യശ്രേഷ്ഠൻകൂടിയാണ് വൈദ്യശാസ്ത്ര മഹോദധി വൈദ്യമഠം വലിയ തിരുമേനിയദ്ദേഹം.

സംഗീതത്തിലും ചിത്രകലയിലും നല്ല അവഗാഹം വൈദ്യമഠം വലിയ തിരുമേനിക്കുണ്ടായിരുന്നു. പെരിങ്ങോട് സ്കൂളിലെ ചിത്രകലാദ്ധ്യാപകൻ ഗണപതി നമ്പൂതിരി മാസ്റ്ററെ അദ്ദേഹത്തിന് വലിയ കാര്യമായിരുന്നു. തിരുമേനിയുടെ മകളുടെ മകനെ ചിത്രം വര പഠിപ്പിച്ചതും അദ്ധ്യാപകനാവാൻ പ്രേരിപ്പിച്ചതും ഗണപതി മാസ്റ്ററാണ്. തിരുമേനിയുടെ മകളുടെ മകൾ സംഗീതജ്ഞയാണ്.

ഞാൻ കണ്ട ബുദ്ധി ജീവികളിൽ ഒന്നാമൻ പൂമുള്ളി മനയ്ക്കൽ രാമൻ നമ്പൂതിരിപ്പാട്(ഏഴാം തമ്പുരാൻ)ആണെന്ന് എന്നോട് വൈദ്യമഠം വലിയ തിരുമേനി പലപ്പോഴും പറയാറുണ്ട്. ഏഴാം തമ്പുരാനെ വാതരോഗത്തിൽനിന്ന് ഏറെക്കുറെ രക്ഷിച്ചത് വൈദ്യമഠം വലിയ തിരുമേനിയുടെ ചികിത്സകൊണ്ടാണ്. രോഗനിർണ്ണയം വൈദ്യമഠം വലിയ തിരുമേനിക്കുള്ള അപൂർവ്വസിദ്ധിയാണ്.

കഥകളിയും തിരുമേനിക്ക് ഇഷ്ടപ്പെട്ട കലയായിരുന്നു. പ്രഗല്ഭ കഥകളി നടന്മാരേയും കഥകളി സംഗീതജ്ഞരേയും അടുത്ത് പരിചയമായിരുന്നു. പലരേയും ചികിത്സിക്കുകയും ഉണ്ടായിട്ടുണ്ട്. അക്കുട്ടത്തിൽ പല പ്രമുഖ സിനിമാ താരങ്ങളേയും ചികിത്സിച്ചിട്ടുണ്ട്.

പ്രശസ്ത കഥകളി സംഗീതജ്ഞർ കലാമണ്ഡലം നീലകണ്ഠൻ നമ്പീശൻ, നെടുങ്ങാടി, ഉണ്ണികൃഷ്ണക്കുറുപ്പ്, എമ്പ്രാന്തിരി, വേഷക്കാരിൽ



സർവ്വശ്രീ വാഴേങ്കട കുഞ്ചുനായർ, കലാമണ്ഡലം കൃഷ്ണൻനായർ, കലാമണ്ഡലം രാമൻകുട്ടിനായർ, കലാമണ്ഡലം പത്മനാഭൻനായർ, കാവുങ്കൽ പണിയ്ക്കന്മാരും കോട്ടയ്ക്കൽ ശിവരാമൻ, കോട്ടയ്ക്കൽ ഗോപിനായർ, കലാമണ്ഡലം ഗോപി, കലാമണ്ഡലം കേശവൻ, നെല്ലിയോട് വാസുദേവൻ നമ്പൂതിരി, വാദ്യകലാകാരന്മാരായ തൃത്താല കേശവപൊതുവാൾ, രാമപ്പൊതുവാൾ, കൃഷ്ണൻകുട്ടിപൊതുവാൾ തുടങ്ങി പലരുമായും ഉറ്റ ബന്ധം പുലർത്തിയിരുന്നു വൈദ്യമഠം വലിയ തിരുമേനി.

നവരാത്രിക്കാലത്ത് പെരിങ്ങോട് പൂമുള്ളി മനയ്ക്കൽ അമ്മത്തിരുവടിയുടെ തിരുനടയ്ക്കു മുമ്പിൽ പ്രഗല്ഭ കർണ്ണാടക സംഗീതജ്ഞരുടെ നേതൃത്വത്തിൽ കച്ചേരികൾ നടത്തിവരാറുണ്ടായിരുന്നു. സർവ്വശ്രീ ഫ്ളൂട്ട് മഹാലിംഗം, വയലിൻ മൈസൂർ ചൌഡയ്യ, അരിയക്കുടി രാമാനുജ അയ്യങ്കാർ, പുതുക്കോട് കൃഷ്ണമൂർത്തി, ചേർത്തല ഗോപാലൻനായർ, പാലക്കാട് കൃഷ്ണമൂർത്തി, പാലക്കാട് നാരായണസ്വാമി, എം.എസ്.ഗോപാലകൃഷ്ണൻ, ടി.വി.ഗോപാലകൃഷ്ണൻ, കൊങ്ങോർപ്പള്ളി പരമേശ്വരൻ നമ്പൂതിരി, ഉമയാൾപുരം ശിവരാമൻ, ശ്രീമതി പട്ടാമ്പാൾ, ശ്രീമതിമാർ വൃന്ദയും മുക്തയും തുടങ്ങി ഒട്ടനേകം സംഗീതജ്ഞർ അവിടെ വന്ന് സംഗീതാർച്ചന നടത്തിയിട്ടുണ്ട്. അതെല്ലാം മുമ്പിലിരുന്ന് കേൾക്കുന്നതിൽ വൈദ്യമഠം വലിയ തിരുമേനി ബദ്ധശ്രദ്ധനായിരുന്നു.

കർക്കിടകം 16-ന് ഔഷധസേവാദിനത്തിൽ പ്രത്യേകം തയ്യാറാക്കിയ ഔഷധം രാവിലെ വെറും വയറ്റിൽ സേവിക്കാൻ എനിക്കും അദ്ദേഹം തരുമായിരുന്നു.

കേരളത്തിലെ പ്രധാന തന്ത്രികുടുംബങ്ങളിൽ ഒന്നായ കല്ലൂർ മനയ്ക്കൽ മാധവൻ നമ്പൂതിരിപ്പാടിനേയും എനിക്ക് പരിചയപ്പെടുത്തിയത് വൈദ്യശാസ്ത്രമഹോദധിയദ്ദേഹമായിരുന്നു.

കല്ലൂർ മനയ്ക്കൽ മാധവൻ നമ്പൂതിരിപ്പാട് എല്ലാമാസവും ഇദ്ദേഹത്തിന്റെ വസതിയിൽ ഭഗവതിസേവ നടത്തിയിരുന്നു.അതിന് തൊഴാൻ



ഞാൻ പോകാറുണ്ടായിരുന്നു. പൂജയ്ക്ക് ഇടയ്ക്ക കൊട്ടിയിരുന്നത് തൃത്താല കേശവപ്പൊതുവാളെന്ന വാദ്യകുലപതിയായിരുന്നു.

തിരുവനന്തപുരത്ത് ഞാൻ ടെലിക്കോമിലെ എഞ്ചിനീയർ ട്രയിനിയായിരിക്കെ എനിക്ക് കഠിനമായ ന്യൂമോണിയ പിടിപെട്ടു. മെഡിക്കൽ കോളേജിലായിരുന്നു ചികിത്സ. അക്കാലത്ത് വൈദ്യമഠം വലിയ തിരുമേനി തൃശ്ശൂരിൽനിന്ന് ഫോണിൽ വിളിച്ച് എന്റെ രോഗവിവരം അന്വേഷിക്കാറുണ്ടായിരുന്നു. വിവരം അദ്ദേഹം നേരിട്ട് എന്റെ വീട്ടിൽ വന്ന് അമ്മയോട് പറയുകയും ചെയ്തിരുന്നു. ഇംഗ്ലീഷ് ചികിത്സ കഴിഞ്ഞ് എന്നെ ശരിക്കും ചികിത്സിച്ച് പൂർണ്ണ ആരോഗ്യവാനാക്കിത്തന്നത് വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ തിരുമേനിയദ്ദേഹമാണെന്നും ഈ സന്ദർഭത്തിൽ നന്ദിയോടെ ഓർമ്മിക്കട്ടെ!

വളാഞ്ചേരിക്കടുത്ത് വലിയകുന്ന് കാട്ടുമാടം ഇല്ലത്തേയ്ക്ക് എന്നെ കൊണ്ടുപോയി മഹാമാന്ത്രികനായിരുന്ന കാട്ടുമാടം വലിയ നാരായണൻ നമ്പൂതിരിപ്പാടിനെ പരിചയപ്പെടുത്തിത്തന്നതും അവിടുത്തെ ക്ഷേത്രം കാണിച്ചുതന്നതും വൈദ്യമഠം വലിയ തിരുമേനിയായിരുന്നു. ഇന്ദ്രജാല ലോകത്തെ മുടിചൂടാമന്നനായിരുന്ന പ്രഫസർ വാഴകുന്നം തിരുമേനിക്കും എന്നെ പരിചയപ്പെടുത്തിത്തന്നത് വൈദ്യമഠം വലിയ തിരുമേനിയായിരുന്നു.

വൈദ്യശാസ്ത്രമഹോദധി അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയദ്ദേഹത്തിന്റെ അറുപതാം പിറന്നാൾ മേഴത്തൂരിലുള്ള വസതിയിലാഘോഷിച്ചപ്പോൾ പ്രഗല്ഭ മേളക്കാരുടെ പഞ്ചവാദ്യം, എഴുന്നെള്ളിച്ച ആന എന്നിവയോടുകൂടി എതിരേറ്റാനയിച്ച ദൃശ്യം ഇന്നും എന്റെ മനസ്സിൽ മറക്കാത്ത ചിത്രമാണ്. വിദഗ്ദ്ധരായ വൈദ്യശ്രേഷ്ഠരും അഭ്യുദയകാംക്ഷികളും അദ്ദേഹത്തിന്റെ ചികിത്സാനുഭവം അടുത്തറിഞ്ഞവരും മാദ്ധ്യമപ്രവർത്തകരും സാഹിത്യകാരന്മാരും കലാകാരന്മാരും ബന്ധുക്കളും കുടുംബാംഗങ്ങളും ശിഷ്യന്മാരും രാഷ്ട്രീയ-സാമൂഹ്യ-ആത്മീയ



രംഗത്തെ പ്രമുഖരും ആയി ഒട്ടേറെപേർ അന്ന്  വിപുലമായ ചടങ്ങിൽ പങ്കുകൊണ്ട ചരിത്രം ഞാനിന്നും അയവിറക്കുന്നു. ദൂരദർശൻ ചാനലിനുവേണ്ടി മഹാകവി അക്കിത്തത്തിന്റെ ചോദ്യങ്ങൾക്ക് ഉരുളയ്ക്കുപ്പേരി പോലെ തന്റെ ജീവിതത്തിലെ ഓരോ ഘട്ടങ്ങളെക്കുറിച്ചും ആയുർവ്വേദത്തിന്റെ മേന്മയെപ്പറ്റിയും വൈദ്യമഠം പാരമ്പര്യത്തെപ്പറ്റിയും വിദഗ്ദ്ധമായി മറുപടികൾ കൊടുത്തിരുന്ന രംഗവും എന്റെ മനസ്സിൽ പച്ചപിടിച്ചു നിൽക്കുന്നുണ്ട്.

ഗുരുവായൂരിൽ ഒരു സ്വകാര്യസ്ഥാപനത്തിൽ രോഗികളെ പരിശോധിക്കാനായി പോയ അവസരത്തിൽ ഉണ്ടായ ഹൃദ്രോഗാധിക്യം കാരണം ഉടനടി 'തഹാന' ആശുപത്രിയിൽ പ്രവേശിപ്പിക്കുകയും അവിടെവെച്ച് മക്കളുടെ സാന്നിദ്ധ്യത്തിൽ, ഗുരുവായൂരപ്പന്റെയും മമ്മിയൂരപ്പന്റെയും പുണ്യഭൂമിയിൽവെച്ച് ദിവംഗദനായി എന്ന കാര്യം ആശ്ചര്യം തന്നെയാണ്. ഗുരുവായൂരിലെ ഡോ പത്മനാഭനും തൃശ്ശൂരിലെ ഡോക്ടർ പി മോഹനനും പരമാവധി ശ്രമിച്ചിട്ടും ജീവൻ നിലനിർത്താനായില്ല. "അനായാസേനമരണം വിനാ ദൈന്യേന ജീവിതം" എന്ന കാര്യം അന്വർത്ഥമാക്കിക്കൊണ്ട് ജീവിച്ച് ദേഹം വെടിഞ്ഞ ആ പുണ്യാത്മാവിന്ന് ആത്മശാന്തി പ്രാർത്ഥിച്ചുകൊള്ളുന്നു.▲





# വൈദ്യമഠത്തെക്കുറിച്ച് -

പി.കൃഷ്ണൻ ഭട്ടതിരിപ്പാട്

1959-ഏപ്രിൽ മാസത്തിലാണ് മുത്തച്ഛൻ വൈദ്യമഠത്തിന്(വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയർ)സഹായത്തിനായി ഞാൻ വൈദ്യമഠത്തിൽ താമസം തുടങ്ങിയത്. അന്ന് എല്ലാവരും വൈദ്യമഠം തറവാട്ടിലാണ് താമസിച്ചിരുന്നത്. കുട്ടൻ വൈദ്യമഠം എന്ന വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി വൈദ്യശാലയിൽ കുറേശെ ആദ്യവസാനം തുടങ്ങി. തുപ്പൻ വൈദ്യമഠം എന്ന വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരിയും അത്യാവശ്യം ചികിത്സ നിശ്ചയിക്കലും എഴുതിക്കൊടുക്കലും പതിവുണ്ട്. അവിടെ താമസിക്കുന്ന അവസരത്തിൽ വൈദ്യമഠത്തിന്റെ നിർദ്ദേശാനുസരണം കോടനാട്ട് അമ്പലത്തിലും പിഷാരടിയ്ക്കൽ അമ്പലത്തിലും ശാന്തിയും ചെയ്തിട്ടുണ്ട്. (1960-മുതൽ)ഞാൻ അവിടെ കൂടുന്ന അവസരത്തിൽ വാർദ്ധക്യസഹജമായ അസുഖത്തിനാൽ ഇദ്ദേഹത്തിന്റെ അച്ഛൻ 1959 ഡിസംബർ 22-ന് മരിച്ചു. ആ അവസരത്തിൽ എവിടെ കൂടണം എന്ന് നിശ്ചയമില്ലാതായി. പിണ്ഡവും മറ്റും കഴിഞ്ഞശേഷം അച്ഛൻ വൈദ്യമഠം(വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ജൂനിയർ) അവിടെത്തന്നെ കൂടിക്കോളാൻ പറഞ്ഞു.

കുട്ടൻ വൈദ്യമഠത്തിനും തുപ്പൻ വൈദ്യമഠത്തിനും ഉണ്ണിയുണ്ടായതിനുശേഷമാണ് മുത്തച്ഛൻ വൈദ്യമഠം മരിച്ചത്. അച്ഛൻ വൈദ്യമഠം അധികവും പൂമുള്ളിയിലാണ് താമസം. ഇടയ്ക്ക് വൈദ്യമഠത്തിൽ വരും. വന്നാൽ അവിടെ പത്തായപ്പുരയുടെ അടുത്തുള്ള പുരയുടെ പൂമുഖത്തുണ്ടാവും. വൈദ്യമഠത്തിൽ ആ അവസരത്തിൽ ഭാഗം നടന്നു. തറവാട്



തുപ്പൻ വൈദ്യമഠത്തിനും പത്തായപ്പുര കുട്ടൻ വൈദ്യമഠത്തിനും അച്ഛൻ വൈദ്യമഠത്തിനും അനുജന്മാർക്കും കൂടിയായിരുന്നു. വൈദ്യമഠം തറവാടിന്റെ കിഴക്കുഭാഗത്തെ പള്ളിയാലിൽ പത്തായപ്പുര പൊളിച്ച് പുരപണിയാൻ കുട്ടൻ വൈദ്യമഠം തീരുമാനിച്ചു.അച്ഛൻ വൈദ്യമഠത്തിന്റെ നിർദ്ദേശപ്രകാരം കുട്ടൻ വൈദ്യമഠം മരാമത്തു തുടങ്ങി. ഭാഗത്തിൽ പിഷാരിക്കൽ അമ്പലം തറവാട്ടിലുള്ളവർക്കാണ്. ആയതിനാൽ ഇനി തറവാട്ടിലുള്ളവർ അവിടെ ശാന്തികഴിക്കുമെന്നും എന്നോട് അവിടെ ശാന്തി കഴിക്കേണ്ട എന്നും അച്ഛൻ വൈദ്യമഠം നിർദ്ദേശിച്ചു.

വൈദ്യമഠത്തിന്റെ ഒപ്പം ശിഷ്യനായി കുറ്റ്യാടി,നാദാപുരം മുതലായ സ്ഥലങ്ങളിലും ചേറോട് എന്ന ഇല്ലത്തും പോയിട്ടുണ്ട്. ഇദ്ദേഹം വൈദ്യമഠത്തിൽ വന്നാൽ പല പ്രവൃത്തികളും എന്നോട് പറയാറുണ്ട്. അത് കൃത്യമായി ചെയ്യാറുണ്ട് എന്നാണെന്റെ വിശ്വാസം.

അദ്ദേഹം പെരിങ്ങോട്ടുനിന്ന് ഇടയ്ക്ക് അമ്പലത്തിൽ വരും. വരുമ്പോൾ എണ്ണ കൊണ്ടുവരും. ശിവന്റെ പിന്നിൽ വിളക്കുവെയ്ക്കണമെന്നും കൊക്കറിണിയിൽനിന്ന് വെള്ളം മുക്കി ശിവന് ധാരചെയ്യണമെന്നും കൂളകത്തില ചാർത്തണമെന്നും പറയാറുണ്ട്. കുട്ടൻ വൈദ്യമഠത്തിന്റെ മരാമത്തു കാലത്ത് ഇദ്ദേഹം വൈദ്യശാലയിൽ ആയിരുന്നു താമസം. അക്കാലത്ത് വൈദ്യശാലയുടെ ഏജൻസി കാട്ടാകാമ്പാലയിൽ ഉണ്ടായിരുന്നു. അവിടെ ഇദ്ദേഹം തിങ്കളാഴ്ച ദിവസം വിസിറ്റും നടത്തിയിരുന്നു. വൈദ്യശാലയിൽ മരുന്നെടുക്കലും അമ്പലത്തിലെ ശാന്തിയും ദേഹണ്ണവും എന്റെ ചുമതലയിലായിരുന്നു. ആ സമയത്ത് എനിക്കുവേണ്ട നിർദ്ദേശങ്ങൾ ഇദ്ദേഹം തന്നിരുന്നു. ആ സമയത്ത് ഇദ്ദേഹത്തിന്റെ മറ്റു രണ്ടാൺമക്കൾ പഠിക്കുകയായിരുന്നു.

ഇദ്ദേഹത്തിന്റെ അമ്മ 1962-ൽ മകരചൊവ്വ ദിവസം പകൽ 3 മണിക്ക് അന്തരിച്ചു. ഇദ്ദേഹം പെരിങ്ങോട്ടുനിന്ന് ഉടൻ വന്നു. അമ്മ മരിച്ച സമയത്തു മരാമത്തു മുഴുവൻ കഴിഞ്ഞിരുന്നില്ല. ഇദ്ദേഹത്തിന് രാഷ്ട്രീയ

പ്രവർത്തനം ഉണ്ടായിരുന്നു. കുഞ്ഞമ്പു തൃത്താലയിൽ മത്സരിച്ച സമയത്ത് ഒരിക്കൽ പനംമ്പിള്ളി ഗോവിന്ദമേനോൻ ഇവിടെ വന്നിട്ടുണ്ട്. അതിന്റെ കൊണ്ടുപിടിത്തം ഇദ്ദേഹമാണെന്നു കേട്ടിട്ടുണ്ട്.




കുട്ടൻ വൈദ്യമഠത്തിന്റെ മരാമത്തു കഴിഞ്ഞ് 1963-ൽ താമസം തുടങ്ങി. അന്ന് അച്ഛൻ വൈദ്യമഠം എനിക്ക് ഒരു മോതിരം തന്നു. അതും കൊണ്ട് തൃശ്ശൂർ അപ്ഫന്റെ സ്ഥലത്ത് പോയി. തൽക്കാലം ഇവിടെനിന്ന് വിട്ടുനിൽക്കാൻ(മറ്റൊരു ജോലിക്കു)വേണ്ടിയാണ് തൃശ്ശൂർക്ക് പോയത്. അച്ഛനും അമ്മയും ചെത്തല്ലൂരാണ്. അവരെ മോതിരം കാണിക്കാൻ ഓർമ്മ വിട്ടു.തൃശ്ശൂരിൽനിന്ന് ആ മോതിരം മോഷണംപോയി. ആ സമയത്ത് ഞാൻ ചെത്തല്ലൂരിൽ കൂടി. അവിടെ താമസിക്കുന്ന അവസരത്തിൽ വൈദ്യമഠത്തിലേയ്ക്കുവരുവാൻ അച്ഛൻ വൈദ്യമഠം എന്നോട് നിർദ്ദേശിച്ചു. വൈദ്യമഠത്തിലെത്തി ഞാൻ പഴയ ജോലി തുടർന്നുകൊണ്ടിരുന്നു.



ഇദ്ദേഹത്തിന്റെ ചികിത്സയെപ്പറ്റി പറയുകയാണ്. ഏകദേശം 1956–ൽ ഞാൻ പഠിക്കുന്ന കാലത്ത് എനിക്ക് പനി വന്നു. അന്ന് എന്റെ തറവാട്ടിലാണ് താമസം. വല്ല്യച്ഛൻ, ചാത്തരെ കൊണ്ടുവന്ന് നോക്കിച്ച് അദ്ദേഹത്തിന്റെ മരുന്ന് കഴിച്ചു തുടങ്ങി. പനി അധികമായി. പെട്ടെന്ന് ഒരു ബോധക്ഷയം വന്നു. ആമവാതം പിടിപെട്ടു. ഇദ്ദേഹത്തിന്റെ അച്ഛൻ ഇദ്ദേഹത്തിന്റെ മകനെ ദീനം നോക്കാൻ പറഞ്ഞയച്ചു. കുട്ടൻ വൈദ്യമഠം വന്ന് നസ്യംചെയ്തപ്പോൾ ബോധമുണ്ടായി. ആ സമയത്ത്, ചാത്തരെ വല്ല്യച്ഛൻ കാണാൻ പോയ സമയത്ത്, എന്നെ ഒരു നായ കടിച്ചു. ആരോ ചിലർ പോയി പൂമുള്ളി കുഞ്ഞനിയൻ നമ്പൂതിരിയെ കണ്ടു. കുഞ്ഞനിയൻ നമ്പൂതിരി തൈലം പുരട്ടാൻ പാടില്ല എന്നു പറഞ്ഞു. ആ സമയത്ത് എന്താണ് വേണ്ടത് എന്ന് നിശ്ചയമില്ലാത്ത അവസ്ഥവന്നു. അങ്ങനെ എല്ലാവരും കൂടി അലോചിച്ചിരിക്കുന്ന സമയത്ത് അച്ഛൻ വൈദ്യമഠം അവിടെ വന്നു. രോഗിക്കു വേണ്ട ചികിത്സ ചെയ്യേണ്ടത് വൈദ്യന്റെ ചുമതലയാണ്. അതിൽ രോഗിക്കെന്തെങ്കിലും വന്നാൽ അതിന്റെ ഭവിഷ്യത്ത് ഞാൻ ഏറ്റു എന്ന് ഇദ്ദേഹം പറഞ്ഞു. അതുപ്രകാരം തൈലം പുരട്ടി നസ്യം ചെയ്യുകയും ചെയ്തപ്പോൾ ദീനം മാറി. ചികിത്സയിൽ ഇദ്ദേഹത്തിന്റെ കഴിവിന്റെ തെളിവാണിത്. അതാത് സമയത്തെ രോഗത്തിന്റെ അവസ്ഥയ്ക്കനുസരിച്ച് ചികിത്സനിശ്ചയിക്കാനുള്ള കഴിവ് അപാരമാണ്.

അച്ഛൻ വൈദ്യമഠത്തിന്റെ ചികിത്സയുടെ മികവിനെക്കുറിച്ച് അച്ഛൻ പറഞ്ഞുതന്നത് ചുവടെ ചേർക്കുന്നു. ഞങ്ങളുടെ സ്ഥലം പണ്ട് വന്നേരി ആയിരുന്നു. അച്ഛന് വൈദ്യമഠവുമായുള്ള അടുപ്പത്തിന്റെ തെളിവാണ് എന്റെ  മാതൃഗൃഹമായ മുല്ലമംഗലത്ത് (എം.ആർ.ബി.യുടെ ഇല്ലം) ഒരു അമ്മാമൻ പനിപിടിച്ച് ബോധമില്ലാതെ കിടക്കുകയാണ്. അച്ഛൻ ഞങ്ങളുടെ സ്ഥലത്തേയ്ക്ക് വൈദ്യമഠത്തിനെ കൂട്ടിക്കൊണ്ടുവന്നു. അദ്ദേഹം അമ്മാമനെ കണ്ട് ഇല്ലത്ത് വന്ന് ഒരു ദിവസം കൂടി. അദ്ദേഹം മാതൃഗൃഹത്തിൽ പോയി തിരികെ വന്ന് പൂങ്ങാട്ടേയ്ക്ക് വഴിചോദിച്ച് പോയിയത്രെ.



അധികം താമസിയാതെ ദീനം കൂടുതലായി അമ്മാമൻ മരിച്ചുവത്രെ. മരണ സമയത്ത് വൈദ്യൻ അവിടെ നിൽക്കില്ല എന്നു വെച്ചാണ് അദ്ദേഹം വഴി ചോദിച്ച് പൂങ്ങാട്ടേയ്ക്ക് പോയത് എന്നാണ് അച്ഛൻ പറഞ്ഞു കേട്ടിട്ടുള്ളത്. വൈദ്യമഠം മരണ സമയത്ത് അവിടെ നിൽക്കില്ല എന്നുണ്ടത്രെ. അതു കൊണ്ടാണ് അദ്ദേഹം പെട്ടെന്ന് വഴിചോദിച്ച് പോയതെന്നാണ് അച്ഛൻ പറഞ്ഞത്.

അച്ഛൻ വൈദ്യമഠത്തിന്റെ ചികിത്സയെപ്പറ്റി പലതും പറഞ്ഞു കേട്ടിട്ടുണ്ട്. ചെമ്പൈ വൈദ്യനാഥഭാഗവതർക്ക് പാടാൻ പറ്റാത്ത ഒരവസ്ഥ വന്നു. അദ്ദേഹം പൂമുള്ളി വന്ന് വൈദ്യമഠത്തിനോട് ചോദിച്ചു. അദ്ദേഹത്തിന് സ്വരനാദത്തിന് കേടുവന്നതുകൊണ്ടാണ് പാടാൻ പറ്റാതെ വന്നത്. പൂമുള്ളി രാമൻ നമ്പൂതിരി വൈദ്യനാഥ ഭാഗവതരുടെ ശിഷ്യനാണ്. വൈദ്യശാലയിൽ വൈദ്യമഠത്തിന്റെനിർദ്ദേശപ്രകാരം ഒരു പൊടിയും നെയ്യും ഉണ്ട്. വൈദ്യമഠത്തിന്റെ നിർദ്ദേശപ്രകാരം രണ്ടു മാസം ചികിത്സ ചെയ്തു. രണ്ടുമാസത്തെ ചികിത്സയ്ക്കുശേഷം ദീനം തീരെ മാറി.

അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം ഗുരുവായൂരിൽ കച്ചേരി ഉണ്ടായി എന്ന് കേട്ടിട്ടുണ്ട്. വൈദ്യനാഥഭാഗവതരുടെ ഓർമ്മക്കായി ഗുരുവായൂര് ഏകാദശിക്കാലത്ത് മുപ്പതുദിവസം വൈദ്യനാഥഭാഗവതരുടെ സംഗീതാർച്ചന ഇന്ന് പലരുടെയും നടക്കുന്നുണ്ട്. പഞ്ചകീർത്തനവും ഉണ്ട്. കുട്ടികളുടെ സംഗീതം അരങ്ങേറ്റവും പതിവുണ്ട്. ഭാഗവതർ ചികിത്സ കഴിഞ്ഞ് മാറി ശുകപുരത്തും കോടനാട്ടും വെള്ളിക്കുടം വഴിപാടുചെയ്തു എന്നും കേട്ടിട്ടുണ്ട്.

പിന്നെ എന്റെ ഒരു അനുഭവം പറയാം.കൊല്ലം കൃത്യമായി ഓർമ്മയില്ല. വാഴേങ്കട കുഞ്ചുനായർ പക്ഷാഘാതം പിടിപെട്ട് വൈദ്യമഠത്തിന്റെ ചികിത്സയിലായിരുന്നു. തീരെ കിടപ്പായിരുന്നു.വർത്തമാനം പറയാൻതന്നെ വിഷമം ഉണ്ടായിരുന്നു. വൈദ്യമഠത്തിന്റെ നിഷ്കർഷയായ ചികിത്സ കൊണ്ട് ദേഹത്തിന് സ്വാധീനം ഉണ്ടായി. ദേഹത്തിന് സ്വാധീനം നല്ലവണ്ണം



ഉണ്ടായാൽ ഗുരുവായൂരിൽ കഥകളി വേഷംകെട്ടാൻ നിർദ്ദേശിച്ചിരുന്നു വത്രെ. വൈദ്യമഠത്തിന്റെ മകളെ വിവാഹം കഴിച്ച അവണാവ് ഗുരുവായൂരിൽ കോയ്മയായിരുന്നു. ആ കാലത്ത് വൈദ്യമഠത്തിന്റെ കൂടെ ഗുരുവായൂരിൽ പോയിട്ടുണ്ട്. കുഞ്ചുനായരുടെ ദീനം മാറി കുചേലവൃത്തത്തിലെ കൃഷ്ണന്റെ വേഷംകെട്ടി ആടുന്നത് ഞാൻ കണ്ടിട്ടുണ്ട്. അതു കണ്ട് ഞാൻ ആസ്വദിച്ചിട്ടുണ്ട്. ഇത് ഇദ്ദേഹത്തിന്റെ ചികിത്സയുടെ കഴിവിനെ സൂചിപ്പിക്കുന്നതാണ്.

പിന്നെ ഇദ്ദേഹത്തിന്റെ ചികിത്സ ഓർമ്മ വരുന്നത് വാസുദേവൻ മഞ്ഞപ്പറ്റയ്ക്ക് ചികിത്സ ഉണ്ടായതാണ്. മഞ്ഞപ്പറ്റ കുന്നംകുളം യൂണിറ്റി ആസ്പത്രിയിൽ കിടക്കുന്ന സമയമാണ്. ജോഷി അബ്രഹാമിന്റെ ചികിത്സയാണ്. വൈദ്യമഠം എവിടേയ്ക്കോ പോയി വരുന്ന അവസരത്തിൽ അവിടെ കേറി മഞ്ഞപ്പറ്റയെ കണ്ടു. അവിടെ ചെന്നപ്പോൾ മഞ്ഞപ്പറ്റയ്ക്ക് ഭയങ്കര ഇക്കിട്ടം ആയിരുന്നു. മഞ്ഞപ്പറ്റയോട് നാളെ ഒരു മരുന്നുകൊണ്ടുവന്നുതരാമെന്ന് പറഞ്ഞുവത്രെ. വൈദ്യശാലയിൽവന്ന് കുട്ടൻ വൈദ്യമഠത്തിനോട് പറഞ്ഞ് ഒരു മരുന്നുണ്ടാക്കി അദ്ദേഹം കൊണ്ടുപോയി കൊടുത്തു എന്നും അതോടെ അദ്ദേഹത്തിന്റെ ഇക്കിട്ടം മാറി എന്നും കേട്ടിട്ടുണ്ട്.

കലാമണ്ഡലം നീലകണ്ഠൻ നമ്പീശന് വൈദ്യശാലയിൽവെച്ച് ഇദ്ദേഹത്തിന്റെ ആദ്യവസാനത്തിൽ സിരാവേധം ഉണ്ടായിട്ടുണ്ടെന്നുകേട്ടിട്ടുണ്ട്. പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാടിന് മുത്തച്ഛൻ വൈദ്യമഠത്തിന്റെ മേൽനോട്ടത്തിൽ ഇദ്ദേഹം 'കുടിപ്രവേശം' ചെയ്തിട്ടുണ്ട് എന്നത് എല്ലാവർക്കും അറിയാവുന്നതാണ്.

വൈദ്യമഠത്തിന്റെ കഷായത്തിന് പ്രത്യേകതയുണ്ട്. ഒരു പലം മരുന്നിന് അഞ്ചുനാഴി വെള്ളത്തിൽ കഷായം വെച്ച് നാഴിയാക്കുക എന്നതാണ്. ആലത്തിയൂർ നമ്പിയുടേയും കണക്ക് ഇതാണെന്നാണ് കേട്ടിട്ടുള്ളത്. ആലത്തിയൂരിനടുത്ത് കാരത്തൂര് എന്നൊരു സ്ഥലമുണ്ട്. അവിടെനിന്നാണത്രെ വൈദ്യമഠം കുടുംബസമേതം വന്നത് എന്നാണ് ഐതിഹ്യം. യാഗശാല



യിൽ യാഗംചെയ്യുമ്പോൾ യജമാനന് എന്തെങ്കിലും ദീനം വന്നാൽ ചികിത്സിയ്ക്കേണ്ട ചുമതല വൈദ്യമഠത്തിനാണ്. മറ്റഷ്ടവൈദ്യന്മാർക്ക് ഇതിന്റെ ചുമതലയില്ല. ഇദ്ദേഹം പല യാഗങ്ങൾക്കും പോയിട്ടുണ്ട്.

വരിയ്ക്കാശ്ശേരി നമ്പൂതിരിക്ക് സ്ഫുടക്കഷായം ഉണ്ടാക്കി ചികിത്സ ഉണ്ടായിട്ടുണ്ട്.പണ്ടത്തെ കാലത്ത് വൈദ്യമഠന്മാർ കേരളത്തിലെ പ്രധാന ഗുരുകുലങ്ങളിൽ ഒന്നായ കൂടല്ലൂരില്ലത്ത് താമസിച്ച് ഗുരുകുല വിദ്യാഭ്യാസം നേടുക പതിവാണ്. അക്കൂട്ടത്തിൽ ഇദ്ദേഹവും ഉണ്ടായിട്ടുണ്ട്. വൈദ്യമഠത്തിൽ താമസിച്ച് ഇദ്ദേഹത്തിന്റെ അടുത്ത് പലരും വൈദ്യം പഠിച്ചിട്ടുമുണ്ടത്രെ. അക്കൂട്ടത്തിൽ പ്രധാനി പൂമുള്ളി(ആറാംതമ്പുരാൻ)കുഞ്ഞനുജൻ നമ്പൂതിരിപ്പാടായിരിക്കും. പുമുള്ളി നമ്പൂതിരിപ്പാട് അഷ്ടാംഗഹൃദയം ഇദ്ദേഹത്തിന്റെ അടുത്താണത്രെ പഠിച്ചിട്ടുള്ളത്. വടക്കേപ്പാട്, ചെറുപ്പോയിലം കുടാതെ ഇന്നത്തെ പ്രഗല്ഭരായ ഡോ.നരിപ്പറമ്പ് ദേവൻ നമ്പൂതിരി, ഡോ.വാസുദേവൻ, ഡോ.സദാനന്ദൻ എന്നിവരും ഇദ്ദേഹത്തിന്റെ അടുത്ത് വൈദ്യം പഠിച്ചവരാണ്.

വൈദ്യമഠന്മാർ ശുകപുരം യാത്രയിൽ മഹാകവി അക്കിത്തത്തിന്റെ ഇല്ലത്ത് കയറുക പതിവാണത്രെ. അവിടെ പലർക്കും വൈദ്യമഠത്തിന്റെ ചികിത്സ ഉണ്ടായിട്ടുണ്ട്. മഹാകവി അക്കിത്തം ഉണ്ടായത് മുത്തച്ഛൻ വൈദ്യമഠത്തിന്റെ ചികിത്സകൊണ്ടാണെന്ന് ഇദ്ദേഹം പറയുന്നത് കേട്ടിട്ടുണ്ട്.

വടക്കുംകര അനിയൻ നമ്പൂതിരിപ്പാടിന് പനി വന്നപ്പോൾ വൈദ്യമഠം മുലപ്പാലുകൊണ്ട് ധാരചെയ്യാൻ നിർദ്ദേശിച്ചിട്ടുണ്ടത്രെ. അദ്ദേഹത്തിന്റെ പനി ഇദ്ദേഹത്തിന്റെ ചികിത്സകൊണ്ട് മാറി. അതുപോലെ വള്ളൂര്, വെള്ളയ്ക്കാട്ടു പട്ടേരി, മരാട്ടു നമ്പൂതിരി എന്നിവർക്ക് ചികിത്സയുണ്ടായപ്പോഴും ഇദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ കുട്ടൻ വൈദ്യമഠം ചികിത്സിച്ചു എന്ന് കേട്ടിട്ടുണ്ട്. ഒരുപുലാശ്ശേരി കുറൂർ മഹൾക്ക് ഇദ്ദേഹത്തിന്റെ ചികിത്സ ഉണ്ടായിട്ടുണ്ട്. അന്ന് ഞാൻ ശിഷ്യനായി കൂടെ പോയിട്ടുണ്ട്. ഇദ്ദേഹത്തിന്റെ ചികിത്സകളെപ്പറ്റി എഴുതാനിനിയും ധാരാളമുണ്ടാകും. പക്ഷെ



മുഴുവൻ ഓർമ്മ വരുന്നില്ല. അതുകൊണ്ട് ഇദ്ദേഹത്തിനെക്കുറിച്ച് ഓർമ്മ യുള്ള മറ്റു കാര്യങ്ങളിലേയ്ക്ക് കടക്കാം.

ഇദ്ദേഹത്തിന്റെ ജനനം 1910-ലാണ്. വൃശ്ചികമാസത്തിൽ ഉത്രാടമാണ്. ഇദ്ദേഹത്തിന്റെ അച്ഛൻ ഒരു ജ്യോത്സ്യനെ കണ്ടു എന്നും ആ ജ്യോത്സ്യന്റെ അഭിപ്രായപ്രകാരം ഒരു ഉണ്ണിയുണ്ടാകുമെന്നും ആ ഉണ്ണിയുടെ പേരിൽ ഒരു വൈദ്യശാല തുടങ്ങണമെന്നും അഭിപ്രായം പറഞ്ഞിരുന്നുവത്രെ. അതുപ്രകാരം ഇദ്ദേഹത്തിന്റെ അച്ഛൻ 1912-ൽ വൈദ്യശാല തുടങ്ങി എന്നും കേട്ടിട്ടുണ്ട്. വൈദ്യശാലയുടെ നടത്തിപ്പ് മുത്തച്ഛൻ വൈദ്യമഠത്തിന്റെ മരുമഹൻ(സഹോദരീപുത്രൻ)പോഴിച്ചൂരിനെയാണ് (പോഴിച്ചൂർ പരമേശ്വ രൻ നമ്പൂതിരി)ഏല്പിച്ചത്. ആദ്യകാലത്ത് സാമ്പത്തികത്തിനുവേണ്ടി കഥ കളി അതിന്റെ ആദായംകൊണ്ടാണത്രെ വൈദ്യശാല തുടങ്ങിയത് എന്നും കേട്ടിട്ടുണ്ട്. കോട്ടയ്ക്കൽ ആര്യവൈദ്യശാല പി.എസ്.വാരിയർ തുടങ്ങി യതും 1912-ൽ ആണെന്നു കേട്ടിട്ടുണ്ട്. ഇദ്ദേഹത്തിന്റെ അച്ഛന്റെ അടുത്തു വന്ന് കോട്ടയ്ക്കൽ ആര്യവൈദ്യശാല തുടങ്ങുന്ന കാര്യം പറഞ്ഞുവത്രെ. ഇദ്ദേഹത്തിന്റെ ഷഷ്ടിപൂർത്തിയും മഹൻ അനിയന്റെ(വൈദ്യമഠം ബ്രഹ്മ ദത്തൻ നമ്പൂതിരി)വേളിയും 1970-ലാണ്.

വൈദ്യമഠത്തിന് പൊതുകാര്യത്തിലും ബന്ധുക്കളുടെ കാര്യത്തിലും ഇടപെടാൻ നല്ല കഴിവുണ്ട്. ഇദ്ദേഹത്തിന്റെ ചാർച്ചക്കാരൻ ഗുരുവായൂർ മേൽശാന്തിയായിരുന്ന കാലത്ത് ഗുരുവായൂർ ശ്രീലകത്തുനിന്ന് തിരുവാ ഭരണങ്ങൾ മോഷണം പോയി. ആഭരണങ്ങൾ കിട്ടി എന്നാലും കേസും കൂട്ടവുമായി. ഇദ്ദേഹം അതിൽ ഇടപെട്ട് തീർക്കുകയുണ്ടായത്രെ.

കരിക്കാട്ടുള്ള മരുതൂർക്കര എന്ന ഇല്ലത്തേയ്ക്ക് ഇദ്ദേഹത്തിന്റെ സഹോ ദരിയെ വിവാഹം കഴിച്ചുകൊടുത്തിട്ടുണ്ട്. അവിടെ ഒരു ദുർമരണം ഉണ്ടായി. സഹോദരിയും മരിച്ചു. പിണ്ഡത്തിന് കരിക്കാട്ടെ നമ്പൂതിരി മാർ സഹകരിച്ചില്ല. ഇദ്ദേഹം ക്രിയയ്ക്കുവേണ്ട ആൾക്കാരെ മേഴ ത്തൂരിൽനിന്നുകൊണ്ടുപോയി ക്രിയ കഴിപ്പിച്ചു പോന്നിട്ടുണ്ട്.



ആദ്യകാലത്ത് ഇദ്ദേഹത്തിന്റെ മകൾക്ക് ടി.ബി വന്നു. തൃശ്ശൂരിൽ പോയി ഡോ.കൃഷ്ണയ്യരുടെ ചികിത്സയുണ്ടായി. അതിനുശേഷം അവർക്ക് ഇദ്ദേഹത്തിന്റെ ചികിത്സയുണ്ടായിട്ടുണ്ട്. അത് നല്ലവണ്ണം മാറി.

അച്ഛൻ വൈദ്യമഠത്തിന് സമാജത്തിൽ വിസിറ്റുണ്ടായിരുന്നു.1963-ൽ സമാജത്തിൽനിന്ന് വിസിറ്റു കഴിഞ്ഞ് പോരുമ്പോൾ ഇദ്ദേഹത്തിന് ഒരു നെഞ്ചുവേദന വന്നുവത്രെ. അതിന് കാഞ്ഞൂർ കൃഷ്ണൻ നമ്പൂതിരിപ്പാടിനെ ഷൊർണ്ണൂരിൽ പോയികണ്ട് ചികിത്സിച്ചിരുന്നു. വൈദ്യമഠത്തിലാണ് അന്ന് താമസമുണ്ടായിരുന്നത്. കുറച്ചു ദിവസംകൊണ്ട് ചികിത്സിച്ചപ്പോൾ ദീനം മാറി.

ഇദ്ദേഹത്തിന്റെ മകളുടെ മകൻ അവണാവ് നാരായണൻ ചിത്രകാരനാണ്. അയാൾ ഇദ്ദേഹത്തിന്റെ ചിത്രവും കുട്ടൻ വൈദ്യമഠത്തിന്റെ ചിത്രവും വരച്ചിട്ടുണ്ട്. ആ കുടുംബം വളരെ കഷ്ടപ്പെട്ടിട്ടുണ്ട്. ആ സമയത്ത് ഇദ്ദേഹവും കുട്ടൻ വൈദ്യമഠവും വളരെ സഹായിച്ചിട്ടുമുണ്ട്. നാരായണന് വന്നേരി ഹൈസ്കൂളിൽ ജോലികിട്ടിയത് ഇദ്ദേഹത്തിന്റെ ശ്രമഫലമാണ്. വന്നേരി സ്കൂൾ മാനേജരെ(കെ.ജി.കരുണാകരൻ) കണ്ട് പറഞ്ഞാണ് കിട്ടിയത് എന്നാണ് കേട്ടിട്ടുള്ളത്. ഇദ്ദേഹത്തിന്റെ മകളുടെ മകൻ രാമചന്ദ്രൻ പെട്ടെന്ന് ഹൃദ്രോഗം ബാധിച്ച് കിടപ്പിലായി. ഉടനെ മദിരാശിക്കു കൊണ്ടുപോയി ഓപ്പറേഷനും മറ്റുമുണ്ടായി. അതിന് ഇദ്ദേഹവും കുട്ടൻ വൈദ്യമഠവും ചികിത്സയുടെ മേൽനോട്ടം വഹിക്കകൊണ്ട് ദീനം മാറി. അവിടെ മരുതൂർക്കര സുബ്രഹ്മണ്യൻ(തുപ്പൻ)ജോലി ചെയ്തിരുന്നു. അയാളുടെ സഹായവും ഉണ്ടായി. രാമചന്ദ്രൻ കെ.പി.നമ്പൂതിരിയുടെ കമ്പനിയിൽ ജോലി ചെയ്യുന്നു. ഇതെല്ലാം ഞാൻ മുകളിൽ പറഞ്ഞ ഇദ്ദേഹത്തിന്റെ കുടുംബബന്ധത്തിന്റെ ഉദാഹരണങ്ങളാണ്.

അച്ഛൻ വൈദ്യമഠത്തിന്റെ ചികിത്സാ സമ്പ്രദായം പറയുകയാണെങ്കിൽ വളരെ സാവധാനത്തിൽ വിവരങ്ങൾ ചോദിച്ചറിഞ്ഞാണ് ചികിത്സ. മുൻ മുഖ്യമന്ത്രി കെ.കരുണാകരനും, മുൻ മന്ത്രി വെള്ള ഈച്ചരനും വൈദ്യ



ശാലയിൽവെച്ച് ചികിത്സയുണ്ടായിട്ടുണ്ട്. കരുണാകരനുമായി നല്ല അടുപ്പം ഉണ്ടായിരുന്നു. അദ്ദേഹത്തിനെ ശുകപുരം കലശക്കാലത്ത് വൈദ്യമഠം കൊണ്ടുപോയി തൊഴീച്ചിട്ടുണ്ട്. വൈദ്യശാല നെഴ്സിങ് ഹോമിന് ഇദ്ദേഹമാണ് തറക്കല്ലിട്ടിരിക്കുന്നത്.(ഉദ്ഘാടനമാണോ എന്നും ഓർമ്മയില്ല.) കരുണാകരൻ ഇദ്ദേഹം പറഞ്ഞ് ചെയ്തിട്ടുണ്ടെന്നാണ് ഓർമ്മ. കരുണാകരന് രാജചൂർണ്ണം സെറ്റ് ഇദ്ദേഹം പറഞ്ഞ് എടുത്തു കൊടുത്തിട്ടുണ്ട്.

വൈദ്യശാലയിൽ 80-ൽ തൊഴിലാളികളുടെ സമരം ഉണ്ടായി. ഇദ്ദേഹവും ഗുരുവായൂർ വക്കീൽ രാധാകൃഷ്ണനും പാറകുന്നവും ഇടപെട്ട് തീർന്ന് 81-ൽ വൈദ്യശാല തുറന്നു.

1980-ൽ ഇദ്ദേഹത്തിന്റെ 70-ാം പിറന്നാൾ പെരിങ്ങോട്ടുവെച്ചായിരുന്നു. അതിനു ഞാൻ പോയി. എനിയ്ക്കദ്ദേഹമന്ന് പശുദാനവും തന്നു. ഞാൻ മേടിച്ച് അദ്ദേഹത്തിനെ നമസ്ക്കരിച്ച് തിരിച്ചുപോന്നു. അക്കൊല്ലംതന്നെയാണ് അമ്മയുടെ 70-ാം പിറന്നാളും. അതിന് ഇദ്ദേഹം എന്റെ സ്ഥലത്ത് വന്ന് പിറന്നാളിന് പങ്കെടുത്തു.

അച്ഛൻ വൈദ്യമഠത്തിന് കവിളിൽ ക്യാൻസർ വന്നപ്പോൾ തിരുവനന്തപുരത്ത് ആർ.സി..സി.യിലായിരുന്നു ചികിത്സ. അന്ന് വൈദ്യമഠം അനിയൻ ആയുർവ്വേദ ഡയറക്ടറായി തിരുവനന്തപുരത്ത് താമസിയ്ക്കുന്ന കാലത്ത് ആയിരുന്നു. അദ്ദേഹത്തിന്റെ സ്ഥലത്ത് രണ്ടു മാസം കൂടി വിദഗ്ദ്ധ ചികിത്സ നടത്തി രോഗം മാറി എന്നും കേട്ടിട്ടുണ്ട്.

പിന്നെ ഗുരുവായൂർ പാർത്ഥസാരഥി ക്ഷേത്രത്തിൽവെച്ച് കാഞ്ചി-കാമകോടി മഠാധിപതി ജയേന്ദ്ര സരസ്വതി ഒരു സെമിനാർ സംഘടിപ്പിച്ചു. അതിൽ ഇദ്ദേഹം ഒരു പ്രബന്ധം അവതരിപ്പിച്ചിരുന്നു. 'ആയുർവ്വേദ ഔഷധങ്ങളും പാഠ്യപദ്ധതിയും' എന്നാണ് പ്രബന്ധത്തിന്റെ പേര്. ഇദ്ദേഹത്തിന് ആ സമ്മേളനത്തിൽവെച്ച് ജയേന്ദ്രസരസ്വതി വൈദ്യശാസ്ത്രമഹോദധി എന്ന ബഹുമതി കൊടുത്തു.



1981-ൽ മോഡേൺ ഹോസ്പിറ്റൽ ഇദ്ദേഹമാണ് ഉദ്ഘാടനം ചെയ്തതെന്ന് കേട്ടിട്ടുണ്ട്.

1982-ൽ അച്ഛൻ വൈദ്യമഠത്തിന്റെ അച്ഛന്റെ(വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയർ) ജന്മശതാബ്ദി ആഘോഷിച്ചു. മേടമാസത്തിലെ അനിഴം നക്ഷത്രമാണ്. ഇദ്ദേഹത്തിന്റെ അച്ഛന്റെ പിറന്നാൾ ദിവസം പ്രസിദ്ധ ശില്പി വരിയ്ക്കാശ്ശേരി കൃഷ്ണൻ(കാവ്) നമ്പൂതിരിപ്പാട് ഇദ്ദേഹത്തിന്റെ പ്രതിമ ഉണ്ടാക്കി വൈദ്യശാലയുടെ മുമ്പിൽ സ്ഥാപിച്ച് അനാച്ഛാദനം ചെയ്തു. ആഞ്ഞം മാധവൻ നമ്പൂതിരി ഗുരുപൂജ നിർവ്വഹിച്ചു. അതോടനുബന്ധിച്ച് ഇദ്ദേഹവും വൈദ്യമഠം കുടുംബാംഗങ്ങളുംകൂടി അദ്ദേഹത്തിന്റെ അച്ഛന്റെ പേരിൽ ട്രസ്റ്റ് രൂപീകരിച്ചു. അതിൽ താഴെ പറയും പ്രകാരം ചില തീരുമാനങ്ങളെടുത്തു.

ആയുർവ്വേദം, അലോപ്പതി, ഹോമിയോ ഡോക്ടർമാർ രോഗികളെ പരിശോധിച്ച് ചികിത്സിയ്ക്കുകയും സൗജന്യമായി മരുന്ന് കൊടുക്കുകയും വേണമെന്ന് നിശ്ചയിച്ചു. ആയുർവ്വേദത്തിൽ വിവിധ സർവ്വകലാശാലകളിൽനിന്ന് ബി.എ.എം.എസ്സിന് ഒന്നാം റാങ്ക് കിട്ടുന്ന കുട്ടികൾക്ക് പുരസ്കാരം കൊടുക്കാനും തീരുമാനിച്ചു.

1982-ൽ ഇദ്ദേഹത്തിന്റെ ആദ്യവസാനത്തിൽ സുധാവർമ്മയുടെ സംഗീതകച്ചേരിയും കൊങ്ങോർപ്പള്ളി പരമേശ്വരൻ നമ്പൂതിരിയുടെ മൃദംഗം വായനയും ഉണ്ടായി.

1984-ലാണ് ബിൽഡിങ്ങ് ഉണ്ടായി ട്രസ്റ്റ് പ്രാബല്ല്യത്തിൽ വന്നത്.

ശതാബ്ദിയാഘോഷം കഴിഞ്ഞ് പിന്നീടുള്ള കൊല്ലങ്ങളിലും വളരെ ഗംഭീരമായിട്ടാണ് ഇദ്ദേഹത്തിന്റെ അച്ഛന്റെ ജന്മദിനം ആഘോഷിച്ചിരുന്നത്. ഉച്ചയ്ക്കുമുമ്പ് ആയുർവ്വേദ സെമിനാറുകളും, ചർച്ചകളും പ്രബന്ധാവതരണവും ഒക്കെയായി ആയുർവ്വേദ രംഗത്തെ അന്നത്തെ പ്രശസ്തരായ സർവ്വശ്രീ.ഡോ.പി.കെ.വാരിയർ, വൈദ്യരത്നം പരമേശ്വരൻ മൂസ്സ്, ആലത്തിയൂർ നമ്പി, ബാലചികിത്സകൻ ഗംഗാധരൻ വൈദ്യർ,വിഷചികിത്സ



കൻ അവണപ്പറമ്പ് മഹേശ്വരൻ നമ്പൂതിരിപ്പാട് തുടങ്ങിയവരെല്ലാം പങ്കെടുത്തിരുന്നു.

ഇദ്ദേഹത്തിന്റെ മുൻപന്തിയിലാണ് 1984-ൽ ട്രസ്റ്റ് ബിൽഡിങ്ങ് ഉദ്ഘാടനം നടന്നത്. 1987-വരെ ഇദ്ദേഹം മുൻപന്തിയിലായി എല്ലാകൊല്ലവും വിപുലമായ പരിപാടികളോടെ ജന്മദിനം ആഘോഷിച്ചു. ഈ സമയങ്ങളിൽ രാവിലത്തെ പ്രബന്ധാവതരണം കൂടാതെ വൈകുന്നേരവും രാത്രിയുമായി നിരവധി പരിപാടികളും നടന്നിരുന്നു. ഭാഗവതോത്തമൻ വൈശ്രവണത്ത് രാമൻ നമ്പൂതിരി ഇദ്ദേഹത്തിന്റെ അച്ഛനെക്കുറിച്ച് പ്രസംഗിക്കുകയും ഉണ്ടായി. ഒരു കൊല്ലം ഇദ്ദേഹത്തിന്റെ നേതൃത്വത്തിൽ കലാമണ്ഡലം കൃഷ്ണൻനായരുടെ ബാഹുകൻ ഉണ്ടായി. കൃഷ്ണൻനായരെ ക്ഷണിക്കാനും മറ്റും ഇദ്ദേഹംതന്നെയാണുണ്ടായത്. രാമൻകുട്ടിനായർ, പത്മനാഭൻനായർ, കലാമണ്ഡലം ഗോപി, കോട്ടയ്ക്കൽ ശിവരാമൻ, ഉണ്ണികൃഷ്ണ കുറുപ്പ്, കലാമണ്ഡലം ഉണ്ണികൃഷ്ണൻ തുടങ്ങിയവർ പങ്കെടുത്ത കഥകളിയും ഉണ്ടായിട്ടുണ്ട്. 88-നുശേഷം ഗുരുപൂജ ചടങ്ങുമാത്രമായി ചുരുങ്ങി. ഭാരിച്ച ചെലവുകണക്കാക്കിയാണെന്നു തോന്നുന്നു അച്ഛൻ വൈദ്യമഠം ചടങ്ങുമാത്രമായി മതി എന്ന് അഭിപ്രായപ്പെട്ടത്. അതിനുശേഷം ഇതേവരെ ചടങ്ങുമാത്രമായിട്ടെ ഉണ്ടായിട്ടുള്ളൂ. ശതാബ്ദി ആഘോഷ പരിപാടികളിൽ മുൻ മുഖ്യമന്ത്രിമാരായ സി.അച്യുതമേനോനും കെ.കരുണാകരനും പങ്കെടുത്തിട്ടുണ്ട്.

ഞാൻ വൈദ്യശാലയിൽ മരുന്നു കൊടുത്തുകൊണ്ടിരിക്കുന്ന അവസരം ഇദ്ദേഹം ഡിസ്പെൻസറിയിൽ ഒമ്പതരയ്ക്ക് വന്ന് വൈദ്യശാലാ പരിപാടി കഴിഞ്ഞ് ഒരാഴ്ച കഴിഞ്ഞ് ഒരു ബുധനാഴ്ചയാണ് ഗുരുവായൂർ വിസിറ്റിന്നു പോകുന്നത്. എന്നെ അദ്ദേഹം അപ്ഫൻ എന്നാണ് പറയാറ്. അതുപോലെ അപ്ഫൻ എന്ന് പറഞ്ഞ് ഒമ്പതരയ്ക്ക് ഡിസ്പെൻസറിയിൽ വന്നു. കുട്ടൻ വൈദ്യമഠം മൂകാംബികായാത്രകഴിഞ്ഞുവന്ന് വിശ്രമിക്കുകയാണ്. അവിടെ വന്ന് കുട്ടൻ വന്നില്ലേയെന്ന് എന്നോടു ചോദിച്ചു. ഇല്ല



എന്ന് ഞാൻ മറുപടി പറഞ്ഞു. എന്നോട് താഴെ പറയുംപ്രകാരം മരുന്നെടുക്കണമെന്ന് പറഞ്ഞു.

എനിക്ക് 40 ഗ്രാം ശഖുഭസ്മം 20 പൊതിയാക്കണം എന്നും ഞാൻ ഗുരുവായൂർ വിസിറ്റിനുപോവുകയാണെന്നും ഇല്ലത്തുപോയി ഉടൻ വരാമെന്നും പറഞ്ഞു. 1/2 ഗ്രാം ഒരു പൊതി എങ്ങിനെയാണ് കണക്കാക്കുക എന്നു ചേദിച്ചു. 4 കുന്നി 1/2 ഗ്രാമാണ്. എല്ലാകുന്നിയും ഒരുപോലെയാവുമോ എന്ന് ചോദിച്ച് അദ്ദേഹം വൈദ്യമഠത്തിൽ പോയി. അദ്ദേഹം വരുമ്പോഴേയ്ക്കും മരുന്നെടുത്തുവെച്ചു. വൈദ്യമഠത്തിൽ ചില വിവാഹ കാര്യം ചർച്ചചെയ്യാനാണ് പോയത് എന്ന് മനസ്സിലായി.

ഗുരുവായൂരിൽ പോയി അമ്പലത്തിൽ തൊഴുതതിനുശേഷം ഏജൻസിയിൽ പോയി രോഗികളെ നോക്കിത്തുടങ്ങി. അങ്ങിനെ രോഗികളെ പരിശോധിക്കുന്നതിന്നിടയിൽ പെട്ടെന്ന് നെഞ്ചുവേദന അനുഭവപ്പെട്ടു. ഉടനെ ആരൊക്കെയോ കൊണ്ടുപോയി തഹാനാ ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്തു. വിവരം കിട്ടി കുട്ടൻ വൈദ്യമഠവും ആൾക്കാരുമെത്തിയപ്പോൾ ഡോക്ടർമാർ പരിശോധിക്കുകയാണ്. വിളിച്ചുനോക്കിയപ്പോൾ ഒരു മൂളൽ മാത്രം.കുട്ടൻ വൈദ്യമഠം ഇങ്ങോട്ടു പോന്നു. പിറ്റേദിവസം കുട്ടൻ വൈദ്യമഠം വീണ്ടും പോയി.ഡോക്ടർമാർ മോശമാണ് സ്ഥിതി എന്നു പറഞ്ഞു. കുട്ടൻ വൈദ്യമഠത്തിനോട് അദ്ദേഹം പറഞ്ഞ വാക്കിതാണ്. ‘‘വിളക്കു കത്തിച്ചുവെച്ചു എന്ന് വെക്കുക. അത് കാറ്റ് വന്നാൽ കെടും. എണ്ണ കഴിഞ്ഞാൽ പടുതിരി കത്തിയും കെടും. അതിൽ ഏതാണ് എന്നേ അറിയണ്ടൂ. ഏതായാലും വിളക്ക് കെടാറായി ’’എന്നു പറഞ്ഞു.

എടവമാസത്തിൽ പുണർതം നാളിൽ ആ മഹാനുഭാവൻ ദിവംഗദനായി. എനിക്ക് വളരെ വിഷമമായി. അദ്ദേഹത്തിന്റെ മൃതശരീരത്തോടൊപ്പം ഞാൻ വൈദ്യമഠത്തിലേയ്ക്ക് പോന്നു. വൈദ്യമഠം തറവാട്ടു വളപ്പിൽ സംസ്കാരം നടത്തി. അദ്ദേഹം വൈദ്യത്തിന്റെ നിറകുടമാണ്. അങ്ങനെ ഒരാൾ എനി ഉണ്ടാവുമോ?. അറിയില്ല.



അദ്ദേഹത്തിന്റെ കാലശേഷം അദ്ദേഹത്തിന്റെ 100-ാം ജന്മദിനം 2012 ജൂലായ് 29-ന് കുട്ടൻ വൈദ്യമഠത്തിന്റെ നേതൃത്വത്തിൽ വൈദ്യശാലയിൽ വെച്ച് ചുരുക്കത്തിൽ ആഘോഷിക്കുകയുണ്ടായി. അന്നുതന്നെയാണ് വൈദ്യശാലയുടെ 100-ാം വാർഷികവും ആഘോഷിച്ചത്. ആർട്ടിസ്റ്റ് നമ്പൂതിരി അദ്ദേഹത്തിന്റെ പ്രതിമ അനാച്ഛാദനം ചെയ്യുകയുമുണ്ടായി.

അച്ഛൻ വൈദ്യമഠത്തിന്റെ അനുജനായ തുപ്പൻ വൈദ്യമഠവുമായും എനിക്ക് വളരെ അടുത്തബന്ധമായിരുന്നു.

പഠിപ്പു കഴിഞ്ഞ് മഞ്ഞപ്പറ്റയിൽ കൂടുന്ന സമയം. എന്റെ ചിറ്റശ്ശിയമ്മയെ വിവാഹംകഴിച്ച രാമൻ മഞ്ഞപ്പറ്റയാണ് തുപ്പൻ വൈദ്യമഠത്തിന്റെ അച്ഛനെ നോക്കാൻ എന്നെ വൈദ്യമഠം തറവാട്ടിലേയ്ക്ക് കൊണ്ടുവന്നത്. അങ്ങിനെ വൈദ്യമഠത്തിൽ കൂടുന്ന സമയത്ത് മുത്തച്ഛൻ വൈദ്യമഠം ഒരു ഉറക്കം കഴിഞ്ഞാൽ തുപ്പനും കുട്ടനും(കുട്ടൻ വൈദ്യമഠം)കിടക്കാൻ പോയോ എന്ന് അന്വേഷിക്കാറുണ്ട്. രാത്രി അവരോട് ചികിത്സാവിഷയത്തെക്കുറിച്ച് ചോദിക്കുന്നതും കേട്ടിട്ടുണ്ട്. മരുമക്കളാണ് വൈദ്യമഠത്തിലെ ശാന്തി കഴിക്കുന്നത്.

ഒരു ദിവസം അവരാരും ഇല്ലാത്ത അവസരമുണ്ടായി. തുപ്പൻ വൈദ്യമഠമായിരുന്നു അമ്പലത്തിലെ കാര്യങ്ങൾ നോക്കിയിരുന്നത്. ശാന്തിക്കുള്ള മന്ത്രങ്ങൾ എന്നേയും പഠിപ്പിക്കാൻ അവിടെ പൂജയ്ക്കുതാമസിച്ചിരുന്ന പോഴിച്ചൂരിനോട് പറയാൻ അച്ഛൻ വൈദ്യമഠം തുപ്പൻ വൈദ്യമഠത്തിനോട് നിർദ്ദേശിച്ചു. പോഴിച്ചൂര് മന്ത്രം വശാക്കി തന്നു. ഞാൻ മുട്ടുശാന്തി തുടങ്ങി. സ്ഥിരശാന്തിയായി. 1959 അവസാനമാണ് ഞാൻ ശാന്തി തുടങ്ങിയത്. ആദ്യം ഷാരിക്കൽ അമ്പലത്തിൽ. തുടർന്ന് കോടനാട് അമ്പലത്തിൽ അങ്ങനെയാണ് രീതി. ഒരു ദിവസം എനിക്ക് ശാന്തിക്ക് എത്താൻ പറ്റാഞ്ഞപ്പോൾ തുപ്പൻ വൈദ്യമഠംതന്നെ ശാന്തികഴിച്ചുതന്നത് ഇന്നും ഓർക്കുന്നു.

കുട്ടൻ വൈദ്യമഠത്തിന്റെ മകൻ നാരായണനേയും തുപ്പൻ വൈദ്യമഠ



*വൈദ്യമഠം സുബ്രഹ്മണ്യൻ (തുപ്പൻ) നമ്പൂതിരി, ചെറിയ നാരായണൻനമ്പൂതിരി*

ത്തിന്റെ മകൻ രാജനേയും പ്രസവിച്ചത് 1959-ലാണ്. ഒന്ന് കിഴുപ്രക്കാട്ടിലും മറ്റേത് വൈദ്യമഠത്തിലുമായിരുന്നു. ആ സമയത്ത് മുത്തച്ഛൻ വൈദ്യമഠത്തിന്റെ നിർദ്ദേശപ്രകാരം തുപ്പൻ വൈദ്യമഠത്തിന്റെ മേൽനോട്ടത്തിൽ സ്വർണ്ണവും ബ്രഹ്മിനീരും രാജന് കൊടുത്തത് ഇന്നും ഓർമ്മവരുന്നു. ദീനത്തിനേ ചികിത്സയുള്ളൂ ആയുസ്സിനു ചികിത്സയില്ല എന്ന് മുത്തച്ഛൻ വൈദ്യമഠം പറയുന്നത് കേട്ടിട്ടുണ്ട്. ആ രാജൻ ഇന്ന് ജീവിച്ചിരിപ്പില്ല. 39-ാം വയസ്സിൽ ഹൃദ്രോഹം വന്ന് നമ്മെ വിട്ടുപോയി. രാജൻ വൈദ്യശാലാ ജീവനക്കാരനായതും ഇല്ലത്ത് അച്ഛനെ സഹായിച്ചതും ഇന്നും ഓർമ്മ വരുന്നു.



വൈദ്യമഠത്തിലെ പഴയ തലമുറക്കാർ നാലുപേരും ഇന്നില്ല. എന്നാൽ എല്ലാവരുടേയും ഓർമ്മകൾ ഇന്നും എനിക്കുണ്ട്. മുത്തച്ഛൻ വൈദ്യമഠം (ഉത്രം) 1959 ധനുമാസത്തിൽ(ഡിസംബർ)മരിച്ചു. മരിക്കുന്നതിന് കുറച്ചു മുമ്പ് എനിക്ക് കുറച്ച് പൈസയും വെറ്റില,അടയ്ക്കയും അദ്ദേഹം കിട ക്കുന്നതിന്റെ അടുത്ത മുറിയിൽവെച്ച് ദാനമായി തരികയുണ്ടായി. അത് ഒരു കർമ്മമാണ് എന്ന് ഞാൻ വിചാരിച്ചു. അതുതന്നത് തുപ്പൻ വൈദ്യമഠ മാണ്. അത് ഇന്നും ഓർക്കുന്നു.

ചികിത്സയിൽ നിപുണനായിരുന്നു തുപ്പൻ വൈദ്യമഠം. പഠിക്കുന്ന അവ സരത്തിൽ എനിക്ക് ദീനം(സർവ്വാംഗവാതം)പിടിച്ച സമയത്ത് മുത്തച്ഛൻ വൈദ്യമഠം പറഞ്ഞപ്രകാരം ഇല്ലത്തുവന്ന് ചികിത്സാനിർദ്ദേശം തരികയും ചികിത്സയ്ക്ക് മേൽനോട്ടം വഹിച്ചതായും കേട്ടിട്ടുണ്ട്. പിന്നെ എനിക്ക് മഞ്ഞപ്പറ്റ വെച്ച് സ്നേഹപാനം(മഞ്ഞപ്പറ്റ മുഖാന്തിരം)ഉണ്ടായിട്ടുണ്ട്. അന്നും തുപ്പൻ വൈദ്യമഠത്തിന്റെ മേൽനോട്ടം ഉണ്ടായിരുന്നു. അതും പഴയ ഓർമ്മ.

ഏറ്റവും ചുരുങ്ങിയ മരുന്നുകൊണ്ടാണ് തുപ്പൻ വൈദ്യമഠത്തിന്റെ ചികിത്സ. കുറുന്തോട്ടി,കരിങ്ങാമണി എന്നീ പച്ചമരുന്നുകൾ പറിച്ചുകൊ ണ്ടുവന്ന് കഷായം വെക്കാനാണ് നിർദ്ദേശിക്കാറ്. കൃഷിയും കുടുംബ ത്തിന്റെ മറ്റ് ഉത്തരവാദിത്തങ്ങളും കാരണം ചികിത്സയ്ക്ക് ഇറങ്ങിപ്പുറ പ്പെടാൻ തരാവാത്തതാണ് എന്നാണ് മനസ്സിലാക്കിയിട്ടുള്ളത്. ആരെങ്കിലും ചികിത്സയ്ക്കോ മറ്റു കാര്യങ്ങൾക്കോ സമീപിച്ചാൽ അവർക്കുവേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കാൻ ഒരു മടിയും കാണിക്കാറില്ല. പണവും കയ്യിൽനിന്ന് എടുത്ത് ചെലവാക്കും. വളരെ ജനസമ്മതനായിരുന്നു അദ്ദേഹം. കൃഷിയിൽ അതിയായ താല്പര്യമുണ്ടായിരുന്നു തുപ്പൻ വൈദ്യ മഠത്തിന്. വൈദ്യമഠത്തിൽ ആവശ്യത്തിന് കൃഷി ഉണ്ടായിരുന്നു. പണി ക്കാരുടെ ഒപ്പം പോയി കൃഷിയുടെ മേൽനോട്ടം നടത്തിയിരുന്നത് ഇന്നും ഓർക്കുന്നു. കണ്ടത്തിൽ വെള്ളം ഉണ്ടോ എന്ന് പാടത്ത് വലിയ വരമ്പിന്റെ



താഴെ ഇറങ്ങി നോക്കും. ഞാനും കൂടെ പോയിട്ടുണ്ട്. അതെല്ലാം നന്നായിത്തന്നെ ഓർക്കുന്നു. പിന്നെ ഒരു താല്പര്യം ദേഹണ്ണത്തിലാണ്. കാളൻ ഉണ്ടാക്കുന്നതിലെ നിഷ്കർഷ കാണേണ്ടതും പഠിക്കേണ്ടതുംതന്നെ. ആ കാളൻ ഞാൻ ധാരാളം കൂട്ടിയിട്ടുണ്ട്.

എത്ര തിരക്കിനിടയിലും കളികളിലും മറ്റും അദ്ദേഹം ആനന്ദം കണ്ടെത്തും. ഞാൻ ഇദ്ദേഹത്തോടൊപ്പം പത്തായപ്പുരയിൽവെച്ച് ചതുരംഗം കളിച്ചിട്ടുണ്ട്. നന്നായി കളിക്കും. ബാഡ്മിന്റനും കളിക്കുന്നത് കണ്ടിട്ടുണ്ട്.

പൊതുകാര്യങ്ങൾക്ക് നേരിട്ട് ഇറങ്ങി പ്രവർത്തിക്കും. പട്ടാമ്പിയിൽ കോൺഗ്രസ്സ് പാർട്ടി മീറ്റിങ്ങിന് പോയപ്പോൾ ഞാനും കൂടെ പോയത് ഇന്നും ഓർക്കുന്നു. പനമ്പിള്ളി വന്ന അവസരത്തിലാണ് എന്നാണ് ഓർമ്മ. അദ്ദേഹം ഗാന്ധിഭക്തനാണ്. സ്ഥിരമായി ഖദറായിരുന്നു ധരിച്ചിരുന്നത്.

തൃത്താല പഞ്ചായത്ത് നിലവിൽവന്ന ആദ്യഘട്ടത്തിൽ(1963) ആറാം വാർഡിൽ മത്സരിച്ച് ജയിച്ച് മെമ്പറായി. അന്ന് സെയ്ദ് അഹമ്മദ് പ്രസിഡണ്ടും കേശവൻനായർ മാഷ് വൈസ് പ്രസിഡണ്ടും തുപ്പൻ വൈദ്യമഠം മെമ്പറും ആയത് ഇന്നും ഓർക്കുന്നു.

ഇപ്പോൾ കോടനാട്-പുല്ലാനിക്കാവ് അമ്പലത്തിനു സമീപത്തുള്ള മൃഗാസ്പത്രി ആദ്യം തുടങ്ങിയത് മേഴത്തൂർ സെന്ററിലാണ്. അവിടുത്തെ ആദ്യ ഡോക്ടർ ഒരു സുബ്രഹ്മണ്യനായിരുന്നു. സ്ഥലം കിട്ടുവാൻ വേണ്ടി ഡോക്ടറും നാട്ടുകാരും ഏറെ പരിശ്രമിച്ച് നടന്ന് ഒടുവിൽ തുപ്പൻ വൈദ്യമഠത്തിനേയും പാഴിയോടിനേയും കണ്ട് സംസാരിച്ചു. ഇന്ന് മൃഗാസ്പത്രി നിൽക്കുന്ന സ്ഥലം വൈദ്യമഠവും പാഴിയോടും സംഭാവന ചെയ്തതാണ്. അത് ഇന്നും എനിക്ക് ഓർമ്മവരുന്നു. പുല്ലാനിക്കാവിൽ ഞാൻ ശാന്തി ചെയ്യുന്ന അവസരത്തിലാണ് ആസ്പത്രി വന്നത്. 1962-ലാണ് എന്നാണ് ഓർമ്മ.

തുപ്പൻ വൈദ്യമഠത്തിന്റെ മൂത്തമകൻ നാരായണൻ 2012-ൽ മരിച്ചു. അയാൾക്കും അനുജൻ രാമനും പഠിക്കാൻവേണ്ടി ഭൂമി വിറ്റു എന്ന് കേട്ടി



ട്ടുണ്ട്. കുട്ടികളുടെ പഠിപ്പിനുവേണ്ടി വളരെ കഷ്ടപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന് ഹിന്ദിയിലും സംസ്കൃതത്തിലും നല്ല അറിവുണ്ട്. ഹിന്ദി വിശാരദ് പാസായിട്ടുണ്ട്. വേദപഠനവും ഉണ്ടായിട്ടുണ്ട്.

1970–കൾക്കു ശേഷമാണെന്നു തോന്നുന്നു തുപ്പൻ വൈദ്യമഠം വൈദ്യവൃത്തിയിൽ വീണ്ടും കൊണ്ടുപിടിക്കാൻ തുടങ്ങിയത്. കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയുടെ ഒരു ഏജൻസി വളാഞ്ചേരിയിൽ ഉണ്ട്. അവിടെ വിസിറ്റിങ്ങ് പോയിത്തുടങ്ങി. മറ്റ് ഒന്നുരണ്ടിടത്തും പോവാൻ തുടങ്ങി. ആര്യവൈദ്യഫാർമസിയിൽ പറഞ്ഞ് ഇല്ലത്തെ ഒരാൾക്ക് കഞ്ചിക്കോട് ഫാക്ടറിയിൽ ജോലി ആക്കിക്കൊടുത്തു എന്ന് കേട്ടിട്ടുണ്ട്. അങ്ങനെ പലർക്കും പല സഹായങ്ങളും ചെയ്തത് കേട്ടിട്ടുണ്ട്.

1962–ൽ അദ്ദേഹത്തിന്റെ അമ്മ മകരച്ചൊവ്വ ദിവസം പെട്ടെന്ന് മരിച്ചു. വൈകുന്നേരമാണ്. ഞാൻ അമ്പലത്തിലാണ്. ആ അമ്മയുടെ അന്ത്യകർമ്മങ്ങൾ ചെയ്തത് ഇന്നും ഓർക്കുന്നു. പരമേശ്വരൻ മരുതൂർക്കര (മരുമകൻ)ഇദ്ദേഹത്തിന്റെ അടുത്തുനിന്ന് പഠിച്ചിട്ടുണ്ടെന്നു കേട്ടിട്ടുണ്ട്. അദ്ദേഹം കോടനാട്ട് അമ്പലത്തിലെ ആദ്യകാലത്തെ ശാന്തിക്കാരനായിരുന്നു. പെരിങ്ങോട് നവരാത്രിക്കാലത്ത് ഞങ്ങൾ കുട്ടികൾ നടന്ന് കച്ചേരി കേൾക്കാൻ പോയത് ഓർക്കുന്നു. ഞാൻ സ്കൂളിൽ പഠിക്കുന്ന കാലത്താണ് പോയത്.

തുപ്പൻ വൈദ്യമഠത്തിന്റെ അറുപതാം പിറന്നാൾ അത്യാവശ്യം ആൾക്കാരെ പറഞ്ഞ് ഉണ്ടായി. അതിൽ ഞാൻ പങ്കെടുത്തിരുന്നു. ഷഷ്ടിപൂർത്തിക്കുശേഷം രണ്ടുകൊല്ലം കഴിഞ്ഞ് അദ്ദേഹം ദിവംഗതനായി. ഒരു മണ്ഡലക്കാലമായിരുന്നു. ശബരിമലക്കാരുടെ തിരക്കുള്ള കാലം. അതിരാവിലെ തന്നെ ശരണംവിളി മുഴങ്ങികേൾക്കും. നവംബർ ഇരുപതിന് കാലത്ത് അഞ്ചരക്കുമുമ്പ് ശരണംവിളികേട്ട് ഉണർന്ന അദ്ദേഹം പത്നിയെ വിളിച്ച് ചായ ഉണ്ടാക്കി കൊണ്ടുവരാൻ പറഞ്ഞു. അവർ താഴെ വന്ന് ചായ ഉണ്ടാക്കി മുകളിൽ ചെന്നപ്പോഴേയ്ക്കും അദ്ദേഹം അന്ത്യശ്വാസം വലിച്ചിരുന്നു.ഹൃദ്രോഗമായിരുന്നു. വളരെ പെട്ടെന്നായിരുന്നു സംഭവം.



തലേദിവസം വളാഞ്ചേരി വിസിറ്റു കഴിഞ്ഞു വന്നു കിടന്നതാണ്. കുട്ടൻ വൈദ്യമഠം ഉടൻ അന്വേഷിച്ചെത്തി. ഡോക്ടറും വന്നു. അപ്പോഴേയ്ക്കും എല്ലാം കഴിഞ്ഞിരുന്നു. 1978 നവംബർ 20-ന് പുണർതം നക്ഷത്രത്തിൽ അദ്ദേഹം ഈ ലോകത്തോടു വിടപറഞ്ഞു.

വൈദ്യമഠത്തിലെ പഴയ തലമുറയെ ഓർത്തെടുക്കുകയാണ് ഞാനിവിടെ ഈ ചെറിയ കുറിപ്പിലൂടെ ചെയ്തത്. അവർക്കെല്ലാവർക്കും നിത്യശാന്തി നേർന്നുകൊണ്ട് നിർത്തുന്നു.

കണ്ണേ മടങ്ങുക കരിഞ്ഞുമലിഞ്ഞുമാശു
മണ്ണാകുമീ മലരു വിസ്മൃതമാകുമിപ്പോൾ
എണ്ണീടിലാർക്കുമിതുതാൻ ഗതി! സാദ്ധ്യമെന്തു
കണ്ണീരിനാൽ? അവനി വാഴ്‌വു കിനാവു കഷ്ടം.▲





# വേറിട്ട ചില മധുരസ്മരണകൾ

പൂമുള്ളി
നാരായണൻ നമ്പൂതിരിപ്പാട്

**കേ**രളത്തിലെ ആയുർവ്വേദ കുടുംബ പരമ്പരയിലെ വിശിഷ്ട കുടുംബമാണ് വൈദ്യമഠം. മേഴത്തൂരഗ്നിഹോത്രിയാൽ യാഗശാലകളിലെ വൈദ്യനായി പ്രത്യേകം നിയോഗിക്കപ്പെട്ടതുകൊണ്ടാണ് വിശിഷ്ടമെന്നു വിശേഷിപ്പിച്ചത്. വൈദ്യവിഷയത്തിൽ ഉന്നത നിലവാരമുള്ള വൈദ്യമഠത്തിൽ എനിക്ക് വളരെ അടുത്തറിയാവുന്ന സഹൃദയനായ വ്യക്തിയാണ് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി. വേദ-ശാസ്ത്ര വിഷയങ്ങളിൽ പണ്ഡിതരായ വ്യക്തികളിൽ സഹൃദയനായി ഒരാൾ ഉണ്ടാകുന്നത് അപൂർവ്വമായിരിക്കുമെന്ന് മഹാകവി കാളിദാസൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. വൈദ്യവിഷയത്തിൽ അസാമാന്യ പ്രതിഭയായ വൈദ്യമഠം സംഗീതത്തിലും സാഹിത്യത്തിലും ജ്ഞാനിയായിരുന്നു.

വൈദ്യകുടുംബത്തിൽ ജനിച്ച് പാരമ്പര്യമായി വൈദ്യം പഠിച്ചതിന് പുറമെ പെരിങ്ങോടിനടുത്ത് പിലാക്കാട്ടിരിയിലെ ചെറുകുളപ്പുറത്ത് മനയിലെ പണ്ഡിതൻ കൃഷ്ണൻ നമ്പൂതിരിയുടെ കീഴിൽ സംസ്കൃതം വ്യാകരണം, കാവ്യം തുടങ്ങിയ വിഷയങ്ങൾ പഠനം നടത്തിയിരുന്നു. ആ കാലത്ത് എന്റെ അച്ഛൻ പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെ സതീർത്ഥ്യനായിരുന്നു വൈദ്യമഠം. അച്ഛനേക്കാൾ ഏതാണ്ട് പത്ത് വയസ്സ് പ്രായക്കൂടുതൽ വൈദ്യമഠത്തിനുണ്ട്. ചെറുകുളപ്പുറത്തെ പഠനത്തിൽ വൈദ്യവും ഉൾപ്പെട്ടിരുന്നു. അച്ഛനെ വൈദ്യം പഠിപ്പിക്കാൻ കൃഷ്ണൻ നമ്പൂതിരി വൈദ്യമഠത്തോട് ആവശ്യപ്പെട്ടതുപ്രകാരം അദ്ദേഹം അഭിമുഖം തിരിഞ്ഞിരുന്ന് അച്ഛനെ പഠിപ്പിച്ചിരുന്നുവത്രെ. അതിനാൽ അച്ഛന്റെ ഗുരു



നാഗസ്ഥാനവും വൈദ്യമഠത്തിനുണ്ട്. ചോറ്റാനിക്കര അടുത്തുള്ള കോക്കര് മനയിൽ സുപ്രസിദ്ധനായ ഒരു വിഷവൈദ്യൻ നമ്പൂതിരിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യൻ താമറ്റൂര് നമ്പൂതിരിയുടെ ശിഷ്യനായിരുന്നു ചെറു കുളപ്പുറം നമ്പൂതിരി.

വൈദ്യമഠത്തിന്റെയും അച്ഛന്റെയും കൂടെ അനവധി തവണ പല സ്ഥല ങ്ങളിലേയ്ക്കും സഞ്ചരിച്ചിട്ടുള്ളതിൽ ചില അനുഭവങ്ങൾ മാന്യ വായന ക്കാരുടെ മുമ്പിൽ പങ്കുവെയ്ക്കാം. 1964-ൽ എനിക്ക് പത്തുപന്ത്രണ്ടു വയസ്സു പ്രായത്തിൽ ഇവർക്കൊപ്പം അച്ചൻകോവിൽ ക്ഷേത്രത്തിലേയ്ക്ക് ഒരു യാത്രയുണ്ടായി. ചെല്ലുന്ന അവസരത്തിൽ അച്ചൻകോവിൽ അയ്യപ്പ ക്ഷേത്രത്തിലെ വിശേഷ പൂജകൾക്കായി ആ ക്ഷേത്രത്തിനടുത്ത് തന്ത്രി നമ്പൂതിരിയും ഉണ്ടായിരുന്നു. മുൻ മുഖ്യ തന്ത്രി കണ്ഠര് മഹേശ്വരരുടെ ചെറിയച്ഛനായിരുന്നു അന്നത്തെ മുഖ്യതന്ത്രി. ഇന്നത്തെപോലെ റോഡു സൗകര്യമൊന്നും ഇല്ലാതിരുന്ന അക്കാലത്ത് കഠിനമായൊരു യാത്രക്കൊ ടുവിൽ ഞങ്ങളവിടെ എത്തിചേർന്നു.

തന്ത്രിമാരുമായി അച്ഛനും വൈദ്യമഠവും ഏതോ വിഷയത്തെ കുറി ച്ചുള്ള ചർച്ച നടക്കുകയാണ്. കുട്ടിയായ ഞാൻ വളരെ കൗതുകത്തോടെ തന്ത്രിയെ നിരീക്ഷിക്കുകയാണ്. ഞങ്ങളവിടെ എത്തിയപ്പോൾ തന്ത്രിയുടെ ചുണ്ടിൽ എരിയുന്ന സിഗരറ്റ് ഉണ്ട്. അത് കഴിഞ്ഞ് മറ്റൊന്ന് ചുണ്ടിൽ വെച്ചാൽ തീപ്പെട്ടി ഉരച്ചു കത്തിച്ചു കൊടുക്കാൻ വാല്യക്കാരനും ഉണ്ട്. തന്ത്രിക്ക് അന്ന് എൺപതു വയസ്സ് ആയിക്കാണണം. ചർച്ചയും സിഗരറ്റു വലിയും ഒരൊന്നൊന്നര മണിക്കൂർ പിന്നിട്ടപ്പോൾ അദ്ദേഹം വാല്യക്കാര നോട് ആഗ്യം കാട്ടി. ഉടനെ അയാൾ കുളിക്കാനുള്ള വെള്ളം രണ്ട് വലിയ പാത്രത്തിൽ കൊണ്ടുവരികയും അപ്പുറത്തേയ്ക്ക് മാറി അദ്ദേഹത്തെ കുളി ക്കാൻ സഹായിച്ച് തോർത്തിക്കൊടുക്കുകയും ചെയ്തു. വസ്ത്രം മാറി അദ്ദേഹത്തിന്റെ കയ്യിലേയ്ക്ക് ഭസ്മവും വെള്ളവും നൽകി. അതുകഴിഞ്ഞ് രുദ്രാക്ഷമാലയും, മറ്റു പലതരം മാലകളും അണിഞ്ഞു. അതിനുശേഷം



അദ്ദേഹം ശ്രീകോവിലിലേയ്ക്കും,ഞങ്ങൾ കുളിക്കാൻ പുഴയിലേയ്ക്കും നടന്നുനീങ്ങി.

അന്നത്തെ കാലഘട്ടത്തിൽ ഈ കാഴ്ച കണ്ടതെല്ലാരമ്പരപ്പോടെ ഞാൻ വൈദ്യമഠത്തോടു ചോദിച്ചു. ഇങ്ങിനെയൊക്കെ ആവാം അല്ലേ?

അതിന് വൈദ്യമഠത്തിന്റെ മറുപടി ഇങ്ങനെ:

"പണ്ട് കാലത്ത് ക്ഷേത്രങ്ങളിൽ തന്ത്രിമാരെ നിയോഗിച്ച പരശുരാമൻ വടക്കുനിന്നും തെക്കോട്ടയയ്ക്കപ്പെട്ട മഹാകേമന്മാരായ രണ്ട് ചെറുപ്പക്കാരായ നമ്പൂതിരിമാർ. ഒന്ന് തരണനെല്ലൂർ, മറ്റൊന്ന് താഴ്മൺഇല്ലങ്ങളിൽ ഉള്ളവരായിരുന്നു. ഇവർ സഞ്ചരിച്ച് പുഴക്കരയിലെത്തിയപ്പോൾ തരണനെല്ലൂർ പുഴയ്ക്ക് മീതെ നടന്ന് അക്കരെയെത്തി. താഴ്മൺ പതുക്കെ പുഴയിലേയ്ക്കിറങ്ങി. ഞാൻ ഈ വഴിയാവാം എന്ന് പറഞ്ഞതും പുഴവെള്ളം രണ്ടുഭാഗത്തേക്കും മാറി അദ്ദേഹത്തിന് നടന്ന് പോകാൻ വഴി കൊടുത്തത്രേ.! അത്തരം അത്ഭുത സിദ്ധികളുണ്ടായിരുന്ന കുടുംബാംഗവും, പ്രായക്കൂടുതലുള്ള ആളുമല്ലെ ഇദ്ദേഹം. അപ്പൊ ഇങ്ങിനെയൊക്കെ ആഹാം, വിരോധല്ല്യാ. ഉപാസനയിലൂടെ സിദ്ധി കൈവരിച്ചവർക്ക് മറ്റുള്ളവരെപ്പോലെ കർശനമായി ചിട്ടകൾ പാലിക്കേണ്ടതില്ല."

വൈദ്യമഠത്തിന്റെ മറുപടി കേട്ട് ആ കാലഘട്ടത്തെക്കുറിച്ച് ചിന്തിച്ചു കൊണ്ടേയിരുന്നു. ഞങ്ങൾ കുളിയും ക്ഷേത്രദർശനവും നടത്തി മടങ്ങി. തരണനെല്ലൂര് ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിലും, താഴ്മൺ ശബരിമലയിലും തന്ത്രിമാരായി ഇന്നും വർത്തിക്കുന്നവരാണ്.

വൈദ്യമഠത്തിന്റെ സംഗീതാഭിരുചിയും എടുത്തു പറയത്തക്കതാണ്. 1966–67 കാലഘട്ടത്തിൽ നടത്തിയ ബദരിയാത്രയിലാണ് അദ്ദേഹം താഴെ കൊടുത്തിട്ടുള്ള കീർത്തനം രചിച്ചത്.

വന്ദേ! ബദരീനാഥം

സുന്ദര സുസ്മിത വദനം



ഇന്ദുകലാധര, കമലജ, സുരമുനി
വന്ദിത പദകമലം
നാഥം വന്ദേ! ബദരീനാഥം.
നാരദ സേവിത നാദബ്രഹ്മം
നാരായണഗിരി പീഠനിവാസം
ഉദ്ധവ പൂജിത വിഗ്രഹമാദ്യം
സിദ്ധാസനസുഖസംസ്ഥിതമീശം
മുനിജനമാനസരാജിതഹംസം
ജനിമൃതിഭവഗദ വാരണവൈദ്യം
വന്ദേ! ബദരീനാഥം.

പിന്നീട് ചെമ്പൈ വൈദ്യനാഥ ഭാഗവതർ അത് ആദ്യത്തെ നാലുവരികൾ ബീഹാഗ് രാഗത്തിലും, നാരദസേവിത മുതൽ കാനഡ രാഗത്തിലുമായി ചിട്ടപ്പെടുത്തുകയും തന്റെ കച്ചേരികളിൽ ഈ കീർത്തനം പാടി പ്രസിദ്ധമാക്കുകയും ചെയ്തു. ഇവർ പരസ്പരം ആദരവും സ്നേഹവും ഉള്ളവരായിരുന്നു. മുമ്പൊരിക്കൽ ഭാഗവതരുടെ ശബ്ദത്തിന് പ്രശ്നമുണ്ടായപ്പോൾ ഗുരുവായൂരപ്പന്റെ നടക്കൽവെച്ച് വൈദ്യമഠം ഒരു നിയോഗം എന്നപോലെ ഭാഗവതരെ കാണുകയും അദ്ദേഹത്തിന്റെ ചികിത്സ ഏറ്റെടുക്കുകയും ഈശ്വരകൃപയാൽ അസുഖം ഭേദമായി ഭാഗവതർ വീണ്ടും ഭംഗിയായി കച്ചേരികൾ നടത്തിയതും ചരിത്രമാണ്.

വൈദ്യമഠം പെരിങ്ങോട് സ്ഥിരതാമസമാക്കിയശേഷം അദ്ദേഹത്തിന്റെ രോഗികളെ കിടത്തി ചികിത്സ നടത്തിയിരുന്നത് ചെറുതുരുത്തി ആയുർവ്വേദ സമാജത്തിലായിരുന്നു. ഇക്കാര്യത്തിൽ അച്ഛന്റെ നിർദ്ദേശം അദ്ദേഹം അംഗീകരിച്ച് പ്രവർത്തിച്ചതാണ്. മൂന്ന് പതിറ്റാണ്ടോളം അദ്ദേഹത്തിന്റെ സേവനം സമാജത്തിന് ലഭിക്കുകയുണ്ടായി. രോഗിയെ വളരെ വിശദമായി പരിശോധിക്കുകയും, സൂക്ഷ്മനിരീക്ഷണം നടത്തിയുമാണ് അദ്ദേഹം ചികിത്സ നിശ്ചയിക്കാറുള്ളൂ. കോങ്ങാട് വടക്കേപ്പാട് നമ്പൂതിരി,



തിരൂര് വൈദ്യൻ നമ്പീശൻ, നരിപ്പറമ്പ് ദേവൻ നമ്പൂതിരി, പൂന്തോട്ടം രവീന്ദ്രൻ നമ്പൂതിരി എന്നിവർ വൈദ്യമഠത്തിന്റെ ശിഷ്യന്മാരിൽ പ്രമുഖരാണ്.

നെല്ലുവായ് ധന്വന്തരീമൂർത്തിയുടെയും ശുകപുരം ദക്ഷിണാമൂർത്തിയുടെയും ഉപാസകനായിരുന്നു വൈദ്യമഠം. നെല്ലുവായ് ക്ഷേത്രത്തിന്റെയും ഞാങ്ങാട്ടിരി ഭഗവതി ക്ഷേത്രത്തിന്റെയും പുനരുദ്ധാരണ പ്രവർത്തനങ്ങളിൽ അച്ഛനെക്കൂടി പങ്കെടുപ്പിച്ച് വളരെ അധികം പ്രയത്നിച്ചിട്ടുണ്ട് അദ്ദേഹം.

വൈദ്യമഠത്തിന്റെ വസതിയിലേയ്ക്ക് പെരിങ്ങോട് പാവേരി ശങ്കു ഓതിക്കൻ എന്തോ ഒരു പ്രധാന കാര്യം അറിയിക്കാൻ ചെന്ന സമയത്ത് അവിടെ രോഗികളുടെ തിരക്കുണ്ടായിരുന്നു. ഓതിക്കൻ പുറത്തിരിക്കുന്നത് അകത്തുനിന്ന് മറ്റാരോ കാണുകയും വിവരം വൈദ്യമഠത്തെ അറിയിക്കുകയും ചെയ്തു. അപ്പോൾ അകത്തുണ്ടായിരുന്ന രോഗി പുറത്തേക്ക് വന്നതോടെ വൈദ്യമഠം ഓതിക്കനെ വിളിച്ചു. ഇതിൽ ക്ഷുഭിതനായ മറ്റൊരു രോഗി എന്തോ നസ്യം പറഞ്ഞത് വൈദ്യമഠം കേട്ടിരുന്നു. ശങ്കു ഓതിക്കന്റെ കൂടെ പുറത്തുവന്ന് അദ്ദേഹം പറഞ്ഞു. 'എടോ ഞാനിവിടെ കിടന്നു മരിച്ചു എന്നു കരുതുക. ഇദ്ദേഹത്തെപോലുള്ളവർവന്ന് ബാക്കികാര്യങ്ങൾ ചെയ്യേണ്ടതുണ്ട്. തനിക്കെന്തെങ്കിലും ചെയ്യാൻ സാദ്ധ്യമാകുമോ?' ആ രോഗി ആകപ്പാടെ അബദ്ധമായി വൈദ്യമഠത്തോട് ക്ഷമചോദിച്ചത് ശങ്കു ഓതിക്കൻ പറഞ്ഞു കേട്ടിട്ടുണ്ട്.

1958-59 കാലഘട്ടത്തിൽ വൈദ്യമഠം വക ധാരാളം കൃഷിസ്ഥലങ്ങൾ ഉണ്ടായിരുന്നു. കാർഷിക കാര്യത്തിലും നല്ല വകതിരുവുള്ള ആളാണ് വൈദ്യമഠം. മുണ്ടകൻ കൃഷിക്ക് പാടം പൂട്ടി നിരത്തി തയ്യാറാക്കിയാണു ഞാറുനടൽ. രാവിലെ നേരത്തെ തുടങ്ങുന്ന പാടത്തു പണികൾ സന്ധ്യ കഴിയുംവരെയും തുടരും. ഇതിനായി അൻപതു ജോഡി കന്നുകളെ പൂട്ടാനും നിരത്താനുമായി ഉപയോഗിച്ചിരുന്നത്രെ. ഇതിൽ നിരത്തലാണ് ശ്രമകരമായ പണി. നല്ല ആരോഗ്യമുള്ള കാളകളോ-പോത്തുകളോ



വേണം. അവയെ വേണ്ടവിധം നിയന്ത്രിക്കാൻ വിദഗ്ദ്ധനായ തെളിക്കാരനും. മേഴത്തുരുള്ള ഒരു നായർ അയാളുടെ തരക്കേടില്ലാത്ത നിരത്തൽ, പോത്തുകളുടെ കേമത്തം എന്നീ കാര്യങ്ങൾ വൈദ്യമഠത്തോട് പറയുക പതിവായിരുന്നത്രെ. അക്കൊല്ലം പൂട്ടി നിരത്തലിന്റെ സമയമായപ്പോൾ വൈദ്യമഠം പെരിങ്ങോട് വന്ന് എന്റെ അച്ഛനോട് ചില കാര്യങ്ങൾ പറഞ്ഞ് പോയിരുന്നു.

അങ്ങിനെ പൂമുള്ളിയിലെ മൂണ്ടൂര് കളത്തിൽനിന്നും ഒന്നാംകിട രണ്ട് പോത്തുകളും അവയെ നിയന്ത്രിക്കുന്ന ചിന്നതമ്പി എന്ന തെളിക്കാരനും വൈദ്യമഠത്തിലെ പാടത്ത് എത്തി. നായരുടെ പോത്തുകളും ഉണ്ടായിരുന്നു. ചിന്നതമ്പിയുടെ നിയന്ത്രണത്തിൽ പറപറക്കുന്ന പോത്തുകളുടെ പിന്നാലെ ഓടി തളർന്ന് നായരുടെ പോത്തുകളും തെളിക്കാരനും പാടം കയറി പോകുന്ന കാഴ്ച കണ്ട് വൈദ്യമഠം ചിരിക്കുന്നുണ്ടായിരുന്നു. നായർ തല താഴ്ത്തി പോയ സംഭവം വൈദ്യമഠം പറയുന്നത് കേട്ടിട്ടുള്ളതാണ്.

ഇതിനുശേഷമാണത്രെ ആ ഭാഗങ്ങളിലൊക്കെ കന്നുപൂട്ടുമത്സരം സംഘടിപ്പിക്കാൻ തുടങ്ങിയത്. ചില ബുദ്ധിമാന്മാരുടെ കൗശലങ്ങളാണ് ഇത്തരം ആഘോഷങ്ങളൊക്കെ ഉണ്ടായതിന് പിന്നിലുള്ളത് എന്ന കാര്യം നമ്മൾ വിസ്മരിച്ചുകൂടാ. യാന്ത്രികമായ ഈ യുഗത്തിൽ കാളയും കാള പൂട്ടലുമൊക്കെ പഴങ്കഥകളായി മാറിക്കൊണ്ടിരിക്കുന്നു.

പകിട കളിയിലും വൈദ്യമഠത്തിന് നല്ല ജ്ഞാനമുണ്ടായിരുന്നുവത്രെ. പെരിങ്ങോട് പകിടകളിയിൽ പ്രമുഖനായ വടക്കൂട്ട് കിട്ടുണ്ണി എഴുത്തച്ഛൻ എന്ന ഗുരുനാഥന്റെ ശിഷ്യപരമ്പരയിലെ അവസാന കണ്ണിയാണ് ശ്രീ.ബാലഗംഗാധരൻ(റിട്ട.ഡെപ്യൂട്ടി കളക്ടർ പാലക്കാട്). ഇദ്ദേഹം കിട്ടുണ്ണി എഴുത്തച്ഛന്റെ അനുജൻ പെരിങ്ങോട് ഹയർ എലിമെന്ററി സ്കൂൾ പ്രധാന അദ്ധ്യാപകനായിരുന്ന ശ്രീ.അച്യുതനെഴുത്തച്ഛന്റെ മകനാണ്.



വൈദ്യമഠത്തിന്റെ പകിടകളി അറിവുകളെക്കുറിച്ചുള്ള നേരിട്ടനുഭവ ങ്ങളിൽ ചിലത് ഈയിടെ ഒരഭിമുഖത്തിൽ എന്നോട് ശ്രീ.ബാലഗംഗാധ രൻ പറയുകയുണ്ടായി.

1969–70 കാലഘട്ടത്തിൽ പെരിങ്ങോട് പരിസരത്തുവെച്ച് ഒരു പകിട കളി മത്സരം സംഘടിപ്പിച്ചുവത്രെ. കളിക്കാൻ പെരിങ്ങോട്ടുകാരും മുതു തലക്കാരും. പ്രമുഖരായ ഒട്ടേറെ ആളുകൾ ഈ മത്സരം കാണാൻ എത്തി യിരുന്നു. അക്കൂട്ടത്തിൽ വൈദ്യമഠവുമുണ്ട്. കളി ആരംഭിക്കുന്നതിന്നു തൊ ട്ടുമുമ്പായി വൈദ്യമഠം ബാലഗംഗാധരനെ വിളിച്ച് സ്വകാര്യമായി ഒരു കാര്യം പറഞ്ഞത് ഇങ്ങനെ:‘തിരുവോണം നാളിലാണ് കളിക്കുന്നത്,

അതിന് ഒറ്റ കൊമ്പനാണ്, അവരത് ഇടും. ഒരു ദിവസം മുഴുവനും



*വൈദ്യമഠം വലിയ നാരായണൻനമ്പൂതിരി (ജൂനിയർ),പൂമുള്ളി ആറാം തമ്പുരാൻ*



രാപ്പകൽ പിടിച്ചു നിൽക്കണം. അല്ലെങ്കിൽ തൊപ്പി ആവും ട്ടോ.' പറഞ്ഞപോലെ തന്നെ വെച്ച വരതന്നെ പെരിങ്ങോട്ടുകാർ തോറ്റു.

മറ്റൊരവസരത്തിൽ ഒരു ശിവരാത്രിക്ക്  ഇല്ലത്ത് വെച്ച് ഉറക്കമൊഴിക്കാൻ ഒരു കളിയുണ്ടായപ്പോൾ പാഞ്ഞാളിൽനിന്നും വടക്കാഞ്ചേരിയിൽനിന്നും വിദഗ്ദ്ധരായ ചില നമ്പൂതിരിമാരും കളിക്കാൻ എത്തിയിരുന്നത്രെ. ഇതിൽ വൈദ്യമഠവും കളിച്ചതായി പറയുന്നു. വളരെ മനോഹരമായി പകിട എറിഞ്ഞ് തിരിക്കാൻ വിദഗ്ദ്ധനായ അദ്ദേഹം ഒരു നിർണ്ണായക ഘട്ടത്തിൽ, പത്താണിപ്പോൾ കളിക്കാൻ പോകുന്നത് നോക്കിക്കോളൂ എന്നും പറഞ്ഞ് പകിടകൾ നെഞ്ചോട് ചേർത്ത് എന്തോ ജപിച്ച് ഒരൊറ്റ ഏറിൽ പകിട കറങ്ങി കൂട്ടിയിടിച്ചുവീണത് പത്തുതന്നെ. കളിയിലുള്ള വൈദ്യമഠത്തിന്റെ വൈദഗ്ദ്ധ്യം ബോദ്ധ്യപ്പെട്ട ധന്യനിമിഷങ്ങളായിരുന്നു അതെന്ന് ശ്രീ.ബാലഗംഗാധരൻ എടുത്തു പറയുന്നു.

ഓണം, വിഷു, തിരുവാതിര തുടങ്ങിയ വിശേഷാവസരങ്ങളിലാണ് പകിടകളി പതിവ്. സങ്കീർണ്ണവും ശാസ്ത്രീയവുമായ ഈ കളി പഠിക്കാൻ ക്ഷമയും ഉപാസനയുമൊക്കെ വേണമത്രെ. ഓരോ എണ്ണത്തിനും മന്ത്രം ജപിച്ച് സിദ്ധി വരുത്തിയ കേമന്മാർ അവർ പറയുന്ന എണ്ണം പകിടയെറിഞ്ഞ് വരുത്തിയിരുന്നതായി പറയുന്നു. നക്ഷത്രങ്ങളുടെ രാശിയും മറ്റും നോക്കി ഗുളികനെ ഒഴിവാക്കിയാണത്രെ പകിടകളിക്ക് കൊമ്പ് ഇടുന്നത്. കളിയിൽ ആർപ്പുവിളികളും നെഞ്ചത്തടിക്കലും, നിലവിളികളും ഇതിന്റെ പ്രത്യേകതകളാണ്. ഇന്നും അപൂർവ്വമായി ചില സ്ഥലങ്ങളിൽ പകിട കളി അവശേഷിക്കുന്നുണ്ട്.

വൈദ്യമഠത്തിന്റെ നായാട്ടു കമ്പത്തെക്കുറിച്ചും പറയാതെ വയ്യ. അച്ഛനും വൈദ്യമഠവും കുറേ നായർ യുവാക്കളും, വേട്ട നായ്ക്കളുമായി മീനം-മേടം മാസങ്ങളിൽ നിലാവുള്ള രാത്രികളിലാണ് നായാട്ടിന് പോവുക. അഞ്ച് ബാറ്ററികളിടുന്ന ടോർച്ചുകളാണ് വെളിച്ചത്തിനവലംബം. റഡാറുകളോ വൈദ്യുതിയോ ഇല്ലാത്തകാലം. കല്ലും മുള്ളും നിറഞ്ഞ കാടുവഴി



കളിലൂടെ ഉറക്കമൊഴിച്ച് കിലോമീറ്ററുകളോളം നടക്കേണ്ടിവരും ഒന്നോ രണ്ടോ പന്നികളെ വേട്ടയാടാൻ. മെരുകിന്റെ ചട്ടവും ഈ യാത്രയിൽ ശേഖരിച്ചിരുന്നത്രെ. ചില മരുന്നുകളിൽ ചേർക്കാനാണിത്. കാട്ടുപന്നിയുടെ നെയ്യ് ത്വക്ക് രോഗങ്ങൾക്ക് കൈകൊണ്ട ഔഷധമാണ്. നായാട്ടിൽ മൃഗത്തെ ഹനിക്കുന്നു എങ്കിലും, അവയുടെ ഔഷധഗുണമുള്ള ഭാഗങ്ങൾകൊണ്ട് മനുഷ്യരാശിയുടെ രോഗശമനത്തിനായി ഉപയോഗിക്കുന്നുണ്ടല്ലോ എന്ന് സമാധാനിക്കാം. നായാട്ടിനായി എത്ര ദൂരം നടക്കാനും ഉറക്കമൊഴിക്കാനും വൈദ്യമഠത്തിന് യാതൊരു മടിയുമില്ലെന്ന് അച്ഛൻ പറയാറുണ്ട്.

കേരളത്തിന്റെ ആയുർവ്വേദ ചരിത്രത്തിൽ ഒരു ശുക്ര നക്ഷത്രമായി ശോഭിച്ച, ബഹുമുഖ പ്രതിഭയായിരുന്ന വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി എന്ന ഉത്തമനായ സഹൃദയാത്മാവ് 1988-മെയ് മാസത്തിൽ അദ്ദേഹത്തിന്റെ 78-ാം വയസ്സിൽ പരലോകം പ്രാപിച്ചു. ആ പുണ്യാത്മാവിനെ സ്മരിച്ചുകൊണ്ടും നമിച്ചുകൊണ്ടും ഈ ലഘുലേഖനം ഉപസംഹരിക്കട്ടെ▲





# കേരളനാടിന്റെ വൈദ്യമഹോദധി

എം.മുരളീധരൻ
കേരളീയ ആയുർവേദസമാജം, ഷൊർണ്ണൂർ

**ഐ**ശ്വര്യപൂർണ്ണമായ മുഖം, പ്രൗഢമായ ആകാര സൗഷ്ഠവം, പ്രസാദാത്മകത്വം തുളുമ്പുന്ന നിത്യനിസംഗഭാവം. വെളുത്ത താടിയും രുദ്രാക്ഷമാലയും ഇട്ട് ചന്ദന ഭസ്മ കുങ്കുമക്കുറികളും തൊട്ട് ഋഷിതുല്യനായ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി. കേരള നാടിന്റെ വൈദ്യമഹോദധി.

കാഞ്ചികാമകോടി ജയേന്ദ്ര സരസ്വതി തീർത്ഥ സ്വാമികൾ അദ്ദേഹത്തിന് ചാർത്തിക്കൊടുത്ത വിശിഷ്ട ബിരുദമാണ് 'വൈദ്യശാസ്ത്രമഹോദധി.' ഈശ്വരഭക്തനും ഗാന്ധിയനും കർമ്മങ്ങളിൽ കണിശതയും പെരുമാറ്റത്തിൽ സമഭാവവും തികഞ്ഞ ഈ വൈദ്യശ്രേഷ്ഠനെ ഒരിക്കൽ പരിചയപ്പെട്ടാൽ പിന്നീട് മറക്കുവാൻ സാധിക്കില്ല.

ചന്ദനക്കാവ് എന്ന സ്ഥലത്ത് നിന്ന്, തന്റെ യാഗങ്ങളുടെ സംരക്ഷണാർത്ഥം അഗ്നിഹോത്രി, മേഴത്തൂരിൽ കൊണ്ട് വന്ന് പാർപ്പിച്ച വൈദ്യബ്രാഹ്മണ കുടുംബമാണ് വൈദ്യമഠം. മറ്റ് അഷ്ടവൈദ്യ പാരമ്പര്യ ബ്രാഹ്മണ - മൂസ്സ് കുടുംബങ്ങൾക്ക് ഇല്ലാത്ത യാഗ സാന്നിദ്ധ്യ അവകാശം അങ്ങിനെയാണ് വൈദ്യമഠത്തിന് വന്ന് ചേർന്നത്. അവർ ഇക്കാരണത്താൽ ശാലാ വൈദ്യൻ എന്നും അറിയപ്പെട്ടു. ദൈവേച്ഛയാൽ ഈ ശാലാ വൈദ്യ കുടുംബത്തിൽ എനിക്ക് അടുത്തറിഞ്ഞ് മനസ്സിലാക്കുവാൻ ഭാഗ്യം ലഭിച്ചത് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിപ്പാട് സീനിയർ അവർകളുമായാണ്. ഡോ. കെ.പി.എൻ.മേനോൻ സമാജം പ്രസിഡണ്ട് ആയിരിക്കെ





അദ്ദേഹവും സമാജത്തിലെ പ്രധാന ഭരണസമിതി അംഗങ്ങളായ പൂമുള്ളി ആറാം തമ്പുരാൻ അദ്ദേഹത്തിന്റെ (വൈദ്യം) ഗുരുവായ വൈദ്യമഠം തിരുമേനി എന്നിവരുമായി ഉണ്ടായ ശീതയുദ്ധം പറഞ്ഞ് അവസാനിപ്പിക്കുക, എന്ന രസകരമായ ദൗത്യം മേനോൻ അവർകൾ ഏൽപ്പിച്ചതിൻ പടിയാണ് ആദ്യമായി തിരുമേനിയെ കാണുവാനിടയായത്. ഡോ. കെ.പി. എൻ. മേനോൻ കണ്ട യുക്തി ഞങ്ങൾ മൂവരും കോൺഗ്രസ്സുകാരാണ് അതുകൊണ്ട് നയതന്ത്രം ഫലിക്കും എന്നതായിരുന്നു. ആ നയതന്ത്രത്തിന്റെ ഫലമായി ഡോ. കെ.പി.എൻ.മേനോൻ വീണ്ടും പ്രസിഡണ്ടായി. ഞാനും ബാലഗോപാലൻ മാസ്റ്ററും, ഗംഗാധര മേനോനും പുതിയ മെമ്പർമാരായ ഭരണസമിതിയിൽ ആറാം തമ്പുരാനും തിരുമേനിയും ഉണ്ടായിരുന്നു.

ആ സമവായധാരണ വളരെ രസകരമായ സംഭവം തന്നെയായിരുന്നു. ആറാം തമ്പുരാന്റെയും വൈദ്യമഠം തിരുമേനിയുടെയും പൊതുസുഹൃത്തായ തൃശ്ശൂർ ശങ്കരംകുളങ്ങര പുല്ലാട്ട് ഗംഗാധരമേനോൻ അവർകളുടെ



വീട്ടിൽ ഞാൻ പോയി. പൂമുള്ളിമനയിൽ പോയി ആറാം തമ്പുരാനെയും കണ്ടു. പൂമുള്ളി തിരുമേനി വൈദ്യമഠത്തെ ഉച്ചയൂണിനുവരുവാൻ ആളെ വിട്ട് വരുത്തി അവിടെ വെച്ച് ധാരണയിലെത്തി. തിരുമേനി വിസിറ്റിങ്ങ് ഫിസിഷ്യനായും, ഡോ. കെ.പി.എൻ. മേനോൻ പ്രസിഡണ്ടായും തുടരും എന്നായിരുന്നു തീരുമാനം.

നയപരമായി ഒത്തുതീർപ്പായെങ്കിലും വിസിറ്റിങ്ങ് ഫിസിഷ്യനായി വൈദ്യമഠം തിരുമേനി സമാജത്തിൽ വരുമ്പോൾ വേണ്ട കാര്യങ്ങൾ അലോ സരമില്ലാതെ നടക്കുന്നതിന് ഞാനും ഭരണസമിതിയിൽ വേണം എന്നാ യിരുന്നു വൈദ്യമഠത്തിന്റെ നിർദ്ദേശം. അങ്ങിനെ 1981 ഡിസംബർ 31ന് സമാജം തിരഞ്ഞെടുപ്പിൽ പൂമുള്ളി തിരുമേനിയേയും, വൈദ്യമഠം തീരു മാനിച്ചു. ഞാനും ബാലഗോപാലൻ മാസ്റ്ററും ഭരണസമിതി അംഗങ്ങളായി. തുടർന്ന് ഗംഗാധരമേനോനും ഭരണസമിതിയിൽ ചേർന്നു.

പിന്നീടങ്ങോട്ട് സ്നേഹബന്ധം കനപ്പെട്ടു. വൈദ്യമഠം തിരുമേനിക്ക് സമാജത്തിലെ എന്തുകാര്യത്തിനും ചട്ടം കെട്ടുന്നതിന് ഞാൻ കൂടെ യുണ്ടെന്ന മട്ടായി.

എല്ലാ ബുധനാഴ്ചയും രാവിലെ 11 മണിയോടെ അദ്ദേഹം സമാജത്തി ലെത്തും. ചുരുങ്ങിയത് 30 രോഗികളെങ്കിലും ക്ഷമയോടെ അദ്ദേഹത്തെ കാത്തിരിക്കുന്നുണ്ടാവും. ക്രമനമ്പർ ടോക്കൺ പ്രകാരം മാത്രമേ പരിശോ ധന അനുവദിക്കൂ. സമാജത്തിന് നൽകിയിട്ടുള്ള 5 ടോക്കൺ ഒഴികെ വേറെ യാർക്കും ആ ശാസന നിഷേധിക്കാൻ കഴിയുമായിരുന്നില്ല. ഉച്ചഭക്ഷണം വരെ പരിശോധന തുടരും. വെറും മോരോ തൈരോ ഉപ്പിലിട്ടതോ ഒക്കെ മാത്രം മതിയാകുമായിരുന്നു ഊണിന്. അത് കഴിഞ്ഞുള്ള രോഗീപരിശോ ധന രാത്രി 11 മണിവരെയൊക്കെ നീളും. ചില രോഗികൾക്ക് പ്രത്യേക മരുന്നുകൾ സമാജം ഉണ്ടാക്കിക്കൊടുക്കുവാൻ നിർദ്ദേശിക്കും. അത് സമാ ഹരിച്ച് സാർത്ഥകമാക്കൽ എന്റെ ചുമതലയാണ്.



ഞാനത് നിഷ്കർഷയോടെ ശ്രമിക്കാറും നിർബന്ധബുദ്ധിയോടെ പൂർത്തീകരിക്കാറുമുണ്ടായിരുന്നു. ചികിത്സയിൽ അദ്ദേഹത്തിന്റെ ഏതാഗ്രഹവും സാധ്യമാക്കാൻ ഞാൻ ഉണ്ട് എന്നതിൽ എന്നോട് പ്രത്യേക മമതയും കരുതലും ഉണ്ടായിരുന്നു. സമാജത്തിന്റെ താൽക്കാലിക സെക്രട്ടറിയായി ഞാൻ ചുമതലയേറ്റ കാലത്ത് ഭരണസമിതി യോഗത്തിൽ ആരെങ്കിലും ചെറിയകാര്യത്തിന് എന്നെ കുറ്റപ്പെടുത്തിയാൽ തക്ക മറുപടി തിരുമേനിയിൽ നിന്ന് ഉടൻ എത്തുമായിരുന്നു.

സാധാരണ ഗതിയിൽ വീടുകളിൽ പോയി രോഗീ പരിശോധന അദ്ദേഹം ചെയ്യാറില്ല. എങ്കിലും തള്ളിക്കളയാനാവാത്ത നിർബന്ധങ്ങൾക്ക് ചിലപ്പോഴെല്ലാം വശംവദനാവാറുണ്ട്. പാഞ്ഞാൾ ഭാഗത്ത് ഒരു റിട്ടയേർഡ് തഹസിൽദാർക്ക് ഉദരത്തിൽ ക്യാൻസർ വന്നു. തിരുമേനി പോയി കണ്ടു. വയർ വീർത്ത്, ശരീരത്തിൽ നീര്, ശ്വാസം മുട്ട് - വേദന എല്ലാം വിശദമായി ചോദിച്ചറിഞ്ഞ് പരിശോധിച്ച് തിരുമേനി പറഞ്ഞു. ഇദ്ദേഹത്തിന് ചികിത്സയില്ല, മരിക്കും വരെ വയർ വീർപ്പും, നീരും, വേദനയും ഇല്ലാതിരിക്കാൻ ഉള്ള മരുന്നുകൾ ഞാൻ നൽകാം. പറഞ്ഞതുപോലെത്തന്നെ തിരുമേനി കൊടുത്ത മരുന്നുകൾ 2-3 ദിവസംകൊണ്ട് ആ രോഗിയുടെ നീരും വേദനയും വയർ വീർപ്പും കുറയുകയും രണ്ടാഴ്ചക്കകം രോഗി മരണം വരിക്കുകയുമുണ്ടായി.

മറ്റൊരു സന്ദർഭത്തിൽ വയനാട് നിന്ന് 23 വയസ്സ് പ്രായമുള്ള എഞ്ചിനീയറിംഗ് വിദ്യാർത്ഥി വീട്ടിലെ പശുവിനെ കെട്ടുവാൻ പോയി പശുവലിച്ചോടിയതുമൂലം നിലത്ത് വീണ് ദേഹമാസകലം വ്രണവും നീരുമായി അനങ്ങാൻ വയ്യാത്ത നിലയിൽ സമാജത്തിൽ തിരുമേനിയെ കാണുവാൻ എത്തി. അന്നാണ് ഞങ്ങൾ മറ്റൊരുകാലത്തും കണ്ടിട്ടില്ലാത്ത ഒരു ചികിത്സ കണ്ടത്.

കറുത്ത നിറമുള്ള ഒരു കറവപ്പശുവിനെ രോഗി കിടക്കുന്ന മുറിയുടെ ജനലിനോട് ചേർത്ത് കെട്ടി, കറന്നയുടൻ എടുക്കുന്ന പാലിന്റെ



നൈസർഗ്ഗിക താപത്തിൽ കവോക്ഷ്ണ ക്ഷീരധാര. അതുകഴിയുമ്പോൾ കനംകുറഞ്ഞ തുണിയിൽ ഗന്ധതൈലം ചെറുചൂടോടെ വീഴ്ത്തിപ്പിച്ചു അകത്തേയ്ക്കും മറ്റ് മരുന്നുകളും. 45 ദിവസത്തെ സശ്രദ്ധമുള്ള ചികിത്സ കൊണ്ട് രോഗി ആരോഗ്യം പ്രാപിച്ചു.

ഇതുപോലെതന്നെ ഒറു വിദ്യാർത്ഥി കോളേജിൽ നിന്ന് വിനോദയാത്ര പോയി നിരുവീഴ്ചയും പനിയും കലശലായപ്പോൾ അടുത്തുള്ള അലോപ്പതി ആശുപത്രിയിൽ നട്ടെല്ലിൽ ഇഞ്ചക്ഷൻ ചെയ്ത് തളർന്നുപോയപ്പോൾ തിരുമേനിയെ കാണാനെത്തി. മരുന്നുകളും ചികിത്സയും നിർദ്ദേശിച്ചു. അതിലെ കൃത്യത ഉറപ്പുവരുത്തുന്നതിന് അദ്ദേഹത്തിന്റെ വൈദ്യന്മാരായ മക്കളാരെയെങ്കിലും ഇടക്കിടെ പറഞ്ഞുവിട്ടുകൊണ്ടുമിരുന്നു. 41 ദിവസത്തെ ചികിത്സ കൊണ്ട് പരിപൂർണ്ണ സുഖം ലഭിച്ചു.

മുൻ മുഖ്യമന്ത്രി ശ്രീ. കെ. കരുണാകരനുമായി അടുത്ത ആത്മബന്ധം പുലർത്തിയിരുന്നു. ഒരിക്കൽ ലീഡർ അദ്ദേഹത്തിന്റെ അടുപ്പക്കാരനും മുൻകേന്ദ്രമന്ത്രിയുമായ അർജ്ജുൻസിങ്ങിന്റെ പത്നിയെ വിട്ടുമാറാത്ത ത്വക്‌രോഗത്തിന് ചികിത്സ ചെയ്യുവാൻ വൈദ്യമഠത്തെ കാണിക്കുന്നതിന് നിർദ്ദേശിച്ചു. വൈദ്യമഠത്തിന്റെ ചികിത്സയിൽ അത് നിശ്ശേഷം മാറി. തിരുമേനി സമാജത്തിൽ വന്നിരുന്ന കാലത്ത് തുടക്കത്തിൽ ആർ.എം.ഒ. മാരായി കൃഷ്ണവാര്യർ, പിഷാരോടി തുടങ്ങിയവരുണ്ടായിരുന്നു. ചികിത്സാ കാര്യങ്ങളിൽ അദ്ദേഹത്തിന് ഇവരെക്കൂടാതെ രണ്ട് വിശ്വസ്തർ ഉണ്ടായിരുന്നു. താനൂര് നമ്പീശനും വടക്കേപ്പാട്ട് നമ്പൂതിരിയും. രോഗവിവരങ്ങളും രോഗിയുടെ കാര്യങ്ങളും താനൂര് നമ്പീശൻ സശ്രദ്ധം വീക്ഷിക്കും. പഞ്ചകർമ്മങ്ങളും മറ്റും വടക്കേപ്പാട്ടിന്റെ നേതൃത്വത്തിൽ. വടക്കേപ്പാട്ട് തിരുമേനി മാത്രമേ വസ്തി നടത്താറുള്ളൂ.

തിരുമേനി വന്ന് പോയിക്കഴിയുമ്പോൾ ഇവർ ഇരുവരും ഓരോ വാർഡിലും കയറിയിറങ്ങി നിത്യേനയെന്നോണം രോഗിയെ എല്ലാകാര്യങ്ങളും പറഞ്ഞു മനസ്സിലാക്കിപ്പിച്ചുകൊണ്ടിരിക്കും.പല പ്രമുഖ വ്യക്തി



കളും മന്ത്രിമാർ ഉൾപ്പെടെ അദ്ദേഹത്തിന്റെ കണിശമായ നിർബന്ധബുദ്ധിമൂലം അപ്പോയിന്റ്മെന്റ് കിട്ടാതെ മടങ്ങിപ്പോയിട്ടുണ്ട്. ചികിത്സയിൽ കണിശമാണെങ്കിലും മറ്റുകാര്യങ്ങളിലും, ബന്ധങ്ങളിലും നർമ്മജ്ഞനായിരുന്നു. അദ്ദേഹത്തിന്റെ സ്വഭാവരീതികൾ അറിയാവുന്നതുകൊണ്ട് തന്നെ സമാജം പ്രവർത്തകർ ചികിത്സാകാര്യങ്ങളിൽ അത്യധികം ആദരപൂർവ്വം കൃത്യത പാലിച്ചു.

എത്രപറഞ്ഞാലും തീരാത്ത, ആ പ്രൗഢവ്യക്തിത്വത്തെ കാണുന്നമാത്രയിൽ ഏതരചനും ഇരിപ്പിടത്തിൽ നിന്ന് എഴുന്നേറ്റ് നിന്ന് പോകുന്ന, ആ അനിതര വൈശിഷ്ട്യം ഓർമ്മിക്കുന്ന പഴയ തലമുറയുടെ പ്രതിനിധിയാവാൻ കഴിഞ്ഞതിലെ നിറഞ്ഞ സന്തോഷം ഞാനിവിടെ രേഖപ്പെടുത്തുന്നു▲





# യോ*f* പൂർവ്വവൈദ്യായ നമോസ്തു തസ്മൈ!

ഡോ.നരിപ്പറമ്പ് ദേവൻനമ്പൂതിരി

**ശ്രീ** വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ ഞാൻ ആദ്യമായി കാണുന്നത് ഷൊർണ്ണൂർ കേരളീയ ആയുർവ്വേദസമാജത്തിൽ വെച്ചാണ്. അച്ഛനോടൊപ്പം അമ്മാമന്റെ ചികിത്സയുടെ ആവശ്യത്തിനായി പോയതായിരുന്നു. എനിക്ക് ഏതാണ്ട് പന്ത്രണ്ടു വയസ്സായിരുന്നു അന്ന്.

"ലംബശ്മശ്രു കലാപം..."എന്നു തുടങ്ങുന്ന വാഗ്ഭട വന്ദനശ്ലോകത്തെ അനുസ്മരിപ്പിക്കും വിധം ഇടതൂർന്ന താടി, നെറ്റിയിൽ ഭസ്മക്കുറിയും കളഭക്കുറിയും, കറുത്തു കരയുള്ള ഖാദിമുണ്ട്, തോളിൽ കരകാണത്തക്കവിധം വൃത്തിയായി മടക്കിയ രണ്ടാംമുണ്ട്, ചിട്ടയായ ഈ വേഷവിധാനത്തിൽ പരിശോധനാമുറിയിൽ ചാരുകസാരയിൽ ഇരിക്കുകയായിരുന്നു അദ്ദേഹം. ചുറ്റും രോഗികളും വിദ്യാർത്ഥികളും മറ്റുമുണ്ട്. എല്ലാവരേയും ആഴ്ന്നിറങ്ങുന്ന ദൃഷ്ടികളോടെ സസൂക്ഷ്മം അദ്ദേഹം വീക്ഷിക്കുന്നു.

പിന്നീടും രണ്ടോ മൂന്നോ തവണ അദ്ദേഹത്തെ കാണുകയുണ്ടായി. അപ്പോഴെല്ലാം ചൂഴ്ന്നിറങ്ങുന്ന നോട്ടംകൊണ്ട് അദ്ദേഹം എന്നെ പ്രത്യേകം ശ്രദ്ധിക്കുന്നുണ്ട് എന്നു തോന്നി.

1979-ൽ കോയമ്പത്തൂർ ആയുർവ്വേദ ഫാർമസിയുടെ കീഴിലുള്ള ആയുർവ്വേദ കോളേജിൽ ഞാൻ പഠിച്ചുകൊണ്ടിരിക്കെ ഫാർമസിയുടെ സ്ഥാപകൻ-ശ്രീ രാമവാരിയരുടെ ഗൃഹത്തിൽ (രാജമന്ദിരം) അദ്ദേഹം വന്നിട്ടുണ്ടെന്നറിഞ്ഞു. കോളേജിലെ മറ്റു പലരും അദ്ദേഹത്തെ കാണാൻ



പോയിരുന്നെങ്കിലും, ഒറ്റയ്ക്കു സമീപിക്കാനുള്ള ഭയവും, ആദരവും കാരണം ഞാൻ മാത്രം മടിച്ചു നിന്നു. കുറച്ചു ദിവസങ്ങൾക്കുശേഷം നാട്ടിൽനിന്ന് അച്ഛൻ വന്നപ്പോൾ അദ്ദേഹത്തിനെ നമസ്കരിപ്പിക്കാനായി എന്നെ കൂട്ടിക്കൊണ്ടുപോയി. അഭിവാദ്യം ചെയ്ത് നമസ്കരിച്ച് അച്ഛന്റെ അരികത്ത് പരുങ്ങി നിൽക്കുന്ന എന്നോടായി അദ്ദേഹം പറഞ്ഞു: ‘‘നരി പ്പറമ്പും വൈദ്യമഠോം തമ്മിലുള്ള ബന്ധം അനവധി കാലമായിട്ടുള്ളതാ! തന്റെ മുത്തച്ഛൻ ദേഹണ്ണക്കാരൻ-നരിപ്പറമ്പില്ല്യാതെ ഇല്ലത്ത് ഒരു വിശേഷം പോലും ഉണ്ടാവാറില്ല. താനായിട്ട് ആ ബന്ധം കളയരുത് ! പരീക്ഷ പാസ്സായി ഡിഗ്രിയെടുത്താലും ഞങ്ങളെപ്പോലുള്ളവരിൽനിന്ന് ചിലതു കിട്ടാനുണ്ടാകും. അതുമേടിക്കാൻ പാത്രം കഴുകി ശുദ്ധമാക്കണം. രണ്ടാ ഴ്ചയായി ഞാനിവിടെ വന്നിട്ട്. പലരും എന്നെ വന്നു കണ്ടു. താൻ മാത്രം എന്തേ വരാഞ്ഞെ? തനിക്കിതൊന്നും ബാധകല്ലെ?’’ ഞാനാകെ പേടിച്ച് ചൂളിപ്പോയി. അദ്ദേഹം ഉദ്ദേശിക്കുന്നതെന്തെന്നു മുഴുവൻ മനസ്സിലായില്ല. ഇത് വൈദ്യമഠത്തിൽനിന്നും കിട്ടിയ ആദ്യത്തെ പാഠമാണെന്ന് വർഷ ങ്ങൾക്കുശേഷമാണ് മനസ്സിലായത്.

ബി.എ.എം.എസ് - അഞ്ചാം വർഷം പരീക്ഷ കഴിഞ്ഞതോടെ,ചികിത്സാ പരിചയത്തിനായി അദ്ദേഹത്തിന്റെ കീഴിൽ പോയിത്തുടങ്ങി. എല്ലാ ഞായ റാഴ്ചകളിലും പെരിങ്ങോട്ടുള്ള അദ്ദേഹത്തിന്റെ താമസസ്ഥലത്തും,തിങ്ക ളാഴ്ചകളിൽ തൃശ്ശൂർ-ആര്യവൈദ്യഫാർമസി ബ്രാഞ്ചിലും, വ്യാഴാഴ്ചക ളിൽ ഗുരുവായൂർ കിഴക്കേ നടയിൽ ഉണ്ടായിരുന്ന കെ.ടി.എം.വൈദ്യശാ ലയിലും, വെള്ളിയാഴ്ച-ആറങ്ങോട്ടുകരയിലുള്ള പുലിയന്നൂർ നമ്പൂതി രിപ്പാടിന്റെ ആര്യവൈദ്യഫാർമസി ഏജൻസിയിലും, മറ്റു ദിവസങ്ങളിൽ താനൂർ നീലകണ്ഠൻ നമ്പീശന്റെ വൈദ്യശാലയിലും, അദ്ദേഹത്തിന്റെ ഭവനത്തിനു മുമ്പിൽ നടത്തിയിരുന്ന ചികിത്സാലയത്തിലുമെല്ലാം അദ്ദേ ഹത്തോടൊപ്പം ഞാനും പോയിരുന്നു. അന്നെല്ലാം ഞങ്ങൾ ശിഷ്യന്മാർ തന്നെയാണ് അദ്ദേഹം ചികിത്സ പറയുമ്പോൾ രോഗികൾക്ക് കുറിപ്പടി



എഴുതിക്കൊടുത്തിരുന്നത്. തന്റെ ശിഷ്യന്മാരുടെ ജീവിതരീതി, വാക്ക്, പെരുമാറ്റം, ശീലം, രോഗികളെ ശ്രദ്ധിക്കുന്ന രീതി, കുറിപ്പടി എഴുതുമ്പോഴത്തെ അക്ഷരവടിവ്, ശ്രദ്ധ തുടങ്ങി സകലകാര്യങ്ങളും അദ്ദേഹം നിരീക്ഷിച്ചിരുന്നു. തന്നെപ്പോലെ തന്റെ വിദ്യാർത്ഥികളെയും ചിന്തയിലും പ്രവൃത്തിയിലും യോഗ്യരാക്കിത്തീർക്കുന്ന നിഷ്കർഷയോടെയുള്ള ഒരു പാഠശൈലിയായിരുന്നു അദ്ദേഹത്തിന്റേത്. ചെറിയ പിഴവുകൾക്ക് കഠിനമായ വാക്ശരങ്ങൾ ഏറ്റിരുന്നുവെങ്കിലും, വൈകുന്നേരം തിരിച്ചു ഗൃഹത്തിലേയ്ക്കു മടങ്ങുമ്പോൾ അവ ഏറെ ചിന്തിപ്പിക്കുകയും എന്നെ തിരുത്തുകയും ചെയ്തിരുന്നു. "തന്റെ ഉള്ളിൽ ഒരു ചളിയുണ്ട്! അത് പോവണം" എന്ന് ഇടയ്ക്കിടയ്ക്ക്

*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ)*



അദ്ദേഹം പറഞ്ഞിരുന്നു. ഓരോദിവസവും പുതിയ അനുഭവങ്ങളാണ് കിട്ടിയിരുന്നത്.

ഒരിക്കൽ ഒറ്റപ്പാലം-മനിശ്ശേരിക്കടുത്തുനിന്ന് ഒരു നമ്പൂതിരി അസഹനീയമായ വയറുവേദനയുമായി വന്നു. ഏതാണ്ട് അമ്പതു വയസ്സിനടുത്തേ പ്രായമുള്ളൂ. എങ്കിലും ക്ഷീണിച്ച് മെലിഞ്ഞ് ശരീരം അല്പം കരിവാളിച്ച മുഖം. കണ്ണുകൾ കുണ്ടിൽ പോയിട്ടുണ്ട്. നടത്തത്തിൽ വേഗത തീരെ കുറവ്.

ദൈന്യഭാവത്തിൽ രോഗി: "അനവധി കാലായി വയറുവേദന തൊടങ്ങീട്ട്, ഇടയ്ക്ക് വയറിളക്കോം. ഒന്നും കഴിക്കാൻ പറ്റ്ണ്ല്ല്യാ. കഴിച്ചത് പിടിയ്ക്കണൂല്ല്യ. എന്തെങ്കിലുമൊരു മാർഗ്ഗമുണ്ടാക്കിത്തരണം."

"ഇരിക്കൂ"! രോഗിയെ സമീപത്തിരുത്തി, ആകെ അടിമുടി നോക്കി. പാതി അടഞ്ഞ കണ്ണുകളോടെ രോഗിയുടെ നാഡി പരിശോധിച്ചു. അല്പനേരം ആലോചിച്ച് 'ആട്ടെ, വഴീണ്ടാക്കാം'.

ഞങ്ങളെ നോക്കി- "മുസ്താരിഷ്ടം 20 എം.എൽ, ചുക്ക് ചതച്ചിട്ട് തിളപ്പിച്ചാറിയ 15 എം.എൽ വെള്ളം ചേർത്ത് രാവിലെയും ഉച്ചയ്ക്കും രാത്രിയും ഭക്ഷണശേഷം സേവിക്കുക. കറിവേപ്പില, ചുക്ക്, മഞ്ഞൾ, മാതളത്തൊണ്ട് ഇവ ചതച്ചിട്ട് വെള്ളംചേർത്ത് തിളപ്പിച്ച പശുവിൻ മോര് കൂട്ടി മൂന്നു നേരം ഊണു കഴിക്കുക. ഉപ്പുമാങ്ങ്യോ, ചുട്ടപപ്പടോ, മുളകൂഷ്യോ.. ഒക്കെ ആവാം. മെഴുക്ക് തൊടരുത്. രണ്ടാഴ്ച ഇങ്ങനെ ശീലിച്ചിട്ട് വര്ആ..."

ഇത്രയും വിഷമമുള്ള ഒരവസ്ഥയിൽ ഇദ്ദേഹത്തിന് ഇത്രയും കുറച്ചു മരുന്നോ? എന്ന് ഞാൻ വിചാരിച്ചു. പിന്നീടെപ്പോഴോ അദ്ദേഹം "ഗ്രഹണീമാശ്രിതം ദോഷം അജീർണ്ണവത് ഉപാചരേത് "എന്ന് വ്യക്തമായി ചൊല്ലി, മനസ്സിലായോ എന്ന ഭാവത്തിൽ എന്റെ മുഖത്തേയ്ക്കു നോക്കി. ഞാൻ ഭയപ്പെട്ടുകൊണ്ട് ചൂളി. രണ്ടാഴ്ച കഴിഞ്ഞ് വീണ്ടും ആ നമ്പൂതിരി അല്പം സമാധാനത്തോടുകൂടി ശാന്തനായി പെരിങ്ങോട്ടു കാണാൻ വന്നു. ചെറു പുഞ്ചിരിയോടെ-



''കൊറച്ച് സമാധാനണ്ട്. ക്ഷീണോം ലേശം കൊറവ്ണ്ട്.''വൈദ്യമഠം എന്ന ആ അപുർവ്വവൈദ്യൻ വീണ്ടും നാഡി പരിശോധിച്ചു. ഞങ്ങളെ നോക്കി 'ഒരു നേരം ഒരു പൊടിയായിക്കോട്ടെ.'

''നാഗരാതിവിഷാ...മുസ്തം എന്ന് ചൊല്ലി'പാക്യം പാചനമായി അതി സാരാവസ്ഥയിൽ വിധിച്ച അതിവിടയം, ചുക്ക്, മുത്തങ്ങ ഇവ മൊരി നീക്കി സമമെടുത്ത് ഉണക്കിപ്പൊടിച്ച് ശീലപ്പൊടിയാക്കിവെച്ചതിൽനിന്ന്-'വീണ്ടും ആലോചിച്ച് 'മുക്കാൽ ടീസ്പൂൺ പൊടിയെടുത്ത് മുമ്പ് പറഞ്ഞ കാച്ചിയ മോരിൽ കലക്കി ഉച്ചഭക്ഷണത്തിന് മുമ്പായി സേവിക്കുക.' മുമ്പ് സേവിച്ചിരുന്നപോലെ മുസ്താരിഷ്ടം തുടർന്നു സേവിക്കാനും നിർദ്ദേശിച്ചു. 'ഒരു മാസം കഴിഞ്ഞ് വര്ാ. ദഹനൊക്കെ ഒന്നുംകൂടി നേരെയാവട്ടെ.' അപ്രകാരം ഒരു മാസം കഴിഞ്ഞപ്പോൾ അദ്ദേഹം വീണ്ടും കാണാൻ വന്നു. ഞങ്ങൾ ശിഷ്യന്മാർക്ക് ആകാംക്ഷയായി. ശരീരം അല്പംകൂടി ഭേദപ്പെട്ടിട്ടുണ്ട് എന്ന് തോന്നി.

ശുഷ്കതയും കരുവാളിപ്പും ദൈന്യഭാവവും അല്പം കുറഞ്ഞിട്ടുണ്ട്. 'സമാധാനല്ല്യേ?' 'ഉവ്വ് 'എന്ന് രോഗി. 'ഒരു മാസംകൂടി ഇതെന്ന്യങ്ങട് നടക്കട്ടെ'എന്ന് അദ്ദേഹം. വീണ്ടും ഒരു മാസം കഴിഞ്ഞ് അല്പംകൂടി സന്തുഷ്ടനായി ആ രോഗി വന്നു. മുമ്പത്തെപോലെ നാഡീപരിശോധനയും ആപാദചൂഡം ശ്രദ്ധയോടുകൂടിയ നോട്ടവും. 'വിശപ്പൊക്കെ ഏതാണ്ട് കഷ്ടിച്ച് ശെരിയായി തൊടങ്ങീ ഇല്ല്യേ?' 'ഉവ്വ്' 'വയറുവേദനയോ?' 'ഇപ്പൊ കാര്യായിട്ട് ഇല്ല്യാ' 'വയറിളക്കോ,വയറുകടച്ചിലോ ഒന്നൂല്യല്ലോ?' 'ഇല്ല്യാ' 'രുചി?' 'വെടുപ്പായി എന്ന് പറയാറായിട്ടില്ല. ഏതാണ്ടൊക്കെണ്ട്.'

വീണ്ടും ആലോചിച്ചു. 'ആട്ടെ ഒരുകാര്യം ചെയ്യാ'എന്നു പറഞ്ഞിട്ട് ആ അപൂർവ്വവൈദ്യൻ തന്റെ കണ്ണടച്ച് ചമ്രം പടിഞ്ഞ കാൽമുട്ടുകൾക്കു മേലേ രണ്ടു കൈകളിലേയും വിരലുകൾ വെച്ച് അല്പമൊന്നു ഞാന്നിരുന്ന് ഞങ്ങളോടായി-'മുത്തങ്ങ മൊരി നീക്കി മൂന്ന് കഴഞ്ച്(പതിനഞ്ചു ഗ്രാം)കഴുകി ചതച്ച് ശീലയിൽ കിഴികെട്ടി ഉരി പശുവിൻപാലും രണ്ടു നാഴി



വെള്ളവും ചേർത്ത് കിഴിയിട്ടു വറ്റിച്ച് പാലളവാക്കി കിഴി പിഴിഞ്ഞുകളഞ്ഞ് തണുത്തശേഷം ഉറ വീഴ്ത്തി(മോര് വീഴ്ത്തി)പിറ്റേ ദിവസം കടഞ്ഞ് വെണ്ണ യെടുത്ത് ആ മോര് കൂട്ടി ഉണ്ണാൻ ഉപയോഗിക്യാ....കാച്ചിയ മോരായിട്ട് ആവാം.' അതിൽനിന്ന് കിട്ടണ ആ വെണ്ണ ഒരു മൺചട്ടി കഴുകി വൃത്തി യാക്കി തുടച്ച് അതിൻമേൽ പറ്റിച്ച് വെയ്ക്കുക. ഉറുമ്പ്, പ്രാണികൾ ഇവ വരാതെ മൂടി ചട്ടി ചെരിച്ചു വെയ്ക്കണം. വെണ്ണ മൂടിയിടണം. (ഞങ്ങളെ നോക്കി'ജലാംശം വറ്റാനാണത്. ജലാംശം പെട്ടാൽ ഗ്രഹണി മാറാൻ താമ സാവും.')

'പിറ്റേന്നു രാവിലെ സ്പൂണുകൊണ്ടു ചുരണ്ടിയെടുത്ത് ഒരു കാൽ ടീസ്പൂൺ വെണ്ണയും അതിവിടയം, ചുക്ക്, മുത്തങ്ങ പൊടിയും ചേർത്ത് ചാലിച്ച് ഉച്ചഭക്ഷണത്തിനുമുമ്പായി നക്കി സേവിക്കുക.' രോഗിയെ നോക്കി 'കാച്ചിയമോരുകൂട്ടി ഉണ്ണുന്നതും ചുട്ടപപ്പടോം മൊളോഷ്യോം ഒക്കെ തുടരാം. ഒരു മാസംകൂടി അങ്ങ്ട് കഴിഞ്ഞോട്ടെ. ന്ന്ട്ട് വര്ആ.'

പിന്നീട് ഒരു മാസം കഴിഞ്ഞു വന്നപ്പോൾ രോഗിയെ വളരെ ഊർജ്ജ സ്വലനായികണ്ടു. തെളിഞ്ഞ മുഖം. ദഹനം മുതലായവ ഏതാണ്ട് ശരിയായി എന്നു പറയാം. വയറുവേദനയോ മറ്റു വിഷമങ്ങളോ ഇല്ലെന്നും പറഞ്ഞു. ഒരുമാസം ഇപ്രകാരം ഉണ്ടാക്കിയ വെണ്ണയിൽ ഒരു ടീസ്പൂൺ ഡാഡിമാഷ്ടകചൂർണ്ണം ചേർത്ത് സേവിക്കാൻ പറഞ്ഞതായാണോർമ്മ. അത് കഴിഞ്ഞ് ഒരു ടീസ്പൂൺ ഈ മുത്തങ്ങാ വെണ്ണ മാത്രമായി സേവി ക്കാനും അരിഷ്ടം മുതലായവ തുടരാനും പറഞ്ഞു. 'പ്രാതലിന് നേന്ത്ര പ്പഴം ചുട്ട് ആര് നീക്കി ഒന്നോ രണ്ടോ കഷ്ണോം ശരിരായി ദഹിക്കുന്നു എന്ന് തോന്ന്യാൽ 2 കഷ്ണംകൂടി കഴിക്കാൻ വിരോധമില്ല'.

ഒരു മാസം കഴിഞ്ഞ് വീണ്ടും വന്നപ്പോൾ രാവിലെ ലഘുഭക്ഷണത്തി നുമുമ്പ് ഈ മുത്തങ്ങയിട്ട പാലിൽനിന്നുമെടുത്ത വെണ്ണ-നെയ്യാക്കി ആ നെയ്യിൽ അഷ്ടചൂർണ്ണം ചേർത്തു കഴിക്കാൻ പറഞ്ഞു വെന്നാണ് ഓർമ്മ.

ഏതാണ്ട് സാധാരണ രൂപമായപ്പോൾ ദാഡിമാദിഘൃതമോ രാവിലെ



ഇന്ദുകാന്തം ഘൃതമോ സേവിക്കാനും, രാത്രി അത്താഴപ്പുറമെ ഒരു സ്പൂൺ ച്യവനപ്രാശം സേവിക്കാനും മേലെ കാച്ചിയപാലും പറഞ്ഞുവെന്നുതോന്നുന്നു. ഏതായാലും ആറുമാസംകൊണ്ട് പൂർണ്ണ ആരോഗ്യവാനായ അദ്ദേഹത്തെ കണ്ടപ്പോൾ അത്ഭുതം തോന്നി.

ഈ ക്രമാനുഗതമായ ചികിത്സയും സമീപനവും രോഗിയുടെ ജഠരാഗ്നിയുടെ, ബലം, കാലക്രമം തുടങ്ങി പരമാവധി വിഷയങ്ങളെ പരിഗണിച്ച്, ശാസ്ത്രനിബദ്ധതയോടെ ലളിതവുമായ ഔഷധ പ്രയോഗരീതിയും അതിലെ കലയും, സാഹിത്യവും, ഒഴുക്കും അത്ഭുതാവഹമെന്നേ പറയേണ്ടൂ. "വൈദ്യം, അതൊരു കലയാണ് "എന്നദ്ദേഹം ഇടയ്ക്ക് പറഞ്ഞിരുന്നു. അത് ശരിയാണെന്ന് അനുഭവങ്ങളിൽനിന്ന് തോന്നാറുണ്ട്.

ഇതേപോലെ അദ്ദേഹത്തിന്റെ ആനചികിത്സയിലുള്ള പാടവവും ആഴവും പരപ്പും അവാച്യമായിരുന്നു. ഒരു ആനചികിത്സാനുഭവം പറയാം. ഒരു ഞായറാഴ്ച പെരിങ്ങോട് രോഗികളെ പരിശോധിച്ചുകൊണ്ടിരിക്കുന്ന സമയത്ത് പട്ടാമ്പി പടിഞ്ഞാറെ ഗുരുവായൂരപ്പൻ ക്ഷേത്രത്തിലെ ആനയെ കൊണ്ടുവന്നു. ഞങ്ങൾക്കെല്ലാം കൌതുകവും ഉത്സാഹവുമായി. ഞങ്ങളെ ശ്രദ്ധിച്ച അദ്ദേഹം താനിരുന്നിരുന്ന ചാരുകസേലയിൽനിന്നും എഴുന്നേറ്റ്, കറുത്തകരയുള്ള ഖാദിമുണ്ട് മുറുക്കിച്ചിറ്റി, തോളിൽതോർത്തുമുണ്ട് നേരെയിട്ട് പുറത്തേയ്ക്കിറങ്ങി. കൌതുകത്തോട് കൂടി ഞങ്ങളും. ഞങ്ങളിൽ ഒരാളോട് രണ്ടു പഴവും ശർക്കരയും കൊണ്ടുവരാൻ പറഞ്ഞു. ഉത്സാഹത്തോടെ കൊണ്ടുവന്ന പഴം ആ ഗജരാജന്റെ തുമ്പിക്കയ്യിൽ വെച്ചുകൊടുത്തു. അത് ആനന്ദത്തോടെ ശ്രദ്ധിച്ചു നോക്കിനിന്നു. അല്പം കഴിഞ്ഞ് കരിവീരന്റെ തലക്കുന്നി, ഉയർന്ന വായുകുംഭം, പെരുമുഖം, തുമ്പി, വിരിഞ്ഞകൊമ്പ് ഇവ അല്പസമയം നോക്കിനിന്നു.

എന്നിട്ടദ്ദേഹം: 'തരക്കട് ഇല്ല. നല്ല ഭംഗിയുള്ള ആന്യാ. ചട്ടക്കാരനെ നോക്കി-നെറ്റിചുളിച്ച്....തീറ്റച്ചൊടി കുറവുണ്ടോ?'

അല്പം പരുങ്ങി ചട്ടക്കാരൻ: 'ണ്ട്. തമ്പ്രാൻ'



അദ്ദേഹം: ‘വെള്ളം ധാരാളം കൊട്ക്ക്ന്നില്ല്യേ?. നടത്തോക്കെ. ഇല്ല്യേ.’

ചട്ടക്കാരൻ: ‘ണ്ട്’(പറയുമ്പോൾ ചട്ടക്കാരന് അല്പം ഭയമുണ്ടോന്ന് സംശയം).

അദ്ദേഹം: ‘ആനോൾക്ക് നടത്തോം, വെള്ളോം ആണ് പ്രധാനം. ചോറു കൊടുക്കുമ്പോൾ ഉപ്പ് പാകത്തിന് ചേർത്തു കൊട്ക്ക്ണ്ല്യേ? അത് വേണം, ഒടുവിൽ അഞ്ചാറു കയ്യെങ്കിലും വെള്ളോം. എന്നാൽ ആനോളെ കേടുകൂടാതെ കൊണ്ടു നടക്കാം.’

അല്പസമയംകൂടി ഗജവീരനെ നോക്കി: ‘ചോറുകൊടുക്കുമ്പോൾ അഷ്ടചൂർണ്ണവും കുറച്ച് മഞ്ഞപ്പൊടിയും ചേർത്തുകൊടുക്കാം. ദഹന ത്തിന് വൈഷമ്യം വര്ല്യാ. പുഴുക്കേടും ബാധിക്കില്ല്യാ.’

‘ന്നാ, നടക്കട്ടെ’എന്ന് ചട്ടക്കാരൻ ആനയെകൊണ്ട് നടന്നു.

അതിനുശേഷം ഞങ്ങളോടായി ‘കാഴ്ചയ്ക്ക് നല്ല ഭംഗിയുള്ള ആന യാണ്. ആനോൾക്ക് മുഖം, കൊമ്പ്, തുമ്പി, കണ്ണ്, നഖം...ആ...എല്ലാംകൂടി നേരെയാവാൻ ഞെര്ക്കാണ്.’ ഏതാണ്ട് പത്തുപതിനഞ്ചുമിനുട്ട് കഴിഞ്ഞി ട്ടുണ്ടാവും. ഞങ്ങളെ നോക്കി ‘ആനെ കാണുമ്പോ എന്തെങ്കിലും കൊടു ക്കണം. വയറിന്റെ സമ്പ്രദായം കണ്ടപ്പോൾ നോവ് തൊടങ്ങാനുള്ള സാദ്ധ്യ തയുണ്ടോന്ന് സംശയം തോന്നി. അതേ ചോദിച്ചേ.’ ഞങ്ങൾക്ക് ഒന്നും മനസ്സിലായില്ല എങ്കിലും മൂളിക്കേട്ടു എന്ന് മാത്രം.

വീണ്ടും രോഗികളെ പരിശോധിക്കാൻ ആരംഭിച്ചു. എന്തുകൊണ്ടാണ് അങ്ങനെ പറഞ്ഞതെന്ന് അപ്പോൾ മനസ്സിലായില്ല. ആഴ്ചകൾ കഴിഞ്ഞു. ഒരു ഞായറാഴ്ചയോ മറ്റൊ പെരിങ്ങോട് അദ്ദേഹത്തിന്റെ ഭവനത്തിൽവെച്ച് രോഗികളെ പരിശോധിക്കുന്നതിനിടയിൽ പട്ടാമ്പി പടിഞ്ഞാറേമഠം ഗുരു വായൂരപ്പൻ ക്ഷേത്രത്തിലെ ചുമതലക്കാർ ആരോ വന്നു. എന്നിട്ട് പറഞ്ഞു: ‘ആനയ്ക്ക് എരണ്ടം വൃത്തിയായി ഒഴിഞ്ഞുപോകുന്നില്ല തിരുമേനി. ആന കറുവത്തൂരുണ്ട്. അതിനെയൊന്നു പരിശോധിച്ച് വേണ്ടതു നിർദ്ദേശിച്ചു തരണം’.



അല്പം ആലോചിച്ച് 'ഉം ശരി' എന്ന് അദ്ദേഹവും.

ഏതാണ്ട് ഒന്നുരണ്ടുദിവസം കഴിഞ്ഞപ്പോൾ, ബുധനാഴ്ചയെന്നാണോർമ്മ കറുകപുത്തൂര് ആ കരിവീരനെ കെട്ടിയ സ്ഥലത്തേയ്ക്കു ഞങ്ങളും അദ്ദേഹത്തോടൊപ്പം പോയി. കെട്ടും തറിയിലാണെങ്കിലും ചട്ടക്കാരനോട് ആനയെ നല്ലോണം ബന്ദവസ്സായി കിടത്താൻ പറഞ്ഞശേഷം നടന്നുപോയി വയറ് പരിശോധിച്ചു. എന്നിട്ട് എന്നെ നോക്കി 'തൊട്ടുനോക്കൂ!'

ഞാൻ അല്പം ഭയപ്പെട്ടുകൊണ്ട് അദ്ദേഹത്തോടുള്ള ഭയഭക്തി ബഹുമാനവും, ആനയെപേടിയും ഒക്കെ ഉള്ളിൽ വെച്ച് പതുക്കെ ആ ഗജവീരന്റെ വയർ അമർത്തി നോക്കി. ആദ്യമായി ആനയെ സ്പർശിച്ച ദിവസം. എന്നേക്കുമായൊരോർമ്മ. കോരിത്തരിച്ചു-അദ്ദേഹം എന്ത് ധരിച്ചൂ- അറിയില്ല.

അദ്ദേഹം ചട്ടക്കാരനെ നോക്കി ചോദിച്ചു : 'എരണ്ടവായ പൊട്ടി ഒഴിഞ്ഞു പോകുന്നില്ലേ?'

ചട്ടക്കാരൻ:'കൊറവാണ് തമ്പ്രാൻ. വെള്ളംകുടീം കടിച്ചുവലീം കൊറവാണ്.'

ഏതാണ്ട് അരമണിക്കൂറോളം അതിന്റെ ഓരോ ഭാഗങ്ങളും നിരീക്ഷിച്ചു. തീറ്റ, നടപ്പ്, കിടപ്പ്, ചെവിയുടെ ചലനം, തുമ്പിയുടെ അനക്കം ഇവയെക്കുറിച്ചെല്ലാം വിശദമായി ചോദിച്ചു. ആദ്യമായി അഞ്ചുപ്പ് കൊടുക്കാൻ പറഞ്ഞതായാണ് ഓർമ്മ.

'അഞ്ചുപ്പുപൊടിച്ച് ചോറിൽ കൂട്ടി കുഴച്ച് കൊടുക്കാ, പിപ്പല്ല്യാദി തൈലം എരണ്ഡവായയിൽ(ആനയുടെ ഗുദം)പുരട്ടും ചെയ്യാ. രണ്ടൂസം കഴിഞ്ഞ് നേരെയാവ്ണില്ലെങ്കിൽ ആനയെ നായിരിപ്പിരുത്തി എണ്ണ പുരട്ടി, ഏതെങ്കിലും തൈലം പുരട്ടി പൊടിക്കിഴി ചെയ്യാം. ഇന്ദുപ്പിട്ട് മൂപ്പിച്ച നല്ലെണ്ണ പുരട്ടിയാലും മതി' മറ്റു മരുന്നുകൾ നൽകാനുള്ള ഏർപ്പാടുകൾ



പറഞ്ഞു കൊടുത്തു. ഏതാണ്ട് ഒരു മണിക്കൂർ ചെലവിട്ടശേഷം ഞങ്ങള വിടെനിന്നു തിരിച്ചു.

രണ്ടാഴ്ച കഴിഞ്ഞ് ആ ഗജവീരന്റെ അസുഖം സമാധാനമായിയെന്ന് പറഞ്ഞുകേട്ടു. ഏതായാലും എന്നെ സംബന്ധിച്ചിടത്തോളം ജീവിതത്തിലെ മറക്കാനാവാത്ത അനുഭവം. അപ്രതിഹതമായ പ്രഥമ അനുഭവം.

എന്തിനേയും ഏതിനേയും കണിശമായ നിരീക്ഷിക്കണം, അതിനനുസരിച്ച അഭിപ്രായം, സംശയലേശമന്യേ മുഖംനോക്കാതെ അത് പ്രകടിപ്പിക്കുന്ന സമ്പ്രദായം-അവയെല്ലാം ആറ്റിക്കുറുക്കി,അളന്നു മുറിച്ച് ആവശ്യത്തിനനുസരിച്ചാറ്റിക്കുറുക്കിയ വാക്കുകളിലൂടെ പ്രകടിപ്പിക്കുന്ന രീതി. എന്നെ ഹഠാദാകർഷിച്ചുവോ ? ആവോ.

ആദ്യ നിരീക്ഷണത്തിൽത്തന്നെ മൂന്നുനാലു ഘട്ടമായി എന്തെല്ലാം കൊടുക്കണം, എന്തിന് കൊടുക്കണം, എങ്ങിനെ കൊടുക്കണം എന്നിവ നിശ്ചയിച്ചിരുന്നു എന്ന് തോന്നിയിരുന്നു. അനിതരസാധാരണമായ രോഗനിർണ്ണയരീതി, നിദാനപഞ്ചകം, ഷഡ്ക്രിയാകാലം തുടങ്ങിയവ അടിസ്ഥാനമാക്കിയ ചിന്താപദ്ധതി, അതിനനുസരിച്ച രോഗനിർണ്ണയം, നിശ്ചയദാർഢ്യത്തോടെയുള്ള ചികിത്സാപദ്ധതി-ഒത്ത അനുഭവവും-വിജ്ഞാനസാഗരത്തിന്റെ അവാച്യമായ, അത്യപൂർവ്വ ചിന്താശൈലി ഇവയുടെയെല്ലാം ഉടമയായ, വാത്സല്യനിധിയായ, അപൂർവ്വവൈദ്യായ നമോസ്തു തസ്മൈ▲





# രണ്ടു മഹാവൈദ്യ വ്യക്തികൾ–

എം.പി.ഹരിദാസ് ഭട്ടതിരിപ്പാട്

**വ്യാ**ധേ: തത്വപരിജ്ഞാനം വേദനായാശ്ച നിഗ്രഹ:

ഏതത് വൈദ്യസ്യ വൈദ്യത്വം ന വൈദ്യ: പ്രഭുരായുഷ:

വൈദ്യന്റെ ധർമ്മം രോഗത്തെ പഠിക്കലും വേദനയെ ഇല്ലാതാക്കലുമാണ്. വൈദ്യൻ ആയുസ്സിന്റെ‘‘പ്രഭു’’അല്ലെന്നും സാരം.

പക്ഷെ അക്ഷരാർത്ഥത്തിൽ പ്രഭുവിന് സമാനമായ രീതിയിൽ ചികിത്സനടത്തിയ രണ്ട് മഹദ്വ്യക്തികളെക്കുറിച്ചാണ് ഇവിടെ പ്രതിപാദിക്കേണ്ടത്. ചില വ്യക്തിത്വങ്ങളെ എത്ര പറഞ്ഞാലും, വിസ്തരിച്ചാലും കുറഞ്ഞുപോകും. അതിൽപ്പെട്ട രണ്ടുപേരാണ് അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും(അച്ഛൻ വൈദ്യമഠം)വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരിയും(തുപ്പൻ വൈദ്യമഠം).

ആദ്യം പറഞ്ഞ വൈദ്യമഠം വളരെ വളരെ പ്രശസ്തനായ ഒരു ആയുർവ്വേദ ചികിത്സകനായിരുന്നു. അദ്ദേഹത്തിനെക്കുറിച്ചുള്ള ആദ്യത്തെ ഓർമ്മ വൈദ്യമഠത്തിൽ ഒരു ദാനത്തിൽ പങ്കെടുത്തതാണ്. അച്ഛൻ വൈദ്യമഠം ദാനം തന്നത് ഒരു സ്വർണ്ണമോതിരമായിരുന്നു. എന്റെ പരിചയക്കുറവുകാരണം വൈദ്യമഠത്തിനെപ്പോലെയുള്ള മഹദ്വ്യക്തികൾ മോതിരമാവും ദക്ഷിണ തരുന്നത് എന്ന് ധരിച്ചു. ക്രിയാസ്ഥാനം 8 അണയുള്ള കാലമായിരുന്നു അന്ന്. കാപ്പിപലഹാരമൊക്കെ കഴിഞ്ഞ് പൂമുഖത്തിരുന്ന് അച്ഛൻ വൈദ്യമഠം ആത്മഗതംപോലെ പറയുന്നതുകേട്ടു. ‘‘എന്റെ ഒരു മോതിരം ആർക്കോ ദാനം ചെയ്തിരുന്നു. അത് കാണാനില്ല.’’ എന്റെ



ഉള്ളൊന്നു കാളി. ഞാൻ വലിയ ഒരു തെറ്റു ചെയ്തോ? ശങ്കിച്ചു ശങ്കിച്ചു ഞാൻ തുപ്പൻ വൈദ്യമഠത്തിനോട് വിവരം പറഞ്ഞു. അദ്ദേഹം ജ്യേഷ്ഠ

*വൈദ്യമഠം വലിയ നാരായണൻനമ്പൂതിരി (ജൂനിയർ)*



നോടും. ആ സമയത്ത് അദ്ദേഹം ചിരിച്ച ഒരു ചിരി ഇന്നും മനസ്സിൽ മായാതെ കിടക്കുന്നു. മോതിരം തിരിച്ചു കൊടുത്തു. അദ്ദേഹം പുറത്തു തട്ടി. 'സാരല്യ'എന്നു പറഞ്ഞ് അഞ്ചു രൂപയുടെ ഒരു നാണയം തന്നു. ഇന്ന് അഞ്ചു രൂപയ്ക്ക് ഒരു വിലയുമില്ലെങ്കിലും അന്ന് അത് വളരെ വില യുള്ളതായിരുന്നു.

അങ്ങനെ ആദ്യ ദക്ഷിണ മഹാത്മാവായ അച്ഛൻ വൈദ്യമഠ ത്തിൽനിന്നും സ്വീകരിക്കാനുള്ള ഭാഗ്യമുണ്ടായി. മറക്കാത്ത, മങ്ങാത്ത ഓർമ്മ. ഒരു മഹാവൈദ്യനെന്ന നിലയ്ക്ക് ഇനിയും കുറേ ഓർമ്മകളുണ്ട്.

മനസ്സിൽ തട്ടിയ ഒരനുഭവം. എന്റെ സുഹൃത്തിന്റെ മകൾ. ഏകദേശം പത്തോ-പതിനഞ്ചോ വയസ്സു പ്രായം. വിട്ടുമാറാത്ത വയറുവേദന, രുചി ക്കുറവ്. പല ചികിത്സകളും കഴിഞ്ഞ് അച്ഛൻ വൈദ്യമഠത്തിനടുത്തെത്തി. നിഷ്കർഷയായി പരിശോധിച്ച് ചികിത്സകൾ തുടങ്ങി. ഇടയ്ക്കിടെ കാണി ക്കാൻ കൊണ്ടുവരും. ആയിടെ സുഹൃത്തിന്റെ ബന്ധുക്കളിൽ ചിലർ ഇന്ന സ്ഥലത്ത് ഒരു ഡോക്ടറുണ്ട് അവിടേയ്ക്ക് പോയാലോ എന്നു ചോദിച്ചു. സ്വാഭാവികമായും കുട്ടിയുടെ രക്ഷിതാക്കൾക്ക് എന്താവേണ്ടത് എന്ന് സംശ യമാകുമല്ലോ. എന്തായാലും അച്ഛൻ വൈദ്യമഠത്തിനോടു ചോദിച്ചിട്ടാവാം എന്നു പറഞ്ഞതനുസരിച്ച് വന്നു. അദ്ദേഹം ആ കുട്ടിയുടെ വയറിൽ വലത്തേ കൈ വെച്ച് കണ്ണും ചിമ്പി ഏകദേശം ഇരുപതു മിനിട്ടോളം ഒരു തപസ്വിയെപ്പോലെയിരുന്നു. പിന്നീട് അദ്ദേഹം പറഞ്ഞു. "ആ കൊണ്ടോയി കാണിക്ക്യാ. വല്ല്യേ കാര്യം ണ്ടാവ്ങ്ങാ നിശ്ചല്യ." എന്തായാലും കുട്ടിയെ കൊണ്ടുപോയി. സർജ്ജറി ചെയ്തു. ഒന്നും ചെയ്യാൻ കഴിയാതെ കീറി യത് തുന്നിക്കെട്ടി.

തന്റെ കരസ്പർശംകൊണ്ടുമാത്രം ആന്തരീകാവയവങ്ങളുടെ നിജ സ്ഥിതി അറിഞ്ഞ ആ മഹാവൈദ്യൻ വൈദ്യമഠം മാത്രമല്ല സാക്ഷാൽ ശ്രീമന്നാരായണൻ തന്നെയാണ്.

ഒരിക്കൽ അച്ഛൻ വൈദ്യമഠവും അദ്ദേഹത്തിന്റെ രണ്ടാമത്തെ മകൻ



വൈദ്യമഠം ബ്രഹ്മദത്തൻ നമ്പൂതിരിയും(അനിയൻ വൈദ്യമഠം)കൂടി മുൻ കേന്ദ്രമന്ത്രി ശ്രീ.അർജ്ജുൻസിങ്ങിന്റെ ഭാര്യയുടെ ചികിത്സാർത്ഥം ഡൽഹി എയർപോർട്ടിൽ എത്തി. ഈയുള്ളവൻ വൈദ്യമഠത്തിന്റെ കയ്യും പിടിച്ച് കൂടെയുണ്ട്. ലോഞ്ചിലെത്തിയപ്പോൾ ഒരു സീറ്റുപോലും കാലിയില്ല. ഞാൻ പറഞ്ഞു'നമുക്ക് അങ്ങേവശത്തേയ്ക്ക് ഇരുന്നാലോ'. ''ഏയ് സാരല്യ''എന്നു പറഞ്ഞ് അദ്ദേഹം ഒരുവട്ടം ആ ഇരിപ്പിടങ്ങളിലൂടെ ഒന്നു ദൃഷ്ടി പതിപ്പിച്ചു. അത്ഭുതമെന്ന മട്ടിൽ കുറേപേർ എഴുന്നേറ്റ് തിരുമേനി ഇരിക്കണം എന്നു പറഞ്ഞു. തന്റെ ഉള്ളിലെ ഈശ്വരീയമായ അഗ്നി (പൊസിറ്റീവ് എനർജി)എത്ര പെട്ടെന്നാണ് തേജോമയമായത്.

അദ്ദേഹത്തിന്റെ അന്ത്യനാളുകൾക്കു തൊട്ടുമുമ്പുള്ള ദിവസം ശുകപുരത്തുപോയി തൊഴുത് (ശുകപുരം ദക്ഷിണാമൂർത്തിയാണ് വൈദ്യമഠം കുടുംബത്തിന്റെ പരദേവതയും ഗ്രാമദേവതയുമെല്ലാം) തിരിച്ച് വൈദ്യമഠത്തിലൊക്കെപോയി വൈദ്യശാലയിലും വന്നു. ശുകപുരത്ത് താഴികക്കുടം ഒന്ന് ചെരിഞ്ഞ സമയമായിരുന്നു. വൈദ്യശാലയിൽ വന്ന അദ്ദേഹത്തെ സ്വീകരിച്ചിരുത്തി കുറേ വർത്തമാനം പറഞ്ഞു. അതിൽ പിന്നീട് ഹൃദയത്തിൽ തട്ടിയ വാക്കുകളായിരുന്നു. ''എഡോ, താഴികക്കുടം ചെരിഞ്ഞത് നല്ല  ലക്ഷണമല്ല. എന്തൊക്കെയോ വീഴാൻ പോകുന്നു എന്നതിന്റെ ഒരു സൂചനയാണെന്നു തോന്നുന്നു.'' അദ്ദേഹം തന്റെ അന്ത്യം ഉൾക്കണ്ണിനാൽ കണ്ടിരുന്നോ എന്ന് തോന്നിപ്പോയി. തൊട്ടടുത്ത ദിവസം ആ മഹാമേരു ഇല്ലാതായി. പ്രകൃതിയിൽ ഉണ്ടായതൊക്കെ നശിക്കേണ്ടതാണെന്ന നിയമം തെറ്റില്ലല്ലോ. എന്തായാലും മരിക്കുന്നതിന്നു തൊട്ടുമുൻപത്തെ ദിവസം ആ പാദത്തിൽ വീണു നമസ്കരിച്ചപ്പോൾ അദ്ദേഹം കൈ തലയിൽ വെച്ച് പറഞ്ഞു ''ഒക്കെ നേരാവഡോ'' ആ ഒരനുഗ്രഹമാണ് എന്നെസ്സംബന്ധിച്ച് ഏറ്റവും വിലപ്പെട്ടത്. സാക്ഷാൽ ഗുരുവായൂരപ്പൻതന്നെയായിരുന്നില്ലേ അംശാവതാരമായി 'വൈദ്യശാസ്ത്രമഹോദധി അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂ

തിരി' എന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു.അല്ലെങ്കിൽ അങ്ങിനെ വിശ്വസിക്കാനാണ് എനിക്കിഷ്ടം. ആ ഓർമ്മകൾക്കുമുമ്പിൽ ഒരിക്കൽകൂടി സാഷ്ടാംഗ നമസ്കാരം.

രണ്ടാമത്തെ വൈദ്യമഠം ആദ്യത്തെയാളിൽനിന്നും തികച്ചും വ്യത്യസ്തനായിരുന്നു. യാതൊരു പ്രശസ്തിയുടെ പിന്നാലേയും പോകാതെ തന്റെ കുടുംബത്തിലെ മറ്റു വൈദ്യന്മാർ വലിയനിലയിൽ എത്തുന്നതു നിശ്ശബ്ദമായി സന്തോഷത്തോടെ നോക്കിനിന്ന ഒരു സഹൃദയനായിരുന്നു. ഒരു പക്ഷെ തുപ്പൻ വൈദ്യമഠം ആദ്യം മുതൽ ചികിത്സയിൽ കൂടുതൽ താല്പര്യവും ശ്രമവും നടത്തിയിരുന്നുവെങ്കിൽ ആ കുടുംബത്തിലെ ഒരു "വൈദ്യരത്നം"തന്നെ ആകുമായിരുന്നു. ആർക്കൊക്കെയോ വേണ്ടി മാറി നിന്നതാണോ എന്നുപോലും ചില സന്ദർഭങ്ങളിൽ സംശയം തോന്നിപ്പോയിട്ടുണ്ട്.



*വൈദ്യമഠം സുബ്രഹ്മണ്യൻ (തുപ്പൻ) നമ്പൂതിരി*



*മഞ്ഞപ്പറ്റ വാസുദേവൻ ഭട്ടതിരിപ്പാട്*

തുപ്പൻ വൈദ്യമഠവും എന്റെ അച്ഛൻ മഞ്ഞപ്പറ്റ വാസുദേവൻ ഭട്ടതിരിപ്പാടും വളരെ അടുത്ത സുഹൃത്തുക്കളായിരുന്നു. സാമൂഹ്യ-പൊതുപ്രവർത്തനങ്ങളിൽ രണ്ടുപേരും കൂട്ടായിരുന്നു. രണ്ടുപേരിലും ഒരുപാട് സമാനതകൾ ഉണ്ടായിരുന്നു. സമഭാവന, സമദർശനം, അപരന്റെ ദു:ഖങ്ങളെ അവനവന്റെ ദു:ഖമായി കണ്ട് അതിനോടു ചാരിനിന്ന്  പരമാവധി അവർക്ക് നിഴലാവുക. ഫലത്തിൽ രണ്ടുപേർക്കും ദാരിദ്ര്യം ആയിരുന്നു. പക്ഷെ ആ സാഹചര്യത്തിലും വളരെ സന്തുഷ്ടരായിരുന്നു ഇരുവരും.



ഞങ്ങളുടെ നാട്ടിലെ ഒരു പ്രമുഖന് ഒരു പ്രത്യേക രീതിയിൽ നെഞ്ചു വേദന, ശ്വാസംമുട്ട്. തുപ്പൻ വൈദ്യമഠത്തിനെ പോയി കണ്ടു. അദ്ദേഹം ‘‘ഞാൻ വേണോ..കുട്ടനെ പോയി കണ്ടോളൂ’’ എന്നു പറഞ്ഞു. പക്ഷെ ഇദ്ദേഹത്തിന്റെ നിർബ്ബന്ധം കാരണം ഒരു നെയ്യ് കുറിച്ചു കൊടുത്തിട്ടു പറഞ്ഞു ‘‘ അല്പം നെഞ്ചത്തു പുരട്ടുക, അല്പം കഴിക്കുക. ഒരാഴ്ച

ചെയ്തോളൂ.’’പോയ വ്യക്തി ദക്ഷിണ കൊടുക്കുമ്പോൾ ആ മഹാവൈദ്യൻ പറഞ്ഞത് ‘‘ഞാൻ ചികിത്സ പണത്തിന് കൊടുക്കാറില്ല’’ എന്നായിരുന്നു. എന്തായാലും കഷ്ടി എൺപതു വയസ്സുവരെ ജീവിച്ച് മരിക്കുന്നതുവരെ ആ ഒരസുഖം ആ വ്യക്തിയ്ക്ക് ഉണ്ടായിട്ടില്ല. അന്നദ്ദേഹം കൊടുത്തത് എന്തു‘മൃതസഞ്ജീവനി’യാണെന്നറിയില്ല.

നല്ലൊരു കൃഷിക്കാരനുമായിരുന്നു തുപ്പൻ വൈദ്യമഠം. സ്വന്തം ദേഹാധ്വാനംകൊണ്ട് വളരെ സ്ഥലങ്ങൾ കൃഷി ഉപയോഗ്യമാക്കിയ മഹാനായിരുന്നു. പ്രകൃതിയാണ് ഈശ്വരൻ എന്ന് അദ്ദേഹം പറയുമായിരുന്നു.

ആ രണ്ടു മഹാവൈദ്യവ്യക്തികളെക്കുറിച്ചുള്ള ഓർമ്മകൾ എത്ര പറഞ്ഞാലും തീരുന്നതല്ല. വിസ്താരഭയത്താൽ നിർത്തുന്നു▲





# രസായന ചികിത്സ

വി.വാസുദേവൻ, പെരിങ്ങോട്

## രസായന ചികിത്സ -കുടീപ്രാവേശികം

സമഗ്രമായ വീക്ഷണത്തിന്റെ അടിസ്ഥാനത്തിൽ ആയുർവ്വേദത്തെ രണ്ടായി തരംതിരിക്കാം. ഒന്ന് ആയുർവ്വേദശാസ്ത്രം, മറ്റേത് ആയുർവ്വേദ തന്ത്രം. ഇവ രണ്ടും പരസ്പരപൂരകങ്ങളും അവിഭാജ്യങ്ങളുമാണ്. ആയുർവ്വേദത്തിന്റെ താത്വികമായ അംശത്തെ ശാസ്ത്രമെന്ന് വ്യവഹരിക്കുന്നു. ക്രിയാപദമാണ് തന്ത്രം. ഇവരണ്ടും പാകത്തിൽ കൂട്ടിക്കലർത്തിയാണ് സംഹിതകളും മറ്റും പ്രതിപാദിക്കുന്നത്. ശാസ്ത്രതത്വങ്ങളെ അവലംബിക്കാത്ത തന്ത്രം സാധുവാകണമെന്നില്ല. ആയുർവ്വേദത്തെ ഉദ്ദ്യേശ്യാനുസാരേണ സ്വസ്ഥവൃത്തമെന്നും ആതുരവൃത്തമെന്നും രണ്ടായി തരംതിരിച്ചിട്ടുണ്ടല്ലൊ! അതിൽ സ്വാസ്ഥ്യം(ആരോഗ്യം)നിലനിർത്താനുള്ള ആചാരചര്യാദികളും രോഗശമനത്തിനുള്ള ചികിത്സാക്രമങ്ങളും തന്ത്രത്തിലുൾപ്പെടുന്നു. ചുരുക്കിപ്പറഞ്ഞാൽ ക്രിയാപദ്ധതിയാണ് തന്ത്രം.

## രസായനതന്ത്രം അഥവാ രസായനചികിത്സ

ആയുർവ്വേദചികിത്സാതന്ത്രത്തിന്റെ എട്ടംഗങ്ങളിൽ ഉൾപ്പെട്ട ഒന്നാണ് രസായനചികിത്സ.

ദീർഘായുസ്സ്,ഓർമ്മശക്തി,ആരോഗ്യം,മേധാശക്തി,താരുണ്യം, പ്രഭാവർണ്ണം,സ്വരം,ദേഹേന്ദ്രിയങ്ങളുടെ ബലം, വാഗ്മിത്വം, വൃഷതാ, കാന്തി എന്നീ ഗുണങ്ങൾ ഇച്ഛിക്കുന്നവർ രസായനസേവ ചെയ്യണമെന്ന് പറയുന്നു. എന്നാൽ രസായനചികിത്സയുടെ ലക്ഷ്യം കാലത്തെ അതിജീവിക്കലോ,മരണത്തെതടുക്കലോ അല്ല. അവനവന്റെ പ്രായത്തിനും ആരോഗ്യത്തിനും അനുസരിച്ച് സുഖമായി ജീവിക്കുക എന്നാണ്.



ജഗത്ഭക്ഷകനായ കാലത്തേയോ മരണത്തേയോ ആർക്കും തടുക്കാനാവില്ല.

രസായനപദംകൊണ്ട് രസാദി ശുക്ലപര്യന്തമുള്ള ധാതുക്കളുടേയും അവയോട് നിബന്ധിച്ചു കിടക്കുന്ന അയനങ്ങളുടേയും ആശയങ്ങളുടേയും ശുദ്ധിയാണ് ഉദ്ദേശിക്കുന്നത്. ഇവിടെ ആശയ ശബ്ദം ശരീരത്തിലെ ആമാശയം,പക്വാശയം തുടങ്ങി ചെറുതും വലുതുമായ എല്ലാ ആശയങ്ങളേയും ഉൾക്കൊള്ളുന്നതാണ്. എന്നാൽ ശരീരത്തിന്റെ മാത്രം ശുദ്ധികൊണ്ട് രസായനചികിത്സയുടെ ഫലം പൂർണ്ണമാകുന്നില്ല. ഇന്ദ്രിയങ്ങൾ,മനസ്സ്,ബുദ്ധി എന്നിവയുടെ ശക്തിയും വികാസവും ഇതുകൊണ്ട് സിദ്ധിക്കണം. മനുഷ്യനിലെ പഞ്ചകോശങ്ങളും(അന്നമയം,പ്രാണമയം,മനോമയം,വിജ്ഞാനമയം,ആനന്ദമയം)ഇതുകൊണ്ട് ശുദ്ധീകരിക്കപ്പെടും. ശുദ്ധി ആരോഗ്യവും മാലിന്യം രോഗവുമാകുന്നു. രണ്ടധിഷ്ഠാനത്തിലും ഇത് ബാധകമാണ്. അതായത് ശരീരത്തിലും മനസ്സിലും.

ഏതു ശാസ്ത്രത്തിനും രണ്ടു ലക്ഷ്യങ്ങളാണുള്ളത്. ഒന്ന് ആവസ്ഥികം. മറ്റേത് ആത്യന്തികം. ആയുർവ്വേദത്തെ സംബന്ധിച്ചിടത്തോളം ആവസ്ഥികലക്ഷ്യം സ്വാസ്ഥ്യസംരക്ഷണമാണ്. ആത്യന്തിക പുരുഷാർത്ഥപ്രാപ്തിയും (ധർമ്മാർത്ഥ കാമമോക്ഷം).

‘ആയു കാമയമാനേന ധർമ്മാർത്ഥ സുഖസാധനം’ എന്നുള്ളതിൽ സുഖശബ്ദം ഭൗതികസുഖത്തേയും ആത്യന്തികസുഖത്തെയും ഉദ്ദേശിച്ചാണ്. ഇതിൽ ആത്യന്തികസുഖമാണ് മോക്ഷപ്രാപ്തി. ചികിത്സകൊണ്ട് രോഗവിമുക്തമാക്കി സ്വാസ്ഥ്യം സംരക്ഷിക്കുമ്പോൾ ധർമ്മസമ്പാദനത്തിന് ഹിതനാക്കിത്തീർക്കുന്നതേയുള്ളൂ. അവിടുന്നങ്ങോട്ടു പുരുഷാർത്ഥങ്ങളുമായി ബന്ധിപ്പിക്കുന്നത് രസായനങ്ങളാണ്. എങ്കിലും പുരുഷാർത്ഥപ്രതിപാദനം ആയുർവ്വേദത്തിൽ കേവലം താത്വികമാണ്,താന്ത്രികമല്ല. അതിലേയ്ക്കായി യോഗം തുടങ്ങിയ മറ്റു മാർഗ്ഗങ്ങളെ അവലംബിക്കണം. രസായനം അതിനുമാറ്റുകൂട്ടുന്നുവെന്നുമാത്രം. മഹർഷീണാം രസായനംഎന്നു



ള്ളതുകൊണ്ട് ബ്രഹ്മചര്യം,യോഗനിഷ്ഠ,തപോവൃത്തി എന്നിവയുള്ളവർക്ക് രസായനം പൂർണ്ണഫലത്തെ ചെയ്യുമെന്ന് സൂചിപ്പിക്കുന്നു.

## രസായനവിധേയർ

വളരെ പ്രചുരപ്രചാരമുള്ള ചികിത്സാവിധിയല്ല രസായനം. കാരണം, വളരെ ക്ലേശകരമാണ് ഇതിന്റെ വിധി. പ്രത്യേകിച്ച് കുടീപ്രാവേശികത്തിൽ. കുടീപ്രാവേശികം,വാതാതപികം എന്നിങ്ങനെ രണ്ടുവിധത്തിലാണ് രസായനചികിത്സ.സാധാരണ ജീവിതശൈലിയിൽ-അതായത് കാറ്റും വെളിച്ചവും ഏറ്റുകൊണ്ടുള്ള നിത്യജീവിതത്തിൽ അനുഷ്ഠിക്കാവുന്നതാണ് വാതാതപികം. കുടീപ്രാവേശികമാകട്ടെ,കാറ്റും വെയിലുമേൽക്കാതെ പ്രത്യേകം നിർമ്മിച്ച കുടിയിലാണ് ചെയ്യേണ്ടത്. ക്ലേശകരമായ കുടീപ്രാവേശിക വിധി അനുഷ്ഠിക്കാൻ വയ്യാത്തവർക്കാണ് വാതാതപികം. ചിരകാലം നിഷ്ഠയായി ശീലിച്ചാൽ വാതാതപികത്തിനും കുടീപ്രാവേശികത്തിന്റെ ഫലമുണ്ടത്രെ! ചതുഷ്പാദങ്ങളിലെ എല്ലാഗുണങ്ങളും ഒത്തിണങ്ങിയാൽ കുടീപ്രാവേശികത്തിന് അർഹനാകുന്നില്ല. വൈദ്യനും ചികിത്സാവിധേയനായ വ്യക്തിയും തമ്മിലുള്ള പരസ്പര വിശ്വാസവും ബന്ധവുമാണ് പരമപ്രധാനം. അപരിചിതനായ വ്യക്തിക്ക് കുടീപ്രാവേശികം ചെയ്യാറില്ല. മാത്രമല്ല ചികിത്സാവിധേയനായ വ്യക്തിക്ക് കായബലം, ധൈര്യം, മനസ്സംയമം എന്നീഗുണങ്ങൾ ഏറ്റവുമുണ്ടായിരിക്കണം. രസായനത്തെപ്പറ്റി കേൾക്കുമ്പോൾ എനിക്കും വേണമെന്നുപറഞ്ഞു വ്യഗ്രത കൂട്ടുന്നവർക്ക് ഒരിക്കലും രസായനം ചെയ്യരുത്. വ്യഗ്രചിത്തന്മാർ ഇതിനർഹരല്ല.

കുടിപ്രാവേശികചികിത്സ ചെയ്ത അനുഭവം ഈ ലേഖകനില്ല. എന്നാൽ അതിനെപ്പറ്റിയുള്ള കേട്ടറിവും ഗുരുനാഥൻ പൂമുള്ളി ആറാം തമ്പുരാന്റെ മേൽനോട്ടത്തിൽ ചെയ്ത ചുരുക്കം ചില രസായനചികിത്സയുടെ അനുഭവവുമാണ് ഈ ലേഖനത്തിന്റെ ആധികാരികത.



അടുത്തകാലത്ത് കുടീപ്രാവേശിക ചികിത്സ ചെയ്തതായി പറഞ്ഞുകേട്ടിട്ടുള്ളത് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയറാണ്. ഒരു കാലത്ത് നഷ്ടപ്രായമായ രസായനചികിത്സയും വസ്തി ക്രിയയും അദ്ദേഹമാണത്രേ വീണ്ടു പ്രവൃർത്തിപഥത്തിൽ കൊണ്ടുവന്നത്. പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാടിന്നു ചെയ്ത ആമലകരസായനം ചികിത്സ ഇദ്ദേഹത്തിന്റെ മേൽനോട്ടത്തിലും മകൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ വിദഗ്ദ്ധമായ കാർമ്മികത്വത്തിലുമായിരുന്നു. പൂമുള്ളി ആറാം തമ്പുരാൻ ചികിത്സ ശ്രദ്ധിച്ചിരുന്നു. അന്നാണ് ആറാം തമ്പുരാൻ കുടീപ്രാവേശികം സ്വായത്തമാക്കിയത്.

രസായനത്തിൽ നെല്ലിക്കയാണ് ഏറ്റവും പ്രധാനം. ആമലകം 'വയസ്ഥാപനാനാം' എന്ന് നെല്ലിക്ക അഗ്ര്യമായി വിധിച്ചിട്ടുണ്ടല്ലോ! രസായനാധികാരത്തിൽ ആദ്യം ബ്രാഹ്മരസായനമാണ്  വിധിച്ചിട്ടുള്ളത്. അതിന്റെ പ്രാധാന്യം കടുക്കയും നെല്ലിക്കയും ചേരുന്നു എന്നുള്ളതാണ്. അതിൽ കടുക്ക താരതമ്യേന ശുദ്ധിയും നെല്ലിക്ക പുഷ്ടിയും ചെയ്യും.വീര്യമൊഴിച്ച് മറ്റെല്ലാ ഗുണങ്ങളും രണ്ടിനും ഒന്നുതന്നെ. കടുക്ക ഉഷ്ണവും നെല്ലിക്ക ശീതവുമാകയാൽ അവയുടെ ചേർച്ചയിൽ അഗ്നിഷോമീയത്തെ വേണ്ടപോലെ നിലനിർത്തും. അതായത് പംഗുക്കളായ പിത്തകഫങ്ങളുടെ സന്തുലിതാവസ്ഥ.

രസായനത്തിൽ കൽപനയ്ക്കും വിധിക്കുമാണ് പ്രാധാന്യം. നെല്ലിക്ക ചേർത്തുണ്ടാക്കുന്ന കഷായം രോഗിക്ക് രോഗശമനത്തെ ചെയ്യും. രസായനഫലത്തെ ചെയ്യുന്നില്ല. രസായനഫലത്തെ ചെയ്യണമെങ്കിൽ വിധ്യനുസാരേണ ഔഷധകല്പന ചെയ്ത് രസായന വിധിപ്രകാരം ശീലിക്കണം.

## കുടീപ്രാവേശിക രസായനവിധി

ഒരു കുടീപ്രാവേശികം പൂർണ്ണമാകണമെങ്കിൽ ഏകദേശം നാലരമാസത്തോളം വേണ്ടിവരും. പ്രധാന ചികിത്സയ്ക്കുമുമ്പായി വിധിപ്രകാരം





*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(ജൂനിയർ)*

സ്നേഹസ്വേദ ശോധനക്രിയകൾ അനുഷ്ഠിക്കണം. ഉദ്ദേശം രണ്ടുമാസ ത്തോളം ഈവക ക്രിയകൾക്കായി വേണ്ടിവരും. ഒരു മാസം രസായന സേവ ചെയ്ത് കുടിയിലിരിക്കണം. പിന്നെ ഒരു മാസം പത്ഥ്യമായും. വീണ്ടും സ്വസ്ഥാവസ്ഥയെ പ്രാപിക്കാൻ പതിനഞ്ചു ദിവസത്തോളം വേണ്ടിവരും.

വാസ്തുവിധിപ്രകാരമാണ് കുടി നിർമ്മിക്കേണ്ടത്. മൂന്നു ഗർഭഗൃഹ ങ്ങളോടുകൂടി ചതുരത്തിലോ വൃത്താകാരത്തിലോ കുടി നിർമ്മിക്കാം. അധികം ഉയരത്തിലോ, നീളത്തിലോ, നിമ്നമായോ കുടി നിർമ്മിക്കരുത്. 'ത്രിഗർഭാം സൂക്ഷ്മലോചനാം'എന്നാണ് കുടിയുടെ നിർമ്മാണശൈലി. മൂന്നു ഗർഭഗൃഹങ്ങൾക്കുംകൂടി മേൽപ്പുര ഒന്നുമതി. അധികം കാറ്റും വെളി ച്ചവും കടക്കാത്തവിധത്തിലായിരിക്കണം ഗർഭഗൃഹങ്ങളുടെ നിർമ്മാണം. ഏറ്റവും പുറമെയുള്ള ഗൃഹത്തിന്റെ പ്രവേശനദ്വാരം കിഴക്കുഭാഗത്തായി രിക്കണം. നടുക്കുള്ളതിന് പടിഞ്ഞാറുഭാഗത്തും,ഏറ്റവും ഉള്ളിലുള്ളതിന്ന്



വടക്കുഭാഗത്തും. അത് കിഴക്കുഭാഗത്തും ആകാം എന്നൊരു പക്ഷവുമുണ്ട്. അപ്പോൾ കാറ്റും വെളിച്ചവും പാകത്തിനാകും. അധികം ചൂടും തണുപ്പും അനുഭവപ്പെടുകയുമില്ല. അതിന് ഭിത്തി കനമുള്ളതായിരിക്കുകയും വേണം. ചാണകം മെഴുകിയ നിലമാണ് അഭികാമ്യം.

വൈദ്യനും രോഗിയും ഒഴികെ വേറെ ആരേയും ചികിത്സാകാലത്ത് കുടിയിൽ പ്രവേശിപ്പിക്കരുത്. ശൗചാദികൾക്ക് കുടിയിൽതന്നെ സൌകര്യമുണ്ടാക്കണം. എല്ലാ ആവശ്യങ്ങൾക്കും ചൂടുവെള്ളം മാത്രം.വേണമെങ്കിൽ വിശ്വസ്തനായ ഒരു പരിചാരകനെ നിയമിക്കാം. വൈദ്യൻ അവിടെ താമസിക്കുകയോ അല്ലെങ്കിൽ ഇടയ്ക്കിടെ വന്നുപോയ്ക്കൊണ്ടിരിക്കുകയോ വേണം. വൈദ്യൻ നിശ്ചയിച്ച ചിട്ടകൾ ഒരിക്കലും തെറ്റിക്കരുത്. ഒരിക്കൽ വൈദ്യൻ ഒരാൾക്ക് രസായനചികിത്സ ചെയ്യുമ്പോൾ മുറിയിൽ പഴത്തൊലി കണ്ട് ചികിത്സ നിർത്തിയ കഥ പറഞ്ഞുകേട്ടിട്ടുണ്ട്. വിശ്വാസ്യത നഷ്ടപ്പെട്ടതാണ് കാരണം.

പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാടിനു ചെയ്ത രസായന ചികിത്സയിൽ വാസ്തുവിധിപ്രകാരം കുടി നിർമ്മിച്ചിരുന്നില്ല. മനയ്ക്കലെ പടിപ്പുരയിൽ തത്സമാനമായ ഒരു മുറിയിലായിരുന്നു. പ്രമേഹരോഗിയായിരുന്ന നമ്പൂതിരിപ്പാടിന് ആമലകരസായനമാണ് ചെയ്തത്. പ്രമേഹത്തിൽ സ്നേഹപാനം ഹിതമല്ലല്ലോ! സ്നേഹപാനം ചെയ്യാതിരിക്കാനും നിവൃർത്തിയില്ല. അതിനാൽ പുരാണഘൃതംകൊണ്ടാണ് സ്നേഹപാനം ചെയ്തത്. വളരെ ചെറിയ മാത്രയിലേ കഴിക്കാൻ സാധിച്ചിരുന്നുള്ളൂ. നെയ്യിനാണെങ്കിൽ അസാദ്ധ്യ ദുർഗ്ഗന്ധവും. സ്നേഹപാനത്തിനുശേഷം സ്വേദിപ്പിച്ച് വേണ്ടതായ ശോധന കർമ്മങ്ങളെല്ലാം ചെയ്യിപ്പിച്ച് 'ഹരീതകീം ആമലകം' എന്നു തുടങ്ങുന്ന യോഗത്തിലെ മരുന്നുകൾകൊണ്ട് വയറിളക്കി അനന്തരം യവാന്നത്തോടുകൂടി ഏഴുദിവസം സംസർജ്ജനക്രിയകൾ ചെയ്ത് ജാതബലനായശേഷം കുടിയിൽ പ്രവേശിപ്പിച്ചു. ആഹാരമാത്രയനുസരിച്ച് രണ്ടുനേരവും രസായനം കൊടുത്തിരുന്നു എന്നു പറ



ഞ്ഞതായിട്ടാണ് ഓർമ്മ. രസായനത്തിന്റെ അനുപാനമായി പാല് വളരെ പ്രധാനമാണ്. അത് രസായനത്തിന്റെ ശക്തികൂട്ടും. ആഹാരം ഒന്നും ഉണ്ടായിരുന്നില്ല. ശൗചകർമ്മങ്ങൾക്കും മറ്റും ചൂടുവെള്ളം മാത്രം. ആമലകരസായനം സേവിക്കുമ്പോൾ തണുത്തവെള്ളം കൈകൊണ്ടുകൂടി തൊടരുതെന്നാണ് നിയമം. കുളി ഉണ്ടായിരുന്നില്ല. പകരം ശീലമുക്കി തുടയ്ക്കൽ മാത്രം. രസായനം തുടങ്ങി അഞ്ചുദിവസം കഴിഞ്ഞപ്പോഴേയ്ക്കും കലശലായ ഛർദ്ദി തുടങ്ങി കൂടെ രക്തവും. മലത്തിലും രക്തം കണ്ടിരുന്നു. ചികിത്സ വിവാദമായെങ്കിലും അതു വകവയ്ക്കാതെ ചികിത്സ തുടർന്നു. നാലുദിവസം കഴിഞ്ഞപ്പോഴേയ്ക്കും ചർദ്ദിനിന്നു സാധാരണമട്ടായി. മലപരിശോധന ദിവസവും കൃത്യമായി നടത്തിയിരുന്നു. രാവിലെ നേരത്തെയുള്ള മലമാണ് പരിശോധിക്കേണ്ടത്. മലം വെള്ളത്തിൽ ഇട്ടുവെച്ചാൽ മാത്രമേ കൃത്യമായി അറിയാൻ കഴിയൂ. ഇല്ലെങ്കിൽ വായുസമ്പർക്കം നിമിത്തം രൂക്ഷതയും കറുപ്പും സംഭവിക്കും. ആദ്യമെല്ലാം മലം സാധാരണപോലെ ആയിരുന്നു. അഞ്ചുദിവസം കഴിഞ്ഞപ്പോൾ അയയാൻ തുടങ്ങി. പതിനൊന്നാം ദിവസമായപ്പോഴേയ്ക്കും വെള്ളനിറമായും സ്നിഗ്ദ്ധമായും പോകാൻ തുടങ്ങി. ഒരു മാസം അപ്രകാരം തുടർന്നു. അടുത്തമാസം നല്ലരിക്ക തുടങ്ങി. രസായനം നിർത്തി ബാക്കി ചിട്ടകളെല്ലാം അനുസരിപ്പിച്ച് പോന്നു. നല്ലരിക്കയിൽ നവരച്ചോറ് പാൽചേർത്താണ് കഴിച്ചിരുന്നത്. കുടിയിലുള്ള അവസാനത്തെ പതിനഞ്ചുദിവസം പുറമെ അല്പാല്പം ബന്ധപ്പെട്ടുതുടങ്ങി. കുറേശെ ജനൽപാളിയിലൂടെ നോക്കിയും ഇടയ്ക്കിടെ കണ്ണാടിയിൽ നോക്കിയും വാതാതപങ്ങൾക്ക് സാത്മ്യം വരുത്തി. സാത്മ്യഭോജനവും ക്രമേണയാണ് ശീലിച്ചിരുന്നത്. ചികിത്സ കഴിഞ്ഞു പത്തുദിവസം കഴിഞ്ഞപ്പോൾ ഒരു അവധൂതൻ മനയ്ക്കൽ വരാനിടയായി. പടിപ്പുരയുടെ വരാന്തയിൽനിന്നിരുന്ന തമ്പുരാനെ അവധൂതൻ കണ്ണെടുക്കാതെ നോക്കിനിന്നു. എന്താണ് നോക്കുന്നത് എന്ന് ചോദിച്ചപ്പോൾ ഇത്രയും സുന്ദരരൂപവും സൂര്യനെപ്പോലെ ജ്വലിക്കുന്ന മുഖകാന്തിയും



ഇന്നേവരെ ആരും ദർശിച്ചിട്ടില്ല എന്ന് പറഞ്ഞു. പ്രമേഹരോഗിയായ അദ്ദേഹം രോഗശമനം വന്ന് കൂറേകാലം ജീവിച്ചു മരിക്കുമ്പോൾ അദ്ദേഹത്തിന് എഴുപതിൽപരം വയസ്സുണ്ടായിരുന്നു. കാര്യമായി ജരാനരകളൊന്നും ബാധിച്ചിരുന്നില്ല. ആമലകരസായനം സേവിച്ചാൽ പതിനൊന്നു ദിവസം കഴിയുമ്പോൾ ക്രമേണ ചികിത്സ തീരുമ്പോഴേയ്ക്കും പല്ലും നഖവും മുടിയും കൊഴിഞ്ഞുപോയി  പുതിയതു വരുമെന്നാണു ഫലശ്രുതി. എന്നാൽ പൂമുള്ളി വാസുദേവൻ നമ്പൂതിരിപ്പാടിന്റെ കാര്യത്തിൽ അങ്ങനെ സംഭവിച്ചതായി അറിവില്ല. അതിന്റെ കാരണം ഞാൻ ഒരിക്കൽ ആറാം തമ്പുരാനോടു ചോദിക്കുകയുണ്ടായി. കൊഴിഞ്ഞുപോകേണ്ടത് മാത്രമേ കൊഴിഞ്ഞു പോകുകയുള്ളൂ, കേടുള്ളവ മാത്രം. അതിനാൽ ചെറ്യേട്ടന്റെ കാര്യത്തിൽ അതുണ്ടായില്ല. എന്നായിരുന്നു മറുപടി.

## ആമലകരസായന നിർമ്മാണവിധി

നല്ല മൂപ്പെത്തിയ പ്ലാശ് കുറ്റി നിർത്തി ബാക്കി വെട്ടിക്കളഞ്ഞ് ഉള്ള് രണ്ടടിയോളം തുരന്ന് അതിൽ കേടില്ലാത്ത മൂപ്പെത്തിയ നെല്ലിക്ക നിറച്ച് മുകളിൽ പ്ലാശിന്റെതന്നെ ഒരടപ്പുണ്ടാക്കി മൂടി മൂലപര്യന്തം ദർഭകൊണ്ട് പൊതിഞ്ഞ് അതിന്റെ മുകളിൽ താമരച്ചെളി തേച്ച് ചാണകവരടിയിട്ട് മൂടി കത്തിച്ച് നെല്ലിക്ക സ്വിന്നമായാൽ പുറത്തെടുക്കണം. അതിൽനിന്നും ആഹാരത്തിനു തക്ക മാത്രം എടുത്ത്  കുരു കളഞ്ഞ് നെയ്യും തേനും സമമല്ലാത്ത മാത്രയിൽ യോജിപ്പിച്ച് സേവിക്കണം. അനുപാനമായി പാൽകുടിക്കാം.

## സോമരാജി രസായനം

വൈദ്യമഠം വലിയ അച്ഛൻ നമ്പൂതിരി ഒരു കുഷ്ഠരോഗിക്ക് കാർകോകിലരി കുടീപ്രാവേശിക വിധിപ്രകാരം ചെയ്തതായി പറഞ്ഞുകേട്ടിട്ടുണ്ട്. രോഗം കുറച്ചു പഴക്കംചെന്നതായിരുന്നു.  കാൽ വിരലുകൾ മുരടിച്ചിരുന്നു. പൂരശ്രവ്വാംഗമായി ചെയ്യേണ്ട ശോധന കർമ്മങ്ങളെല്ലാം ചെയ്യിച്ച്



രോഗിയെ താല്കാലികമായി ഒരു കുടിയിൽ പ്രവേശിപ്പിച്ച് രസായന സേവ തുടങ്ങി. രണ്ടുമൂന്നു തവണ ഛർദ്ദിച്ചശേഷം രക്തമാണ് ഛർദ്ദിച്ചത്. ധാരാളം കഫവും പോയിരുന്നു. കൃമികളും കണ്ടിരുന്നു. എല്ലാവർക്കും പരിഭ്രമമായി. വൈദ്യമഠത്തിനുമാത്രം കൂസലുണ്ടായില്ല. ദൂഷ്യം, ദേശം മുതലായവ ചിന്തിച്ച് യോജിക്കുന്ന ചികിത്സ ചെയ്യുമ്പോൾ അതിൽ അപാകതയൊന്നും ഉണ്ടാകാൻ തരമില്ല. അതിനാൽ അപകടമൊന്നും വരുകയില്ല എന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം. ചികിത്സ തുടങ്ങുകയും രോഗിക്ക് ക്രമേണ ഛർദി കുറയുകയും രോഗം പൂർണ്ണമായി സുഖപ്പെടുകയും ചെയ്തു.

വാതാതപികമായിട്ടുള്ള ചികിത്സാനുഭവങ്ങൾ ഇല്ലെന്നു പറഞ്ഞുകൂടാ. കഞ്ഞുണ്ണി, കരിമുത്തിള്, ഇരട്ടിമധുരം, എള്ള്, തിപ്പലിരസായനം, കൊടുവേലി, ത്രിഫല തുടങ്ങി പലതും തമ്പുരാന്റെ മേൽനോട്ടത്തിലും സ്വന്തമായും ചെയ്തിട്ടുണ്ട്. പ്രകൃതത്തിൽ അപ്രസക്തമാകയാൽ വിശദീകരണത്തിലേയ്ക്കു കടക്കുന്നില്ല.

## രസായന സിദ്ധികൾ

സിദ്ധികൾക്കായി രസായനങ്ങൾ ഉപകരിക്കും

'ജന്മ ഔഷധി മന്ത്ര തപ: സമാധിജാ: സിദ്ധയ:'

ജന്മംകൊണ്ടും,ഔഷധികളെക്കൊണ്ടും മന്ത്രത്തെക്കൊണ്ടും തപസ്സുകൊണ്ടും സമാധികൊണ്ടുമാണ് മനുഷ്യർക്ക് സിദ്ധികൾ ഉണ്ടാകുന്നത്. അതിൽ ഔഷധികൾ രസായനങ്ങളാണ്, പ്രത്യേകിച്ച് പാരദാദികൾ. പാരദം (രസം)ശുദ്ധിചെയ്തേ ഉപയോഗിക്കാവൂ. പാരദശുദ്ധി പ്രധാനമായി മൂന്നു വിധത്തിലാണ്. മൂർച്ഛനം, മാരണം, ബന്ധനം. ഇതിൽ മൂർച്ഛനം രോഗശമനത്തെ ചെയ്യും; മാരണം സാമാന്യ രസായനഫലത്തേയും, ബന്ധനം അഷ്ടൈശ്വര്യാദി സിദ്ധികളേയും പ്രദാനം ചെയ്യും. യോഗികളുടെ പ്രാണായാമത്തിലും ഈ മൂന്ന് അവസ്ഥകളും സിദ്ധികളും ഉണ്ടാകുമത്രെ!



യോഗികൾക്ക് രസായനചികിത്സയിൽ ശോധന കർമ്മത്തിന്റെ ആവശ്യം വരുന്നില്ല. യോഗക്രിയകളെക്കൊണ്ട് ശരീരമനസ്സുകളിലെ മാലിന്യങ്ങളെ ദൂരീകരിച്ചവരാണ് യോഗികൾ. രസായനത്തെക്കൊണ്ട് പാപശാന്തിയാണ് ലക്ഷ്യമാക്കുന്നത്. രസായനങ്ങളെല്ലാം വാജീകരണങ്ങളാണ്.എന്നാൽ വാജീകരണങ്ങളെല്ലാം രസായനങ്ങളാകണമെന്നില്ല. പ്രത്യേകിച്ച് ശുക്ലധാതുവിന്റെ പുഷ്ടിയും പ്രവർത്തനവുമാണ് അവിടെ ഉദ്ദേശിക്കുന്നത്. ഖലകപോതന്യായ പ്രകാരവും അതു സംഭവിക്കാം. ശസ്തമായ രസാദിധാതുക്കളുടെ ലോപമായാണ് രസായനം. പൂർവ്വവയസ്സിലും മദ്ധ്യവയസ്സിലുമാണ് രസായനം ശീലിക്കേണ്ടത്. ബാല്യത്തിലും വാർദ്ധക്യത്തിലുമുള്ള അഗ്നിയുടെ കുറവു നിമിത്തവും ബലക്ഷയവും ക്ലേശഅസഹിഷ്ണുതയും ഹേതുവായി അവർക്ക് ശീലിക്കാനും ഫലം കിട്ടാനും വിഷമമാണ്.

സത്യവാദിനമക്രോധം ആദ്ധ്യാത്മപ്രവണേന്ദ്രിയം
ശാന്തം സദ് വൃത്തനിരതം വിദ്യാൽ നിത്യരസായനം.

സത്യവാദിയും ക്രോധമില്ലാത്തവനും ആദ്ധ്യാത്മിക വിഷയങ്ങളിൽ ഇന്ദ്രിയമനസ്സുകളെ പ്രവർത്തിപ്പിക്കുന്നവനും ശാന്തനും സദ്വൃത്തനിരതനും ആയിട്ടുള്ളവർക്കേ രസായനത്തിന്റെ പൂർണ്ണഫലം അനുഭവിക്കാൻ സാധിക്കൂ! ഇവയ്ക്ക് നിത്യരസായനമെന്നും പറയും.

കുടീപ്രാവേശികത്തിന് കായകല്പം അഥവാ കല്പം സേവിക്കൽ എന്നൊരു ഭാഷയുണ്ട്. ആരും ചെയ്യാൻ ധൈര്യപ്പെടാത്ത ചികിത്സാവിധിയാണിത്. ആമലകരസായനത്തിൽ പറഞ്ഞപോലെ പല്ലും, നഖവും, മുടിയും കൊഴിഞ്ഞുപോയി തിരിച്ചുവന്നില്ലെങ്കിൽ എന്തായിരിക്കും സ്ഥിതി? കൂടാതെ വരാവുന്ന വ്യാപത്തുകളും അതിന്റെ പരിഹാരമാർഗ്ഗങ്ങളും വൈദ്യൻ മുൻകൂട്ടി കാണണം. രോഗിയെ ബോധവാനാക്കുകയും വേണം. രസായനം ഓരോരോ രോഗിക്കും വ്യക്തിക്കും അനുസരിച്ച് നിശ്ചയിക്കുന്നിടത്തും പാകപിഴകൾ സംഭവിക്കാം. അതിന്ന് ശാസ്ത്രാധിഷ്ഠി



തമായ അറിവ് അത്യാന്താപേക്ഷിതമാണ്. ഈ വക കാരണങ്ങളാൽ പ്രവൃർത്തിപഥത്തിൽനിന്നും മാഞ്ഞുപോയ ഒരു ചികിത്സാവിധിയാണ് കുടീപ്രാവേശികം. നഷ്ടപ്പെട്ടുപോയ ഇത്തരം ചികിത്സാവിധികളെ വീണ്ടെടുക്കാനുള്ള സമയം അതിക്രമിച്ചുകൊണ്ടിരിക്കുകയാണ്▲

*(ഈ ലേഖനം കേരളീയ ആയുർവ്വേദസമാജം സ്മരണികയിൽ നിന്ന് ലേഖകന്റെ അനുമതിയോടെ എടുത്ത് പകർത്തിയത്)*





# രണ്ട് വൈദ്യ മഹാത്മാക്കളുടെ ഓർമ്മകൾ–

ഇ.എം.വാസുദേവൻ

**അ**പൂർവ്വമായ ധിഷണാവൈഭവം ഉണ്ടായിരുന്ന വൈദ്യകുടുംബത്തിലെ രണ്ട് വൈദ്യന്മാരെക്കുറിച്ചാണ് ഈ കുറിപ്പ്-വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും സുബ്രഹ്മണ്യൻ(തുപ്പൻ)നമ്പൂതിരിയും. ഇവർ ജ്യേഷ്ഠാനുജന്മാരായിരുന്നു.

ഞങ്ങളുടെ ഇല്ലങ്ങളെ വേർതിരിച്ചിരുന്നത് ഒരു ചെറിയ പാടഭാഗമാണ്. കുടുംബങ്ങൾ തമ്മിലുള്ള അടുപ്പത്തിന് തലമുറകളുടെ പഴക്കം ഉണ്ടാകും. വലിയ നാരായണൻ നമ്പൂതിരി വിവാഹം കഴിച്ചത് എന്റെ പിതൃസഹോദരിയെയായിരുന്നു;അദ്ദേഹത്തിന്റെ സഹോദരിയെ, ഞങ്ങളുടെ വല്ല്യച്ഛനും. ഈ ബന്ധം പഴയ സ്നേഹ,സൌഹൃദങ്ങൾക്ക് കൂടുതൽ ഇഴയടുപ്പം നൽകുകയും ചെയ്തു. അച്ഛന് ഇവർ രണ്ടുപേരുമായി ദൃഢമായ ആത്മബന്ധമുണ്ടായിരുന്നു.

സുബ്രഹ്മണ്യൻ നമ്പൂതിരിക്ക് ഏറ്റവും കൂടുതൽ താല്പര്യമുള്ള മേഖല കൃഷിയായിരുന്നു. അദ്ദേഹം എപ്പോഴും പാടത്തും പറമ്പിലും ഒക്കെയായിരിക്കും. ലാഭനഷ്ടങ്ങളോ നേട്ടകോട്ടങ്ങളോ ഒന്നും അദ്ദേഹത്തെ അലട്ടിയിരുന്നില്ല. രാവും പകലും നോക്കാതെ അധ്വാനിക്കുകയും കൃഷിയെ ഗാഢമായി സ്നേഹിക്കുകയും അതിനായി ജീവിതം സമർപ്പിക്കുകയും ചെയ്ത ഒരു വ്യക്തിയായിരുന്നു അദ്ദേഹം. താളംതെറ്റുന്ന കാലാവസ്ഥയും കാർഷികരംഗത്തെ മറ്റു പ്രശ്നങ്ങളുമെല്ലാം ഉണ്ടായിരുന്നിട്ടും തളരാതെ, മടുക്കാതെ പിൻവാങ്ങാതെ കാർഷികരംഗത്ത് ഉറച്ചുനിന്നു. പക്ഷെ കർഷകന് എന്നും കിട്ടുന്ന പ്രതിഫലം കടവും കണ്ണീരും തന്നെ.



ജീവിതാവസാനത്തോടടുത്തകാലത്താണ് അദ്ദേഹം ചികിത്സയുടെ ലോകത്തിലേയ്ക്ക് പ്രവേശിച്ചത്. അപ്പോഴും അവധൂതസമാനമായ ഒരു ജീവിതരീതിയായിരുന്നു അദ്ദേഹം പിൻതുടർന്നത്. ഏറെ ലളിതവും ചെല വുകുറഞ്ഞതും അതേസമയം ഏറ്റവും ഫലപ്രദവും ആയ ഒരു ചികിത്സാ ക്രമം ആയിരുന്നു. വാതസംബന്ധമായ അസുഖമായി വരുന്നയാൾക്ക് ''വയൽചുള്ളിക്കഷായ''വും നീർക്കോലി കടിച്ചു എന്നു പറഞ്ഞ് ചെല്ലു ന്നയാളോട് ''മരുന്നൊന്നും വേണ്ട, അത്താഴം കഴിക്കണ്ട''എന്നും മറ്റും ആയിരുന്നു അതിന്റെ രീതി. ഭക്ഷണരീതി ലളിതമെങ്കിലും വലിയ ചിട്ടയും ശ്രദ്ധയും ഉണ്ടായിരുന്നു.സർവ്വോപരി അദ്ദേഹം പാചകകാര്യങ്ങളിൽ വിദ ഗ്ദ്ധനും അത് ഒരു''ഹോബി''യായി കൊണ്ടുനടന്ന വ്യക്തിയുമായിരുന്നു.

ഇവരുടെ സഹോദരിയായ ഞങ്ങളുടെ വലിയമ്മ പ്രസവിച്ചിട്ടില്ല. അവർക്ക് തുപ്പനെ വലിയ സ്നേഹവും വാത്സല്യവുമായിരുന്നു. ആഴ്ച്ച കളോളം അവർ അനിയന്റെ ഒപ്പം താമസിക്കും. എന്തുകാര്യത്തിലും അദ്ദേ ഹത്തിന്റെ തീരുമാനം അന്തിമമാണ്. അദ്ദേഹത്തെക്കുറിച്ചു പറയാൻ തുട ങ്ങുമ്പോൾ അവർ വാചാലയാകും. നിരന്തരമായ കഠിനാധ്വാനം ആരോ ഗ്യത്തെ ബാധിക്കുമോ എന്ന് ആശങ്കപ്പെടും. അത്യന്തം ദൃഢമായ സഹോദര ബന്ധമായിരുന്നു അവർക്കിടയിൽ നിലനിന്നിരുന്നത്. അനി യന്റെ പെട്ടെന്നുള്ള മരണം അവരെ മാനസികമായി വല്ലാതെ ഉലച്ചിരുന്നു.

വലിയ നാരായണൻ നമ്പൂതിരി(ജൂനിയർ) പെരിങ്ങോട്ടായിരുന്നു താമസം. എന്റെ കുട്ടിക്കാലത്ത് ഇടയ്ക്കെല്ലാം വലിയമ്മയെ കാണാനായി ഇവിടെ വരും. കുറച്ചുനേരം സംസാരിച്ചിരിക്കും. നരച്ച, നീണ്ട താടിയും തിളങ്ങുന്ന കണ്ണുകളും തേജസ്സുറ്റ മുഖവും. പെട്ടെന്നുതന്നെ ആരുടേയും ശ്രദ്ധയാകർഷിച്ചിരുന്നു അദ്ദേഹത്തിന്റെ രൂപം.

ഞാൻ പ്രീഡിഗ്രിയ്ക്ക് പഠിക്കുന്ന കാലം. എനിക്ക് മഞ്ഞപ്പിത്തം ബാധിച്ചു. വേണ്ടത്ര ശ്രദ്ധിക്കാതെ വല്ലാതെ ശക്തിയായി. നീണ്ടകാലം ആയുർവ്വേദമരുന്ന് കഴിച്ച് ആരോഗ്യം കുറെയൊക്കെ ശരിയായി.





*ഇടമരത്ത് (വെളുത്ത ഭട്ടതിരിയില്ലത്ത്) ശ്രീദേവി അന്തർജ്ജനം*

മരുന്നുകൾ നിർത്തുകയും ചെയ്തു. ഒരു ദിവസം അദ്ദേഹം ഇവിടെ വന്നു. വർത്തമാനം പറഞ്ഞിരിക്കുമ്പോൾ പെട്ടെന്ന് അവിടെ നിൽക്കുന്ന എന്നെ നോക്കി ചേദിച്ചു.

‘‘എന്താ ഇയാൾ ആകെക്കൂടി വല്ലാതെ ഇരിക്കുന്നത്, സുഖമില്ലെ?’’ അച്ഛൻ വിവരങ്ങളൊക്കെ പറഞ്ഞു. അപ്പോൾ അദ്ദേഹം പറഞ്ഞു. ‘‘പോര, കുറച്ചുകൂടി മരുന്നു കഴിക്കണം. അത് വിട്ടുപോകാഞ്ഞാൽ പറ്റില്ല.’’ അപ്പോൾത്തന്നെ ഒരു നെയ്യ് കഴിക്കാൻ പറഞ്ഞു. അത് രണ്ടുമാസം കഴിച്ചു.



ക്ലിനിക്കൽ ടെസ്റ്റുകളൊന്നും കൂടാതെതന്നെ, ദർശനവും, സ്പർശനവും, ശ്രവണവും എല്ലാംകൊണ്ട് രോഗനിർണ്ണയം സാധിച്ചിരുന്ന ആചാര്യന്മാരിൽ പെട്ട അദ്ദേഹവും ഋഷിതുല്യനായ ഒരു ഭിഷഗ്വരനായിരുന്നു എന്നതിന് സാക്ഷ്യങ്ങൾ നിരവധി.

സംസ്കൃതം, വേദാന്തം തുടങ്ങി പല വിഷയങ്ങളിലും പാണ്ഡിത്യം ഉണ്ടായിരുന്ന അദ്ദേഹം ഒരു സാഹിതീതല്പരൻകൂടി ആയിരുന്നു. ഞാൻ അക്ഷരശ്ലോകത്തിനോടു ചെറിയ കമ്പം തോന്നി നടന്നിരുന്ന കാലം. ഏതോ മാസികയിൽ കണ്ട വൈദ്യമഠത്തിന്റെ ശ്ലോകങ്ങൾ പഠിച്ചു. പെരിങ്ങോട്ട് വെച്ച് അദ്ദേഹത്തിന്റെ പിറന്നാളാഘോഷം നടത്താറുണ്ട്.

ഞാനും തലേദിവസം അവിടെ എത്തി. രാത്രി ഭക്ഷണം കഴിഞ്ഞ് അദ്ദേഹവും മറ്റു ചില പണ്ഡിതന്മാരുമെല്ലാം കൂടിയിരുന്ന് ശ്ലോകം ചൊല്ലുകയാണ്. ഞാനും അവിടെ ചെന്ന് പരുങ്ങി നിന്നു. അതിനിടെ ആരോ പറഞ്ഞു, ഇയാൾ കുറേശ്ശെ ശ്ലോകം ചൊല്ലും എന്ന്.

അപ്പോൾ വൈദ്യമഠം പറഞ്ഞു ഉവ്വോ, നന്നായി എന്നാൽ ചൊല്ലിക്കോളൂ. ആകെ പരിഭ്രമിച്ച് വല്ലാതായി. അങ്ങനെ ഞാനും കൂടി.കുറച്ചു റൗണ്ട് കഴിഞ്ഞപ്പോൾ ധൈര്യം സംഭരിച്ച് അദ്ദേഹത്തിന്റെ നേരത്തെ പറഞ്ഞ ഒരു ശ്ലോകം ചൊല്ലി. യാതൊരു വിവരവുമില്ലാത്ത ഞാൻ, എന്തെങ്കിലും തെറ്റ് വരുത്തുമോ, അതിന് വിമർശനം വരുമോ എന്നൊക്കെയായിരുന്നു പേടി. എന്നാൽ അദ്ദേഹവും മറ്റുള്ളവരുമെല്ലാം പ്രോത്സാഹിപ്പിക്കുകയാണ് ചെയ്തത്. അധികം പ്രചാരമില്ലാത്ത, പലരും വായിച്ചിട്ടുണ്ടാകാൻ സാദ്ധ്യതയില്ലാത്ത ആ ശ്ലോകം താഴെ ചേർക്കട്ടെ.

കാണാതുള്ളതിനെക്കുറിച്ചു കരളിൽ ധ്യാനിച്ചു,കൺചിമ്മി,യ-
പ്രാണായാമ മുറയ്ക്കു കുണ്ഡലിനിയേ യുൽബുദ്ധമാക്കി സ്വയം;
നീണാൾ വാഴുകയെന്നതിൽ ഭ്രമമതി, ല്ലീ വിശ്വരൂപം സദാ
കാണാറാവണ മെന്നതാ ണടിയനിന്നുള്ളത്തിലുള്ളാഗ്രഹം.



ആശയഗൗരവംകൊണ്ടും ശൈലികൊണ്ടും ലക്ഷണമൊത്ത ഇത്തരം കുറച്ച് ശ്ലോകങ്ങൾ അദ്ദേഹത്തിന്റേതായിട്ടുണ്ട്.

ഏറ്റവും വലിയ ദൈന്യം രോഗാവസ്ഥയും, ധർമ്മം ആതുരസേവനവും ആണല്ലോ. അത്തരത്തിലൊരു വൈദ്യപാരമ്പര്യം നയിച്ച രണ്ടുപേരും പിൻതലമുറകളിലൂടെ അത് ഇപ്പോഴും കൈമാറി വരുന്നു എന്നത് നമുക്കെല്ലാം ആശ്വാസവും സന്തോഷവും തരുന്നു. അത് ആചന്ദ്രതാരം തുടരട്ടെ. ആ മഹാത്മാക്കളുടെ ഓർമ്മകൾക്കുമുമ്പിൽ പ്രണാമം▲





# ഭിഷൽതമം ത്വാ ഭിഷജാം ശൃണോതി

ഡോ.പി.എം.എസ്.രവീന്ദ്രനാഥ്,
പൂന്തോട്ടം ആയുർവ്വേദാശ്രമം,
കുളക്കാട്, പാലക്കാട്

**അ**ജ്ഞാനമാകുന്ന അന്ധകാരത്തിൽ പെട്ടുഴലുന്ന എനിക്ക് എന്നും അറിവിന്റെ വെളിച്ചമായി നിലകൊള്ളുന്ന അങ്ങേയ്ക്കു നമസ്കാരം.

കോയമ്പത്തൂർ ആയുർവ്വേദ കോളേജിൽ പഠിച്ചുകൊണ്ടിരുന്ന എന്നെ 1985-ൽ അങ്ങയുടെ സവിധത്തിലെത്തിക്കാൻ വേണ്ട അറിവും വഴികളും പറഞ്ഞുതന്ന പരംപൊരുളിനു നമോവാകം.

അമ്മയുടെ പാദങ്ങളിൽനിന്നു അനുഗ്രഹംവാങ്ങി, അങ്ങയുടെ ആജ്ഞയനുസരിച്ച് ശുകപുരം ദക്ഷിണാമൂർത്തിയെ വണങ്ങി, ബുദ്ധി നേരേ പ്രവർത്തിച്ചു തരുവാൻ പ്രാർത്ഥിച്ചു തിരിച്ചുവന്ന് അങ്ങയുടെ ഒരു പുത്രനായിത്തന്നെ കൂടെതാമസിച്ചു പഠിക്കാൻ അനുവാദംതന്ന അങ്ങേയ്ക്കു വന്ദനം.

എന്നെ ആയുർവ്വേദത്തിന്റെ വഴിയിലേയ്ക്കു തിരിച്ചുവിട്ട്, വേണ്ടതായ എല്ലാ സൗകര്യങ്ങളും തന്റെ പരിമിതമായ സാദ്ധ്യതകൾവെച്ച് ചെയ്തുതന്ന എന്റെ അച്ഛനേയും അതിനുശേഷം എനിക്കു വിദ്യയും വൃത്തിയും തന്നു പരിപാലിച്ച് എന്റെ ഗുരുനാഥന്റെയടുത്തേയ്ക്ക് എത്രയും പെട്ടെന്നു പോകാൻ വഴികാണിച്ചുതന്ന, കോയമ്പത്തൂർ ആര്യവൈദ്യഫാർമസി എം.ഡി.പത്മശ്രീ ഡോ.കൃഷ്ണകുമാർജിയെയും എന്നും എന്റെ ജീവനോട് ചേർത്തു നിർത്തുന്നു.

ആദ്യമായി ഞാനെന്റെ ഗുരുനാഥനെ കാണുന്നതു പെരിങ്ങോട്ടുള്ള പൂമുള്ളി മനയിൽവെയ്യാണ്. എന്റെ അച്ഛനായിരുന്നു കൊണ്ടുപോയത്.



അവിടെ അദ്ദേഹത്തിന്റെ സതീർത്ഥ്യനും ശിഷ്യനും സുഹൃത്തുമെല്ലാമായ പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെ (ആറാം തമ്പുരാൻ)കൂടെ ഒരു ദിവസം ചിലവഴിക്കാൻ, ഗുരുനാഥൻ അവിടെ പേയിരുന്നപ്പോഴാണ് അച്ഛൻ എന്നെ അങ്ങോട്ടുകൊണ്ടുപോയത്. അച്ഛന് അവരെല്ലാം സുപരിചിതരായിരുന്നു. എന്റെ അച്ഛനും(പൂന്തോട്ടം ശങ്കരനാരായണൻ നമ്പൂതിരി) കവിയും സംസ്കൃത പണ്ഡിതനുമായിരുന്നു. എന്റെ ഭാഗ്യംകൊണ്ട് എന്നോട് അദ്ദേഹത്തിന്റെ വീട്ടിലേയ്ക്ക് വന്നുകൊള്ളാൻ അനുവദിച്ചു. അതിനുശേഷം ശുകപുരത്തുപോയി കുളിച്ചു തൊഴുത് പെരിങ്ങോട്ട് അദ്ദേഹം താമസിച്ചിരുന്ന ആര്യവൈദ്യമഠം എന്ന വീട്ടിൽ അദ്ദേഹത്തിന്റെ സഹധർമ്മിണിയുടേയും മക്കളുടെയുംകൂടെ താമസിച്ചു തുടങ്ങി. എന്റെ കൂടെ എന്റെ സുഹൃത്തുക്കളായി അജിത്കുമാറും രഘുനാഥും അദ്ദേഹത്തിന്റെ ശിഷ്യനായിത്തന്നെ ഉണ്ടായിരുന്നു. രോഗികളെ പരിശോധിക്കുമ്പോൾ കൂടെയിരുന്നു കണ്ടുമനസ്സിലാക്കി കുറിപ്പടി എഴുതിക്കൊടുക്കുകയാണ് ഏകജോലി. പക്ഷെ ഞങ്ങൾ അതിന്റെകൂടെത്തന്നെ സാധാരണയായി എഴുതുന്ന മരുന്നുകളുടെ യോഗങ്ങൾ ഹൃദിസ്ഥമാക്കാനും സമയം കണ്ടിരുന്നു. അദ്ദേഹത്തിന്റെ പരാധീനതകൾക്കിടയിലും ഞങ്ങൾക്കു വേണ്ടതെല്ലാം ചെയ്തുതന്ന അദ്ദേഹത്തിന്റെ ഹൃദയ വിശാലതയെ എങ്ങനെ സ്തുതിച്ചാലും മതിയാവില്ല. എല്ലാ ശനിയാഴ്ചകളിലും ഞങ്ങൾ മൂന്നു ശിഷ്യർ കോയമ്പത്തൂരുനിന്നും ഏതെങ്കിലും തരത്തിൽ രാത്രിവന്ന് കൂറ്റനാട്ടുനിന്നും നടന്ന് പെരിങ്ങോട്ടുള്ള വസതിയിൽ രാവിലെ നേരത്തെ എത്താറുണ്ടായിരുന്നു. പ്രസിദ്ധ വൈദ്യനും ഗുരുനാഥന്റെതന്നെ ശിഷ്യനുമായ താന്നൂർ നമ്പീശന്റെ മകൻ വാസുനമ്പീശനും ഗുരുനാഥന്റെ മകൻ കുമാരനും ഞങ്ങൾക്ക് കൂട്ടായി എന്നും ഉണ്ടായിരുന്നു. രാവിലെ നാലു മണിയോടുകൂടി ഞായറാഴ്ചകളിൽ രോഗികൾ വന്നു തുടങ്ങും. കേരളത്തിന്റെ നാനാഭാഗങ്ങളിൽ നിന്നുള്ള രോഗികളും വരാറുണ്ടായിരുന്നു. എട്ടുമണിയോടുകൂടി പരിശോധന തുടങ്ങിയാൽ പിന്നെ എല്ലാ രോഗി



കളേയും കാണുന്നതുവരെ അദ്ദേഹം ഭക്ഷണം കഴിക്കില്ല. കുറ്റിപ്പടിയെഴുതാനുള്ള ആളുകളുടെ എണ്ണത്തിനനുസരിച്ച് അത്രയും രോഗികളെ, ഒരേ സമയം നോക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ രീതി.

ഞങ്ങൾക്ക് തെറ്റു പറ്റാൻ സാദ്ധ്യതയുള്ള സ്ഥലങ്ങൾ അദ്ദേഹത്തിന് കൃത്യമായി അറിയാം. ഭാഷയുടെ കാര്യത്തിൽ വളരെ നിഷ്ഠയുള്ള പ്രകൃതമായിരുന്നു. തെറ്റിയെഴുതാൻ അനുവദിക്കില്ല. എഴുതിക്കഴിഞ്ഞാൽ വായിച്ചു കേൾപ്പിക്കണം. തെറ്റുവന്നാൽ തിരുത്തിത്തരുന്നതിനും വീണ്ടും തെറ്റിച്ചാൽ അതിനു വഴക്കുപറയാനും തീരെ വിഷമമുണ്ടാവില്ല. ഒരച്ഛന്റെ എല്ലാ വാത്സല്യങ്ങളും അദ്ദേഹത്തിന്റെ മനസ്സിൽ നിറഞ്ഞു തുളുമ്പുന്നത് എന്നും കാണാമായിരുന്നു. ഇതെല്ലാം കഴിഞ്ഞ് അദ്ദേഹത്തിന്റെ ഭക്ഷണശേഷം, രാത്രി അഷ്ടാംഗഹൃദയം പഠിപ്പിക്കും. അന്നു രാത്രിതന്നെ ഞങ്ങൾ കോയമ്പത്തൂർക്കു തിരിച്ചുപോരുകയും ചെയ്യും. ഇങ്ങനെ ഏകദേശം ഒന്നരക്കൊല്ലം അദ്ദേഹത്തിന്റെ തണലിൽ ജീവിച്ചു പഠിച്ചു. 1987-ഡിസംബറിൽ എന്റെ ബി.എ.എം.എസ് കഴിഞ്ഞ് ഇന്റേൺഷിപ്പിന്റെ സമയം അധികവും അദ്ദേഹത്തിന്റെകൂടെത്തന്നെ കഴിഞ്ഞു. അതിനുശേഷം മുഴുവൻ സമയവും അദ്ദേഹത്തിന്റെ നിഴലായി അവിടെത്തന്നെ ജീവിച്ചു. ഞായറാഴ്ച ഒഴികെ മറ്റെല്ലാ ദിവസവും അദ്ദേഹം ഓരോരോ സ്ഥലത്ത് വിസിറ്റു ചെയ്യുമായിരുന്നു. രാത്രി വളരെ വൈകിയാണ് തിരിച്ചു പെരിങ്ങോട്ടെത്തുന്നത്. ഞങ്ങളുടെയെല്ലാം ഓരോ ചലനങ്ങളും അദ്ദേഹം സശ്രദ്ധം നിരീക്ഷിച്ചിരുന്നു. എവിടെ പ്രശ്നം വന്നാലും(വാക്കിലും പ്രവൃത്തിയിലും) അത് അപ്പപ്പോൾ തിരുത്തിത്തരും. അദ്ദേഹത്തിന്റെ സുഹൃദ്വലയം വളരെ വിശാലമായിരുന്നു. ആത്മീയമായും രാഷ്ട്രീയമായും സാമൂഹ്യസേവന രംഗത്തും വളരെ ഉന്നതശ്രേണിയിൽപെട്ട നിരവധി വ്യക്തികളെ കണ്ടുമനസ്സിലാക്കാനും ബഹുമാനിക്കാനുമുള്ള അവസരം ഒരുക്കിത്തന്നു.

ശിഷ്യന് ശാസ്ത്രത്തിലുള്ള താല്പര്യം അദ്ദേഹം നിത്യവും പരീക്ഷിച്ചിരുന്നു. രാത്രി വളരെ വൈകി ഓരോ ദിവസത്തെയും പരിശോധന



കഴിഞ്ഞു വീട്ടിൽവന്ന് ഞങ്ങളെല്ലാം ക്ഷീണിതരായി കിടക്കാൻ ശ്രമിക്കുമ്പോൾ അദ്ദേഹം എന്തെങ്കിലും ഒരു ആയുർവ്വേദ ഗ്രന്ഥത്തിലെ ഒരു ഭാഗം വായിപ്പിച്ചു അതിൽനിന്നെന്തെങ്കിലും ഒരുയോഗം പിറ്റേദിവസം കൊടുക്കാനുള്ള രോഗിക്കുവേണ്ടി എഴുതി എടുത്തുവയ്പിക്കും. അപ്പോഴായിരിക്കും അദ്ദേഹത്തിനു വരുന്ന കത്തുകൾ വായിച്ചു മറുപടി അയയ്ക്കാൻ എഴുതിക്കൊടുക്കുന്നത്. എഴുപത്തെട്ടാം വയസ്സിലും അദ്ദേഹം വളരെകുറച്ചുസമയമേ ഉറങ്ങാൻവേണ്ടി ചെലവഴിച്ചിരുന്നുള്ളൂ. സുഹൃത്തുക്കളുമായി സംസാരിച്ചിരിക്കുന്നത് അദ്ദേഹം അങ്ങേയറ്റം ആസ്വദിച്ചിരുന്നു.

ആകാശത്തിനു താഴെയുള്ള എന്തിനെക്കുറിച്ചും അദ്ദേഹത്തിന് അറിവും അഭിപ്രായവും ഉണ്ടായിരുന്നത് ഞങ്ങൾ കണ്ടുകൊണ്ടിരുന്നു. എല്ലാ ശാസ്ത്രീയ കലാരൂപങ്ങളിലും ആഴത്തിലുള്ള ജ്ഞാനം പ്രകടിപ്പിച്ചിരുന്നു. അസാമാന്യമായ വേദജ്ഞാനവും ഉണ്ടായിരുന്നു. ദിവസവും ദിനപത്രം വായിക്കുന്ന പതിവുണ്ട്. പണ്ഡിതന്മാരും കവികളും മറ്റും രോഗികളായി വരുമ്പോഴാണ് അദ്ദേഹത്തിന്റെ പാണ്ഡിത്യത്തെക്കറിച്ചും കവിത്വത്തെക്കുറിച്ചും നമുക്ക് മനസ്സിലാവുന്നത്.

രോഗികളെ അഡ്മിറ്റ് ചെയ്തു പഞ്ചകർമ്മ ചികിത്സകൾ ചെയ്യാനുള്ള പരിശീലനം കിട്ടുന്നത് അദ്ദേഹം 1987-ൽ ഷൊർണ്ണൂർ കേരളീയ സമാജത്തിൽ രണ്ടാംതവണ പോയിത്തുടങ്ങിയതോടെയാണ്.അതിനുമുമ്പ് ഏകദേശം പതിനാറുകൊല്ലത്തോളം അദ്ദേഹം അവിടെ സ്ഥിരമായി വൈദ്യവൃത്തിയിലേർപ്പെട്ടിരുന്നു. മരുന്നു നിർമ്മാണത്തെക്കുറിച്ചെല്ലാം അദ്ദേഹം പറഞ്ഞുതന്നിരുന്നത് ഈ യാത്രാവേളയിലാണ്. അദ്ദേഹം നേരിട്ടു ചികിത്സ ചെയ്യുന്നത് അധികം കണ്ടു മനസ്സിലാക്കാൻ അവസരം കിട്ടാതിരുന്നിട്ടും, പിന്നീട് മരുന്നു നിർമ്മാണത്തിനും പഞ്ചകർമ്മചികിത്സചെയ്യുന്നതിനുമുള്ള ജ്ഞാനവും ധൈര്യവും കിട്ടിയത് ഇരുളടഞ്ഞ എന്റെ ബുദ്ധിയിൽ അദ്ദേഹം കൊളുത്തിവെച്ച ദീപത്തിന്റെ പ്രഭയാലാണ്.



കർണാടക സംഗീതലോകത്ത് അഗ്രേസരനായിരുന്ന ചെമ്പൈ വൈദ്യനാഥഭാഗവതരെ ചികിത്സിച്ച കഥയെല്ലാം അദ്ദേഹം പറഞ്ഞിരുന്നു. അതിനുശേഷം ചികിത്സക്കു പ്രത്യുപകാരമായി എന്തെങ്കിലും ചെയ്യണമെന്നു ഭാഗവതർ നിർബ്ബന്ധിപ്പിച്ചപ്പോൾ, പൂമുള്ളി രാമപ്ഫനെ(രാമൻ നമ്പൂതിരിപ്പാടിനെ) സംഗീതം പഠിപ്പിച്ചാൽ മതി എന്നു പറഞ്ഞു. അതിനുശേഷമാണ് പൂമുള്ളി രാമപ്ഫൻ ചെമ്പൈയുടെ ശിഷ്യനായിത്തീരുന്നത്. ഗുരുനാഥനും, ഭാഗവതരും ദിവസങ്ങളോളം ഉറങ്ങാതെ തുടർച്ചയായി സംസാരിച്ചുകൊണ്ട് കാറിൽ യാത്രചെയ്യാറുണ്ടായിരുന്നത്രെ.



കാഞ്ചികാമകോടി പീഠാധിപതി ശ്രീ ചന്ദ്രശേഖരേന്ദ്ര സരസ്വതികൾക്ക് ഗുരുനാഥനെ വലിയ ഇഷ്ടമായിരുന്നു. ഗുരുനാഥനെ കാണുമ്പോൾ സ്വാമികൾ, 'വേദ്യോ വൈദ്യ: സദായോഗീ' എന്നുറക്കെ ചൊല്ലുമായിരുന്നു. ഒരുപാടു ഗഹനമായ കാര്യങ്ങൾ സ്വാമികളിൽനിന്നും മനസ്സിലാക്കാൻ



കഴിഞ്ഞിട്ടുള്ളതായി അദ്ദേഹം പറയാറുണ്ട്. സ്വാമികളാണ് ഗുരുനാഥന്, വൈദ്യശാസ്ത്രമഹോദധി എന്ന സ്ഥാനം കൊടുത്തത്. അതദ്ദേഹം അവസാനംവരെ വളരെ ബഹുമാനത്തോടെ സ്മരിച്ചിരുന്നു.

എനിക്കു ഗുരുനാഥനിൽനിന്നും മനസ്സിലായ ഏറ്റവും മൗലികമായ കാര്യം ചികിത്സയിലെ ആത്മീയാംശമാണെന്നു പറയാം. ചികിത്സ തുടങ്ങുന്നതു മരുന്നു കഴിക്കുമ്പോഴല്ല; വൈദ്യനെ കാണുമ്പോൾ മുതൽക്കാണെന്ന സത്യം എനിക്കു ബോദ്ധ്യമുണ്ട്.

ഗുരുനാഥൻ പറയുന്നതും ചെയ്യുന്നതും അതുപോലെ അനുകരിക്കുകയല്ല, മറിച്ച് ആ വെളിച്ചത്തിൽ സ്വയം പരീക്ഷണങ്ങൾ നടത്തിയ അനുഭവത്തിൽനിന്നും പഠിക്കുകയാണ് വേണ്ടതെന്ന് അദ്ദേഹം പലപ്പോഴും പറയാറുണ്ട്. അദ്ദേഹത്തെ കണ്ടാൽത്തന്നെ പകുതി രോഗം മാറും എന്ന് എത്രയോ രോഗികൾ പറയുന്നതു കേട്ടിട്ടുണ്ട്. ഞാനവിടെയുണ്ടായിരുന്ന സമയത്താണ് അർജുൻസിങ്ങിനെയും പത്നിയെയും ചികിത്സിക്കാൻ അദ്ദേഹം ഡൽഹിക്കുപോയത്. മഹാത്മാഗാന്ധിക്കുശേഷം ഷർട്ടിടാതെ അവിടെ വിമാനമിറങ്ങിയത് ഗുരുനാഥനാണെന്നു ഒരല്പം തമാശരൂപത്തിൽ പറഞ്ഞു കേട്ടിട്ടുണ്ട്.

ഗുരുനാഥന് ക്യാൻസർ ചികിത്സയ്ക്കുവേണ്ടി തിരുവനന്തപുരത്തു ഡോ.കൃഷ്ണൻനായരുടെ അടുത്തു പോയതും ഗുരുനാഥന്റെ ജ്ഞാനത്തിൽ ആകൃഷ്ടനായ അദ്ദേഹം, അങ്ങയുടെ ബുദ്ധിയാണോ, ആയുർവ്വേദമാണോ അങ്ങയെക്കൊണ്ട് ഇതെല്ലാം പറയിപ്പിക്കുന്നത് എന്ന ചോദ്യത്തിനു അദ്ദേഹത്തിന്റെ മറുപടി; എന്റെ ബുദ്ധിയിൽ മുഴുവനും നിറഞ്ഞു നിൽക്കുന്നത് ആയുർവ്വേദമാണെന്നായിരുന്നു. എന്നാൽ ആയുർവ്വേദമാകുന്ന വലിയ പർവ്വതത്തിന്റെ ഏതോ ഒരു മൂലമാത്രമേ എനിക്കു കടിച്ചുപിടിക്കാനായിട്ടുള്ളൂ, എന്നു പറയാനുള്ള എളിമയും അദ്ദേഹത്തിനുണ്ടായിരുന്നു.

അവസാനകാലഘട്ടത്തിൽ അദ്ദേഹം പൂർണ്ണമായും ചികിത്സയ്ക്കുവേ



ണ്ടിയാണ് സമയം ചെലവാക്കിയിരുന്നത്. എന്നാൽ ആദ്യകാലങ്ങളിൽ ശാസ്ത്രസദസ്സുകളിലും മറ്റും നിറഞ്ഞ സാന്നിദ്ധ്യമായിരുന്നു അദ്ദേഹത്തി ന്റേത്. കോട്ടയ്ക്കൽ ആര്യവൈദ്യശാലയുടെ പ്രബന്ധരചനയുടേയും പ്രസംഗമത്സരങ്ങളുടെയും വിധികർത്താവായി ദീർഘകാലം പ്രവർത്തി ച്ചിട്ടുണ്ട്.

1988 മെയ് മാസത്തിൽ, അദ്ദേഹത്തിന്റെതന്നെ ആജ്ഞയോടെയും ആശീർവാദത്തോടെയും ശുകപുരം ക്ഷേത്രത്തിൽ ഭജനമിരിക്കാൻ പോയി. പോവുന്നതിന്നുമുമ്പ് അദ്ദേഹം തന്റെ ഇടതു കൈമുട്ടിനു താഴെ ചെറി യൊരു നീരുകണ്ടത് എന്നെ കാണിച്ച് അർത്ഥഗർഭമായി പുഞ്ചിരിച്ചത് എന്തിനായിരുന്നെന്ന് അന്നെനിയ്ക്കു മനസ്സിലായില്ല. രണ്ടു ദിവസം കഴിഞ്ഞ് ഞാനെന്റെ ഭജനം തുടങ്ങിയ ദിവസം രാവിലെ അമ്പലത്തിനു പുറത്തുനിന്ന് ആരോ പേപ്പർ വായിച്ച് ഉറക്കെപ്പറഞ്ഞപ്പോഴാണ് എന്റെ ഗുരുനാഥൻ ഇഹലോകവാസം വെടിഞ്ഞു സാക്ഷാൽ ദക്ഷിണാമൂർത്തി യിൽ വിലയം പ്രാപിച്ചത് ഞാനറിഞ്ഞത്.

ഒരു നിലക്ക് ആ സമയത്ത് എനിക്കു ശുകപുരം ദക്ഷിണാമൂർത്തിയുടെ നടയ്ക്കൽ ഇരുന്നു ജപിക്കാനും അദ്ദേഹം ആ ശക്തിയിൽലയിക്കുന്നത് കാണുവാനും കഴിഞ്ഞതിൽ ജഗദീശ്വരനോടുള്ള നന്ദി എങ്ങനെ പറയാൻ! പക്ഷെ ഗുരുവായൂരിൽവെച്ചു മരിക്കണമെന്ന് ഒരു മോഹമുള്ളതായിഅ ദ്ദേഹം പറയാറുണ്ടായിരുന്നു. അതുപോലെത്തന്നെ സംഭവിക്കുകയും ചെയ്തു. ഗുരുവായൂരിൽ രോഗികളെ പരിശോധിച്ചുകൊണ്ടിരിക്കുമ്പോ ഴാണ് ഹൃദയാഘാതം സംഭവിച്ചത്. അന്നദ്ദേഹത്തിന്റെ കയ്യിൽ കാണിച്ചു തന്ന നീരിൽ ഒരപകടം അദ്ദേഹം കണ്ടിരുന്നു എന്ന് പിന്നീടെനിക്കു മന സ്സിലായി. എന്റെ ഭജനം കഴിയുന്ന ദിവസമായിരുന്നു പിണ്ഡം. അതിനു ശേഷം മറ്റൊരു ഗുരുനാഥനെ മനസ്സിൽ സങ്കല്പിയ്ക്കാൻ കഴിഞ്ഞിട്ടില്ല. ഇപ്പോഴും ഇവിടെ കിടന്നു ചികിത്സിക്കുന്ന പല രോഗികളും ഗുരുനാഥൻ സ്വപ്നത്തിൽവന്നു സാന്ത്വനിപ്പിക്കുന്നത് അറിയാറുണ്ടത്രെ. എന്റെ ജീവി



തത്തിലെ ഏറ്റവും വലിയഭാഗ്യം ഗുരുനാഥനെ പരിചരിക്കാനും അദ്ദേഹത്തിന്റെ ജ്ഞാനത്തിൽനിന്നും ചെറിയൊരംശമെങ്കിലും സ്വാംശീകരിക്കാനും കഴിഞ്ഞു എന്നുള്ളതാണ്.

അമൃതകലശവുമായി ബുദ്ധിയാവുന്ന പാലാഴിയിൽനിന്നും ഉയിർത്തുവരുന്ന ധന്വന്തരീമൂർത്തിയായി ഞാൻ അദ്ദേഹത്തെ അറിയുന്നു.

ഭിഷൽതമം ത്വാ ഭിഷജാം ശൃണോതി▲





# അച്ഛനും തുപ്പൻ വൈദ്യമഠവും

കീഴ്പ്രക്കാട് രാമചന്ദ്രൻ

**എ**ന്റെ ചെറിയ മുത്തശ്ശി (ദേവകി അന്തർജ്ജനം) വൈദ്യമഠത്തിലെ മകളാണ്. അച്ഛൻ പെങ്ങളെ (ശാന്ത അന്തർജ്ജനം) വിവാഹം ചെയ്തത് വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയുമാണ്. അതുകൊണ്ടു തന്നെ ഞങ്ങളുടെ കുടുംബങ്ങൾ തമ്മിൽ വളരെ മുമ്പുതന്നെ അടുപ്പമുണ്ട്. എന്റെ ഒക്കെ കുട്ടിക്കാലത്തു തന്നെ മനസ്സിൽ സ്ഥാനം പിടിച്ച ഒരു പേരാണ് വൈദ്യമഠം.



*കീഴ്പ്രക്കാട് ദേവകി അന്തർജ്ജനം*

അവിടെ ആയുർവ്വേദപാരമ്പര്യം അതിപ്രഗല്ഭരായ വൈദ്യന്മാർ യാഗശാലാ വൈദ്യസ്ഥാനം ലഭിച്ചത് എന്നിവയെല്ലാം അഭിമാനത്തോടെയും ആദരവോടെയും ഞങ്ങൾ കുട്ടികൾക്ക് പറഞ്ഞു തന്നിരുന്നത് ചെറിയ മുത്തശ്ശിയായിരുന്നു. ആ ഓർമ്മകൾ ഇപ്പോഴും തങ്ങി നിൽക്കുന്നു. മുത്തച്ഛൻ വൈദ്യമഠം(വൈദ്യശാലാ സ്ഥാപകൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി സീനിയർ), അച്ഛൻ വൈദ്യമഠം(വലിയ നാരായണൻ നമ്പൂതിരി ജൂനിയർ),തുപ്പൻ വൈദ്യമഠം (വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി), കുട്ടൻ



വൈദ്യമഠം (വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി)എന്നിവരെപ്പറ്റി യാണ് മുത്തശ്ശി ഏറെയധികം പറഞ്ഞു തന്നിട്ടുള്ളത്. അച്ഛൻ വൈദ്യമഠം, തുപ്പൻ വൈദ്യമഠം, കുട്ടൻ വൈദ്യമഠം, അനിയൻ വൈദ്യമഠം തുടങ്ങിയ മൺമറഞ്ഞ മഹാരഥന്മാരുമായി പല സന്ദർഭങ്ങളിലും നേരിട്ട് ഇടപെട്ടും എനിക്ക് അനുഭവമുണ്ട്.

ഇവരുടെയൊക്കെ നേരേ മുന്നിൽ ചെല്ലുമ്പോൾ ആദ്യം ഒരു പരിഭ്രമ മൊക്കെ തോന്നിയിരുന്നു. എങ്ങനെ പെരുമാറണം എന്നൊക്കെയാവും ഉള്ളിൽ. എന്നാൽ, അടുക്കുന്തോറും ക്രമേണ ആശങ്കകളെല്ലാം മാറും. പ്രസാദാത്മകമായ അവരുടെ സമീപനം ഊർജ്ജദായകമാകും. ബഹുമുഖ പ്രതിഭകളും അവരുടേതായ മേഖലയിൽ അതിന്റെ പരകോടിയിൽ എത്തി യവരുമായ ഇവർക്കെല്ലാം ലാളിത്യമായിരുന്നു മുഖമുദ്ര.

സാധാരണക്കാർക്കുപോലും നേരിട്ട് ഇടപെടാം. ഒറ്റത്തവണ കണ്ടാൽ വീണ്ടും കാണാൻ തോന്നുന്ന ഒരു മാസ്മരികത ഇവർക്കെല്ലാം ഉണ്ടായി രുന്നു. ആയുർവ്വേദശാസ്ത്രം പ്രചരിപ്പിക്കുന്നതിലും സാധാരണക്കാർക്ക് ഉപയോഗപ്പെടുത്തുന്നതിലും ഇവർ ചെയ്തുവെച്ച സംഭാവനകൾ ഏറെ സ്മരണീയമാണ്. അത് പുതുതലമുറ ഇന്നും തുടർന്നുപോരുന്നുമുണ്ട്.

തുപ്പൻ വൈദ്യമഠം എന്റെ അച്ഛന്റെ സമകാലീനനായിരുന്നു. അച്ഛന് എന്നും അദ്ദേഹത്തോട് ആദരപൂർവ്വമായ ഒരു സൗഹൃദബന്ധമായിരുന്നു ഉണ്ടായിരുന്നത്. വളരെ ആഴത്തിലുള്ള ബന്ധമായിരുന്നു അത്. ലളിത മായ ജീവിതരീതിയാണ് തുപ്പൻ വൈദ്യമഠത്തിന്റേത്. ഇല്ലത്താകുമ്പോൾ ഒരു നീളൻ തോർത്താകും വേഷം. പുറത്തിറങ്ങുമ്പോൾ ഖദർ മുണ്ടും കുപ്പായവും ധരിച്ചു കണ്ടിട്ടുണ്ട്.

പല സന്ദർഭങ്ങളിലും വൈകുന്നേരങ്ങളിൽ അച്ഛനും തുപ്പൻ വൈദ്യമ ഠവും കൂടി ഇല്ലത്തും തൊടിയിലും പാടത്തുമെല്ലാം നിന്നും ഇരുന്നു മൊക്കെ മണിക്കൂറുകളോളം സംസാരിക്കുന്നത് കണ്ടിട്ടുണ്ട്. ഞങ്ങൾ കുട്ടി കളായിരുന്നതിനാൽ അവർ പറയുന്നത് മുഴുവൻ മനസ്സിലായിരുന്നില്ല. അത്ര ശ്രദ്ധിച്ചിരുന്നുമില്ല. എന്നാലും സാമൂഹിക ഉന്നമനത്തെപ്പറ്റിയും മറ്റു മുള്ള കാഴ്ചപ്പാടുകളും കുടുംബകാര്യങ്ങളും അവർ പങ്കിട്ടിരുന്നതായി





*വൈദ്യമഠം*
*സുബ്രഹ്മണ്യൻ നമ്പൂതിരി*



*കീഴ്പ്രക്കാട്*
*നാരായണൻ നമ്പൂതിരി*

അറിയാം. ഒരു ചികിത്സകനേക്കാൾ ഉപരി സാമൂഹിക പ്രവർത്തകൻ ആയിരുന്നു അക്കാലത്ത് അദ്ദേഹം. ദേശത്തിന്റെ ഉന്നമനത്തിനായി അദ്ദേഹം ചെയ്ത സംഭാവനകൾ ഇന്നും നാട്ടുകാരും മറ്റും പറഞ്ഞ് അറിയാം.

തുപ്പൻ വൈദ്യമഠത്തിന്റെ മകൻ രാജീവൻ(യശ:ശരീരനായ രാജൻ) എന്റെ സഹപാഠിയായിരുന്നു. അസാമാന്യ നേതൃപാടവം ഉള്ള ആളായിരുന്നു രാജീവൻ എന്ന് എനിക്ക് നേർസാക്ഷ്യമുണ്ട്. കൂടാതെ എല്ലാവരേയും തന്നിലേയ്ക്ക് ആകർഷിക്കാൻ പോന്ന വ്യക്തിത്വത്തിന് ഉടമയായിരുന്നു.അച്ഛൻ ഒരു ചികിത്സാനുഭവം പറഞ്ഞുകേട്ടത് ഓർമ്മവരുന്നു. ടൈഫോയിഡ് വന്ന് അച്ഛൻ അത്യാസന്നനിലയിലായി. അന്നത്തെ കാലത്ത് കിട്ടാവുന്ന ആധുനിക ചികിത്സകൊണ്ടും വേണ്ടത്ര ഫലം കാണാതെ വന്നു. അങ്ങിനെ എന്താണ് ചെയ്യേണ്ടത് എന്ന് ആശങ്കയിലായ സമയത്ത് തുപ്പൻ വൈദ്യമഠം നിശ്ചയിച്ച ചികിത്സയിലൂടെയാണ് അസുഖം പൂർണ്ണമായും ഭേദമായത്. പുനർജന്മം കിട്ടി എന്നാണ് അച്ഛൻ അതേക്കുറിച്ച് പറഞ്ഞിരുന്നത്. ഒറ്റ മരുന്നുകൊണ്ടുള്ള ചികിത്സയായിരുന്നത്രെ അത്.



അങ്ങനെ പല അദ്ഭുത ചികിത്സാവിധികളും മരുന്നുകളും അദ്ദേഹം പ്രയോഗിച്ചിരുന്നത് അച്ഛന് ധാരാളമായിട്ട് അറിയാമായിരുന്നു.

ആയുർവ്വേദത്തിൽ അപാര വ്യുല്പത്തിയായിരുന്നു തുപ്പൻ വൈദ്യമഠത്തിന് എന്ന് അച്ഛൻ പറഞ്ഞിരുന്നു. ലളിതമാണ് ചികിത്സ. അധികം പേർക്കും ഒന്നോ രണ്ടോ മരുന്നു മാത്രമേ കഴിക്കേണ്ടി വരൂ. പക്ഷേ അന്നത്തെ കുടുംബ-സാമൂഹിക പശ്ചാത്തലം അദ്ദേഹത്തെ പൊതുപ്രവർത്തകനും കർഷകനുമാക്കി. പാവപ്പെട്ടവരെ ചികിത്സിച്ചും സഹായിച്ചും സാധാരണക്കാരുടെ തമ്പുരാനുമാക്കി. ആയുർവ്വേദത്തിൽ പഠിച്ചും അനുഭവിച്ചുമുണ്ടായ പരിജ്ഞാനം അദ്ദേഹം പൂർണ്ണമായും ഉപയോഗിച്ച് അല്പം നേരത്തെ തന്നെ ചികിത്സയിലേയ്ക്ക് ഇറങ്ങിയിരുന്നെങ്കിൽ ആയുർവ്വേദ ഭിഷഗ്വരന്മാരിൽ ഒന്നാം നിരയിൽ തന്നെ അദ്ദേഹത്തിന്റെ പേര് ഉണ്ടാകുമായിരുന്നു▲





# വൈദ്യ വിശാരദൻ

ഡോ.ഒ.എസ്.കൃഷ്ണൻ നമ്പൂതിരി

**അ**ജ്ഞാന തിമിരാന്ധസ്യ ജ്ഞാനാഞ്ജന ശലാകയാ
ചക്ഷുരുന്മീലിതം തേന തസ്മൈ ശ്രീ ഗുരവേ നമ

ശ്രീ ഗുരുഭ്യോ നമഃ
വൈദ്യമഠം പ്രാരംഭം
ഉത്രാടം തിരുനാൾ വലിയ നാരായണൻ നമ്പൂതിരി
പാരിൽ നാരായണൻ
പേരിൽ നാരായണൻ
പോരിൽ നാരായണൻ
വൈദ്യ നാരായണൻ

ദക്ഷനായ് തീർഥാർഥ ശാസ്ത്രം ഗ്രഹിച്ചവൻ
വൈദ്യനും വൈദ്യനായ വൈദ്യ നാരായണൻ
വൈദ്യസിന്ധു കടന്നുന്നതി നേടിയോൻ
വൈദ്യശാസ്ത്രമഹോദധി കടന്നവൻ
ദക്ഷിണാമൂർത്തി തൻ പാദസേവാന്വിതൻ
ത്രിഭുവന കീർത്തിതൻ വൈദ്യ വിശാരദൻ

ഉത്രാടം തിരുനാൾ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ശ്രേഷ്ഠനായ ഒരു വൈദ്യനും സഹൃദയനും ആയിരുന്നു. ഞാൻ അദ്ദേഹത്തെ



ആദ്യം കാണുന്നത് 1969-70 കാലത്താണ്. ഷൊർണൂർ ആയുർവേദ കോളേജിലെ വിദ്യാർഥി അസോസിയേഷന്റെ ലിറ്ററി അസോസിയേഷന്റെ ബുധനാഴ്ച നടക്കുന്ന സായാഹ്നത്തിലെ സദസ്സിൽ അദ്ദേഹം ആയുർവേദ വിഷയങ്ങൾ സരസമായ പ്രതിപാദിച്ചിരുന്നു. അതിൽ ഒരു വിഷയം ഓർമ്മയിൽ വരുന്നത് ഇന്ദുകാന്തം എന്ന പ്രസിദ്ധമായ ആയുർവേദ യോഗത്തിനെ കുറിച്ചാണ്.

ഇന്ദുകാന്തഘൃതം: പ്രസിദ്ധമാണല്ലോ. അത് എവിടെയാണ് പറയുന്നത് എന്നായിരുന്നു ചോദ്യം. അദ്ദേഹത്തിന്റെ ചോദ്യത്തിന് ആരും ഉത്തരം പറയാൻ എഴുന്നേറ്റില്ല. ഒടുവിൽ അദ്ദേഹം തന്നെ ഇങ്ങനെ വിശദീകരിച്ചു.

ഇന്ദുകസ്യ അന്തം(ഇന്ദു കാന്തം)എന്നാണെന്ന്. ആരാണ് ഈ ഇന്ദുകൻ-വാഗ്ഭടശിഷ്യനാണ്. അദ്ദേഹത്തിന്റെ അഷ്ടാംഗഹൃദയത്തിന്റെ വ്യാഖ്യാനത്തിലാണ് ഇന്ദുകാന്തം എന്ന യോഗത്തിനെക്കുറിച്ച് പറയുന്നത് എന്നാണ്. ഈ ഇന്ദുകാന്തഘൃതം യോഗം എഴുതിയ ഇന്ദുകന്റെ അഷ്ടാംഗഹൃദയം വ്യാഖ്യാനം വൈദ്യമഠത്തിലെ ഗ്രന്ഥശേഖരത്തിലുണ്ട് എന്നും അന്ന് അദ്ദേഹം ഞങ്ങളോട് പറഞ്ഞു. അതുവരെ ആ യോഗത്തിന്റെ ഉദ്ഭവത്തെക്കുറിച്ചുള്ള അറിവ് അജ്ഞാതമായിരുന്നു.

ഇന്ന് കോവിഡ്-19 വന്നപ്പോൾ ശരീരത്തിന്റെ പ്രതിരോധ ശക്തി വർദ്ധിപ്പിക്കാൻ വൈദ്യന്മാർ നിർദ്ദേശിക്കുന്ന കഷായവും നെയ്യും ഇന്ദുകാന്തമാണല്ലോ. വിശിഷ്ടനായ വാഗ്ഭടശിഷ്യനായ ഇന്ദുകന്റെ വംശപരമ്പരയാണ് വൈദ്യമഠം നമ്പൂതിരിമാർ എന്നും പറയുകയുണ്ടായി.

ഞാൻ ആയുർവേദ കോളേജിലെ പഠനത്തിനുശേഷം 1974-75 കാലത്ത് ഏകദേശം ഒരു വർഷം ശ്രീ നെല്ലുവായ് ക്ഷേത്രത്തിൽ നിത്യവും ദർശനം തുടങ്ങി. അതിന്റെ അവസാന കാലത്ത് നെല്ലുവായ് ധന്വന്തരി ക്ഷേത്രത്തിലെ പരിസര വാസികളായ ചെറുപ്പക്കാർ ചേർന്ന് ഒരു ക്ഷേത്രം സമുദ്ധാരണത്തിന് ഒരു കമ്മിറ്റിയുണ്ടാക്കി. ദൈവഗത്യാൽ ഡോ.ഒ.എസ്. കൃഷ്ണൻ നമ്പൂതിരി ആ കമ്മിറ്റിയുടെ പ്രസിഡന്റായി. ശ്രീമാൻ കെ.പി. കേശവൻ സെക്രട്ടറിയും നെല്ലുവായ് ക്ഷേത്രപരിസരത്തുള്ളവർ മെമ്പർമാരുമായി ഉത്തരവാദിത്തം ഏറ്റെടുത്തു.



ക്ഷേത്രനവീകരണത്തിനെക്കുറിച്ച് ചിന്തിച്ചപ്പോൾ അന്ന് കേരളത്തിലെ ആർ.എസ്.എസ്.പ്രവർത്തനത്തിലെ പ്രധാന വ്യക്തിയായ ശ്രീ പി. മാധവ ജിയുടെ നിർദേശപ്രകാരം ക്ഷേത്രകമ്മിറ്റിക്കുപുറമെ ഈ വൈദ്യന്മാരുടെ മൂർത്തിയായ ധന്വന്തരീ ഭഗവാന്റെ ഭക്തന്മാരായ കേരളത്തിലെ പ്രമുഖ വ്യക്തികളേയേും പ്രധാന ആയുർവേദ ഭിഷഗ്വരന്മാരേയും അഷ്ടവൈദ്യപ്രമുഖരേയും ഉൾപ്പെടുത്തി ഉപദേശക സമിതി(Advisory board) രൂപവല്കരിക്കാൻ തീരുമാനിച്ചപ്പോൾ എല്ലാ പ്രമുഖ വൈദ്യന്മാരും വൈദ്യസ്ഥാപനങ്ങളുടെ ഉടമസ്ഥന്മാരും അഷ്ടവൈദ്യന്മാരും ഏകകണ്ഠരായി. ഈ ധന്വന്തരി ക്ഷേത്ര ഉപദേശക സമിതിയുടെ ചെയർമാനായി ഇരിക്കുവാൻ നിർദ്ദേശിച്ച പേര് ബ്രഹ്മശ്രീ. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടേതായിരുന്നു.



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും (ജൂനിയർ) ലേഖകനും*

ഈ വിവരം അദ്ദേഹത്തോട് നേരിൽ പറയാൻ ചെന്ന പ്രസിഡന്റ് എന്നനിലയിൽ എന്നോടും സെക്രട്ടറി എന്ന നിലക്ക് ശ്രീമാൻ കെ.പി. കേശവനോടും അദ്ദേഹം പറഞ്ഞത് ഈശ്വരേച്ഛ അതാണെങ്കിൽ ഞാൻ സമ്മതിച്ചിരിക്കുന്നു എന്നാണ്.

അതിനുശേഷം അദ്ദേഹത്തിന്റെ ധാർമിക നേതൃത്വത്തിൽ നെല്ലുവായ ധന്വന്തരി ക്ഷേത്രത്തിന് അത്ഭുതകരമായ പുരോഗതിയാണ് അടുത്ത നാല്, അഞ്ച് വർഷംകൊണ്ട് ഉണ്ടായത്. അധ:പതിച്ച് നിത്യനിദാനത്തിന് തന്നെ



ബുദ്ധിമുട്ടിയിരുന്ന ക്ഷേത്രം ആ കാലത്ത് കൊച്ചിൻ ദേവസ്വം ബോർഡിനെ ഏല്പിക്കാൻ പരിശ്രമിച്ചു നിൽക്കുന്ന സമയമായിരുന്നു. ദേവസ്വം ബോർഡ് അർദ്ധമനസ്സോടെയായിരുന്നു ഇത് ഏറ്റെടുക്കാൻ സമ്മതിച്ചിരുന്നത്. അവർ തല്കാലത്തേക്ക് Fitperson എന്ന നിലയ്ക്ക് ക്ഷേത്രഭരണം ഒരു ദേവസ്വംബോർഡിൽ നിന്ന് പിരിഞ്ഞ അസിസ്റ്റന്റ് കമ്മീഷണറായി ജോലി നോക്കിയിരുന്ന ആളെ ഏല്പിക്കുകയും ക്ഷേത്രനടത്തിപ്പ് ലാഭകരമാണോ എന്ന് അവലോകനം ചെയ്ത് വരികയുമായിരുന്നു.

എന്നാൽ പുതിയ കമ്മിറ്റിയും ഉപദേശകസമിതിയും ഏറ്റെടുത്തതോടുകൂടി, ഊർജ്ജസ്വലമായ പ്രവർത്തനങ്ങൾ വന്നതോടുകൂടി ദേവസ്വംബോർഡുകാരുടെ അലംഭാവം മാറുകയും പുതിയതായി വന്ന കമ്മറ്റിയുമായി പൂർണമായും പുരോഗതിക്കുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ സഹകരിക്കുകയും ചെയ്തു.

ക്ഷേത്രത്തിൽ അന്ന് 80 വർഷമായി നടക്കാതിരുന്ന അഷ്ടമംഗല പ്രശ്നം നടത്തുകയും പ്രശ്നചാർത്തു പ്രകാരമുള്ള എല്ലാ പരിഹാരകർമ്മങ്ങളും വേർപാടുകളും നടത്തി 1981-ൽ പ്രസിദ്ധമായ അഷ്ടബന്ധ നവീകരണ കലശം നടത്തുകയും ചെയ്തു. ഈ പ്രവർത്തനങ്ങളിലൊക്കെ കേരളത്തിന്റെ അകത്തും പുറത്തുമുള്ള വൈദ്യസമൂഹവും വിശിഷ്ട സാമൂഹിക, രാഷ്ട്രീയ നേതൃത്വത്തിലുള്ളവരും പൊതുജനങ്ങളും ധനംകൊണ്ടും മനസ്സുകൊണ്ടും സാന്നിധ്യംകൊണ്ടും ആത്മാർഥമായി സഹകരിക്കുകയും ചെയ്തു. ഇന്നുകാണുന്ന നെല്ലുവായ ധന്വന്തരി ക്ഷേത്രത്തിന്റെ പുരോഗതിക്കും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും അന്ന് ക്ഷേത്രനവീകരണത്തിനായി ഉണ്ടാക്കിയ ക്ഷേമസമിതിയും ദേവസ്വം ബോർഡും സഹകരിച്ചുള്ള പ്രവർത്തനം വളരെ വിശിഷ്ടമായ ഫലമാണ് കാഴ്ചവെച്ചത്.

1981-ൽ എട്ടുദിവസം നീണ്ടുനിൽക്കുന്ന അഷ്ടബന്ധ നവീകരണകലശത്തിന് ജനസഹസ്രങ്ങളാണ് നെല്ലുവായ് ധന്വന്തരീക്ഷേത്രത്തിൽ എത്തിയത്. ഈ വിഷയത്തിൽ വൈദ്യമഠത്തിന്റെ നേതൃത്പാടവവും പ്രശംസനീയമാണ്.



1969-ൽ ഞാൻ ഷൊർണൂർ ആയുർവേദ കോളേജിൽ പഠിക്കുന്ന കാലത്ത് വൈകുന്നേരം ആറുമണിക്ക് ഷൊർണൂർ കേരളീയ സമാജത്തിലെ ഗണപതി ക്ഷേത്രത്തിൽ തൊഴുത് കേരളീയ സമാജത്തിലേക്ക് വരുമ്പോൾ ആളൊഴിഞ്ഞ സമാജത്തിന്റെ ഓഫീസിനു മുൻപിലെ പൂമുഖത്ത് ഒരാൾ വെള്ള ജുബ്ബയും പൈജാമയും ധരിച്ച് ഇരിക്കുന്നത് കണ്ടു. 50, 55 വയസ്സ് തോന്നിക്കുന്ന അല്പം തടിച്ച ആൾ ആരാണെന്നറിയാൻ ഒരു ഔത്സുക്യം തോന്നി അവിടേക്ക് ചെല്ലുകയും ആരാണ് എന്ന് അന്വേഷണം നടത്തുകയും ചെയ്തു. അപ്പോൾ അദ്ദേഹം സ്വയം പരിചയപ്പെടുത്തി.

ആദ്യമായി നമസ്തെ പറഞ്ഞു. ആർ.എസ്.എസിൽ പ്രവർത്തിക്കുന്ന എനിക്ക് ആ നമസ്തെ വളരെ ഇഷ്ടമായി. അദ്ദേഹം സ്വയം പരിചയപ്പെടുത്തി. Iam Godbole from Culcutta. Here Iam booked for 14 days Ayurvedic Kerala model Treatment. They gave me a letter to come and then contact office. Here when I came every thing closed, nodody here. what I can do.

ഇതുകേട്ടപ്പോൾ ഒരു നോർത്ത് ഇന്ത്യക്കാരൻ കേരളീയ സമാജത്തിലേക്ക് ചികിത്സക്ക് വേണ്ടി വന്നതാണെന്ന് മനസ്സിലായി. ഞാൻ എനിക്ക് ആവുന്ന ഇംഗ്ലീഷിലും ഹിന്ദിയിലും അദ്ദേഹത്തിന്റെ വിവരങ്ങൾ മനസ്സിലാക്കി. കേരളീയ സമാജത്തിന്റെ സെക്രട്ടറിയെ സമീപിച്ച് അദ്ദേഹത്തിന് അവിടെ തല്കാലം പിറ്റേദിവസം ഓഫീസ് തുറക്കുന്നതുവരെ താമസിക്കുന്നതിനുള്ള ഏർപ്പാടുകൾ ചെയ്തു. എന്റെ സുഹൃത്തുക്കളും സഹപാഠികളുമായ വിദ്യാർഥികളുമായി സംസാരിച്ച് അദ്ദേഹത്തിന് ഭക്ഷണമടക്കം എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുത്തു. പിറ്റെദിവസം അദ്ദേഹം അവിടെ അഡ്മിറ്റ് ആയി. പറ്റിയ ഒരു വീടുതന്നെ വാടകക്കെടുത്ത് ചികിത്സ തുടങ്ങാൻ തീരുമാനിക്കുകയും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ നേതൃത്വത്തിൽ ഡോ.പുരുഷോത്തമൻ മാഷ് എന്ന ഹിന്ദി അറിയുന്ന വ്യക്തിയേയും കൂട്ടി ചികിത്സ തുടങ്ങി. ഈ വന്ന രോഗി രാംബാഹു ഗോഡ്ബൊളെ ആർ.എസ്.എസിന്റെ പ്രചാരകും അന്നത്തെ ഭാരതീയ ജനസംഘത്തിന്റെ അഖിലേന്ത്യാ സെക്രട്ടറിയുമായിരുന്നു. ഈരാംബാഹു ഗോഡ്ബൊളെ ചികിത്സയോടുകൂടി ആർ.എസ്.എസ്. കേന്ദ്രങ്ങളിലും ജനസംഘത്തിന്റെ കേന്ദ്രങ്ങളിലും അഖിലേന്ത്യാതലത്തിൽ വൈദ്യമഠം പ്രശസ്തനും സമ്മതനും ആയി.



നെല്ലുവായി ധന്വന്തരീക്ഷേത്രത്തിലെ കലശക്കാലത്ത് അദ്ദേഹം അവിടെ താമസമാക്കി. ആ ദിവസങ്ങളിൽ കലശത്തിൽ പങ്കെടുക്കാനും ധന്വന്തരീ ഭഗവാനെ സേവിക്കാനും കോട്ടക്കൽ ആര്യവൈദ്യശാലയിലെ പ്രധാന വൈദ്യനായ ആര്യവൈദ്യൻ ശ്രീമാൻ എസ്. വാരിയരും ഇദ്ദേഹത്തോടൊപ്പം അവിടെ ഉണ്ടായിരുന്നു. വാരിയർ, ദിവസവും കാലത്ത് ക്ഷേത്രക്കുളത്തിൽ കുളിച്ച് ക്ഷേത്രത്തിലേക്ക് വരുന്ന വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ കാണുന്നതോടെ ആ മണ്ണിൽ അദ്ദേഹത്തിന്റെ തിരുമുന്നിൽ വീണു നമസ്കരിക്കുമായിരുന്നു. എസ്.വാരിയർ ഞങ്ങളോട് പറയാറുള്ളത് ഈ വൈദ്യമഠം വലിയ നാരായണൻ തിരുമേനിയെ പോലെ വൈദ്യൻ ഇന്ന് കേരളത്തിൽ ജീവിച്ചിരിക്കുന്നില്ല എന്നാണ്. അത്ഭുതകരമായ പാണ്ഡിത്യംകൊണ്ടും അത്ഭുതകരമായ ഓർമശക്തികൊണ്ടും അതിലും വിശേഷമായ ചികിത്സ നൈപുണ്യംകൊണ്ടും അദ്ദേഹം അദ്വിതീയൻ തന്നെയായിരുന്നു.

ഇനി വേറൊരു സംഭവം. ചേർപ്പിലെ ചിറ്റൂർ കുഞ്ഞൻ നമ്പൂതിരിപ്പാട് എന്ന ശ്രേഷ്ഠനായ നമ്പൂതിരിക്ക് പ്രായമേറെയായ സമയത്ത് പക്ഷാഘാതം വന്നു. സാക്ഷാൻ പൂമുള്ളി ആറാം തമ്പുരാൻ അദ്ദേഹത്തിന്റെ പുത്രിയെയാണ് വിവാഹം ചെയ്തിരുന്നത്. അതുകൊണ്ട് ആറാം തമ്പുരാന്റെ നിർദേശപ്രകാരം വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ വിളിച്ച് കുഞ്ഞൻ നമ്പൂതിരിപ്പാടിനെ ചികിത്സിക്കുവാൻ തീരുമാനിച്ചു. മാസത്തിൽ രണ്ടുതവണ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ചിറ്റൂർ മനക്കൽ പോവുകയും ചികിത്സാവിവരങ്ങൾ അന്വേഷിക്കാൻ പോകുമ്പോൾ ഈ ലേഖകനേയും ഒപ്പം കൊണ്ടുപോവുകയും ചെയ്തിരുന്നു. ഒരു ദിവസം അവിടെ പോയി അദ്ദേഹത്തിന്റെ ചികിത്സവിവരങ്ങൾ അന്വേഷിച്ച് പുതിയ ചില നിർദ്ദേശങ്ങളും മറ്റും നല്കി തിരിച്ചുപോരുമ്പോൾ സമയം രാത്രി 10 മണിയായിരുന്നു. തിരിച്ച് അദ്ദേഹമൊരുമിച്ച് കാറിൽ തൃശൂർ നഗരത്തിലെത്തിയപ്പോൾ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി എന്നോട് ചോദിച്ചു– താൻ ചിന്മയാനന്ദ സ്വാമികളെ കണ്ടിട്ടുണ്ടോ എന്ന്. ഞാൻ മറുപടിയായി കണ്ടിട്ടുണ്ട് പക്ഷേ നേരിട്ടല്ല, പത്രത്തിൽ കൂടിയാണ് എന്ന് പറഞ്ഞു. അപ്പോൾ അദ്ദേഹം എന്നാൽ നമുക്ക് ഇപ്പോൾ



നേരിൽതന്നെ കാണാം എന്നു പറഞ്ഞു. കാർ ഇപ്പോഴത്തെ പ്രസ്ക്ലബ്ബിന്റെ അടുത്തുള്ള, ചിന്മയാനന്ദസ്വാമികൾ അന്ന് ഗീതാജ്ഞാനയജ്ഞനത്തിന് തൃശിവപേരൂർ വന്ന് താമസിച്ചിരുന്ന സ്ഥലത്തേക്ക് വിട്ടു. ഞങ്ങൾ അവിടെ ചെന്നപ്പോൾ രാത്രി 10.30 വരെയായിരുന്നു ഗീതാജ്ഞാനയജ്ഞം. അത് ഇപ്പോഴത്തെ തൃശൂർ വടക്കെ ബസ്സ്റ്റാൻഡ് നിൽക്കുന്ന സ്ഥലത്തുള്ള മൈതാനത്തായിരുന്നു സംഘടിപ്പിച്ചിരുന്നത്.

വൈദ്യമഠത്തിനെ അവിടെയുള്ള സ്വാമിയുടെ ശിഷ്യന്മാർ സ്വീകരിച്ച് ആ പുമുഖത്ത് കസേരകൊടുത്തിരുത്തി. ഞാൻ അരികിൽ നിന്നു. ഒരു അരമണിക്കൂർ കഴിഞ്ഞപ്പോൾ ഏകദേശം സ്വദേശികളും വിദേശികളും ആയ മുന്നൂറിൽ കുറയാത്ത ശിഷ്യഗണങ്ങളാൽ പരിസേവിതനായി സാക്ഷാൻ ശ്രീകൃഷ്ണ ഭഗവാൻ അനുചരവൃന്ദത്തോടുകൂടി വരുന്നതുപോലെ അവിടേക്ക് വന്നു. ആ സ്ഥലത്തുവന്ന് പൂമുഖത്തേക്ക് നോക്കി. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ കണ്ടപ്പോൾ സന്തോഷത്തോടെ ഓടി വന്നു, 'തിരുമേനി അവിടുന്ന് ഈ സാധുവിനെ മറന്നുവോ' എന്ന് ചോദിച്ച് ആലിംഗനം ചെയ്ത് കുശല പ്രശ്നം തുടങ്ങി. സാക്ഷാൽ ചിന്മയാനന്ദസ്വാമികൾക്കുംകൂടി പൂജ്യനായിരുന്നു നമ്മുടെ ഈ വലിയ വൈദ്യമഠം നാരായണൻ നമ്പൂതിരി.

അതുപോലെ ഏതാണ്ട് ഇതേ കാലത്തുതന്നെ ഇദ്ദേഹത്തോടൊപ്പം കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയിലെ പി.വി. ചന്ദ്രശേഖര വാരിയരുടെ പുത്രിയുടെ വിവാഹത്തിന് കൊയമ്പത്തൂർ പോവാൻ ഭാഗ്യമുണ്ടായി. അവിടെവെച്ച് വിവാഹത്തിനുശേഷം സാക്ഷാൽ യേശുദാസിന്റെ കച്ചേരിയുണ്ടായിരുന്നു. കച്ചേരിക്ക് വന്ന ശ്രീമാൻ യേശുദാസ് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ സദസ്സിൽ കണ്ടയുടനെ അവിടെ നിന്ന് എഴുന്നേറ്റ് ഇദ്ദേഹത്തിന്റെ മുന്നിൽ വരികയും അനുഗ്രഹം വാങ്ങുകയും ചെയ്തു.

കാഞ്ചീമഠത്തിലെ മഹാസ്വാമിയായിരുന്നു ശ്രീമദ് ജയേന്ദ്ര സരസ്വതി സ്വാമികൾ. അദ്ദേഹത്തിന്റെ 82 കാലത്തെ കേരള സന്ദർശന സമയത്ത് അന്നൊക്കെ സ്വാമികൾ പരിവാരസമേതം കാൽനടയായി നടക്കുകയാ



യിരുന്നു പതിവ്. ഗുരുവായൂരിൽ വെച്ച് ഒരു ചാതുർമാസ്യ വ്രതമനുഷ്ഠിച്ചു. ഇന്നത്തെ ശ്രീ പാർഥസാരഥി ക്ഷേത്രത്തിന് തെക്കുഭാഗത്തായിരുന്നു അദ്ദേഹത്തിന്റേയും പരിവാരങ്ങളുടേയും താമസം. അവിടെ ശ്രീമാൻ മാധവ്ജിയുടെയും മറ്റ് ഹൈന്ദവ സംഘടനകളുടേയും താല്പര്യഫലമായി ഗുരുവായൂരിൽ വെച്ച് ഭാരതീയ ആയുർവേദ, ജ്യോതിഷ, സംസ്കൃത വിഷയങ്ങളുടെയൊക്കെ ഓരോ ദിവസങ്ങളിലായി സമ്മേളനം നിശ്ചയിക്കുകയും ചെയ്തു. ആയുർവേദ വിഷയം കൈകാര്യം ചെയ്യുന്നതിനും സമ്മേളനം നിയന്ത്രിക്കുന്നതിനും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ ഉപദേശം സ്വാമികൾ ആരാഞ്ഞു. ഭാഗ്യവശാൽ ആയുർവേദ സമ്മേളനം സംഘടിപ്പിക്കുന്നതിൽ അദ്ദേഹവും ശ്രീ.മാധവ്ജിയും കെ.പി.സി.അനുജൻ ഭട്ടതിരിപ്പാട് എന്നിവർക്കൊപ്പം എന്നെയും ആ കമ്മിറ്റിയിൽ ഉൾപ്പെടുത്തി. സമ്മേളനം പ്രഗൽഭരായ വൈദ്യപണ്ഡിതന്മാരുടെ സാന്നിധ്യംകൊണ്ടും പ്രഭാഷണങ്ങളെക്കൊണ്ടും ചർച്ചകളെക്കൊണ്ടും ബഹുമാന്യരായ അന്നത്തെ അഷ്ടവൈദ്യ പ്രമുഖന്മാരുടെ സാന്നിധ്യംകൊണ്ടും വളരെ വളരെ സമ്പുഷ്ടമായിരുന്നു.

ഈ സമ്മേളനം കഴിഞ്ഞപ്പോൾ ശ്രീ ജയേന്ദ്ര സരസ്വതി സ്വാമികൾ മാധവ്ജിയോട് ഈ വലിയ മഹാനായ വൈദ്യനായ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിക്ക് ഒരു ബഹുമതി കാഞ്ചീമഠം വക നല്കണമെന്ന് ആഗ്രഹിക്കുന്നു എന്നറിയിച്ചു. മാധവ്ജി ആ വിവരം ഞങ്ങളോടൊക്കെ അഭിപ്രായം ആരാഞ്ഞു. എല്ലാവർക്കും വളരെ സന്തോഷപ്രദമായ വാർത്തയായിരുന്നു അത്.

അപ്പോൾ സ്വാമികൾ തന്നെ പറഞ്ഞു അടുത്തദിവസം ഞാൻ നെല്ലുവായ്(ഈ ചാതുർമാസ്യത്തിന് ശേഷം)ധന്വന്തരീക്ഷേത്രത്തിൽ ദർശനം നടത്തിയാണ് തിരിച്ചുപൊകുന്നത് എന്ന്. അപ്പോൾ അവിടെ വെച്ച് വൈദ്യമഠത്തിന് കാഞ്ചീമഠം വക ബഹുമതി നല്കാം എന്നും പറഞ്ഞു.

അധികം കഴിയുന്നതിനുമുമ്പ് സ്വാമികളുടെ ചാതുർമാസ്യ വ്രത സമാപനത്തിനുശേഷം അദ്ദേഹം നെല്ലുവായ് ധന്വന്തരീക്ഷേത്രത്തിൽ ദർശനത്തിന് വരികയും അവിടെവെച്ച് വൈദ്യമഠത്തിന് സാക്ഷാൽ മാധവ്ജിയു



ടേയും അതുപൊലെയുള്ള പ്രശസ്തരായ അനവധി വ്യക്തികളുടേയും സാന്നിധ്യത്തിൽ'വൈദ്യശാസ്ത്ര മഹോദധി'എന്ന ബഹുമതി നൽകി ആദരിക്കുകയും ചെയ്തു. ഈയുള്ളവന്റെ മുജ്ജന്മ കർമ്മസുകൃതം കൊണ്ട് ആ സംഭവത്തിന് സാക്ഷ്യം വഹിക്കാനും സാക്ഷാൽ ജഗദ്ഗുരു ശങ്കരാചാര്യ ജയേന്ദ്രസരസ്വതി സ്വാമികളുടേയും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടേയും അനുഗ്രഹത്തിന് പാത്രീഭൂതനാവാനും സാധിച്ചു.

ഈ വൈദ്യമഠത്തിനെക്കുറിച്ച് പറയുമ്പോൾ അദ്ദേഹത്തിന് സംഗീതം, ചിത്രരചന,കവിത,സാഹിത്യം,സാംസ്കാരികവിഷയങ്ങൾ,വേദം, മീമാംസ,തർക്കശാസ്ത്രം തുടങ്ങിയ വിഷയങ്ങളിലെല്ലാം നിസ്സീമമായ താല് പര്യവും അവഗാഹവും അറിവും ഉണ്ടായിരുന്നു എന്ന് പ്രത്യേകം എടുത്തുപറയണം. പല സന്ദർഭങ്ങളിലും അദ്ദേഹം നടത്തിയ പല ചർച്ചകളിലും സംഭഷണങ്ങളിലും പൊതുസദസ്സുകളിലെ സംഭാഷണങ്ങളിലും സാക്ഷിയായ അനുഭവങ്ങളിൽനിന്ന് അത് അനുഭവിച്ചിട്ടുമുണ്ട്▲





# എന്റെ ചെറിയമ്മാമൻ

വൈശ്രവണത്ത് രാമചന്ദ്രൻ

**എ**ന്റെ ചെറിയമ്മാമനാണ് അന്തരിച്ച വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി. കുട്ടിക്കാലം മുതൽ അദ്ദേഹത്തിന്റെ വാത്സല്യത്തിനും സ്നേഹത്തിനും പാത്രീഭൂതനാകാൻ പലപ്പോഴും എനിക്കു കഴിഞ്ഞിട്ടുണ്ട്. ഇടയ്ക്ക് ഞങ്ങൾ അമ്മാത്ത് പോകാറുണ്ടായിരുന്നു. ചിലപ്പോൾ ഒന്നോ രണ്ടോ ദിവസം അവിടെ താമസിക്കും. കുഞ്ചുവേട്ടനും നാരായണനും ഓപ്പോളും ഏതാണ്ട് സമപ്രായക്കാരായതിനാൽ കളിക്കാനും മറ്റും നല്ല രസമായിരുന്നു അവിടെ അന്നത്തെ കാലത്ത്.

അമ്മാത്തുമായുള്ള ബന്ധം ദൃഢപ്പെടുത്താൻ എന്നെ ഏറ്റവും സഹായിച്ചിട്ടുള്ളത് ചെറിയമ്മാമന്റെ സ്നേഹനിർഭരമായ വളരെ സന്തോഷത്തോടെയുള്ള ആ പെരുമാറ്റം തന്നെയാണ്. ആദ്യകാലങ്ങളിൽ മുത്തച്ഛനിൽനിന്നും മുത്തശ്ശിയിൽനിന്നും കിട്ടിയിട്ടുള്ള സ്നേഹം പിൽക്കാലത്ത് ചെറിയമ്മാവനിൽ നിന്നാണ് അനുഭവിച്ചറിഞ്ഞത്. കുടുംബബന്ധങ്ങളെ ഇണക്കിച്ചേർത്ത പ്രധാന കണ്ണിയായിരുന്നു ചെറിയമ്മാമൻ. ഞങ്ങൾക്കൊക്കെ സ്നേഹം അദ്ദേഹം വാരിക്കോരി തന്നു. എന്തും അദ്ദേഹത്തിനോട് ചോദിക്കാനും പറയാനുമുള്ള സ്വാതന്ത്ര്യവും അദ്ദേഹം ഞങ്ങൾക്ക് തന്നിരുന്നു.

അമ്മയുടെ ചികിത്സാ ആവശ്യത്തിനും മറ്റുമായി പലപ്പോഴും ഞാൻ അമ്മാത്ത് പോയിട്ടുണ്ട്. ആദ്യം ചെറിയമ്മാമനെ കണ്ടാണ് വിവരം പറയുക. എന്താണ് വേണ്ടതെന്ന് ചോദിക്കും. 'വൈദ്യശാലയിൽപോയി



കുട്ടനെ കണ്ടാൽമതി. അയാൾ പറയും' എന്നാവും മറുപടി. ഞാൻ പോയി ഏട്ടനെ കണ്ട് വിവരങ്ങൾ പറഞ്ഞ് മരുന്നു കുറിപ്പ് എഴുതി വാങ്ങും. പിന്നെ അമ്മാത്ത് തിരിച്ചുവന്ന് അമ്മാമനെ അത് കാണിക്കും. ഇതാണ് വല്ല്യേട്ടൻ കുറിച്ചുതന്നത് എന്തെങ്കിലും തോന്നുന്നുണ്ടോ എന്ന് ചോദിക്കും.



*വൈശ്രവണത്ത് രാമൻനമ്പൂതിരിയും പത്നി സാവിത്രി അന്തർജ്ജനവും*

'കുട്ടന്റെ നിരീക്ഷണം ശരിയാണ്, അതുതന്നെ മതി' എന്നാവും മറുപടി. ചിലപ്പോൾ ഒന്നുരണ്ട് ചെറിയ മാറ്റങ്ങൾ നിർദ്ദേശിക്കും. അത് കൃത്യമായി പറഞ്ഞുതരും. ആ ഉപദേശമനുസരിച്ചാണ് പിന്നെ ഞാൻ എന്നും നീങ്ങിയിട്ടുള്ളത്. വല്ല്യേട്ടനോടുള്ള അപ്രിയമോ, വിശ്വാസക്കുറവോ ആയിരുന്നില്ല ഞാൻ ഇങ്ങനെ ചെയ്തതിന്നു കാരണം. ചെറിയമ്മാമനെ ഒരുവിധം മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞിരുന്നു. ആ ചികിത്സാവൈഭവവുംകൂടി



കിട്ടാൻവേണ്ടി മാത്രമായിരുന്നു ഞാൻ ഇങ്ങനെ ചെയ്തിരുന്നത്. അത് അവസാനം വരെ തുടരാൻ എനിക്ക് സാധിച്ചിട്ടുണ്ട്.

ഞങ്ങളുടെ കുട്ടിക്കാലത്ത് ഒരുദിവസം അമ്മാത്ത് ആഘോഷമായി ഒരു കുടിവെപ്പ് നടക്കുകയാണ്. അന്ന് വളരെ രസകരമായ എന്നെന്നും ഓർമ്മ യിൽ തങ്ങിനിൽക്കുന്ന ഒരു സംഭവം ഉണ്ടായി. കുടിവെപ്പ് ചടങ്ങ് ഗംഭീര മായി നടക്കുമ്പോൾ ഞങ്ങൾ കുട്ടികൾ(കുഞ്ചുവേട്ടൻ, ദിവംഗതനായ നാരാ യണൻ പിന്നെ എന്റെ ഓപ്പോളും ഉണ്ടായിരുന്നു എന്നാണ് ഓർമ്മ.) ഷാരി ക്കൽ അമ്പലത്തിൽപോയി ഗംഭീര കളികളിലായിരുന്നു. രാമൻ ചെറിയ കുട്ടിയായിരുന്നതിനാൽ ഞങ്ങളോടൊപ്പം വന്നിരുന്നില്ല. ഇല്ലത്ത് ഇത്രയും പ്രധാനപ്പെട്ട ഒരു ചടങ്ങു നടക്കുമ്പോൾ അതിലൊന്നും പങ്കെടുക്കാതെ ഞങ്ങൾ അമ്പലത്തിൽപോയി കളിക്കുന്നതറിഞ്ഞ് വല്ല്യമ്മാമന് കലശലായ ദേഷ്യം വന്നു. ആരേയോ വിട്ട് ഞങ്ങളെ വിളിപ്പിച്ചു. കുഞ്ചുവേട്ടൻ മുന്നിലും നാരായണനും അതിനുപിന്നിൽ ഞാനും പേടിച്ചുവിറച്ച് കുറ്റ വാളികളെപ്പോലെ വല്ല്യമ്മാമന്റെ അടുത്തെത്തി. ‘ഇവിടെ ഇങ്ങിനെ എല്ലാ വരും വന്ന് ചടങ്ങു നടക്കുമ്പോൾ നിങ്ങൾ എവിടെയെങ്കിലും പോയി ഇരിക്ക്യാ’എന്ന് ചോദിച്ച് കുഞ്ചുവേട്ടന് നല്ലോരു അടി കൊടുത്തു. തൊട്ടു പിന്നിലുള്ള നാരായണനുനേരേ കയ്യ് ഓങ്ങിയതേയുള്ളൂ. എന്നെ ഒന്നും പറഞ്ഞതുമില്ല ഒന്നു നോക്കുകമാത്രം ചെയ്തു.

വല്ല്യാമ്മാമന്റെ ഈ പ്രവൃത്തി എന്നിൽ ആശ്ചര്യമുണ്ടാക്കി. ഞാൻ ചെറി യമ്മാമന്റെ അടുത്തുപോയി കാര്യങ്ങൾ പറഞ്ഞു. വലിയ വ്യത്യാസമാണ് വല്ല്യമ്മാമൻ ഞങ്ങളോട് കാണിച്ചത്. എന്നെ ഇഷ്ടമില്ലാത്തതുകൊ ണ്ടാണോ വല്ല്യമ്മാമൻ എന്നെ അടിക്കുകയോ ചീത്തപറയുകയോ ചെയ്യാ തിരുന്നതെന്നായിരുന്നു ചെറിയമ്മാമനോടുള്ള എന്റെ സംശയം. ‘എന്തിനാ അങ്ങനെ വിചാരിക്കുന്നത് ’എന്നായിരുന്നു അതിന് ചിരിച്ചുകൊണ്ടുള്ള മറുപടി. ‘ഇതൊന്നു തിരിച്ചു ചിന്തിച്ചുകൂടെ’എന്നൊരു മറുചോദ്യവും. എന്നിട്ടു പറഞ്ഞു, ‘കുഞ്ചുവിനെ അടിച്ചാലേ നേരെയാവൂ എന്ന് ഏട്ടന്



തോന്നിയിട്ടുണ്ടാവും. നാരായണനെ പേടിപ്പിച്ചാൽ മതിയെന്നും. തനിക്ക് അതുരണ്ടും ആവശ്യമില്ല. മറ്റു രണ്ടുപേരോടുള്ള പെരുമാറ്റത്തിൽനിന്ന് താൻ പഠിക്കുമെന്ന് അദ്ദേഹം കരുതിക്കാണുമെന്നും' പറഞ്ഞു. പിന്നെ ഇത്രയും കൂട്ടിച്ചേർത്തു. 'അതോണ്ടൊന്നുമാവില്ല ട്ടോ. ഏട്ടൻ തന്റെ അച്ഛനെ ഓർത്തിട്ടുണ്ടാവും' എന്ന്. ഇങ്ങനെ നിസ്സാരമെന്നു കരുതുന്ന കാര്യങ്ങൾ കുട്ടികൾക്കുപോലും ഉള്ളിൽത്തട്ടി മനസ്സിലാകുംവിധം പറഞ്ഞുതരാൻ ചെറിയമ്മാമന് കഴിവും മനസ്സുമുണ്ടായിരുന്നു. കൂടുംബത്തിലെ മുതിർന്ന അംഗംമുതൽ ഏറ്റവും ഇളയ ആളെവരെ ഒരുപോലെ കാണുവാനുള്ള കഴിവ് വൈദ്യമഠത്തിൽ ഒരുപക്ഷെ ചെറിയമ്മാമന് മാത്രമെ ഉണ്ടാകൂ. ആ കുടുംബത്തിൽ ജനിച്ച മറ്റാർക്കും ഈയൊരു സവിശേഷത ഞാൻ കണ്ടിട്ടില്ല. നമ്പൂരാരുടെ ഊണുകഴിഞ്ഞ് ആത്തേമ്മാരോൾടെ ഭക്ഷണ സമയത്ത് അവർക്ക് എല്ലാം കിട്ടുന്നില്ലെ എന്ന് അദ്ദേഹം നോക്കി ഉറപ്പുവരുത്തിയിരുന്നു. ആദ്യം മുതൽ അവസാനം വരെ അദ്ദേഹം അവിടെ ഉണ്ടാകും. അവധിക്കാലത്തും മറ്റുമായാൽ കുട്ടികൾ വരുന്നത് ഏറ്റവുമധികം ഇഷ്ടപ്പെട്ടിരുന്നത് ചെറിയമ്മാമനാണ്. അവർക്ക് കഴിക്കാൻ കൊടുക്കലും കഴിപ്പിക്കലും മറ്റും ഒന്ന് കാണേണ്ടതുതന്നെയായിരുന്നു. അവർക്കൊപ്പം കളിക്കാനും കൂടും. ഗോട്ടികളിയോ,തലപ്പന്തോ,ത്രാസ് കളിയോ എന്തായാലും. കൂട്ടികളിലൊരാളായാണു കൂടെ നിൽക്കുക. കളിയിൽ പിന്നിലുള്ളവർക്ക് മുന്നിലെത്താനുള്ള വഴിയും കാണിച്ചു തന്നിരുന്നു.

ഉപദേശങ്ങളിലൂടെ അല്ല പ്രവൃത്തിയിലൂടെയാണ് ചെറിയമ്മാമൻ കാര്യങ്ങൾ കാണിച്ചുതന്നത്. അതിൽനിന്നും ഉൾക്കൊണ്ട പാഠങ്ങൾ പിന്നീട് വളർച്ചയുടെ പല ഘട്ടങ്ങളിലും പല വേദികളിലും എന്നെ പലവിധത്തിൽ സഹായിച്ചിട്ടുണ്ട്. എവിടെ എങ്ങനെ പെരുമാറണം, എങ്ങനെ സംസാരിക്കണം എന്നൊക്കെ നമുക്കു പ്രവൃത്തിയിൽ കാണിച്ചു തരികയായിരുന്നു അദ്ദേഹം.



വളരെ വലിയ, നമ്മുടെ സങ്കല്പങ്ങൾക്കുമപ്പുറത്തുള്ള വ്യക്തിത്വമായിരുന്നു ചെറിയമ്മാമൻ. പക്ഷെ ഒരു ശങ്കയുമില്ലാതെ നമുക്ക് അദ്ദേഹവുമായി അടുത്തു പെരുമാറാം. അതിന് എല്ലാവർക്കും സ്വാതന്ത്ര്യമുണ്ടായിരുന്നു.അദ്ദേഹം കാണിച്ചുതന്ന ആ സത്യസന്ധമായ പ്രവൃത്തിപഥത്തിലൂടെ എല്ലാവർക്കും നടക്കാൻ പറ്റട്ടെ എന്നുമാത്രമാണ് ഇപ്പോൾ എന്റെ പ്രാർത്ഥന▲





# വൈദ്യശാസ്ത്ര മഹോദധിക്കു വന്ദനം

വി.വാസുദേവൻ നമ്പീശൻ, താനൂർ

**അ**വണാവ് നാരായണൻ നമ്പൂതിരി ഒരു ദിവസം മൊബൈലിൽ വിളിച്ചു- മുത്തച്ഛനെക്കുറിച്ച് എന്തെങ്കിലും എഴുതിത്തരണമെന്നു പറഞ്ഞു. അയ്യോ അദ്ദേഹത്തെപ്പറ്റി എന്താണെഴുതണ്ടത് എന്ന് എനിക്കറിയില്ല. അത്രയ്ക്കും ചരിത്രങ്ങൾ അദ്ദേഹത്തെക്കുറിച്ചെഴുതാനുണ്ട്. ഏതായാലും ശ്രമിക്കാമെന്നു പറഞ്ഞു.

വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി അവർകളെ ഞാൻ ആദ്യമായി കാണുന്നത് എന്റെ വീട്ടിൽവെച്ചുതന്നെ യാണെന്നാണോർമ്മ. എന്റെ വലിയച്ഛനെ പരിശോധിക്കാനായി വന്ന പ്പോൾ. വലിയച്ഛന് ലിവറിൽ നീരുവന്നതാണ് എന്നാണ് കേട്ടിരുന്നത്. ഒരു മാസംമുമ്പുതന്നെ ഈ അസുഖം വന്നുപെട്ടിരുന്നു. ഇവിടെ അച്ഛന്റെയും ഗോപിവൈദ്യരുടേയും മരുന്നുകൾ നോക്കിയിരുന്നു. ഇതിനോടുകൂടി അലോപ്പതി മരുന്നുകളും ഉണ്ടായിരുന്നു.

വൈദ്യമഠം തിരുമേനിയെ കാണിച്ച് അദ്ദേഹത്തിന്റെ മരുന്നുകൾ കഴി ച്ചാൽ അസുഖത്തിന് കുറവുണ്ടാകുമെന്ന് വലിയച്ഛൻ പറഞ്ഞിരുന്നുവത്രെ! അച്ഛൻ വൈദ്യമഠത്തിൽ പോയി തിരുമേനിയെയുംകൂട്ടി വന്നു. പരിശോ ധിക്കുകയും അച്ഛനോട് വിവരങ്ങൾ ചോദിക്കുകയും ഇന്ന കഷായമാണ് കൊടുത്തിട്ടുള്ളത് എന്നു പറയുകയും ചെയ്തു. അപ്പോൾ അദ്ദേഹം ആ കഷായംതന്നെ കൊടുക്കാമെന്നും ഞാൻതന്നെ കൊടുക്കാമെന്നും പറ ഞ്ഞുവത്രെ! അങ്ങിനെ വലിയച്ഛനു മരുന്നു കൊടുക്കുമ്പോൾ-



'നാരായണൻ(വലിയച്ഛന്റെ പേര് നാരായണൻ എന്നാണ്)ഈമരുന്നു കഴിച്ചോളൂ സുക്കേട് മാറി നടക്കാൻ സാധിക്കുമെന്നും' പറഞ്ഞു മരുന്നു കൊടുത്തുവത്രെ.

ഞാൻ ആട്ടീരി ഇല്ലത്തും തൃക്കൈക്കാട്ടു മഠത്തിലും പോയി വരാമെന്നു പറഞ്ഞു അവിടങ്ങളിലെല്ലാം പോയി വന്നു. അപ്പോഴേയ്ക്കും എഴുന്നേറ്റി രിക്കാറായി. വലിയ താമസമില്ലാതെ വൈദ്യമഠം തിരുമേനി ഇവിടേനിന്ന് ഇറങ്ങുകയും ചെയ്തു. ഇവിടേനിന്നിറങ്ങുമ്പോൾ രണ്ടു ദിവസം കഴിഞ്ഞു വിവരം അറിയിക്കുവാനും പറഞ്ഞിരുന്നു. വലിയച്ഛൻ പിറ്റേ ദിവസം ഉമ്മ റത്തു വന്നിരിക്കുകയും കൃഷിസ്ഥലങ്ങളിൽപോയി കൃഷിയെല്ലാം നോക്കി ക്കാണുകയും ചെയ്തു. അന്നു രാത്രി വലിയച്ഛൻ ഞങ്ങളെവിട്ടുപിരിയു കയും ഉണ്ടായി. വലിയച്ഛന് വൈദ്യമഠം തിരുമേനിയോടുള്ള വിശ്വാസം അപാരമായിരുന്നു.

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെക്കുറിച്ച് ഒരു രോഗിയുടെ വിവരംകൂടി എഴുതാം. ഒറ്റപ്പാലത്തിനടുത്തുള്ളതാണ് രോഗി. ആ രോഗിക്ക് ആമാശയത്തിൽ ക്യാൻസറാണ്. അലോപ്പതി ചികിത്സ നോക്കിയിരുന്നു. അലോപ്പതിക്ക് തീരെ പ്രതീക്ഷയില്ല. അങ്ങിനെ രോഗിയുടെ ആൾക്കാർ പെരിങ്ങോട്ടുവന്ന് തിരുമേനിയെക്കണ്ട് വിവരങ്ങൾ പറഞ്ഞു. പിറ്റേ ദിവസം രോഗിയുടെ അടുത്തെത്താമെന്നും പറഞ്ഞ് അവരെ പറഞ്ഞയച്ചു. പിറ്റേ ദിവസം ആ രോഗിയുടെ വീട്ടിൽപോയി അവരെ പരിശോധിച്ചു. ആ രോഗി വളരെയധികം സങ്കടത്തോടുകൂടി വിവരങ്ങൾ പറഞ്ഞു. 'സമാധാനമാ യിരിക്കൂ-ഒരാഴ്ച മരുന്നുകൾ സേവിച്ചാൽ സാധാരണപോലെയാകു മെന്നും മറുപടി കൊടുത്തു.

പത്തുദിവസം കഴിഞ്ഞപ്പോൾ രോഗിയുടെ ആൾക്കാർ പെരിങ്ങോട്ടു വന്നു. ഇപ്പോൾ സാധാരണ നിലയിൽ ഭക്ഷണം കഴിക്കുന്നുണ്ടെന്നും പറഞ്ഞു. അവരോട് അദ്ദേഹം ഒരു മാസം കഴിയട്ടെ എന്നും പറഞ്ഞു.



സ്ഥിതി മോശമാണെന്നും പറഞ്ഞവരെ അയച്ചു. ഒരുമാസത്തിനുശേഷം ആ രോഗി മരിച്ചു എന്നാണ് കേട്ടത്.

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെക്കുറിച്ച് ഇനിയും പലതും ഉണ്ടെങ്കിലും അധികം എഴുതി ദീർഘിപ്പിക്കാതെ നിർത്തുന്നു▲





# വൈദ്യമഠം - നാലക്ഷരത്തിലൊതുക്കാനുള്ളതല്ല

പുലിയന്നൂർ ജയന്തൻ (മോഹനൻ),
ആറങ്ങോട്ടുകര.

യശ:ശരീരനായ വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെക്കുറിച്ച് നാലക്ഷരമെഴുതുവാൻ ആഗ്രഹിക്കുന്നു; നാലക്ഷരത്തിൽ ഒതുക്കാനുള്ളതല്ല  അദ്ദേഹത്തെക്കുറിച്ചെനിക്കുള്ള ഓർമ്മകൾ.

എന്റെ അച്ഛൻ സുബ്രഹ്മണ്യൻ നമ്പൂതിരിപ്പാടിന് അദ്ദേഹവുമായി വളരെ നല്ല അടുപ്പമായിരുന്നു. എന്റെ അമ്മാത്ത് മറവഞ്ചേരിയുമായുള്ള ബന്ധവുമുണ്ട്. നാലുവർഷം ഞാൻ ബംഗാളിൽ ജോലിയ്ക്കുപോയി. ഒന്നിലും തൃപ്തിവരാതെ തിരിച്ചുപോന്നു. ആ സമയത്ത് അച്ഛൻ എന്റെ കാര്യങ്ങളെല്ലാം അദ്ദേഹത്തോടു പറഞ്ഞു. ഒരു ദിവസം വൈദ്യമഠം എന്നെ പെരിങ്ങോട്ടേയ്ക്കു വിളിപ്പിച്ചു. എന്നാണിനി ബംഗാളിലേയ്ക്കു തിരിച്ചു പോകുന്നതെന്നു ചോദിച്ചു. പോണമെന്നുണ്ട് ദിവസം തീരുമാനിച്ചിട്ടില്ല എന്നു മറുപടി പറഞ്ഞു. എന്നാൽ എനി താൻ എങ്ങോട്ടും പോകണ്ട, നാട്ടിൽത്തന്നെ കൂടിയാൽമതി എന്നും പറഞ്ഞു. കോയമ്പത്തൂർ ആര്യ വൈദ്യ ഫാർമ്മസിയുടെ ഒരു ഏജൻസി ശരിയാക്കിത്തരാം, ആഴ്ചയിലൊരിക്കൽ വിസിറ്റു ചെയ്യാം എന്നും പറഞ്ഞു. തനിക്കു ജീവിക്കാനുള്ള വകയൊക്കെ അതിൽനിന്നു കിട്ടും എന്നും പറഞ്ഞു. എനിക്കു നിഷേധിക്കാനായില്ല. എന്നെയും കൂട്ടി കോയമ്പത്തൂർക്കുപോയി ഏജൻസി ശരിയാക്കിത്തന്നു. വെള്ളിയാഴ്ചതോറും വിസിറ്റും തുടങ്ങി. മരിക്കുന്നതിനു തൊട്ടുമുമ്പുവരെ വന്നിരുന്നു.  എനിക്കും അതൊരു നല്ല കാലമായിരുന്നു.



നല്ല സ്നേഹമാണ്. ദേഷ്യം വന്നാലും അതേപോലെത്തന്നെ. തെറ്റുകണ്ടാൽ നന്നായി വഴക്കു പറയുമായിരുന്നു. അങ്ങിനെ കുറച്ചു ക്ഷമ ഞാൻ പഠിച്ചു. എന്റെ പത്നി ദേവി വൈദ്യമഠത്തിന്റെ മരുമഹൻ എടമരത്തു പരമേശ്വരൻ നമ്പൂതിരിയുടെ മഹളാണ്.

വൈദ്യമഠമാണ് എന്നെ ആയുർവ്വേദത്തിലേയ്ക്കു നയിച്ചത്. ഇന്നെനിയ്ക്കു 63 വയസ്സായി. ഞാൻ ആയുർവ്വേദവുമായി ബന്ധപ്പെട്ടുതന്നെ നിൽക്കുന്നു. കോയമ്പത്തൂർ മാറി കോട്ടയ്ക്കലായി. ഇപ്പോൾ നാഗാർജ്ജുനയിലാണ്. അത്രമാത്രം ആയുർവ്വേദത്തെ ബന്ധപ്പെടുത്തിയിട്ടാണദ്ദേഹം ഞങ്ങളെ വിട്ടുപോയത്.

അദ്ദേഹത്തിന്റെ ചികിത്സാനുഭവങ്ങൾ പറയുകയാണെങ്കിൽ ഒരുപാടുണ്ട്. എന്റെ ചെറിയ അനുജൻ രമേശൻ നാലഞ്ചു വയസ്സുവരെ നടക്കാൻ തുടങ്ങിയിരുന്നില്ല. ആ കാലത്ത് ഞങ്ങൾ എളവള്ളിയിലായിരുന്നു താമസിച്ചിരുന്നത്. അച്ഛൻ അനുജനേയും കൊണ്ട് വൈദ്യമഠത്തിനെ കാണാൻ പോയി. കണ്ടപ്പോൾത്തന്നെ അദ്ദേഹം പറഞ്ഞു നടക്കാറാക്കിത്തരാം എന്ന്. അതുപോലെത്തന്നെ ആവുകയും ചെയ്തു. ഇപ്പോൾ അനുജൻ ഉഷാറായി എല്ലാം ചെയ്തു കുടുംബസ്ഥനായി സുഖമായിട്ടിരിക്കുന്നു.

അതുപോലെ ഇവിടെ അടുത്തുള്ള ഒരു വാരിയർക്ക് ശ്വാസംമുട്ടു തുടങ്ങി. പ്രാമയായ ആളാണ്. ഒരു വെള്ളിയാഴ്ച അദ്ദേഹത്തിന്റെ വിസിറ്റുള്ള ദിവസമായിരുന്നു. വൈകീട്ടു പോകുന്ന സമയത്ത് വാരിയത്തു പോയി വാരിയരെ കണ്ടു. വായുഗുളിക മാത്രം കൊടുക്കാൻ പറഞ്ഞു. നാളത്തെ കഴിഞ്ഞ് ചികിത്സ തുടങ്ങാമെന്നുംപറഞ്ഞ് അദ്ദേഹം പോയി. പിറ്റേദിവസം വാരിയർ മരിച്ചു. മരണം മുൻകൂട്ടി അറിയാനുള്ള കഴിവ് അത്രയ്ക്കായിരുന്നു വൈദ്യമഠത്തിന്.

എന്റെ അമ്മാമിക്ക്(അമ്മാമന്റെ പത്നിക്ക്) നിറുക മുതൽ പാദം വരെ പൊട്ടി ചലം വരുന്ന ഒരു തരം അസുഖമായിരുന്നു. വല്ലാത്ത വേദനയും ഉണ്ടായിരുന്നു. എട്ടൊമ്പതുകൊല്ലം അമ്മാമൻ പല പല ഡോക്ടർമാരേയും



വൈദ്യന്മാരേയും മാറി മാറി കാണിച്ചു നന്നായി ചികിത്സിപ്പിച്ചിരുന്നു. ഒരു വ്യത്യാസവും കാണാനില്ല. ഞാൻ ഏജൻസി തുടങ്ങി ഏകദേശം ഒരു വർഷമൊക്കെയായിട്ടുണ്ടാവും ഒരു ദിവസം എനിക്ക് അമ്മാമിയുടെ എഴുത്തു വന്നു. നിന്നെ എനിക്കൊന്നു കാണണമെന്നു പറഞ്ഞ്. ഉടൻ ഞാൻ അമ്മാത്തേയ്ക്കുപോയി. നീ എന്നെ കൊണ്ടുപോയി വൈദ്യമഠത്തിനെക്കൊണ്ട് ചികിത്സിപ്പിക്കണം എന്നു പറയാനായിരുന്നു എഴുത്തയച്ചത്. ഞാൻ അമ്മാമനോടും അച്ഛനോടും ഈ വിവരം പറഞ്ഞു. അതിനുശേഷം വൈദ്യമഠത്തിനോടും ചോദിച്ചു. കൊണ്ടുവരാൻ അദ്ദേഹം പറഞ്ഞു. ഞാൻ അമ്മാമിയേയും കൊണ്ടുവന്ന് കാണിച്ച് പിറ്റേദിവസം മുതൽ ചികിത്സ തുടങ്ങി. വൈദ്യമഠത്തിന്റെ ഒരുമാസത്തെ ചികിത്സകൊണ്ട് അസുഖം നന്നായി മാറി. അമ്മാമനും എല്ലാവരും അത്ഭുതപ്പെട്ടുപോയി.

പക്ഷേ ചികിത്സ തുടങ്ങുന്നതിന്നുമുമ്പായി എന്നോടു വൈദ്യമഠം പറഞ്ഞിരുന്നു അസുഖം ഞാൻ മാറ്റിത്തരാം, അസുഖം മാറിയാൽ ഉടൻതന്നെ താൻ അമ്മാമിയെ അമ്മാത്ത് കൊണ്ടുചെന്നാക്കണം എന്ന്. ആ വാക്കിന്റെ പൊരുൾ എനിക്കു മനസ്സിലായില്ല. പത്തു ദിവസത്തിനുശേഷം അമ്മാമി പെട്ടെന്നു മരിച്ചു. മരണത്തെ മുൻകൂട്ടി അറിയാനുള്ള അദ്ദേഹത്തിന്റെ കഴിവ് എനിക്ക് ഒരിക്കൽകൂടി അറിയാൻ കഴിഞ്ഞു.

ഇനി എന്റെ ഒരനുഭവംകൂടി പറഞ്ഞ് ഞാനെന്റെ ഈ ലേഖനം നിർത്താം. വൈദ്യമഠത്തിന്റെ മരുമകന്റെ മകളാണ് എന്റെ പത്നി. അവരുടെ ആദ്യ പ്രസവം കഴിഞ്ഞ സമയം. പ്രസവം കഴിഞ്ഞ് പത്തു പന്ത്രണ്ടു ദിവസമായിട്ടും മുലപ്പാൽ ഉണ്ടാകുന്നില്ല. ഒരുപാടു മരുന്നുകൾ (ആയുർവ്വേദവും അലോപ്പതിയും)കൊടുത്തുനോക്കി. ഒരു ഫലവുമില്ല. വൈദ്യമഠത്തിനോടു വിവരം പറഞ്ഞു. അദ്ദേഹവും പല മരുന്നുകളും പ്രയോഗിച്ചു നോക്കി. ഫലമുണ്ടായില്ല. ഒരു ദിവസം അദ്ദേഹം എന്നെ വിളിച്ചു. എന്നിട്ടു പറഞ്ഞു; ഒരു പരീക്ഷണംകൂടി നമുക്കു നോക്കാം. പരുത്തിക്കുരു ചതച്ച് കിഴികെട്ടിയെടുക്കുക. നാഴി പാൽ ഈ കിഴിയിട്ടു തിളപ്പിക്കുക. വറ്റിച്ചു



ഉരിയാക്കിയെടുക്കുക. രണ്ടുനേരം ഉഴക്കുവീതം കുടിക്കാൻ കൊടുക്കാൻ പറഞ്ഞു. നാലു ദിവസം കൊടുത്തപ്പോഴേയ്ക്കും ഇഷ്ടംപോലെ മുലപ്പാലുണ്ടായി. പാൽകുടിച്ചു ഞങ്ങളുടെ ഉണ്ണി നന്നായി തടിച്ചു. അതുവരെ ഉണ്ണി വല്ലാതെ ക്ഷീണിതനായിരുന്നു▲





# പാവങ്ങളുടെ തമ്പുരാൻ–

എം.പി.കേശവൻ നമ്പൂതിരി,
മരുതൂർക്കര മന

**എ**ളിമയുടേയും വിനയത്തിന്റേയും നിറകുടമായിരുന്ന ചെറിയമ്മാമൻ വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി എനിക്ക് ഈശ്വരതുല്യനായ ഒരു വ്യക്തിത്വമായിരുന്നു. എന്റെ മുത്തശ്ശിയുടെ ഇളയ സഹോദരൻ. അച്ഛന്റെ ചെറിയമ്മാമനെ ഞങ്ങളുടെ തലമുറയിലുള്ളവരും അങ്ങനെത്തന്നെയാണ് വിളിച്ചുപോന്നത്.

അദ്ദേഹത്തിനൊപ്പം നടക്കാനും ഹൃദയം തുറന്നു സംസാരിക്കാനും അടുക്കളയിലടക്കം ജോലിചെയ്യാൻ സഹായിക്കാനും എനിക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്. ഭക്ഷണം ഉണ്ടാക്കുന്നതിൽ അപാര നിഷ്കർഷയായിരുന്നു അദ്ദേഹത്തിന്. അതുപോലെ വൃത്തിയായും രുചിയറിഞ്ഞും കഴിക്കുവാനും അദ്ദേഹത്തെപ്പോലെ അധികമാർക്കും കഴിയുമെന്ന് തോന്നുന്നില്ല. ഇതെല്ലാം എനിക്ക് നേരിട്ടനുഭവമുണ്ട്.

ഞാൻ കുറച്ചുകാലം വൈദ്യമഠത്തിൽ താമസമുണ്ടായിട്ടുണ്ട്.തറവാട്ടിൽ ചെറിയമ്മാമനും കുടുംബവും ഇപ്പുറത്ത് വലിയേട്ടനും കുടുംബവുമാണ് അന്ന് താമസം. വലിയമ്മാമൻ കുടുംബസമേതം പെരിങ്ങോട്ടാണ്. ചെറിയമ്മാമന്റെ അടുത്ത് തറവാട്ടിൽ നിൽക്കുമ്പോൾ ഞാൻ ഷാരിക്കലും കോടനാട്ടും ശാന്തിയും കഴിച്ചിരുന്നു. ശാന്തികഴിഞ്ഞാണ് സ്കൂളിൽ പോകുക. അക്കാലത്ത് ചെറിയമ്മാമൻ കൃഷിയും മറ്റും നോക്കിനടത്തുകയായിരുന്നു. അദ്ദേഹത്തിന് വൈദ്യം ഉണ്ടെന്നുപോലും അന്ന് അറിഞ്ഞിരുന്നില്ല. പക്ഷേ ഒന്നറിയാം വരുമാനം നന്നേ കുറവായിരുന്നു. കനത്തകുടുംബ ഭാരവും.



പഠിക്കുന്ന പ്രായത്തിലുള്ള ചെറിയ കുട്ടികളേയും മറ്റ് ആശ്രിതരേയും വെച്ച് ജീവിതത്തിന്റെ രണ്ടറ്റവും കൂട്ടിമുട്ടിക്കാൻ അദ്ദേഹം കഷ്ടപ്പെട്ടിരുന്നു. 1972നുശേഷമാണ് കുറച്ചുകാലം വൈദ്യമഠത്തിൽ താമസിച്ചിട്ടുള്ളത്. 1968-ലായിരുന്നു ഞാൻ പത്താംക്ലാസ് പൂർത്തിയാക്കിയത്. തുടർന്ന് ഇല്ലത്ത് മൂന്നുകൊല്ലം കൃഷിയുടെ നോട്ടം ഏറ്റു. അതിൽ കനത്ത നഷ്ടം വന്നതോടെ ഒരു ജോലിയില്ലാതെ ജീവിക്കാനാവില്ല എന്ന നില വന്നു. അങ്ങിനെയാണ് വൈദ്യമഠത്തിൽ എത്തുന്നത്. വൈദ്യശാലയിൽ ഒരു ജോലി തരാവുമോ എന്നായിരുന്നു ലക്ഷ്യം. വല്ല്യേട്ടനെ കണ്ടു കാര്യം പറഞ്ഞു. നോക്കാം എന്നായിരുന്നു മറുപടി. തുടർന്ന് അവിടെ കൂടി. എനിക്ക് കണ്ടക്ടർ ലൈസെൻസ് ഉണ്ടായിരുന്നു. അതുകൊണ്ട് ഏതെങ്കിലും ബസ്സിൽ ജോലി ശരിപ്പെടുത്തിതരാമെന്ന് വല്ല്യേട്ടൻ പറഞ്ഞു. അങ്ങിനെ അവിടെ ചെറിയമ്മാമന്റെയും വല്ല്യേട്ടന്റേയും കൂടെ മാറി മാറിയായി താമസം.

ചെറിയമ്മാമന്റെ അടുത്തുള്ള ഒരു ഓണക്കാലം ഓർമ്മവരുന്നു. കാളൻ വെയ്ക്കുകയാണ് അമ്മാമൻ. എന്നോട് കാളനുള്ള നാളികേരം അരയ്ക്കാൻ പറഞ്ഞു. വലിയ അമ്മിയിൽ നീട്ടി അരയ്ക്കണം. കഷ്ടപ്പെട്ടുള്ള എന്റെ അരപ്പ് ശരിയാവുന്നില്ലെന്നുകണ്ട് എന്നോട് അവിടെനിന്ന് മാറിയിരിക്കാൻ പറഞ്ഞു. എന്നിട്ട് ചെറിയമ്മാമൻ തന്നെ അരപ്പ് ഒറ്റയിരുപ്പിന് മുഴുമിപ്പിച്ചു. ആ കാളന്റെ സ്വാദൊന്നും പിന്നീട് അനുഭവിക്കാനായിട്ടില്ല.

ചെറിയമ്മായിക്ക് അടുക്കളയിൽ കയറാൻ പറ്റാത്തൊരു സമയം. മിഥുനം, കർക്കടക മാസക്കാലം. ഇടതോരാതെ മഴ. അന്നൊന്നും ഉണങ്ങിയ വിറക് എന്നൊരു സാധനം ഉണ്ടാവാറില്ല. കുറച്ചു കരുതൽ അട്ടത്തുണ്ടാകും. അത്യാവശ്യത്തിനെടുത്തെടുത്ത് അതും കഴിഞ്ഞിട്ടുണ്ടാകും. ദിവസവും എട്ടുപത്തുനാഴി അരിവെക്കണം. അത് കഴുകി അടുപ്പത്ത് വെച്ച് മേൽനോട്ടം വഹിച്ചത് ഒരു ദിവസം ഞാനാണ്. പച്ചവിറക് ഊതി ഊതി കത്തിച്ച് അരിവെന്തപ്പോൾ അത് കഞ്ഞിയും ചോറുമല്ലാത്ത പരുവത്തി



ലായി. കാരണം അദ്ദേഹം ചോറ് എന്നു പറഞ്ഞാൽ വറ്റുകൾ തമ്മിൽ കൂട്ടിമുട്ടരുത്. അരി വേവാനെ പാടുള്ളൂ. ചോറ് വേവരുത് എന്ന് പറയും. നന്നായി കുഴച്ച് ഉരുട്ടി ഉരുളയാക്കിയാണ് അദ്ദേഹം കഴിക്കുക. 'കേശവാ ചോറ് നന്നായില്ലെങ്കിൽ പിന്നെ എന്തുണ്ടായിട്ടും കാര്യമില്ലാട്ടോ' എന്ന് അദ്ദേഹം പറഞ്ഞത് ഇന്നും ഓർക്കുന്നു. അന്ന് ചെറിയമ്മാമൻ ഊണ് കഴിച്ചിട്ടുണ്ടാവില്ല. സാധാരണനിലയ്ക്ക് ഊണിന് അദ്ദേഹത്തിന് അധികം വിഭവങ്ങളൊന്നും നിർബ്ബന്ധമില്ല. ചോറ് നന്നായിട്ടുണ്ടെങ്കിൽ ഒന്നുകിൽ അങ്ങാടിമുളക് വറുത്തത്, അല്ലെങ്കിൽ കരിച്ചത്, ഉപ്പ്, കുറച്ചു വെളിച്ചെണ്ണ ഇത്ര മതി അദ്ദേഹത്തിന്. കാളൻ വെപ്പോ, ഉപ്പേരി വറവോ ഒക്കെ വിശേഷനാളുകളിൽ മാത്രമാണല്ലോ അന്ന്. പഴം നുറുക്കാകട്ടെ ഓണക്കാലത്തു മാത്രവും.

ചെറിയമ്മാമന് ചികിത്സയുടെ ഭാഗം ഉണ്ട് എന്ന് ഞാൻ ഗൌരവത്തിൽ മനസ്സിലാക്കിയത് അദ്ദേഹം വളാഞ്ചേരി ഫാർമസിയിൽ പോയി തുടങ്ങി എന്നറിയുമ്പോഴാണ്. കുടുംബപരമായ പല പ്രശ്നങ്ങളും കാരണം അദ്ദേഹത്തിന് ചികിത്സയിൽനിന്ന് വിട്ടുനിൽക്കേണ്ടിവരികയായിരുന്നു. കൃഷിയും മറ്റും അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ നിന്ന് പോയി. അതോടുകൂടി അദ്ദേഹം ആകെ തളർന്നു. അതിൽനിന്നും അദ്ദേഹം രക്ഷപ്പെട്ടത് വലിയമ്മാമൻ മുഖാന്തിരം വളാഞ്ചേരിയിലും വരന്തരപ്പള്ളിയിലും ഫാർമസി ഏജൻസികളിൽ വിസിറ്റിന് പോയിത്തുടങ്ങിയതിനുശേഷമാണ്.

ഞാൻ വൈദ്യശാലയിൽ എത്താനുണ്ടായ കാരണം നേരത്തെ പറഞ്ഞുവല്ലോ. ആ കാര്യങ്ങൾ പിന്നീട് ശരിയായില്ല. എന്നാൽ എന്റെ അമ്മാമന്മാർ(തച്ചിനിയേടം)മുഖേന എനിക്ക് കോഴിക്കോട്ട് ഒരു ബസ്സിൽ ജോലി ശരിരായി. അങ്ങിനെ അവിടെ കഴിഞ്ഞുകൂടുമ്പോഴാണ് വലിയേട്ടന്റെ ഒരു എഴുത്തു കിട്ടുന്നത്. ഇപ്പോൾ വന്നാൽ ഒരു ജോലി ശരിയായിട്ടുണ്ടെന്ന് പറഞ്ഞുള്ള കത്ത് അമ്മാത്തേക്കാണ് കിട്ടിയത്. അതുകണക്കാക്കി അമ്മാമന്മാരുടെ അഭിപ്രായപ്രകാരം വൈദ്യമഠത്തിലെത്തി. അപ്പോഴാണ് അറി



യുന്നത് തൃശ്ശൂർ ജില്ലാ ആശുപത്രിയിൽ ചികിത്സയിലുള്ള വലിയമ്മാമന് സഹായത്തിന് നിൽക്കാനാണ് വിളിച്ചതെന്ന്.ഡോ.രവീന്ദ്രനാഥന്റെ ചികിത്സയാണ്. അങ്ങനെ ആ ജോലിയും എനിക്കു കഴിയുംപോലെ ഒക്കെ ചെയ്തു. കൃത്യമായി ഓർമ്മയില്ല, പതിനാറു ദിവസമോ മറ്റോ ആണ് ആശുപത്രിയിൽ കഴിഞ്ഞതെന്നു തോന്നുന്നു. അതിനുശേഷം ജോലി ഒന്നും ശരിയായില്ല. വൈദ്യശാലയിലും അച്ഛന്റമ്മാത്തുമായി അങ്ങനെ കഴിഞ്ഞു. ആ സമയത്താണ് ചെറിയമ്മാമന് ഹൃദയത്തിന് ചെറിയൊരു തകരാർ കാണുന്നത്. തൃശ്ശൂരിൽ ഡോ.രവീന്ദ്രനാഥനെ കാണാനാണ് വലിയമ്മാമൻ പറഞ്ഞത്. അതനുസരിച്ച് ചെറിയമ്മാമൻ തൃശ്ശൂർക്കു പോയപ്പോൾ ഞാനാണ് കൂടെ പോയത്. ഉച്ചയ്ക്കുശേഷമാണ് ഡോക്ടറെ കാണേണ്ടത്. എന്നാൽ രാവിലെ നേരത്തെ തന്നെ പോയി തൃശ്ശൂരിൽ വൈശ്രവണത്ത് കൃഷ്ണചന്ദ്രേട്ടന്റെ സ്ഥലത്ത് എത്തി. മൂന്നുമണിക്കാണ് ഡോക്ടറെ കാണേണ്ടത്. ഇവിടെനിന്ന് ഊണുകഴിച്ചേ പോവുന്നുള്ളൂ എന്ന് അദ്ദേഹം കൃഷ്ണചന്ദ്രേട്ടനോട് പറഞ്ഞു. ഊണ് നന്നായിക്കോട്ടെ എന്നും.

വളരെ ലളിതമായ ജീവിതമായിരുന്നു ചെറിയമ്മാമന്റെ. ആരേയും ബുദ്ധിമുട്ടിക്കില്ല. ആരുടേയും വിഷമം കാണാനും വയ്യ. സഹായം ചോദിച്ചവരോട് കൈ മലർത്തുകയുമില്ല. ഞാൻ കാണുമ്പോഴെല്ലാം മുട്ടിന് താഴെ നിൽക്കുന്ന ഒരു തോർത്തുമുണ്ടുമാത്രമാണ് വേഷം. അങ്ങനെയാണ് അദ്ദേഹം പാടത്തും ഇല്ലത്തുമെല്ലാം നടന്നിരുന്നത്. കന്നുകാലികൾക്ക് വെള്ളം കൊടുക്കൽ, അവയുടെ കാര്യങ്ങൾ ശ്രദ്ധിക്കൽ എല്ലാം അദ്ദേഹം ആയിരുന്നു. പാടത്തു പണിയിലും നെൽകൃഷിയിലും വലിയ താല്പര്യമായിരുന്നു. കൃഷികാര്യങ്ങളിലേതുപോലെ പൂട്ടിലും ഊർച്ചയിലും വലിയ കമ്പമായിരുന്നു. രണ്ട് ഏറ് കന്ന് പോത്തുവരെ അന്ന് അവിടെ ഉണ്ടായിരുന്നു. ഒന്നുരണ്ടു മൂരികളേയും കണ്ടിട്ടുണ്ട്. ഊർച്ചയൊക്കെ വലിയ ആവേശത്തിലായിരുന്നു. ഭഗവതിക്കണ്ടത്തിലെ ഊർച്ച കാണാൻ ധാരാളം പേർ അന്ന് വരാറുണ്ടായിരുന്നു





*മരുതൂർക്കര കേശവൻ നമ്പൂതിരിയും പത്നി മാധവി അന്തർജ്ജനവും*

പാടത്തും മറ്റും പണിക്ക് ആളുണ്ടെങ്കിലും ചെറിയമ്മാമന്റെ ഒരു ശ്രദ്ധ ഏതുനേരത്തും അവിടെ ഉണ്ടായിരുന്നു. ഷാരിക്കൽ പള്ളിയാല് കണ്ടം തിരിച്ച് മോട്ടോർവെച്ച് അവിടെ അക്കാലത്ത് കിട്ടിയിരുന്ന പുതുവിത്തുകൾ പരീക്ഷിച്ച് സാമാന്യം ഭേദപ്പെട്ട വിളവ് ഉണ്ടാക്കിയിരുന്നു. അതുപോലെ തരിശായി കിടന്ന തറ അത്യധ്വാനം ചെയ്ത് കൃഷിക്ക് പാകപ്പെടുത്തിയതും അമ്മാമൻതന്നെ. അതിനെല്ലാം അമ്മാമന്റെകൂടെനിന്ന് സഹായം നൽകിയത് അദ്ദേഹത്തിന് വേണ്ടപ്പെട്ട മുഹമ്മദായിരുന്നു. മുത്തച്ഛന്റെ അടുപ്പക്കാരനായിരുന്ന സെയ്താലിയുടെ മകനായിരുന്നു മുഹമദ്. ചെറിയമ്മാമന്റെ മനസ്സറിയുന്ന ആളായിരുന്നു മുഹമ്മദ് എന്ന് തോന്നിയിട്ടുണ്ട്.

ചെറിയമ്മാമനെ കുറിച്ച് പറയാൻ അനവധി ഉണ്ട്. നാട്ടുകാരുടെകൂടി സ്വന്തമായിരുന്നു അദ്ദേഹം. അന്നൊക്കെ പാടം വഴിയായിരുന്നു അച്ഛന്റമ്മാത്തേയ്ക്ക് പോകുക. വഴിയിൽ കാണുന്ന മിക്കവരും പരിചയക്കാരായിരുന്നു. ഓരോ യാത്രയിലും അവർ പരിചയം പുതുക്കും വിശേഷം ചോദിക്കും. ചെറിയമ്മാമൻ മരിച്ച് അധികം വൈകാതെ ഒരിക്കൽ അവിടേയ്ക്ക്



പോകുമ്പോൾ ആ നാട്ടുകാർ പറഞ്ഞ വാക്കുകൾ ഇന്നും കാതിൽ മുഴങ്ങുന്നുണ്ട്. 'പാവങ്ങളുടെ തമ്പുരാൻ' പോയി എന്നായിരുന്നു അവർ പറഞ്ഞത്. ചെറിയ ചികിത്സ നടത്തിയും ആവുംവിധം സഹായങ്ങൾ നൽകിയും ആണ് അദ്ദേഹം സാധാരണക്കാരുടെ വലിയ തമ്പുരാനായത്.

എനിക്കുണ്ടായ ഒരു ചികിത്സാനുഭവം കൂടി പറയാം. വൈദ്യമഠത്തിൽനിന്ന് പോയി ഒഴുകിൽ താമസമാക്കി ചെറിയ ജോലികളുമായി കഴിഞ്ഞുകൂടുന്ന കാലം. എനിക്ക് ഒരു വീഴ്ച പറ്റി. ഇടതുഭാഗം ഒരു ഇരുമ്പു കുറ്റിയിൽ അടിച്ചുവീണ് ശ്വാസം വലിക്കുവാൻ പ്രയാസമായി വന്നു. ആയിടയ്ക്ക് ഒരിക്കൽ അച്ഛന്റമ്മാത്ത് അവിചാരിതമായി പോകേണ്ടിവന്നു. രാത്രി അവിടെ കൂടി.അപ്പോൾ ചെറിയമ്മാമനോട് എന്റെ വീഴ്ചയും തുടർന്നുള്ള ബുദ്ധിമുട്ടുകളും പറഞ്ഞു.അതിനുവേണ്ടത് പറഞ്ഞുതരാൻ പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞത് കുട്ടനോടോ വലിയമ്മാമനോടോ ചോദിക്കാനാണ്. ചെറിയമ്മാമനോട് ചോദിക്കാനാണ് ഞാൻ വന്നതെന്നും അതുകൊണ്ട് ചെറിയമ്മാമൻ തന്നെ മരുന്നു തന്നാൽ മതിയെന്നും ഞാൻ പറഞ്ഞു. മറുപടിയൊന്നും അപ്പോൾ കിട്ടിയില്ല. പിറ്റേന്നു രാവിലെ ഞാൻ പോകാൻ പുറപ്പെട്ടപ്പോൾ എന്നെ വിളിച്ചു. ഒരു ഇഞ്ചക്ഷൻ കുപ്പിയിൽ ഒരു മരുന്നു തന്നു. അത് പതിനാലു ദിവസം രാത്രി കിടക്കാൻ നേരത്ത് പാലിൽ ചേർത്ത് കഴിക്കാനാണ് പറഞ്ഞത്. കുറച്ചു പാൽ ചൂടാക്കി ഏഴുതുള്ളി(ഫില്ലറിൽ) മരുന്ന് അതിൽ ചേർത്താണ് കഴിക്കേണ്ടത്. അത് കഴിച്ചശേഷം ഇതുവരെ ആ ഉപദ്രവം എനിക്ക് ഉണ്ടായിട്ടില്ല. മരുന്ന് കഴിച്ച് വിവരമെല്ലാം പറഞ്ഞപ്പോൾ ഇനി ഒരു മരുന്നും വേണ്ട എന്നായിരുന്നു മറുപടി. മരുന്നിന്റെ പേര് ചോദിച്ചപ്പോൾ ഭൃംഗുതൈലം എന്നാണ് അദ്ദേഹം മറുപടി നൽകിയതെന്നും തോന്നുന്നു. മുത്തച്ഛന്റെ കാലത്ത് ഉണ്ടാക്കിയതിൽ ബാക്കി ഉണ്ടായിരുന്നതാണത്രെ എനിക്ക് തന്നത്. അത് ഉണ്ടാക്കാൻ അനവധി ബുദ്ധിമുട്ടുണ്ടെന്നും അദ്ദേഹം പറയുകയുണ്ടായി.▲





# സൗമ്യം....മധുരം...ദീപ്തം...

പി.ജി.കൈരളി

**വൈ**ദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ(ജൂനിയർ)മകളുടെ നിർദ്ദേശപ്രകാരം എന്റെ അച്ഛന്റെ (പി.ജി.ഗംഗാധരൻ ഭട്ടതിരിപ്പാട്) കൂടെയാണ് ആദ്യമായി അദ്ദേഹത്തിനെ കാണാൻ ചെന്നത്. ചൈതന്യം സ്ഫുരിക്കുന്ന മുഖഭാവം-സൗമ്യതയോടെ സംസാരിക്കുന്ന പ്രകൃതം.

''ഞാൻ മാറ്റിത്തരാം''എന്ന വാക്കുകൾ അമൃതവർഷംപോലെ തോന്നി. അഞ്ചാറു തവണ നേരിട്ടുള്ള കൂടിക്കാഴ്ചകളിൽ കൈവന്ന ഊർജ്ജം നിസ്സാരമായി കാണാനാവില്ല. തുടർന്ന് കാലത്തിന്റെ വികൃതിയെന്നോണം അദ്ദേഹം അസുഖബാധിതനാവുകയും ചികിത്സ മുഴുവനാക്കാനുള്ള ഭാഗ്യം എനിക്കില്ലാതെ പോകുകയുമാണുണ്ടായത്. പിന്നീട് മറ്റു ഭിഷഗ്വരന്മാർക്ക് എന്റെ വയ്യായ്ക പൂർണമായും മാറ്റിത്തരുവാൻ ഒട്ടും പ്രയാസണ്ടായില്ല എന്നുവേണം കരുതാൻ. അതീവ കാരുണ്യത്താൽ, ദേവസ്പർശം പോലുള്ള കരുണ്യത്താൽ സംവദിക്കാൻ കഴിവുള്ള അദ്ദേഹത്തെ ഇന്നും ഞാനോർക്കുന്നു. ഈശ്വരന്മാരുടേതിനുതുല്ല്യമായ സ്ഥാനമാണ് എന്റെ മനസ്സിൽ അദ്ദേഹത്തിനുള്ളത്. ആ പുണ്യാത്മാവിന്റെ ഓർമ്മകൾക്കു മുന്നിൽ കോടി കോടി പ്രണാമങ്ങൾ അർപ്പിക്കുന്നതോടൊപ്പംതന്നെ ആ കൂടിക്കാഴ്ചയ്ക്കു നിമിത്തമായവരേക്കൂടി സ്മരിക്കുന്നു.▲



# ഞാൻ നേരിൽക്കണ്ട ജീവൻ മഹാശയ്

പി.ഗൌരി

**ചെ**മ്പൈ വൈദ്യനാഥ ഭാഗവതരെ ശബ്ദം വീണ്ടെടുക്കാൻ സഹായിച്ച വൈദ്യമഠം വലിയ നാരായണൻ തിരുമേനിയെക്കുറിച്ച് കേട്ടിരുന്നെങ്കിലും അദ്ദേഹത്തെ നേരിൽ കാണാൻ അവസരമുണ്ടായത് ഒരു രോഗിയെ ചികിത്സിക്കാൻ അദ്ദേഹം മഞ്ചേരിയിലെത്തിയപ്പോഴായിരുന്നു.

അച്ഛന്റെ സുഹൃത്തായിരുന്ന വക്കീലിന്റെ വിധവ അർബുദം ബാധിച്ച് ഏറെ വേദന സഹിക്കുന്ന ദിവസങ്ങൾ. തനിക്ക് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ നേരിൽ കാണണമെന്നാഗ്രഹമുള്ളതായി എന്റെ അച്ഛനെ അറിയിച്ചു. അവരുടെ ആഗ്രഹം അച്ഛൻ അദ്ദേഹത്തെ അറിയിക്കുകയും, അദ്ദേഹം രോഗിയെ കാണാൻ മഞ്ചേരിയിലെത്തുകയും ചെയ്തു. തന്നെ രക്ഷിക്കണമെന്ന് തൊഴുകയ്യുമായി അഭ്യർത്ഥിച്ച ആ അമ്മയോട്, ഈശ്വരനോട് പ്രാർത്ഥിക്കൂ, വേദന കുറയ്ക്കാൻ എന്തു ചെയ്യാൻ കഴിയുമെന്ന് ഞാൻ ശ്രമിക്കാമെന്നാണദ്ദേഹം പറഞ്ഞത്. അദ്ദേഹത്തിന്റെ വിനയം ആ വാക്കുകളിൽ വ്യക്തമായിരുന്നു.

അദ്ദേഹത്തിന്റെ മരണവാർത്ത അറിഞ്ഞപ്പോൾ ഏറ്റവും അടുത്ത ബന്ധുവിന്റെ നഷ്ടമുണ്ടാക്കുന്ന അനാഥത്വമാണ് എനിക്കും എന്റെ കുടുംബത്തിനും അനുഭവപ്പെട്ടത്.(ചെമ്പൈ വൈദ്യനാഥ ഭാഗവതർക്ക് ശബ്ദം തിരികെ ലഭിക്കാൻ സഹായിക്കുന്നതിന് അദ്ദേഹം നിമിത്തമായത് 'എന്തരോമഹാനു ഭാവലു' എന്ന മാടമ്പു കുഞ്ഞുകുട്ടന്റെ പുസ്തകത്തിൽ വായിച്ചിട്ടുണ്ട്. ഈശ്വരകാരുണ്യമെന്നേ അദ്ദേഹം അതിനെ കണ്ടിട്ടുണ്ടാവുകയുള്ളൂ. ഇന്നും അദ്ദേഹം എന്റെ മനസ്സിൽ ദീപസ്തംഭമായി നിൽക്കുന്നു.



ഞാൻ എന്റെ ഭർത്താവ് ഡോ.അപ്പുകുഞ്ഞൻ, അദ്ദേഹത്തിന്റെ ബന്ധുക്കൾ എന്റെ സഹോദരന്മാർ, മക്കൾ എല്ലാവരും അദ്ദേഹത്തിന്റെ ചികിത്സാനൈപുണ്യം നേരിട്ടനുഭവിച്ചവരാണ്.

1978-ൽ വടക്കാഞ്ചേരിയിൽ താമസിക്കുമ്പോഴാണ് എന്റെ ഭർത്താവിന് കാൽ നിലത്തുകുത്താൻപോലും പറ്റാത്തവിധം കാൽമുട്ടിനു വീക്കവും കഠിനമായ വേദനയും വന്നത്. പെട്ടെന്ന് ഒരാശ്വാസത്തിന് തൃശ്ശൂരിലെ ഒരു സ്വകാര്യ ആശുപത്രിയിലെത്തി ചികിത്സതേടി. കാര്യമായ മാറ്റമുണ്ടായില്ല. ശസ്ത്രക്രിയ വേണ്ടിവരുമെന്നഭിപ്രായപ്പെട്ടപ്പോഴാണ് അതുവേണ്ടെന്നു തീരുമാനിച്ച് ഞങ്ങൾ വൈദ്യമഠം തിരുമേനിയുടെ അടുത്ത് പോയത്. അദ്ദേഹത്തിന്റെ ചികിത്സയുടെ പ്രത്യേകതകൾ അപ്പോഴാണ് ശ്രദ്ധിച്ചത്. വളരെ ചെലവു കുറഞ്ഞ ചികിത്സ. അത്ഭുതകരമായ മാറ്റമാണുണ്ടാക്കിയത്. നമുക്ക് ചുറ്റും കാണുന്ന സസ്യങ്ങളുടെയും വൃക്ഷങ്ങളുടെയും ഔഷധഗുണം എത്ര വലുതാണെന്ന് തിരിച്ചറിഞ്ഞത് അപ്പോഴാണ്. രോഗം മാറുന്നതോടൊപ്പം രോഗിയുടെ ആത്മവിശ്വാസം നിലനിർത്താനും അദ്ദേഹം ശ്രദ്ധിച്ചിരുന്നു. "അടുത്ത തവണ താൻ തന്നത്താൻ വാഹനമോടിച്ചുവരണമെന്ന"അദ്ദേഹത്തിന്റെ വാക്കുകൾ വലിയ ആത്മധൈര്യമാണ് നൽകിയത്.

രോഗിയുടെ മനസ്സ് വായിച്ചറിയുവാനുള്ള അദ്ദേഹത്തിന്റെ കഴിവ് ഞാൻ നേരിട്ടറിഞ്ഞിട്ടുണ്ട്. എന്റെ അച്ഛന്റെ മരണമെന്നിലേൽപ്പിച്ച ആഘാതം വളരെ വലുതായിരുന്നു. മനസ്സിനേറ്റ ആഘാതമാണ് എന്റെ ശാരീരിക പ്രശ്നങ്ങൾ വർദ്ധിപ്പിച്ചതെന്നു എന്റെ മുഖത്തുനിന്നു വായിച്ചെടുത്തതു ഞാനോർക്കുന്നു. ശാരീരിക വേദനയുടെ പരാതികളുമായാണ് ഞാനദ്ദേഹത്തിനെ സമീപിച്ചത്. എന്നെ മാറ്റി നിർത്തി, അടുത്തയിടെ മനസ്സ് വിഷമിക്കാൻ എന്തെങ്കിലും സംഭവിച്ചോ എന്ന് ഭർത്താവിനോട് ചോദിച്ചു. അച്ഛന്റെ മരണത്തെക്കുറിച്ച് അദ്ദേഹത്തോടു പറഞ്ഞു. അന്ന് അദ്ദേഹം എന്നെ എങ്ങിനെയാണ് ആശ്വസിപ്പിച്ചതെന്നറിയില്ല. അദ്ദേഹത്തിന്റെ





കാൽതൊട്ടുവണങ്ങിയാണ് ഞാൻ മടങ്ങിയത്. മനസ്സിനെ നിയന്ത്രിക്കാൻ സാധിക്കണം, മരുന്നിനെ ആശ്രയിക്കാനിടവരരുതെന്നദ്ദേഹം പറഞ്ഞത് പിന്നീട് പലപ്പോഴും ഞാനോർത്തിട്ടുണ്ട്.

അദ്ദേഹത്തിന്റെ മരണം നടക്കുന്ന ദിവസം എന്റെ ഏട്ടൻ അദ്ദേഹത്തിന്റെ ചികിത്സയിൽ താനൂരിൽ ആയിരുന്നു. അന്ന് രാത്രി അകാരണമായി അതികഠിനമായ അസ്വാസ്ഥ്യം അനുഭവപ്പെട്ടതായി ഏട്ടൻ പറഞ്ഞു. രോഗിയും ചികിത്സകനും തമ്മിലുള്ള ആത്മബന്ധമാവാം കാരണമെന്ന് പൊതുവെ യുക്തിവാദിയായ ഏട്ടൻ കരുതിയിരുന്നു.

ഒരിക്കൽ അദ്ദേഹത്തെ കാണാൻ ഞങ്ങൾ എത്തിയ സമയത്താണ് ഒരു രോഗിയുടെ ബന്ധുക്കൾ വല്ലാതെ പരിഭ്രമിച്ച് അദ്ദേഹത്തെ സമീപിച്ചത്. ഉടനെത്തന്നെ അദ്ദേഹമവരോടൊപ്പം പോവുമെന്നു കരുതിയ എനിക്കു തെറ്റുപറ്റി. രോഗലക്ഷണങ്ങൾ വിശദമായി ചോദിച്ചറിഞ്ഞശേഷം അദ്ദേഹം അടുത്ത ദിവസം രോഗിയെ പരിശോധിക്കാൻ വീട്ടിലെത്താമെന്നു പറഞ്ഞ്



അവരെ ആശ്വസിപ്പിച്ചയച്ചു. രോഗലക്ഷണങ്ങളിൽനിന്നും രോഗനിർണ്ണയവും രോഗാവസ്ഥാവിശകലനവും നടത്തി പ്രതികരിച്ച ആ രീതി എന്നെ അത്ഭുതപ്പെടുത്തി. താനെത്തുംവരെ രോഗിക്ക് ആപത്തൊന്നും സംഭവിക്കില്ലെന്നു അദ്ദേഹത്തിനുറപ്പായിരുന്നു.

അദ്ദേഹത്തിന്റേതായ ചികിത്സാകുറിപ്പുകളിലെ വാക്കുകൾ വളരെ കരുതലോടെയാണദ്ദേഹം ഉപയോഗിച്ചിരുന്നത്. ഒരു പെൺകുട്ടിയുടെ ചികിത്സാകുറിപ്പിൽ ചൊറിയുള്ളിടത്ത് എന്ന് സഹായി എഴുതിയപ്പോൾ ആ കുറിപ്പുമാറ്റി അസ്കിതയുള്ള ഭാഗം എന്നാക്കി മറ്റൊരു കുറിപ്പ് നൽകി. പെൺകുട്ടി വലുതായി വിവാഹാലോചന വരുമ്പോൾ വൈദ്യമഠത്തിന്റേതായ കുറിപ്പിൽ ചൊറിയുണ്ട് എന്ന രീതിയിൽ രേഖപ്പെടുത്തികാണുന്നത് ആരെങ്കിലും ശ്രദ്ധിക്കാനിടവന്ന് അവർക്ക് ബുദ്ധിമുട്ടാവരുത് എന്ന ദീർഘവീക്ഷണം അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സഹായിയോട് കുറിപ്പുമാറ്റാൻ ചിരിച്ചുകൊണ്ടാണ് അദ്ദേഹം നിർദ്ദേശം നൽകിയത്.

അന്യോന്യം അംഗീകരിക്കാൻ വിസമ്മതിക്കുന്ന അലോപ്പതി, ആയുർവ്വേദ വിദഗ്ദ്ധരെ കണ്ടിട്ടുണ്ട്. അന്യോന്യം ആദരിക്കാനും അംഗീകരിക്കാനും വലിയ മനസ്സുതന്നെ വേണം. അത് അദ്ദേഹത്തിനുണ്ടായിരുന്നു. എന്റെ ഭർത്താവും മകളുമൊക്കെ അലോപ്പതി യോഗ്യത നേടിയവരാണെങ്കിലും ഞങ്ങളുടെ കുടുംബം ആയുർവ്വേദത്തെ ആദരിക്കാനും അംഗീകരിക്കാനുമൊക്കെ കാരണം അദ്ദേഹംകൂടിയാണ്.

ചികിത്സകൂടി വാണിജ്യവൽക്കരണത്തിന്റെ പിടിയിലായ ഇന്നത്തെ ലോകത്തിൽ താങ്കളുടെ പ്രതിഫലം ഇത്ര എന്ന് പരിശോധനാമുറിയുടെ പുറത്തെഴുതിവെയ്ക്കണം എന്ന് ചികിത്സകരുടെ സംഘടന നിഷ്കർഷിക്കുന്നതായി കാണുന്നു. അദ്ദേഹത്തിനെപ്പോലെ പാണ്ഡിത്യവും നൈപുണ്യവുമൊക്കെയുള്ള ഒരു വ്യക്തിയ്ക്ക് എത്രയെല്ലാം സാമ്പത്തിക നേട്ടങ്ങളുണ്ടാക്കാമായിരുന്നു.

മഞ്ചേരിയിലെ തമ്പുരാൻ ഡോക്ടറും (ഡോ.എ.സി.കെ.രാജ) വലിയ



വൈദ്യമഠം തിരുമേനിയുമൊക്കെ, അവരുടെ കാലശേഷവും എന്റെ മന സ്സിൽ തെളിഞ്ഞുനിൽക്കുന്നത് ഈ കാരണംകൊണ്ടുകൂടിയാവണം. താരാ ശങ്കർ ബാനർജിയുടെ ആരോഗ്യനികേതനത്തിലെ നാഡി പരിശോധിച്ച് രോഗം നിർണ്ണയിക്കുന്ന ജീവൻമശായ് (ജീവൻ മഹാശയ്) നെക്കുറിച്ചു വായിച്ചപ്പോഴെല്ലാം ആദ്യമെന്റെമനസ്സിൽ തെളിഞ്ഞുവരുന്ന രൂപം വൈദ്യ മഠം തിരുമേനിയുടെതായിരുന്നു. ഞാൻ നേരിൽ കണ്ട ജീവൻമഹാശയ് അദ്ദേഹമാണ്.

അദ്ദേഹത്തിന്റെ ദീപ്തസ്മരണയ്ക്കുമുമ്പിൽ ആദരപൂർവ്വം ശിരസ്സു നമിക്കുന്നു▲





# അച്ഛന്റമ്മാത്തെ ചെറിയമ്മാമൻ

മരുതൂർക്കര സുദേവൻ

**എ**ന്റെ അച്ഛന്റെ ചെറിയമ്മാമനായിരുന്നു മൺമറഞ്ഞ പ്രഗൽഭ വൈദ്യൻ കൂടിയായിരുന്ന അഷ്ടവൈദ്യൻ വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി. എല്ലാവർക്കും സഹായംമാത്രം നൽകി ആശ്രയിക്കുന്നവരെ ചേർത്തുപിടിച്ച ഒരു മഹാവൃക്ഷമായേ എനിക്ക് അദ്ദേഹത്തെ വിശേഷി പ്പിക്കാനാകൂ.

1968-ൽ തൃത്താല സ്കൂളിൽ എട്ടാംക്ലാസിൽ ചേരാനായിട്ടാണ് ഞാൻ അച്ഛന്റമ്മാത്ത് അതായത് വൈദ്യമഠത്തിൽ കുറച്ചുകാലം താമസിച്ചത്. എന്നെ സംബന്ധിച്ചിടത്തോളം പുത്തരിയല്ല ബന്ധു ഗൃഹത്തിൽ താമസി ച്ചുള്ള പഠനം. ഒന്നുമുതൽ തുടങ്ങിയതാണ് ഊരുചുറ്റൽ. അഞ്ചുമുതൽ ഏഴുവരെ അമ്മാത്ത് ആയിരുന്നു. ചെറിയൊരു കാലം മാത്രമെ വൈദ്യമ ഠത്തിലും താമസിച്ചുള്ളൂ. ഇവിടെ വന്നപ്പോൾ ചെറിയമ്മാമനോട് പെരു മാറുമ്പോൾ ആദ്യം കുറച്ച് പേടിയുണ്ടായിരുന്നു. പുറമെനിന്നു കാണു മ്പോൾ ഗൌരവക്കാരനാണ്. എന്തു ചെയ്യണം, എങ്ങനെ ചെയ്യണം എന്നൊന്നും അറിയില്ല. അമ്മായി പക്ഷെ വളരെ പാവമായിരുന്നു. എന്തും പറയാം. ചിരിച്ചുകൊണ്ടുമാത്രം മറുപടി പറയും. അടുത്തു കഴിഞ്ഞപ്പോ ഴാണ് അമ്മാമനെക്കുറിച്ചുള്ള മുൻ ധാരണകളെല്ലാം മാറിയത്. ഒരു തികഞ്ഞ പരോപകാരിയായിരുന്നു അദ്ദേഹം. ആർക്കും എപ്പോഴും എന്തിനും സമീപിക്കാം, ഫലം പ്രതീക്ഷിച്ചുകൊണ്ടുതന്നെ. എന്തും ചെയ്യാനും തന്നെക്കൊണ്ട് പറ്റുന്നതെന്തും മറ്റുള്ളവർക്ക് ചെയ്തുകൊടു



ക്കാനും ഒരു മടിയുമില്ല. നല്ലൊരു കർഷകനും നിഷ്കർഷ പാചകക്കാരനുമായിരുന്നു അദ്ദേഹം. അടുക്കളയിൽ അമ്മായിയെ സഹായിക്കുന്ന, പാടത്ത് പണിക്കാർക്കൊപ്പം പണിയെടുക്കുന്ന, എല്ലാവരേയും ഭക്ഷണം സ്വാദറിഞ്ഞു കഴിപ്പിക്കുന്ന അമ്മാമനെ കണ്ടിട്ടുണ്ട്. പ്രതിദിന ചെലവുകൾ കണ്ടെത്താൻ അന്നൊക്കെ വളരെ ബുദ്ധിമുട്ടിയിരുന്നു.എന്നാലും ആരോടും അദ്ദേഹം പരാതി പറഞ്ഞില്ല. ഉള്ളത് എല്ലാവർക്കും നൽകി മാർഗ്ഗദർശിയായി. ആ ജീവിതം മാതൃകയാക്കേണ്ടതായിരുന്നു. ആയുർവ്വേദത്തിലും സംസ്കൃതത്തിലും മഹാപണ്ഡിതൻ കൂടിയായിരുന്നു അദ്ദേഹം.

അച്ഛന്റമ്മാത്ത് പടിഞ്ഞാറേ പറമ്പിൽ പാടത്തേയ്ക്ക് ഇറങ്ങുംമുമ്പ് ഒരു മൂലയിലാണ് പിഷാരിക്കൽ ഭഗവതി ക്ഷേത്രം. ദുർഗ്ഗയാണ് ദേവത. തൊട്ടടുത്ത് പുഷ്പകം. ഭഗവതിക്ക് നേദിക്കലായിരുന്നു എന്റെ ആദ്യജോലി. എനിക്കാണെങ്കിൽ ഒന്നും അറിയില്ല. അതിനെല്ലാം എന്നെ ഒരുവിധം പ്രാപ്തനാക്കിയത് അമ്മാമനാണ്. അമ്മാമൻ അന്ന് പകർന്നു നൽകിയ പാഠങ്ങളാണ് വർഷങ്ങൾ നീണ്ട മുംബൈ ജീവിതത്തിലും പിന്നീട് നാട്ടിലെത്തിയപ്പോഴും എന്നെ സഹായിച്ചത്. എന്നും ഓർക്കുന്ന ഗുരുസ്ഥാനീയനാണ് ചെറിയമ്മാമൻ.

1976-ലാണ് ഞാൻ മുംബൈയ്ക്ക് പോയത്. പോകുംമുമ്പ് അച്ഛന്റമ്മാത്തുവന്ന് അമ്മാമനോടും അമ്മായിയോടും വിവരം പറഞ്ഞിരുന്നു. പക്ഷേ, ഏറ്റവും സങ്കടകരമായത് ഞാൻ ആദ്യമായി മുംബൈയിൽനിന്ന് ലീവിൽ നാട്ടിലേയ്ക്ക് വന്നപ്പോഴേയ്ക്കും ചെറിയമ്മാമൻ കാലഗതിയെ പ്രാപിച്ചിരുന്നു എന്നതാണ്. എനിക്ക് ഒരു നിൽക്കക്കള്ളിയായശേഷം ഒന്ന് കാണാൻ പറ്റാത്തതിന്റെ സങ്കടം ഇപ്പോഴുമുണ്ട്▲



# ഞാൻ ആദരിക്കുന്ന വൈദ്യമഠം

ഡോ.അപ്പുക്കുഞ്ഞൻ

**ഞാ**ൻ ആദ്യമായി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ കാണുന്നത് ഒരു രോഗിയെന്ന നിലയിലാണ്. എന്റെ തറവാട്ടിലെ പലരും പ്രസിദ്ധ വൈദ്യമഠം കുടുംബത്തിൽ ചികിത്സയിലുണ്ടായിട്ടുണ്ട്. അദ്ദേഹത്തിന്റെ മകൻ ഋഷികുമാരൻ എന്റെ സഹപാഠിയായി തൃത്താല ഹൈസ്കൂളിൽ പഠിച്ചിരുന്നപ്പോൾ മുതൽ വൈദ്യമഠം കുടുംബത്തെപ്പറ്റി അറിയാമായിരുന്നു.

1978–ൽ ഞാൻ വടക്കാഞ്ചേരി താലൂക്ക് ആസ്പത്രിയിൽ ജോലി ചെയ്യുമ്പോൾ എന്റെ ഇടത്തെ കാൽമുട്ടിൽ വീക്കംവന്ന് നടക്കാൻപോലും വയ്യാതായി ജൂബിലി മിഷ്യൻ ഹോസ്പിറ്റലിലെ അസ്ഥിരോഗവിദഗ്ധനെ കാണിച്ച് തന്നമരുന്നുകൾ താല്കാലികാശ്വാസംമാത്രമാണ് നൽകിയത്. എല്ലാവിധ പരിശോധനകളും നടത്തിയശേഷം എന്റെ രോഗം Chronic synovitis ആണെന്നു തീരുമാനമായി. ഇതിനു ശസ്ത്രക്രിയ മാത്രമേ വഴിയുള്ളൂ എന്നും പറഞ്ഞു. അപ്പോൾ എന്റെ ബന്ധുക്കളുടെകൂടി അഭിപ്രായം മാനിച്ച് ആയുർവ്വേദ ചികിത്സചെയ്യാം എന്ന് തീരുമാനിച്ചു. അതിനു ശേഷമാണ് ഞാൻ അദ്ദേഹത്തിനെ സമീപിച്ചത്. തൃശ്ശൂർ ആയുർവ്വേദ ഫാർമ്മസിയിൽ ചെന്നാണ് അദ്ദേഹത്തെ ആദ്യം കണ്ടത്.

ആദ്യം കണ്ടപ്പോൾത്തന്നെ ആ ഗാംഭീര്യവും വിനയത്തോടെയുള്ള പെരുമാറ്റവുമാണ് എന്നെ ഏറെ ആകർഷിച്ചത്. എന്റെ കുടുംബത്തെപ്പറ്റി എല്ലാ ചേദിച്ചറിഞ്ഞു. വീട്ടുകാരെയെല്ലാം അറിയുമെന്നു പറഞ്ഞപ്പോൾത്തന്നെ എനിക്കു പകുതി ആശ്വാസമായി. അന്നു തുടങ്ങിയ ബന്ധം



അദ്ദേഹത്തിന്റെ മരണംവരെ തുടർന്നു പോന്നു. പലപ്പോഴും അദ്ദേഹ ത്തിന്റെ വാസസ്ഥലമായ പെരിങ്ങോട് ഞാൻ പോകാറുണ്ടായിരുന്നു. എന്റെ കുടുംബാംഗങ്ങളും സ്നേഹിതന്മാരും അദ്ദേഹത്തിന്റെ ചികിത്സ യിലുണ്ടായിരുന്നു. എപ്പോൾ ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോയി ട്ടുണ്ടോ അപ്പോഴെല്ലാം അദ്ദേഹത്തിന്റെ പേരക്കുട്ടികളുടെ ചികിത്സയെ ക്കുറിച്ചുള്ള അഭിപ്രായങ്ങൾ ആരായാൻ ഒരു മടിയും അദ്ദേഹം കാണി ച്ചിരുന്നില്ല. എല്ലാ ചികിത്സാ വിഭാഗങ്ങളിലേയും നന്മയെ അദ്ദേഹം അംഗീ കരിച്ചിരുന്നു. എന്റെ ചികിത്സകളെല്ലാം ഞാൻ മൂന്നുകൊല്ലത്തോളം തു ടർന്നു നടത്തി. എനിക്കു പൂർണ്ണ സുഖമായി. അതിനുശേഷം അദ്ദേഹം എന്നോടു പറഞ്ഞ ഒരു വാചകം ഇന്നും ഞാൻ ഓർക്കുന്നു. ആ വാചകം ഇന്നും ഞാൻ അനുസരിച്ചുവരുന്നുമുണ്ട്. "എടോ എന്റെയായാലും തന്റെ യായാലും മരുന്നുകൾ കഴിയുന്നതും അകത്തേയ്ക്കു കഴിക്കാതിരിക്കുക- അത് താല്ക്കാലിക ശമനം മാത്രം തരുന്നതിനാൽ ശ്രദ്ധിച്ചു ഉപയോഗി ക്കുക." ഇന്നും അദ്ദേഹത്തിന്റെ സ്മരണയിൽ ഞാൻ ജീവിക്കുന്നു. ഈ വാചകം ഞാൻ ഇന്നും പിന്തുടരുന്നു▲





# അറിവിനെ ആദരിക്കൂ!

നെഡ്ഢം
ഭവത്രാതൻ നമ്പൂതിരി

**കു**ട്ടഞ്ചേരിമൂസിന്റെ ശിഷ്യനായിരുന്നു ദിവംഗതനായ കുത്തുള്ളി രാമൻ നമ്പൂതിരി. അദ്ദേഹം വട്ടംകുളത്ത് ആര്യവൈദ്യഫാർമസിയുടെ ഒരു ഏജൻസി നടത്തിയിരുന്നു. എന്റെ അച്ഛനും(നെഡ്ഢത്ത് നീലകണ്ഠൻ നമ്പൂതിരി)അതിൽ കുറച്ചുകാലം പങ്കാളിയായിരുന്നു. അച്ഛനോടൊപ്പം പല പ്പോഴും ഞാൻ അവിടെ ഇരിക്കാറുണ്ട്. ഈ കാലത്ത് കാണാറുള്ള ചില ഓർമ്മകൾ.

വട്ടംകുളം പ്രദേശത്തെ പല ഹൈന്ദവ, മുസ്ലീം ഗൃഹങ്ങളിലും ചികി ത്സാർത്ഥം വൈദ്യമഠത്തെ കൊണ്ടുവരാറുണ്ട്. കാറിലാണ് വരിക. വരു മ്പോൾ വൈദ്യശാലയുടെ മുന്നിൽ വണ്ടി നിർത്തും. പുറത്തേയ്ക്ക് തല യിട്ട്-രാമ ഞാൻ ഇന്ന ആളുടെ ഇല്ലത്തേയ്ക്ക് അല്ലെങ്കിൽ വീട്ടിലേയ്ക്ക് പോവുകയാണ് താൻ നോക്കിയിട്ടുണ്ടോ? എന്താ തോന്നിയത്? ഇത്തരം ചോദ്യങ്ങൾ ചോദിക്കുന്നതും കേൾക്കാം. അദ്ദേഹത്തിനറിയാം പ്രാഥമിക ചികിത്സ രാമൻ കുത്തുള്ളി നടത്തിയിട്ടുണ്ടാവുമെന്ന്. രോഗനിർണ്ണയത്തിന് അസാമാന്യ കഴിവായിരുന്നു. കുത്തുള്ളിക്ക് പ്രശസ്തിക്ക് അല്പംപോലും താല്പര്യമില്ല. രോഗിയെക്കണ്ട് തിരിച്ചുപോകുമ്പോഴും ഇതിലെ വരും. അനുഭവങ്ങൾ പങ്കുവെയ്ക്കും. ചികിത്സാരംഗത്ത് സമശീർഷനല്ലെങ്കിലും കുത്തുള്ളിയുടെ അറിവിനെ ആദരിക്കുവാനുള്ള-അംഗീകരിക്കുവാനുള്ള മനസ്ഥിതി വൈദ്യമഠത്തിനുണ്ടായിരുന്നു. പലപ്പോഴും ഈ രംഗം ഞാൻ കണ്ടിട്ടുണ്ട്. എന്റെ മുത്തപ്ഫന്റെ-നെഡ്ഢത്ത് കൃഷ്ണൻ നമ്പൂതിരി-



മുൻ ഗുരുവായൂർ മേൽശാന്തി-ചികിത്സയ്ക്കു പലപ്പോഴും വൈദ്യമഠം വന്നിട്ടുണ്ട്. വേദജ്ഞനായ മുത്തപ്ഫനോട് ചികിത്സാ കാര്യങ്ങൾ സംസാരിക്കുമ്പോൾ പലപ്പോഴും ഓത്തിലെ മന്ത്രങ്ങളിൽ പറയുന്ന ഔഷധങ്ങളുമായി ബന്ധപ്പെട്ടതായിരിക്കും സംഭാഷണം. വേദജ്ഞന്മാർക്കേ അതിനു കഴിയൂ▲





# രണ്ട് പ്രമുഖ വൈദ്യന്മാർ

ഡോ.കെ.പി.മുരളീധരൻ

**എ**നിയ്ക്ക് ആയുർവ്വേദത്തിന്റെയോ മറ്റു ശാസ്ത്രങ്ങളുടേയോ പാരമ്പര്യമില്ല. അതുകൊണ്ട് മുമ്പ് ചെറുപ്രായത്തിൽ വൈദ്യമഠത്തെക്കുറിച്ച് പറഞ്ഞ കാര്യങ്ങൾക്ക് ഒരു കാല്പനിക പരിവേഷം മനസ്സിലുണ്ടായിരുന്നു. കോട്ടയ്ക്കലിൽ പഠിക്കാൻ വന്ന ശേഷമാണ് വൈദ്യമഠം ശരിക്കും ഭൂമിയിൽത്തന്നെ ഉണ്ടെന്ന് മനസ്സിലായത്. അഗ്നിഹോത്രിയുടെ ചരിത്രം ഭഗവത്പാദരുടെ ഗുരുവരെ നീണ്ടുകിടക്കുന്നതാണല്ലൊ.

ഞാൻ കോയമ്പത്തൂർ കോളേജിൽ ജോലിചെയ്യുന്ന കാലത്ത് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ഒരിക്കലവിടെ ഒരഖിലേന്ത്യാ സെമിനാറിൽ പങ്കെടുക്കാൻ വന്നു. കോട്ടും സൂട്ടുമിട്ട് പല ഭാഷകൾ പറഞ്ഞ് സൗഹൃദം പങ്കുവെച്ചും തർക്കിച്ചും സങ്കല്പങ്ങൾ കെട്ടിപ്പൊക്കിയും പണ്ഡിതന്മാർ ആയുർവ്വേദ റോഡ് ഷോ നടത്തുന്നതിന്നിടയിൽ ഷർട്ടിടാതെ മാലകളിട്ട് അസാധാരണവും“അനുൽബണോജ്വല”വുമായ മുഖപ്രസാദത്തോടെ എല്ലാവരാലും അന്യഥാ ശ്രദ്ധിക്കപ്പെട്ട് എന്നാലാരേയും പ്രത്യേകിച്ച് ഗൗനിക്കാതെ ആകാശം കുറിയതായതുപോലെ ഒരു മനുഷ്യൻ. “വൈദ്യൻ” (രോഗിയുടെ ഹൃദയത്തിൽ കടക്കുന്നവൻ) എന്ന് പറഞ്ഞ് കാണിച്ചുകൊടുക്കാൻ പറ്റിയ രൂപം. പേനലിൽ അദ്ദേഹമിരിക്കുന്നത് ഞാൻ ശ്രദ്ധിച്ചു. മറ്റൊരു ലോകത്തെന്നപോലെ നിസ്സംഗനായും എന്നാൽ സുഖമായും തൃപ്തിയോടെയും അല്പം സൗഹൃദത്തോടെയും ഇരിക്കുന്നു. ഒന്നിനോടും പ്രതികരിച്ചില്ല. പറയാനാവശ്യപ്പെട്ട വിഷയങ്ങളല്ല,



"താൻ തന്നെ ഗ്രന്ഥം" എന്നപോലെ അവയുടെ സ്വന്തം വ്യാഖ്യാനങ്ങ ളാണ് പറഞ്ഞത്. സെമിനാർ എന്ന സ്ക്രീൻ ഷോയിൽ ഭാവത്തിനും വ്യാപ്തിക്കും പ്രസക്തിയില്ലാത്തതുകൊണ്ട് ഒരു പാടു തുറിച്ചുനോട്ടങ്ങ ളുണ്ടായിരുന്നു.



ശ്രീ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി കോളേജിൽവ ന്നത് അദ്ദേഹത്തിന്റെ മകൻ ശ്രീ വാസുദേവൻ നമ്പൂതിരി അവിടെ പഠി ക്കുന്ന കാലത്താണ്. നേരെ ഓഫീസിലേയ്ക്കു വന്നു. "വൈശ്വാനര:പ്രവി ശതി"എന്നു പറഞ്ഞപോ ലെ. മനുഷ്യർക്ക് ഭൂതച്ഛാ യയുണ്ടല്ലോ. അച്ഛന് ആകാശമാണെങ്കിൽ മകന് അഗ്നിച്ഛായയാ ണെന്നു തോന്നും. കേമ്പസ് കാടിനോടു ചേർന്നായിരുന്നു. ഓരത്തുക്കൂടെയൊക്കെ ചുറ്റി നടന്നു. ചെടികളെക്കു റിച്ച് ഒരുപാട് പറയുകയും ചെയ്തു.

ശരിയോ തെറ്റോ. അദ്ദേഹം പഠിച്ചതും അദ്ദേഹത്തിന്റെ ചികിത്സാരീ തിയും അച്ഛനേക്കാളധികം മുത്തച്ഛനിൽനിന്നാണെന്നു കേട്ടിട്ടുണ്ട്. അച്ഛ നിൽനിന്നു വ്യത്യസ്തമായി കുറെയധികം മരുന്നുകൾകൊണ്ട് ചികിത്സി ക്കുമായിരുന്നെന്നും മരുന്നിന്റെ എണ്ണം അധികമാക്കുന്നതും യോഗങ്ങൾ



ചേർത്തുകൊടുക്കുന്നതും ശരിയല്ല എന്നൊരഭിപ്രായം ചിലർക്കുണ്ട്. അന വധി നിദാന സൂചികകൾ പറഞ്ഞശേഷമാണ് ''അവസ്ഥാവിധാനം പ്രധാന'' മെന്ന് രസവൈശേഷികക്കാരൻ പറഞ്ഞത്. അവയുടെയെല്ലാം ഗുണകർമ്മ വികല്പങ്ങളുടെ കേൻവാസ് കണ്ടു കഴിഞ്ഞാൽ ചികിത്സ യുടെ വ്യാപ്തി കുറയ്ക്കാനാണ് പ്രയാസം. കഠിനമായ അവസ്ഥകളിലാണ് ഔഷധങ്ങളുടെ എണ്ണം കുറയുന്നത്.

1987 അവസാനപകുതിയിലൊരു ദിവസം അദ്ദേഹമെന്നെ ഫോണിൽ വിളിച്ചു. ''അടുത്ത വൈദ്യമഠം സെമിനാറിന് വിസർപ്പം എന്ന വിഷയ ത്തിൽ പ്രബന്ധമവതരിപ്പിക്കണം.'' ''സെമിനാർ പ്രബന്ധം'' എനിക്കു വഴ ങ്ങില്ലെന്ന് ഈ എഴുത്തിൽ കാണുന്ന ക്വട്ടേഷൻ സഹിതം ഞാൻ മറുപടി കൊടുത്തു. ''ശ്രീ പുമുള്ളി നമ്പൂതിരിപ്പാടാണ് പറഞ്ഞത് മുരളിയെ ക്കൊണ്ടുതന്നെ പ്രബന്ധമെഴുതിക്കണമെന്ന്. '' ''എങ്കിൽ എഴുതിയതു തന്നെ''എന്നു ഞാൻ മനസ്സിൽ വിചാരിച്ചു. പൂമുള്ളിയും വൈദ്യമഠവു മൊക്കെ ക്ലാസ് വേറെയാണ്.

പാരമ്പര്യം, വ്യാകരണം, തർക്കം, ശാസ്ത്രം എന്നിങ്ങനെ. ഞാനാണെ ങ്കിൽ ഹെഗലും കേന്റും മതിയായില്ലെന്നുകണ്ട് ശങ്കരനെന്ന മഹാസാ ഗരത്തിനുമുന്നിൽ അന്തിച്ചുനിന്ന് വളയമില്ലാതെ ചാടി ആയുർവ്വേദത്തി ലെത്തിയവനും. കളരി പഠിച്ചവനും നാടൻ തല്ലുകാരനും എന്നപോലത്തെ വ്യത്യാസം. ചില മാസങ്ങൾ കഴിഞ്ഞ് ശ്രീ വൈദ്യമഠം വീണ്ടും വിളിച്ചു. പിന്നെ ഞാനിരുന്നൊന്നെഴുതിയുണ്ടാക്കി.

പൂമുള്ളിയിലേയ്ക്ക് അവിടുത്തെ ശിഷ്യൻവഴി കൊടുത്തയച്ചു. അബ ദ്ധമാണെങ്കിൽ വേണ്ടെന്നുവെച്ചേക്കാമെന്നും പറഞ്ഞയച്ചു. നല്ല പ്രതിക രണമാണുണ്ടായത്. അതുകൊണ്ട് സെമിനാറിന്റെ തലേന്ന് ഞാനാദ്യമായി വൈദ്യമഠത്തിൽ ചെന്നു. പൂമുള്ളി മനയിലേയ്ക്കുള്ള വഴിയിൽ ശ്രീ.പൂമുള്ളി നീലകണ്ഠൻ നമ്പൂതിരിപ്പാടിന്റെ വീട്ടിൽ കയറി. അദ്ദേഹം ശാസ്ത്രവിഷയങ്ങൾ സംസാരിക്കാൻ തുടങ്ങിയാൽ സമയമങ്ങു



പോകുമല്ലൊ. മന മുഴുവൻ ഇരുട്ടുന്നതിന്നുമുമ്പ് കാണാൻ പറ്റിയില്ല. അന്നതത്ര വലുതായിരുന്നു.

വൈകുന്നേരം ഇല്ലത്തുനിന്നാളുവന്നു.ഊണവിടെയാണ്, അങ്ങോട്ടുചെല്ലണമെന്ന് പറഞ്ഞു. ഇടനാഴിയിൽ പുൽപ്പായയിട്ടിരുത്തി ഊണു വിളമ്പി. സാക്ഷാൽ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി മുന്നിൽ പുറകോട്ടു ചാരിനിന്നു. ''ഒരുവക നമ്പൂരി ശാപ്പാടാണ്, മുരളിക്ക് പിടിക്കില്ല''എന്നു പറഞ്ഞു. ഞാൻ പകുതി തെക്കേ മലബാറുകാരനാണ് പിടിക്കായ്കയില്ല. അത്യന്തം സ്വാദിഷ്ടമായ ചതുശതം എന്ന പായസം വിളമ്പിത്തന്നു. ദക്ഷിണാമൂർത്തിയുടെ പ്രസാദം. മേഴത്തൂരഗ്നിഹോത്രിയുടെ രക്തം തന്റെ ഉപാസനാമൂർത്തിയുടെ ഇഷ്ടനിവേദ്യം എന്നെയിരുത്തി ഊട്ടുന്നു. എന്റെ എക്കൗണ്ടിൽ ഇത്രത്തോളമുണ്ടോ? അതോ കടമാണോ എന്നാ യിരുന്നു എന്റെ ചിന്ത. ''ആഢ്യൻ ''എന്നതിന് പണക്കാരൻ എന്ന് ആയുർവ്വേദക്കാർ അർത്ഥം പറയും. ആഢ്യനെന്നാൽ ആഢ്യൻ തന്നെ. സങ്കോചമില്ലാത്ത സൗഹൃദംകൊണ്ട് മറ്റുള്ളവരെ കൊച്ചാക്കുന്നവൻ.

ഇതിനിടയിലിൽ അദ്ദേഹത്തിന്റെ അച്ഛൻ ശ്രീ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി പെട്ടെന്ന് കയറിവന്ന് ഊണുകഴിച്ചുകൊണ്ടിരിക്കുന്ന എന്റെ അടുത്ത് പുല്ലുപായയിൽ ഇരുന്നു. ഗുരുവായൂരിലെ പ്രാക്റ്റീസ് വേഗമവസാനിപ്പിച്ച് വന്നതാണ്. പൂമുള്ളിയിലെപ്പോലെത്തന്നെ. ശാസ്ത്രങ്ങൾ കെട്ടുപിണഞ്ഞു കിടക്കുന്നവയാണ്.  അവയുടെ അടിത്തറ കണ്ടവർ അനായാസം അവയിലൂടെ ഊളിയിട്ടു നടക്കും. ഊണുകഴിഞ്ഞ് കോലായിലിരുന്നും അദ്ദേഹത്തിന്റെ വാഗ്ധോരണി പ്രവഹിച്ചുകൊണ്ടിരുന്നു. നല്ല മഴയാണ്. ഞാൻ കുടയിൽ അദ്ദേഹത്തെ കാറിന്നടുത്തേയ്ക്കു കൊണ്ടുപോയി. കാറിൽ ഗ്ലാസ് താഴ്ത്തിയ ഡോറിലൂടെ അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നു. ഞാൻ പുറമെ കുടയുണ്ടെങ്കിലും പുറം മുഴുവൻ നനഞ്ഞുകൊണ്ട് ഏറെനേരം നിന്നു. ഇങ്ങിനെ വാരിക്കോരിത്തരുമ്പോൾ വാങ്ങാതിരിക്കാമോ? പിറ്റേന്ന് സെമിനാർ. കേരളത്തിലെ പ്രമുഖ



വൈദ്യന്മാർ നിറഞ്ഞ സദസ്സ്. സ്റ്റേജിൽ ശ്രീ രാജഗോപാലൻ സാർ,മന്ത്രി ശ്രീ.ഷൺമുഖദാസ് തുടങ്ങിയവരിരിക്കുന്നു. ശ്രീ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി ആതിഥേയനായി ഒരുക്കങ്ങൾ ഏർപ്പാട് ചെയ്തുകൊണ്ട് സ്റ്റേജിൽ പരക്കെ നടക്കുകയാണ്. അടുത്ത സ്ഥലത്ത് പ്രാക്റ്റീസ് ചെയ്യുന്ന,എന്റെ സതീർത്ഥ്യനായിരുന്ന, വളരെ പ്രശസ്തനായ ഒരായുർവ്വേദ ഡോക്ടർ സദസ്സിലേയ്ക്ക് വന്നു. ഞാൻ അടുത്തിരിക്കാൻ ക്ഷണിച്ച് വർത്തമാനം പറഞ്ഞുതുടങ്ങി. അദ്ദേഹം നിന്നുകൊണ്ടാണ് സംസാരിക്കുന്നത്. ഒന്നുരണ്ടുതവണ ഇരിക്കാൻ പറഞ്ഞശേഷം ആൾ തിരിച്ചുപോകുമായിരിക്കുമെന്നു കരുതി ഇരിക്കുന്നില്ലേ എന്നു ചോദിച്ചു. സ്റ്റേജിലേയ്ക്ക് കണ്ണുകൊണ്ടുകാണിച്ച് അദ്ദേഹം നിൽക്കുകയാണ് എന്നായിരുന്നു ഉത്തരം.

ഇന്ത്യയിലെ പല സംസ്ഥാനങ്ങളിൽനിന്നുള്ള വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കുമായി ചില ദിവസങ്ങൾ നീണ്ടുനിൽക്കുന്ന ശിബിരം വൈദ്യമഠത്തിൽ നടന്നിരുന്നു. പിറ്റേന്നത്തെ ക്ലാസെടുക്കാൻ ഉച്ചയ്ക്കവിടെ എത്തിയപ്പോൾ ഭക്ഷണശേഷം പ്രസൂതി വിഷയത്തിലെ ചികിത്സാഭാഗമാണ് ക്ലാസെന്നറിഞ്ഞ് അത് കേൾക്കാൻ പോയി. തീരെ അപ്രതീക്ഷിതമായി ശ്രീ.വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയാണ് ക്ലാസെടുത്തിരുന്നത്. എന്നെ സദസ്സിൽ കണ്ടപ്പോൾ ഇത്തിരി ഉറക്കെ അദ്ദേഹം വിളിച്ചു പറഞ്ഞു. ‘‘മറ്റു വിഷയങ്ങൾ പോലെയില്ലെങ്കിലും ചികിത്സാഭാഗത്തിന്ന് വിഷമമൊന്നുമില്ല. എന്നാൽ റെഫറൻസ് ഇത്തിരി പരുങ്ങും. ഞാൻ അബദ്ധമൊന്നും പറഞ്ഞില്ലല്ലോ, ഉവ്വോ മുരളീ.’’ വലിയ തിരക്കിനിടയിൽ പെട്ടെന്ന് വന്ന് ‘‘ഓഫ് ലാന്റായി’’അദ്ദേഹം ഈ വിഷയം കൈകാര്യം ചെയ്യുന്നതുകണ്ട് ഞാനല്പം ഞെട്ടിയിരിക്കുന്ന സമയത്താണ് ഈ ചോദ്യം. ഒന്നും പറഞ്ഞില്ല. എനിയ്ക്കീസാഹസത്തിനു ധൈര്യമില്ല. പിന്നെ അസാധാരണ നിഷ്കളങ്കതയും‘‘ലോകമേ തറവാട് ’’എന്നൊരു സ്ഥായീഭാവവുമുള്ളൊരാൾക്കേ ആ സദസ്സിലിതുപോലെ പെരുമാറാൻ പറ്റൂ.



പിന്നെ കുറേ കാലം കഴിഞ്ഞ് വൈദ്യമഠത്തിലെ ഒരു ബന്ധു മരിച്ചപ്പോൾ ഞാനവിടെ പോയിരുന്നു. ശ്രീ ചെറിയ നാരായണൻ നമ്പൂതിരി കോലായയിൽ വന്നിരുന്ന് സംസാരിച്ചു. എങ്ങോട്ടും പോകാറില്ല. ആരോഗ്യം മോശമാണെന്ന് പറഞ്ഞു. കണ്ടാലത്ര തോന്നിയിരുന്നില്ല. അഗ്നിച്ഛായ തന്നെ. വീണ്ടും കുറേ കാലമിരുന്നു.

ഇത്രയൊക്കെയേ വൈദ്യമഠവുമായുള്ള എന്റെ സമ്പർക്കത്തിന് ദൈർഘ്യമുള്ളൂ. ഉള്ളതിൽ ആഴവും ഊഷ്മളതയും ഉണ്ടായിരുന്നു▲





# വല്ല്യച്ഛനും അച്ഛനും

അഷ്ടവൈദ്യൻ
വൈദ്യമഠം കൃഷ്ണൻ നമ്പൂതിരി

**യാ**ഗശാലാവൈദ്യപാരമ്പര്യമുള്ള വൈദ്യമഠം കുടുംബത്തിൽ 'അച്ഛൻ വൈദ്യമഠം' എന്ന് ആദ്യവും 'മുത്തച്ഛൻ വൈദ്യമഠം' എന്ന് പിന്നീടും അറിയപ്പെട്ടിരുന്ന മുത്തച്ഛൻ, വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിക്കും മുത്തശ്ശി, മങ്ങാട്ട്(മുന്നൂലം)ശ്രീദേവി അന്തർജ്ജനത്തിനും ആദ്യമുണ്ടായത് നാലും പെൺകുട്ടികൾ. തുടർന്ന് ഇല്ലത്ത് ഒരു ഉണ്ണിയുണ്ടാകാൻ വേണ്ടി പ്രശസ്തമായ പാഴൂർ പടിപ്പുരയിൽ പോയി പ്രശ്നം വെപ്പിച്ചു. അവിടെ നിന്നുള്ള നിർദ്ദേശമനുസരിച്ച് പരിഹാരങ്ങൾ ചെയ്തും ജനസേവനത്തിനായി വൈദ്യശാല തുടങ്ങിയതിനും ശേഷമുണ്ടായ ഉണ്ണികളാണ് വല്ല്യച്ഛൻ, വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയും(1910–1988) അച്ഛൻ, വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരിയും(1916–1978).

മുത്തച്ഛൻ തന്നെയാണ് വല്ല്യച്ഛനെയും അച്ഛനെയും കുടുംബപാരമ്പര്യമായ വൈദ്യം പഠിപ്പിക്കാൻ ആരംഭിച്ചത്. ഇതിൽ അച്ഛൻ പിന്നീട് തൃപ്പൂണിത്തുറയിൽ താമസിച്ച് ഇവിടുത്തെ ശിഷ്യനായ ഇക്കണ്ടത്ത് കുഞ്ഞൻ വാരിയരിൽനിന്നാണ് പഠനം മുഴുമിപ്പിച്ചത്. 1963-ൽ ജനിച്ച എനിക്ക് എന്റെ പതിനഞ്ചാമത്തെ വയസ്സിലാണ് അച്ഛന്റെ മരണം. അതിനാൽ എനിക്ക് അച്ഛനൊപ്പം അധികം പെരുമാറാൻ സാധിച്ചിട്ടില്ല. എന്റെ അല്പസ്വല്പ അറിവും കേട്ടറിവുമാണ് ഇവിടെ കുറിക്കുന്നത്.

ഞങ്ങൾ സ്കൂളിൽ പഠിക്കുന്ന കാലം. പെരിങ്ങോട്ടാണ് വല്ല്യച്ഛൻ താമസിച്ചിരുന്നത്. രാത്രി ഊണുകഴിഞ്ഞ് ഞങ്ങൾ ഉറങ്ങാൻ കിടക്കുമ്പോഴോ



ഉറങ്ങിക്കഴിഞ്ഞോ ആവും വല്ല്യച്ഛൻ വരുന്നത്. സമാജത്തിലോ, തൃശ്ശൂരോ വിസിറ്റു കഴിഞ്ഞുള്ള വരവാണ്. അച്ഛൻ, വല്ല്യച്ഛനെ കാത്ത് ഉറങ്ങാതിരിക്കുന്നുണ്ടാകും. ഞങ്ങൾ വല്ല്യച്ഛനെ കണ്ടശേഷം വീണ്ടും ഉറക്കത്തിലേയ്ക്ക് വീഴും. അച്ഛനും വല്ല്യച്ഛനും ഏറെ നേരം കാര്യങ്ങൾ പറഞ്ഞിരിക്കും. ചിലപ്പോൾ കുളി, ഭക്ഷണം എല്ലാം കഴിഞ്ഞ് ഏതാണ്ട് അർദ്ധരാത്രിയും കഴിയും വല്ല്യച്ഛൻ തിരിച്ചു പോകാൻ.



*വൈദ്യമഠം വലിയ നാരായണൻനമ്പൂതിരി (ജൂനിയർ),*
*പോഴിച്ചൂർ പരമേശ്വരൻനമ്പൂതിരി, വൈദ്യമഠം സുബ്രഹ്മണ്യൻനമ്പൂതിരി*



വല്ല്യച്ഛൻ മരിക്കുമ്പോൾ എനിക്ക് ഇരുപത്തിയഞ്ച് വയസ്സാണ്. വല്ല്യച്ഛനുമായി വളരെ അടുത്തിടപഴകാൻ കിട്ടിയ അവസരങ്ങൾ മാധുര്യമുള്ളതാണ്. ആദ്യകാലത്തൊന്നും അച്ഛനും വല്ല്യച്ഛനും തമ്മിലുള്ള നീണ്ട സംസാരത്തിന്റെ വിഷയങ്ങൾ എന്താണെന്ന് എനിക്കു മനസ്സിലായിരുന്നില്ല. പിന്നീടു ശ്രദ്ധിക്കാൻ തുടങ്ങിയപ്പോഴാണ് കുടുംബകാര്യങ്ങളും ചികിത്സാകാര്യങ്ങളുമാണ് അവർ പങ്കുവെച്ചിരുന്നതെന്ന് മനസ്സിലാവുന്നത്. ആ സംസാരങ്ങൾ മണിക്കൂറുകളോളം നീളുമായിരുന്നു.ഞാൻ പത്താം ക്ലാസ് പരീക്ഷ കഴിഞ്ഞ സമയത്താണ് അച്ഛന്റെ മരണം. അത് ഞങ്ങളെ വല്ലാതെ ബുദ്ധിമുട്ടിലാക്കി. ജീവിതം വിഷമസ്ഥിതിയിലായി. വല്ല്യച്ഛനും അത് വലിയൊരു തിരിച്ചടിയായി. ഞങ്ങൾക്കും വല്ല്യച്ഛനുതന്നെയും ഒരു സഹായി ഇല്ലെന്ന തോന്നൽ വന്നു. പിന്നീട് അനവധി സാധനങ്ങളുമായിട്ടാണ് വല്ല്യച്ഛൻ ഇല്ലത്തേയ്ക്കു വരിക. മാസത്തിൽ ഒരുതവണയെങ്കിലും വരുമായിരുന്നു. വിശേഷങ്ങൾ വരുമ്പോൾ ഞങ്ങൾക്ക് വസ്ത്രങ്ങളും കൊണ്ടുവരുമായിരുന്നു. ഇടയ്ക്ക് ഒന്നോ രണ്ടോ ദിവസം ഇല്ലത്ത് താമസിക്കും. ആ സമയം ഇല്ലത്തെ എല്ലാ കാര്യങ്ങളും വല്ല്യച്ഛൻ അന്വേഷിക്കുമായിരുന്നു. പിന്നീടാണ് അസുഖം വന്ന് അദ്ദേഹം തിരുവനന്തപുരത്ത് ചികിത്സയ്ക്ക് പോകുന്നത്. അന്യേട്ടന്റെ(വൈദ്യമഠം ഡോ.ബ്രഹ്മദത്തൻ നമ്പൂതിരി,മുൻ ആയുർവ്വേദ ഡയറക്ടർ)ആദ്യവസാനത്തിലാണ് തിരുവനന്തപുരത്തെ ചികിത്സ. ഒരു ദിവസം വല്ല്യേട്ടൻ(വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി)തിരുവനന്തപുരത്തേയ്ക്ക് കാണാൻ പോകുന്നുണ്ടെന്നു പറഞ്ഞു. എന്നോടും പോരാൻ പറഞ്ഞു. അങ്ങനെ അങ്ങേയില്ലത്തെ കാറിൽ വല്ല്യേട്ടനും, ശാന്തോപ്പോളും, വൈദ്യശാല മാനേജരും (മഞ്ഞപ്പറ്റ രാമൻ ഭട്ടതിരിപ്പാട്), മരുതൂർക്കര കേശവേട്ടനും ഞാനും ഡ്രൈവറായി പൊയിലൂരും യാത്ര തിരിച്ചു. തെക്കേപ്പൊടിന് ഇത്രയധികം ദൂരം കാറോടിക്കാൻ ബുദ്ധിമുട്ടാണെന്നു പറഞ്ഞതിനാലാണ് പൊയിലൂരിനെ വിളിച്ചത്. അന്യേട്ടൻ അന്ന് പാൽക്കുളങ്ങരയിലാണ് താമസം. അവിടെ



എത്തി ഭക്ഷണമെക്കെ കഴിഞ്ഞശേഷം ആശുപത്രിയിൽ പോയി വല്ല്യച്ഛനെ കണ്ടു. വല്ല്യേട്ടനും ബാക്കിയുള്ളവരും പിറ്റേന്ന് മടങ്ങി. അന്യേട്ടൻ എന്നോട് അവിടെ നിൽക്കാൻ പറഞ്ഞു. അങ്ങനെ ഞാനവിടെ നിന്നു. രാത്രി ആശുപത്രിയിൽ വല്ല്യച്ഛന്റെ സഹായിയായി നിൽക്കും. മരുതൂർക്കര ചെറിയ പരമേശ്വരേട്ടനാണ് ആശുപത്രിയിൽ സ്ഥിരം നിൽക്കുന്നത്. അങ്ങനെ രാത്രി ഞങ്ങൾ രണ്ടുപേരായി. രാത്രിയിലേക്കുള്ള ഭക്ഷണം കൊണ്ടുപോകും. രാവിലെ നേരത്തെ ഞാൻ അന്യേട്ടന്റെ അവിടേയ്ക്ക് പോരും. അന്യേട്ടനാണ് രാവിലെ ആശുപത്രിയിലേയ്ക്ക് ഭക്ഷണം കൊണ്ടുപോകുന്നത്. രാവിലെ ഞാൻ തിരിച്ചു വരുമ്പോൾ പടിഞ്ഞാറേ കോട്ടയിലോ പേട്ടയിലോ ഇറങ്ങി നടക്കും.

രാത്രി ആശുപത്രിയിൽ നിൽക്കുമ്പോൾ വല്ല്യച്ഛനുമായി എല്ലാ കാര്യങ്ങളും പറയും. അറിവില്ലായ്മകൊണ്ട് സംസാരത്തിനിടയ്ക്ക് എന്തെങ്കിലും അഭിപ്രായം പറയുകയും ചെയ്യും. എന്നാൽ അതിന് കൃത്യമായ മറുപടിയും വിശദീകരണവും നൽകും. ഉറങ്ങാറാകുമ്പോൾ കുറച്ചുനേരം കാല് തലോടിക്കൊടുക്കണം. അതിനുശേഷം എന്നോട് ഉറങ്ങിക്കൊള്ളാൻ പറയും. ഇക്കാലത്താണ് വളരെയധികം അടുത്തു പെരുമാറാനും അദ്ദേഹത്തിന്റെ വാത്സല്യം അനുഭവിക്കാനും കഴിഞ്ഞത്. എന്നെ ഉപനിച്ചത് വല്ല്യച്ഛനായിരുന്നു. അതിന്റെ ഒരു പ്രത്യേക വാത്സല്യംകൂടി ഉണ്ടായിരുന്നു. അങ്ങിനെ ഒരു മാസം അവിടെ നിന്ന് ഞാൻ പോന്നു. പിന്നെ വേറെ ആളുകളായിരുന്നു ആശുപത്രിയിൽ സഹായത്തിന് നിന്നിരുന്നത്. ഒന്നോ രണ്ടോ മാസത്തെ ചികിത്സ കഴിഞ്ഞ് അസുഖം ഭേദമായി വല്ല്യച്ഛനും തിരുവനന്തപുരത്തുനിന്ന് പോന്നു. പിന്നീട് ചെക്കപ്പിന് പോകുകയായിരുന്നു.

കേളേജ് വിദ്യാഭ്യാസത്തിനുശേഷം ഞാൻ വല്ല്യേട്ടന്റെ അടുത്ത് വൈദ്യം പഠിക്കാൻ തുടങ്ങി. പിന്നെ വല്ല്യച്ഛൻ വരുമ്പോൾ പഠനത്തെക്കുറിച്ച് ചോദിക്കും. ചിലപ്പോൾ ചില യോഗങ്ങൾ പുസ്തകത്തിൽ നോക്കി വായിക്കാൻ പറയും. അത് വളരെയധികം വിസ്തരിച്ച് പറഞ്ഞുതരും.



ഇല്ലത്ത് ഇടയ്ക്കുവന്ന് താമസിക്കുമ്പോൾ വല്ല്യച്ഛനെ കാണാനും ചികിത്സയ്ക്കുമായി ആരെങ്കിലുമൊക്കെ വരും. അപ്പോൾ ഞാനാണ് കടലാസ് (ചികിത്സാ കുറിപ്പ്) എഴുതുക. അന്ന് ആ ചികിത്സയെക്കുറിച്ച് അത്ര അറിഞ്ഞിരുന്നില്ല, ശ്രദ്ധിച്ചിരുന്നില്ല. പിന്നീട് ഓർക്കുമ്പോൾ ആ ചികിത്സാപദ്ധതിയെക്കുറിച്ച് അത്ഭുതം തോന്നിയിട്ടുണ്ട്. അത്ര ശ്രദ്ധയോടെയാണ് മരുന്നു നിശ്ചയിക്കലും അവയുടെ കൂട്ടിചേർക്കലുകളും. വല്ല്യച്ഛൻ ചികിത്സ ഒരു തപസ്സായിട്ടാണ് എടുത്തിരുന്നത്. അസാദ്ധ്യമായ പല രോഗങ്ങളും ചികിത്സിച്ചു മാറ്റിയത് പല രോഗികളും അനുഭവമായി പറഞ്ഞിട്ടുണ്ട്. പല മഹാന്മാരേയും അദ്ദേഹം ചികിത്സിച്ചിട്ടുമുണ്ട്. സംസ്കൃതം, സംഗീതം, ഹസ്തരേഖാശാസ്ത്രം, ചിത്രവര, ജ്യോതിഷം എന്നിവയിലൊക്കെ അസാമാന്യ വ്യുല്പത്തി അദ്ദേഹത്തിനുണ്ടായിരുന്നു.

അച്ഛന്റെ മരണം ആകസ്മികമായിരുന്നു. തലേദിവസം വിസിറ്റു കഴിഞ്ഞു വന്നു കിടന്നതാണ്. അതിരാവിലെ വളരെ പെട്ടെന്നായിരുന്നു മരണം. ഹൃദ്രോഗം നേരത്തെ കണ്ടെത്തിയിരുന്നു. എന്നാൽ അതിന് നിഷ്കർഷയായ ചികിത്സയൊന്നും ചെയ്തിരുന്നില്ല. അതൊക്കെ വളരെ വിഷമത്തോടെ മാത്രമെ ഓർക്കാനാകുന്നുള്ളൂ.

ആയുർവ്വേദം നിഷ്കർഷയായി പഠിച്ച് ചില പ്രത്യേക കാരണങ്ങളാൽ ചികിത്സയിൽനിന്ന് വിട്ടുനിൽക്കുകയായിരുന്നു അച്ഛൻ. അച്ഛൻതന്നെ ചികിത്സിക്കണമെന്ന് നിർബ്ബന്ധം പിടിച്ചു വരുന്നവരെ മാത്രം ചികിത്സിക്കും. ആ ചികിത്സയുടെ ഗുണം അനുഭവിച്ചവർ ഇന്നും ജീവിച്ചിരിപ്പുണ്ട്. ചിലർ ആ മരുന്നു കടലാസ് സൂക്ഷിച്ചുവെച്ച് ഇപ്പോഴും ഉപദ്രവം വരുമ്പോൾ ശീലിക്കുകയും ചെയ്യുന്നുണ്ട്.

ശിഷ്യന്മാരെ പഠിപ്പിക്കുന്ന സമയത്ത് മുത്തച്ഛന് എന്തെങ്കിലും സംശയം തോന്നിയാൽ തുപ്പനെ വിളിക്കാനാണത്രെ പറഞ്ഞിരുന്നത്. അതുപോലെ മുത്തച്ഛൻ തുടങ്ങിവെച്ച് പിന്നീട് ശിഷ്യന്മാരെ പഠിപ്പിക്കുന്ന ചുമതലയും ഉണ്ടായിരുന്നത്രെ. ഏറെക്കാലത്തിനുശേഷം ഞാൻ വൈദ്യശാലയിൽ



പോകാൻ തുടങ്ങി. ഒരിക്കൽ പിലാക്കാട്ടിരിയിൽനിന്ന് വാരിയർ മാഷ് എന്റെ അടുത്ത് ചികിത്സയ്ക്കായി വന്നു. ഞാൻ സുബ്രഹ്മണ്യൻ നമ്പൂതിരിയുടെ മകനാണെന്നു പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞത് അച്ഛനെക്കുറിച്ച് നല്ലോണം അറിയാമെന്നാണ്. വല്ല്യച്ഛൻ പറയാറുണ്ടത്രെ: 'ഞങ്ങളുടെ കുടുംബത്തിൽ ശാസ്ത്രത്തിൽ തുപ്പനോളം അറിവ് മറ്റാർക്കുമില്ല. പക്ഷെ അയാൾ ചികിത്സിക്കാൻ ഇരിക്കില്ല' എന്ന് മാഷ് പറയുകയുണ്ടായി.

അച്ഛന്റെ ചികിത്സയെക്കുറിച്ച് കേട്ടറിവുകളും പറഞ്ഞറിവുകളും മാത്രമേ ഉള്ളൂ. ഇവിടെ അടുത്തുള്ള വീട്ടിലെ ഒരു കുട്ടിയുടെ തലയിൽ കുരു, ഒരു സ്ത്രീയുടെ സ്തനവിദ്രധി എന്നിവ മാറ്റിയെടുത്ത ചികിത്സയെക്കുറിച്ച് അവർ പറയുന്നതു കേട്ടാൽ അത്ഭുതമാവും. രണ്ടുകൊല്ലം മുമ്പ് അന്തരിച്ച മേഴത്തൂരിലെ കുട്ടൻ നായർ മാഷ് അച്ഛന്റെ ചികിത്സകൊണ്ടു മാത്രം രക്ഷപ്പെട്ടയാളാണ്. സുബ്രഹ്മണ്യൻ നമ്പൂതിരി കാരണമാണ് ഞാൻ ജീവിച്ചിരിക്കുന്നത് എന്ന് മാഷ് എപ്പോഴും പറയാറുണ്ടായിരുന്നു. ആ സ്നേഹം മാഷ് ഞങ്ങൾ കുട്ടികളോടും എപ്പോഴും കാണിക്കുകയും ചെയ്തിരുന്നു. അങ്ങനെ കുറേ അനുഭവസ്ഥർ ഉണ്ട്. ലളിതമായ ചികിത്സ. വളരെക്കുറച്ചു മരുന്നുമാത്രം. അതായിരുന്നു അച്ഛന്റെ ചികിത്സയിലെ പ്രത്യേകത.



*കുട്ടൻ നായർ മാഷ്*

പൊതുകാര്യങ്ങളിൽ അച്ഛൻ ഏറെ ശ്രദ്ധിച്ചിരുന്നു. തൃത്താലയിലെ



ആദ്യത്തെ പഞ്ചായത്തിലെ മെമ്പർ ആയിരുന്നു. ആ കാലത്താണ് ചേനാട്ടുകുളം റോഡ്, ഈ ഭാഗത്ത് തെരുവു വിളക്കുകൾ ഇവ വന്നത്. കൃഷിയിലും താല്പര്യമുണ്ടായിരുന്നു. തരിശായി കിടന്നിരുന്ന ഭൂമി കൃഷിയോഗ്യമാക്കി. പുതിയ നെല്ലിനങ്ങളും കൃഷിരീതിയും പരീക്ഷിക്കുന്നതിലും മുൻപന്തിയിലായിരുന്നു. തൈനാൻ, ഐ.ആർ.എട്ട് തുടങ്ങിയ നെല്ലിനങ്ങളുടെ കാര്യങ്ങൾ പറയാറുണ്ടായിരുന്നു. തൃത്താല പഞ്ചായത്തിന് അനുവദിച്ചു കിട്ടിയ മൃഗാസ്പത്രി കോടനാട് നിർമ്മിക്കാൻ വേണ്ടി തന്റെ സ്ഥലത്തിന്റെ ഒരു ഭാഗം അച്ഛൻ എഴുതിക്കൊടുത്തു. നിർമ്മാണത്തിന് മുൻകൈ എടുത്ത് അത് യാഥാർത്ഥ്യമാക്കുകയും ചെയ്തു. ഹിന്ദി പഠിച്ച് പരീക്ഷകൾ വിജയിച്ചിട്ടുണ്ട്.

ഫുട്ബോൾ തുടങ്ങിയ കായിക മത്സരങ്ങൾ അദ്ദേഹം വളരെ ഇഷ്ടപ്പെടുകയും ആസ്വദിക്കുകയും ചെയ്തിരുന്നു. പഴയ ലോകകപ്പ് മത്സരങ്ങളുടെ സ്കോറുകൾ ഡയറിയിൽ എഴുതി വെച്ചിരുന്നു. മത്സരത്തെക്കുറിച്ച് സ്വന്തം അഭിപ്രായവും അതിനൊപ്പം കുറിച്ചിടും. കാളപൂട്ട്, പകിടകളി, ബാരകളി(ചുക്കിണി ഉപയോഗിച്ചുള്ള ഒരു തരം ത്രാസ് കളി), ശീട്ടുകളി, ബാഡ്മിന്റൺ എന്നിവയിലൊക്കെ അഗ്രഗണ്യനായിരുന്നു. കുട്ടികൾക്ക് പറഞ്ഞു കൊടുക്കാനും അവർ കളിക്കുന്നത് കണ്ട് ഒപ്പംനിന്ന് പ്രോത്സാഹിപ്പിക്കുമായിരുന്നു. സ്കൂൾ അടച്ച് മറ്റു കുട്ടികളും കൂടി ഇല്ലത്തെത്തുമ്പോൾ അവരെ കളിക്കാൻ പഠിപ്പിക്കും. ഒപ്പം കളിക്കാൻ കൂടുകയും ചെയ്യും. ശീട്ടുകളിക്കുമ്പോൾ നിഷ്കർഷയായി എണ്ണിക്കളിച്ചില്ലെങ്കിൽ നല്ല ചീത്ത പറയും. ദേഹണ്ണം ഒന്നാന്തരമായിരുന്നു. നരിപ്പറമ്പിന്റെ കാളൻ കഴിഞ്ഞാൽ പിന്നെ തുപ്പന്റെ കാളൻ എന്ന് മുത്തച്ഛൻ തന്നെ പറയാറുണ്ടായിരുന്നത്രെ. സ്വാദറിഞ്ഞ് കഴിക്കുകയും കഴിപ്പിക്കുകയും ചെയ്യുമായിരുന്നു.

അപ്ഫനായും, അമ്മാമനായും, അഫ്ന്റച്ഛനായും, അമ്മാമന്റച്ഛനായും സമൂഹത്തിലെ തുപ്പൻ വൈദ്യമഠമായും, നാട്ടുകാരുടെ തുപ്പൻ നമ്പൂതി



രിയായും അച്ഛൻ ജീവിച്ചു. പക്ഷെ സ്വസ്ഥതയോടെ ഇരിക്കാൻ അദ്ദേഹത്തിന് യോഗമുണ്ടായില്ല. അച്ഛൻ ഏറെ ഇഷ്ടപ്പെട്ടിരുന്ന, അച്ഛനെ ശരിക്കും മനസ്സിലാക്കിയ കുറച്ചുപേർ അന്നുണ്ടായിരുന്നു. അതിൽ മഞ്ഞപ്പറ്റ വാസുദേവൻ ഭട്ടതിരിപ്പാട്, കിഴുപ്രക്കാട് നാരായണൻ നമ്പൂതിരി തുടങ്ങിയവരും കള്ളിക്കാട്ടിൽ കൃഷ്ണൻ, നമ്മിളി രാമൻ, എം.വി.മൊയ്തുണ്ണി പിന്നെ അച്ഛന്റെ സന്തതസഹചാരിയായിരുന്ന മുഹമ്മദ്(മുഹമ്മദ് മുത്തച്ഛന്റെ കാര്യസ്ഥൻ സെയ്താലിയുടെ മകനാണ്)എന്നിവർ. പിന്നീട് ഏജൻസികളിൽ പോകുവാൻ തുടങ്ങിയപ്പോൾ കവയപ്പിള്ളി ഉണ്ണിയോട്  ഒരു പ്രത്യേക അടുപ്പം ഉണ്ടായിരുന്നു. കൂടാതെ ഇതിൽ പേരുകൾ വിട്ടുപോയിട്ടുള്ളവരുമുണ്ടാകാം. മുഹമ്മദാണ് അന്നത്തെ അച്ഛന്റെ ജീവിതവും അനുഭവിച്ച ബുദ്ധിമുട്ടുകളും ക്ലേശങ്ങളും കുറേയധികം പറഞ്ഞു തന്നിട്ടുള്ളത്. ആ മുഹമ്മദ് ഇന്നില്ല. അങ്ങനെ പറഞ്ഞുതന്ന കാര്യങ്ങൾ മുഴുവൻ ഇങ്ങനെ എഴുതിയാൽ തീരുന്നതല്ല എന്നതുകൊണ്ട് തല്ക്കാലം നിർത്തുന്നു▲





# അച്ഛന്റമ്മാത്തോർമ്മ

എടമരം രവി

**1970** കളിൽ മുത്തശ്ശിയുടെ കൂടെ അച്ഛന്റമ്മാത്ത് പോയിരുന്ന ദിവസങ്ങൾ ഓർമ്മ വരുന്നു. മിക്കവാറും വർഷത്തിൽ രണ്ടുതവണയെങ്കിലും പോകും. മുത്തശ്ശിയുടെ കൂടെ അഥവാ മുത്തശ്ശിക്ക് തുണയായി ആണ് പോയിരുന്നത്. ചിലപ്പോൾ പട്ടാമ്പിവരെ തീവണ്ടിയിൽ പോയി അവിടെ നിന്ന് ബസ്സ് പിടിക്കും. അല്ലെങ്കിൽ തിരൂരിൽനിന്നുതന്നെ ബസ്സിലാകും.

ഇന്നത്തെ വസ്ത്രധാരണരീതിയിൽനിന്ന് വ്യത്യസ്തമായി ഡബിൾ മുണ്ടുകൊണ്ടു പുതച്ച് ഓലക്കുട പിടിച്ചായിരുന്നു ആദ്യകാലത്ത് മുത്തശ്ശിയുടെ യാത്ര. ഓലക്കുട മടക്കാൻ പറ്റാത്തതിനാൽ കണ്ടക്ടർ മാരുടെയും സഹയാത്രക്കാരുടെയും കളിയാക്കലും പരാതിയും ധാരാളം കേൾക്കേണ്ടി വന്നിട്ടുണ്ട്.

തൽഫലമായാവും വലിയ താമസമില്ലാതെ തന്നെ മുത്തശ്ശി ശീലക്കുടയിലേയ്ക്ക് മാറിയത് ചെറിയ ആശ്വാസം ആയി. അതൊക്കെ ഓർക്കുമ്പോൾ ഇപ്പോൾ കൌതുകവും ചിരിയും വരുന്നു. അച്ഛന്റമ്മാത്ത് പോയാൽ ആഴ്ചകൾ തങ്ങാറുണ്ടായിരുന്നു. ആദ്യപകുതി തറവാട്ടിലും (ചെറിയമ്മാമന്റ ഇല്ലത്ത്) ബാക്കി പകുതി വല്ല്യേട്ടന്റെ(ചെറിയ നാരായണൻ നമ്പൂതിരി)സ്ഥലത്തും ആയിരുന്നു താമസം.

ചെറിയമ്മാമനെപ്പറ്റി പറയുകയാണെങ്കിൽ, എന്നോടും മറ്റും ധാരാളം സംസാരിക്കാറുണ്ടായിരുന്നില്ല എങ്കിലും സ്നേഹത്തോടെയുള്ള പെരുമാറ്റമായിരുന്നു എന്നത് എടുത്തു പറയണം. ഇടയ്ക്കൊക്കെ ഞങ്ങളോടും



ചെറിയ തമാശകൾ പറയാറുണ്ടായിരുന്നു. ചിലപ്പോൾ ഞങ്ങൾ കളിക്കുന്നിടത്ത് വന്നിരിക്കും. അഭിപ്രായങ്ങൾ പറയും. പൊതുവെ ഗൌരവം നിറഞ്ഞ ഭാവമായിരുന്നെങ്കിലും നമുക്ക് ഒട്ടും ഭയം തോന്നാത്ത സ്വഭാവമായിരുന്നു.

വലിയമ്മാമൻ (വലിയ നാരായണൻ നമ്പൂതിരി ജൂനിയർ) ഇടയ്ക്കൊക്കെ വരാറുണ്ടായിരുന്നപ്പോൾ കാണാൻ പറ്റാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മുഖത്തെ ശാന്ത ഗംഭീരമായ ഭാവം ഇപ്പോഴും ഓർമ്മ വരുന്നു. വലിയമ്മാമൻ വന്നു തിരിച്ചുപോകുന്ന സമയത്ത് ഞങ്ങൾക്കൊക്കെഅന്നത്തെ കാലത്തെ മോശമല്ലാത്ത രീതിയിൽ ഉള്ള കൈനീട്ടം തരാറുണ്ടായിരുന്നു. വലിയമ്മാമൻ ഇടയ്ക്കൊക്കെ സഹോദരിയായ ഞങ്ങളുടെ ഇവിടെ മുത്തശ്ശിയെ കാണാൻ വരാറുണ്ടായിരുന്നു. വന്നാൽ അവർ തമ്മിലുള്ള സംഭാഷണങ്ങൾ പലതും കേട്ട് നിൽക്കാൻ നല്ല കൌതുകമായിരുന്നു.



*എടമരത്ത് ഉണിക്കാളി അന്തർജ്ജനം*



ചെറിയമ്മാമൻ സദാസമയം കൃഷിയും കാര്യങ്ങളും നോക്കി നടക്കുന്നത് ഓർമ്മ വരുന്നു. ചെറിയമ്മാമന് ഞങ്ങളുടെ അച്ഛനെ വലിയ കാര്യമായിരുന്നു. അദ്ദേഹത്തിനും ചികിത്സയിൽ പ്രാവീണ്യം ഉണ്ടായിരുന്നു എന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. പോഴിച്ചൂരേട്ടനും ചെറിയമ്മാമനും ഒക്കെ ഒരുമിക്കുന്ന സമയങ്ങളിലെ ഫലിതങ്ങൾ രസകരമായ ഓർമ്മകളാണ്. വൈദ്യമഠത്തിൽ തങ്ങിയിരുന്ന ആ ദിവസങ്ങളിലെ കളികളും ഭക്ഷണത്തിന്റെ രുചിയും ഇപ്പോഴും മനസ്സിൽ മായാതെ കിടക്കുന്നു.

ഞാൻ ഒമ്പതാംക്ലാസിൽ പഠിക്കുമ്പോൾ ഷിഫ്റ്റ് സമ്പ്രദായ പ്രകാരം ഉച്ചവരെ ആയിരുന്നു ക്ലാസ്. ഒരുദിവസം സ്കൂളിൽനിന്നുവന്ന് ഊണുകഴിക്കുന്ന സമയത്താണ് ഒരു ടെലിഗ്രാം വരുന്നത്. *Subrahmanyan Namboothiri expired.* അന്ന് ഫോണൊന്നും ധാരാളമുണ്ടായിരുന്നില്ല. പെട്ടെന്ന് വിവരം അറിയിക്കാൻ ടെലഗ്രാം ആയിരുന്നു മാർഗം. ഉടൻതന്നെ ഇല്ലത്തുള്ളവർ എല്ലാംതന്നെ പരിഭ്രാന്തരാകുന്നത് കണ്ടു. എന്റെ പ്രായത്തിന്റെ വകതിരിവ് അനുസരിച്ച് കാര്യത്തിന്റെ ഗൌരവം അത്രയ്ക്കു മനസ്സിലാക്കുവാൻ അന്ന് സാധിച്ചില്ല. എല്ലാവരേയും ദു:ഖാകുലരാക്കിയ സംഭവമായിരുന്നു ചെറിയമ്മാമന്റെ വിയോഗം▲





# വൈദ്യ ഋഷിവര്യൻ

തോട്ടരവടക്കേടം
ദാമോദരൻ നമ്പൂതിരി

യശഃശരീരനായ വൈദ്യശാസ്ത്രമഹോദധി അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുമായി എനിക്കുള്ള കുടുംബബന്ധത്തെക്കുറിച്ച് ആദ്യമായി പറയട്ടെ. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ അമ്മയുടെ ഇല്ലവും എന്റെ അമ്മയുടെ ഇല്ലവും മലപ്പുറം ജില്ലയിലെ തിരൂരുള്ള മങ്ങാട്ട് മന(മുന്നൂലംമന)യിലാണ്. എന്റെ അമ്മയുടെ ജ്യേഷ്ഠത്തിയുടെ മൂത്ത മഹനാണ് വലിയ നാരായണൻ നമ്പൂതിരിയും അദ്ദേഹത്തിന്റെ അനുജൻ വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരിയും. ആയതിനാൽ നാരായണൻ നമ്പൂതിരിയെ വൈദ്യമഠം വല്ല്യേട്ടൻ എന്നും, സുബ്രഹ്മണ്യൻ നമ്പൂതിരിയെ വൈദ്യമഠം തുപ്പേട്ടൻ എന്നുമാണ് ഞാൻ വിളിച്ചിരുന്നത്.

ഗുരു-ശിഷ്യബന്ധത്തെക്കുറിച്ച് പറയുകയാണെങ്കിൽ ഷൊർണ്ണൂർ കേരളീയ ആയുർവ്വേദ സമാജത്തിൽവെച്ചാണ് വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയെ ഞാനാദ്യമായി പരിചയപ്പെടുന്നത്. ഈ സമാജത്തിന്റെ കോളേജിലാണ് 1967 മുതൽ 1971 വരെ ഞാൻ ആയുർവ്വേദം പഠിച്ചത്. അക്കാലത്ത് വൈദ്യമഠം വല്ല്യേട്ടൻ കേരളീയ ആയുർവ്വേദ സമാജത്തിൽ രോഗികളെ ചികിത്സിക്കാൻ വന്നിരുന്നു. ഈ വിവരം മനസ്സിലായപ്പോൾ അദ്ദേഹത്തെ നേരിൽകാണാൻവേണ്ടി ഞാനദ്ദേഹത്തിന്റെ ചേമ്പറിലേയ്ക്ക് ചെന്നു. മുൻ പരിചയമില്ലാത്തതിനാൽ അദ്ദേഹം എന്നോട് ആരാണ്,



എന്താണെന്നുള്ളതൊക്കെ ചോദിച്ചു. ഞാൻ വിവരമെല്ലാം പറഞ്ഞു. അപ്പോൾ അദ്ദേഹം എന്നോട് 'ഉം നിങ്ങൾക്കൊക്കെ രോഗികളെ ചികിത്സിക്കാം ന്നു ഗവൺമേണ്ടു പറയട്ടെ'അതായത് കോഴ്സ് കഴിഞ്ഞ് പരീക്ഷ പാസാവുക എന്നാണ് അദ്ദേഹം പറഞ്ഞതിന്റെ സാരം. അതിനു ശേഷം എന്തെങ്കിലും ഏർപ്പാടുനോക്കാം എന്നു പറഞ്ഞു.



*കെ.എസ്.വാരിയർ, വൈദ്യമഠം വലിയ നാരായണൻനമ്പൂതിരി (ജൂനിയർ), സി.പി.പരമേശ്വരൻനായർ*

1973-ൽ ചികിത്സാപരിശീലനത്തിനായി ഞാൻ മേഴത്തൂരിൽ വൈദ്യ മഠം ചെറിയ നാരായണൻ നമ്പൂതിരിയുടെ ശിഷ്യനായി അദ്ദേഹത്തിന്റെ ഇല്ലത്ത് താമസം തുടങ്ങി. ഡി.എ.എം പരീക്ഷയിൽ പാസ്സാവാൻ ഞാൻ വൈകിയതിനാൽ 1974-ൽ ആണ് കേരളീയ ആയുർവ്വേദ സമാജം ഹോസ്പിറ്റലിൽ എന്റെ ഇന്റേണൽഷിപ്പ് ഉണ്ടായത്. അവിടെ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുടെ വിസിറ്റ് എല്ലാ ബുധനാഴ്ചകളിലു



മായിരുന്നു. ഈ ദിവസങ്ങളിൽ ഞാൻ വൈദ്യമഠത്തിന്റെ അടുത്തുനിന്ന് അദ്ദേഹം രോഗികൾക്കു നിശ്ചയിക്കുന്ന മരുന്നുകളുടെ ചികിത്സാക്കുറിപ്പ് എഴുതലായിരുന്നു എന്റെ ജോലി. വൈദ്യമഠം അപ്പപ്പോൾ ചികിത്സയുടെ ശാസ്ത്രഭാഗം അതിനിഷ്ക്കർഷയായി വിവരിച്ചു തരാറുണ്ടായിരുന്നു. അദ്ദേഹം നിശ്ചയിച്ച് ഞാനെഴുതുന്ന ചികിത്സാ കുറിപ്പടികൾ വായിച്ചു നോക്കി തെറ്റുണ്ടെങ്കിൽ നല്ലപോലെ ഗുണദോഷിക്കുകയും ചെയ്തിരുന്നു. ഇതുപോലെത്തന്നെയായിരുന്നു മഹൻ വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരിയും(കുട്ടൻ വൈദ്യമഠം)എന്നെ പരിശീലിപ്പിച്ചിരുന്നത്.

കോളേജിൽ എന്റെ ഇന്റേണൽഷിപ്പ് കഴിഞ്ഞശേഷം വളരെ കുറച്ചു സന്ദർഭങ്ങളിലെ ഞാൻ വലിയ നാരായണൻ നമ്പൂതിരിയെ കാണാൻ ഇടവന്നിട്ടുള്ളൂ. സംസ്കൃതഭാഷാപ്രേമം അദ്ദേഹത്തിനുണ്ടായിരുന്ന ഗുണങ്ങളിൽ പ്രധാനപ്പെട്ടതാണ്. അദ്ദേഹത്തിന്റെ അച്ഛന്റെ ഓർമ്മയ്ക്കായി എല്ലാവർഷവും മേടമാസത്തിലെ അനിഴം നക്ഷത്രദിവസം ആചാര്യാനുസ്മരണം വളരെ വിപുലമായ പരിപാടികളോടെ വൈദ്യശാലാങ്കണത്തിൽ നടത്തിവന്നിരുന്നുവല്ലൊ. മഹാന്മാരായ പല വൈദ്യന്മാരും ആയുർവ്വേ കോളേജുകളിൽനിന്നുള്ള കേമന്മാരായ പ്രൊഫസർമാരും ഈ ആഘോഷത്തിൽ പങ്കെടുത്തിരുന്നു. അങ്ങിനെ ഒരു വർഷത്തെ ആഘോഷദിവസം ചില കോളേജ് അദ്ധ്യാപകരും ആയുർവ്വേദ ഡയറക്ടർ മുതലായ സർക്കാർ മേധാവികളും വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിയുമായി ആയുർവ്വേദ വൈദ്യ വിദ്യാഭ്യാസത്തെക്കുറിച്ച് സംസാരിക്കുന്നത് കേൾക്കാൻ എനിക്ക് അവസരം കിട്ടി. വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ആ സന്ദർഭത്തിൽ അവരോടെല്ലാവരോടുമായി പറഞ്ഞ ഒരു കാര്യമാണ് ഇവിടെ പ്രധാനം.

ആയുർവ്വേദത്തിന്റെ ഭാഷ സംസ്കൃതമാണെന്നും സംസ്കൃതത്തിൽ സാമാന്യം വ്യുല്പത്തിയുണ്ടെങ്കിൽ മാത്രമേ പഠനം യാഥാർത്ഥ്യമാവൂ എന്നും വൈദ്യമഠം പറയുന്നത് ഞാൻ കേട്ടതാണ്. നേരേമറിച്ച് സംസ്കൃ



ത്തിന് പ്രാധാന്യം കൊടുക്കാതെ ആയുർവ്വേദ കോളേജിൽ ചേരാൻ നിങ്ങൾ തീർച്ചപ്പെടുത്തിയ യോഗ്യത ബയോളജി, കെമിസ്ട്രി, ഇംഗ്ലീഷ് എന്നീ വിഷയങ്ങളിൽ നിശ്ചിതമാർക്ക് ഉണ്ടായാൽ മതി എന്നാണല്ലൊ.? അവിടെ പിഴച്ചു യോഗ്യതാ നിർണ്ണയം. സംസ്കൃതം പഠിച്ചവർക്കേ ആയുർവ്വേദപഠനത്തിന് അർഹതയുള്ളൂ. ആയുർവ്വേദ കോളേജിലേയ്ക്കു വരുന്നതിന്നുമുമ്പ് വളരെ കുറച്ചു മാത്രമെ സംസ്കൃതം പഠിച്ചിട്ടുള്ളൂ എന്നുള്ളവർക്ക് കോളേജിൽ ചേർന്ന ശേഷവും സംസ്കൃതം വിപുലമായി പഠിക്കാനുള്ള സൗകര്യങ്ങൾ ആയുർവ്വേദ കേളേജുകളിൽ ഉണ്ടായിരിക്കണം എന്നാലെ അവർ പഠിക്കുന്ന ആയുർവ്വേദ ശാസ്ത്രത്തിൽ വിദ്യാർത്ഥികൾക്ക് ആവശ്യമായ പരിജ്ഞാനമുണ്ടാവുകയുള്ളൂ എന്നും വൈദ്യമഠം ഊന്നിപ്പറഞ്ഞു.

എന്റെ വല്ല്യേട്ടനായ വൈദ്യമഠം ഗുരുനാഥനിൽനിന്നും എനിക്കു ലഭിച്ച അറിവും അനുഭവങ്ങളും അവിസ്മരണീയമാണ്. ആ വൈദ്യഋഷിവര്യന്റെ യശസ്സ് അനശ്വരമാണ്▲





# എന്റെ മുത്തച്ഛൻ

അവണാവ് നാരായണൻ

**സ്**കൂൾ പഠനകാലത്ത് ഹൈസ്കൂൾ തലം തൊട്ടാണ് ചിത്രവരയിൽ താല്പര്യം ജനിച്ചത്. പഠിക്കാൻ അതിസമർത്ഥനല്ലാത്തതുകൊണ്ട് ഈ കല എന്നിൽ പതുക്കെപ്പതുക്കെ വളർന്നു. വളരെ കഷ്ടപ്പാട് നിറഞ്ഞ ഒരു കാലഘട്ടത്തിലാണ് പത്താംതരം കഷ്ടിച്ച് പാസ്സായത്. പിന്നീടുള്ള പഠനം തീർത്തും പരാജയമായിരിക്കും എന്ന് മനസ്സിൽ തോന്നിയിരുന്നു. എങ്ങിനെയെങ്കിലും ചിത്രകല അഭ്യസിക്കണം എന്ന ചിന്ത എന്നെ അലട്ടിക്കൊണ്ടിരുന്നു. ഈ അഭിപ്രായം അച്ഛനോട് പറഞ്ഞാൽ ഇഷ്ടപ്പെടുമോ എന്ന് സംശയിച്ച് അങ്ങിനെയിങ്ങനെ ഒരു വർഷം കടന്നുപോയി. അക്കാലത്ത് മുത്തച്ഛൻ(വൈദ്യശാസ്ത്രമഹോദധി വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി)തൃശ്ശൂർ ആര്യവൈദ്യഫാർമസിയിൽ തിങ്കളാഴ്ച ദിവസങ്ങളിൽ സന്ദർശിച്ച്(ഇപ്പോഴത്തെ സിറ്റി സെന്ററിന്റെ മുന്നിൽ) രോഗികളെ പരിശോധിച്ചിരുന്നു. തിരിച്ചുപോകുമ്പോൾ മിക്കവാറും ഇവിടെ വന്നിരുന്നു. ഈ വിഷയം മനസ്സിലാക്കി അദ്ദേഹമാണ് എന്നെ ശ്രീ ഗണപതി മാസ്റ്ററുടെ അടുക്കൽ കൊണ്ടുചെന്നാക്കിയത്. ആ കാലത്ത് തികച്ചും ഗുരുകുല സമ്പ്രദായത്തിലായിരുന്നു മാസ്റ്ററ് ശിഷ്യരെ പഠിപ്പിച്ചിരുന്നത്. എന്ത് ജോലിയും പറയുന്നതനുസരിച്ച് ചെയ്യാൻ തയ്യാറാകണം. എന്നെ കൂടാതെ രണ്ടോ മൂന്നോ പേർകൂടി ഉണ്ടായിരുന്നു. മാസ്റ്റർ ഫീസ് വാങ്ങിയിരുന്നില്ല. ഓരോ ശിഷ്യരുടേയും മികവ് മനസ്സിലാക്കി ആ മേഖലയിൽ പെടുന്ന വരകൾക്ക് ഉൾപ്പെടുത്തിയിരുന്നു. ധാരാളം ചീവിടുകൾ കൂട്ടമായി ശബ്ദി



ച്ചുകൊണ്ടിരുന്ന, പഴയകാല കഥകൾ വിളിച്ചോതുന്ന തകർന്ന കെട്ടിടങ്ങളും, പഴയ അമ്പലങ്ങളും, വയസ്സേറിയ ആലുകളും ആ ഗ്രാമത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. അവിടുത്തെ ഇടവഴികൾ കുറച്ചുകാലംകൊണ്ട് തന്നെ സുപരിചിതമായി. എന്തെങ്കിലും ആവശ്യങ്ങൾക്കായി നടക്കുക മാത്രമേ വഴിയുണ്ടായിരുന്നുള്ളൂ. ക്രമേണ മാസ്റ്ററുടെ എല്ലാ ജോലികളിലും ഇടപെട്ടുതുടങ്ങി. കൂടെ വരയ്ക്കലും.

ഇതിനിടയിൽ മുത്തച്ഛൻ താമസിച്ചിരുന്ന സ്ഥലത്താണ് ഞാനും നിന്നത്. അദ്ദേഹത്തിന്റെ രണ്ടാംഭാര്യയും കുട്ടികളുമായിരുന്നു അവിടെ ഉണ്ടായി





രുന്നത്. അക്കാലത്ത് മുത്തച്ഛന്റെ കാർഡ്രൈവറായ എടമന ജാതവേദൻ നമ്പൂതിരിയായിരുന്നു എനിക്ക് കൂട്ട്. താസിയാതെ ഞങ്ങൾ വലിയസുഹൃത്തുക്കളായി. വൈദ്യവിഷയസംബന്ധമായ യാത്രകളിൽ മുത്തച്ഛൻ എന്നേയും കൂട്ടാൻ തുടങ്ങി. ക്രമേണ അതിലേയ്ക്കു കൊണ്ടുവരാം എന്നായിരുന്നിരിക്കണം അദ്ദേഹത്തിന്റെ ചിന്ത. പക്ഷെ എന്റെ താല്പര്യക്കുറവ് അദ്ദേഹത്തിന് മനസ്സിലായിട്ടുണ്ടായിരിക്കണം. ഓരോ യാത്ര കഴിഞ്ഞ് തിരികെ കൊണ്ടുവരുന്നതും വളരെ വൈകിയായിരിക്കും. ഭക്ഷണം ഇല്ലെങ്കിലും ഉറങ്ങാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് പലപ്പോഴും ആഗ്രഹിച്ചിട്ടുണ്ട്. ഈ കാലഘട്ടത്തിലാണ് തൃശൂർ വിസിറ്റു കഴിഞ്ഞ് ചൊവ്വാഴ്ച പൂങ്ങാടിന്റെ ഇല്ലത്തിനടുത്ത് ഒരു വൈദ്യശാലയിൽ വിസിറ്റ് ആരംഭിച്ചത്. പുങ്ങാട് പഴയ കാലംമുതൽക്കേ വൈദ്യമഠത്തിനോട് അഗാധമായ ഭക്തിയുണ്ടായിരുന്ന വ്യക്തിയായിരുന്നു. തിങ്കളാഴ്ച തൃശൂർ വിസിറ്റ് കഴിഞ്ഞ് യാത്രയിൽ കാത്തുനിൽക്കുന്ന രോഗികളുടെ ആൾക്കാർക്കൊപ്പം വീട്ടിൽപോയി രോഗിയെക്കണ്ട് മരുന്ന് നിശ്ചയിച്ച് അവരുമായി അല്പനേരം വിശേഷങ്ങൾ പറഞ്ഞ് സാവകാശത്തിലായിരിക്കും അവിടേനിന്ന് ഇറങ്ങുക. പൂങ്ങാട്ടെത്തുമ്പോഴേയ്ക്കും ഏകദേശം ഒരുമണി കഴിഞ്ഞിരിക്കും. ഞങ്ങളുടെ അവസ്ഥ അറിയാവുന്ന നാരായണൻ പൂങ്ങാട് അടുക്കളഭാഗത്തേയ്ക്ക് കൊണ്ടുപോയി ഭക്ഷണം കഴിപ്പിക്കും. പടിപ്പുരയുടെ മുകളിലുള്ള മുറിയിലേയ്ക്ക് പൊയ്ക്കോളാൻ പറയും. അവിടെ കിടക്കാനുള്ള സൗകര്യങ്ങൾ ചെയ്തിട്ടുണ്ടാകും. പിറ്റേ ദിവസം പരിശോധനയ്ക്കുള്ള രോഗികൾ നേരത്തെ എത്തിയിട്ടുണ്ടാകും. അവിടെ മരുന്ന് എഴുതിക്കൊടുക്കലാണ് ഞങ്ങൾക്കു കുറച്ചുപേരുടെ ജോലി. കഷായങ്ങളുടെ വിധിപ്രകാരമുള്ള മരുന്നുകളെക്കുറിച്ച് അറിയാത്തതിനാൽ മുത്തച്ഛൻ പറഞ്ഞു തരുന്നതുകാത്ത് മുഖത്തേയ്ക്കു ശ്രദ്ധിച്ചിരിക്കും. അതിനിടയിൽ രോഗികളോട് കുശലം പറയാൻ തുടങ്ങിയാൽ ഈ മരുന്നിന്റെ ലിസ്റ്റിലേയ്ക്കുള്ള അടുത്ത മരുന്ന് പറഞ്ഞുതരാൻ



സമയമെടുക്കും. ഈ അവസരത്തിലാണ് ഞാൻ ഒരു കാര്യം ശ്രദ്ധിച്ചത്. അദ്ദേഹത്തിന്റെ മുഖത്തേയ്ക്ക് അധികസമയം നോക്കാൻ പറ്റില്ല. കാരണം ആ കണ്ണുകളുടെ ശക്തി നമ്മുടെ നോട്ടം പിൻവലിക്കാൻ കാരണമാകും. ഇത് എന്റെ ജീവിതത്തിലെ ആദ്യത്തെ അനുഭവമായിരുന്നു.അളന്ന് മുറി ച്ചപോലെ കൃത്യമായ മറുപടി അദ്ദേഹത്തിന്റെ പ്രത്യേകതയായിരുന്നു. ഏതൊക്കെ മേഖലയിലാണ് അദ്ദേഹം നൈപുണ്യം നേടിയിട്ടുള്ളതെന്ന്



മുഴുവനായി അറിയാൻ സാധിച്ചിട്ടില്ല. അദ്ദേഹത്തിന് അറിയാത്ത മേഖലകൾ ഇല്ല എന്നുതന്നെ പറയാം. കലകളിലുള്ള അറിവ് എടുത്തുപറയാതെ വയ്യ. അടിസ്ഥാനപരമായ അറിവ് എല്ലാമേഖലകളിലും അദ്ദേഹത്തിനുണ്ടായിരുന്നു.

അതുകൊണ്ടുതന്നെ എന്തെങ്കിലും ഒരു സംശയം ചോദിച്ചാൽ അത് വളരെ വ്യക്തമായും വിശദമായും പറഞ്ഞുതരും. ചിലപ്പോൾ കൂടുതൽ സമയമെടുത്ത് പറഞ്ഞുതരും. കളിമണ്ണിൽ ശില്പങ്ങൾ ഉണ്ടാക്കിയിരുന്നതായി കേട്ടിട്ടുണ്ട്. ഈ അറിവുകളുടെ ധാരാളിത്തമായിരുന്നിരിക്കാം പൂമുള്ളിമനയുമായുള്ള ബന്ധം വളരുവാനുള്ള കാരണം. അന്ന് കാലത്ത് വൈകുന്നേരങ്ങളിൽ പൂമുള്ളി രാമപ്ഫൻ എന്ന് പറയുന്ന എഴാം തമ്പുരാനുമായി വർത്തമാനം പറഞ്ഞിരിക്കൽ പതിവായിരുന്നു. എന്നേയും കൂടെ കൊണ്ടുപോവാറുണ്ടായിരുന്നു. ഞാൻ പുറത്ത് കാറിനടുത്ത് ശ്രോതാവായി നിൽക്കുകയാണ് പതിവ്. ഇടയ്ക്ക് അദ്ദേഹം പാടുന്നത് കേൾക്കാം. അതുകൊണ്ട് ആ ചർച്ചകളിൽ ഒരിക്കലും എനിക്ക് മുഷിപ്പ് തോന്നിയിരുന്നില്ല. വളരെ വൈകിയായിരിക്കും തിരിച്ചെത്തുക. ഈ അനുഭവം എനിക്ക് പിൽക്കാലത്ത് ഏറെ ഗുണം ചെയ്തു. സുഹൃത് ബന്ധങ്ങൾ കൂടുതലും കലാപരമായി കഴിവുള്ളവരുമായിട്ടായിരുന്നു.

മുത്തച്ഛൻ താമസിച്ചിരുന്ന സ്ഥലത്ത് വ്യത്യസ്തമായ ധാരാളം ഫോട്ടോകൾ ഉണ്ടായിരുന്നു. അതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്ന ഒരു ഫോട്ടോ- മുത്തച്ഛനും ചെമ്പൈവൈദ്യനാഥഭാഗവതരും കൂടിയുള്ളതായിരുന്നു. വളരെ പ്രശസ്തിയുള്ള ഈ സംഗീതജ്ഞനുമായുള്ള ബന്ധം പിന്നീട് പലരും പറഞ്ഞതിൽനിന്നാണ് മനസ്സിലാക്കാൻ കഴിഞ്ഞത്. സ്ഥിരമായി ഗുരുവായൂരിൽ പാടിക്കൊണ്ടിരുന്ന കാലത്ത് ഒരിക്കൽ ഒട്ടും ശബ്ദമില്ലാതെ വളരെ ദു:ഖത്തോടെ ഗുരുവായൂർ ക്ഷേത്ര നടയിൽ പ്രാർത്ഥിച്ചുകൊണ്ടിരുന്ന ഭാഗവതരെ മുത്തച്ഛൻ പൂമുള്ളിമനയിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി താമസിപ്പിച്ച് ചികിത്സിച്ചതിനുശേഷമാണ് ശബ്ദം തിരിച്ചുകിട്ടിയത്. എന്ന്



അറിയാൻ കഴിഞ്ഞു. അന്നുമുതൽ മുത്തച്ഛൻ അദ്ദേഹത്തിന് ദൈവതുല്ല്യ നായിരുന്നു എന്ന് കേട്ടിട്ടുണ്ട്. പിൽക്കാലത്ത് കേരളത്തിലെ പ്രധാന കച്ചേ രികൾക്കെല്ലാം അദ്ദേഹം പൂമുള്ളിയിൽനിന്നാണ് പോയ്ക്കൊണ്ടിരുന്നത്. മാത്രമല്ല ഈ പരിചയം ശാസ്ത്രീയ സംഗീത രംഗത്തെ അതിപ്രശസ്ത രായ ടി.ആർ.മഹാലിംഗം പോലുള്ള വ്യക്തികളുടെ കച്ചേരികൾ



മനയിൽവെച്ചു നടക്കാൻ കാരണമായി. അക്കാലത്ത് പൂമുള്ളിമനയ്ക്ക ടുത്ത് ഉള്ള ശ്രീരാമക്ഷേത്രത്തിൽ ഉത്സവം അത്യധികം കേമമായി നടന്നി രുന്നു എന്ന് അനുഭവസ്ഥർ പറഞ്ഞു കേട്ടിട്ടുണ്ട്. ക്ഷേത്രകലകളുടേയും ശാസ്ത്രീയകലകളുടേയും ഒരു സുവർണ്ണ കാലഘട്ടംകൂടിയായിരുന്നു ഇത് എന്ന് നമുക്ക് മനസ്സിലാക്കാം. ഇതിന്റെ ബാക്കിപത്രംകൂടിയാണ് ഇന്നത്തെ പെരിങ്ങോട്. ധാരാളം കഴിവുള്ളവർ, ആസ്വാദകർ, മറ്റുവ്യക്തിത്വങ്ങൾ ഇവ രേക്കൊണ്ടു നിറഞ്ഞ, സാംസ്കാരികമായ നിലവാരംകൊണ്ട് മുന്നിൽനിൽക്കുന്ന ഒരു ഗ്രാമം കൂടിയാണ് പെരിങ്ങോട്.

എല്ലാ മേഖലയിലും ആധികാരികത പുലർത്തിയിരുന്ന വ്യക്തിത്വമായി രുന്നു മുത്തച്ഛന്റേത്. ശിഷ്യരും സുഹൃത്തുക്കളും നിരവധിയായിരുന്നു. എവിടെകയറിച്ചെല്ലുമ്പോഴും എഴുന്നേറ്റുനിന്ന് കൈകൂപ്പി സ്വീകരിക്കുന്ന ധാരാളം വ്യക്തികളെ കാണാൻ കഴിഞ്ഞിരുന്നു. ആരെങ്കിലും എന്തെങ്കിലും വിഷയത്തിൽ അദ്ദേഹത്തോടു സംസാരിച്ചാൽ കൃത്യമായ മറുപടി കൊടു ക്കുന്ന പ്രകൃതക്കാരനായിരുന്നു. സംശയംവെച്ചുകൊണ്ടുള്ള മറുപടി ഉണ്ടാ യിരുന്നില്ല. ഒരിക്കലും കേട്ടിട്ടുമില്ല.

നല്ല ആസ്വാദകൻ, പണ്ഡിതൻ, സംഘാടകൻ, പ്രാസംഗികൻ, നല്ല ഭിഷഗ്വരൻ, കലാകാരൻ ഇതൊക്കെ അദ്ദേഹത്തിന്റെ പ്രത്യേകതകളായി രുന്നു. എല്ലാം മനസ്സിൽ സൂക്ഷിക്കുകയും ആവശ്യസമയത്ത് പുറത്തെടു ക്കുകയും ചെയ്തിരുന്ന പ്രത്യേക വ്യക്തിത്വമായിരുന്നു. ഇന്ന് നമ്മൾ കമ്പ്യൂട്ടറിന്റെ ഓർമ്മയിൽ സൂക്ഷിക്കുന്നതിലും അനവധി ഇരട്ടി കാര്യ ങ്ങൾ അദ്ദേഹം മനസ്സിന്റെ അറയിൽ സൂക്ഷിച്ചിരുന്നു എന്ന് പറഞ്ഞാൽ അതിശയോക്തിയാവില്ല. മണിക്കൂറുകളോളം ഇഷ്ടപ്പെട്ട വ്യക്തികളോട് സംസാരിക്കുക എന്നത് അദ്ദേഹത്തിന്റെ ഒരു പ്രത്യേകതയായിരുന്നു. ഇവിടെ ഒരു കാര്യം അനുഭവിച്ചറിഞ്ഞത് വിവരിക്കാതെ വയ്യ. എന്തെന്നാൽ പാവുരി ഇല്ലത്തെ രാമൻ ഓതിക്കൻ വിസ്തരിച്ച് വർത്തമാനം പറയാൻ തയ്യാറായി മുത്തച്ഛൻ താമസിക്കുന്ന സ്ഥലത്ത് പല പ്രാവശ്യം വരുന്നത്



ഞാൻ കണ്ടിട്ടുണ്ട്. ഇദ്ദേഹത്തിന് വേണ്ടി ചായ,ബീഡി മറ്റ് അത്യാവശ്യ സാധനങ്ങൾ കരുതിവെച്ചിരുന്നു. ഏകദേശം രാത്രി പത്തുമണിയോടെ ആരംഭിക്കുന്ന വർത്തമാനം കാലത്ത് അഞ്ചര-ആറുമണിവരെ നീളും. വളരെ പതുക്കെയായിരിക്കും സംസാരം. അതുകൊണ്ട് ഒന്നും ഞങ്ങൾക്ക് അറിയാൻ കഴിഞ്ഞിരുന്നില്ല. ശേഷം മുത്തച്ഛൻ ഒരു മണിക്കൂറോ മറ്റോ സമയം മാത്രമാണ് കിടക്കാൻ ഉപയോഗിക്കുക. ആ ഉറക്കംപോയ ക്ഷീണം അദ്ദേഹത്തിന്റെ മുഖത്ത് ഒട്ടുംതന്നെ നിഴലിച്ചുകാണാറില്ല. പിറ്റേദിവസം പതിവുപോലെ രോഗികളെ പരിശോധിക്കാൻ തുടങ്ങും. നല്ലപോലെ ദേഷ്യ പ്പെടുന്ന പ്രകൃതം അദ്ദേഹത്തിനുണ്ടായിരുന്നു. അത് പറഞ്ഞു കഴിഞ്ഞാൽ തീർന്നു. കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയുടെ തൃശ്ശൂരിലേയ്ക്കുള്ള വിസിറ്റുദിവസം പോകുവാൻ തയ്യാറായി ഇരിക്കുന്നതിന്നിടയിൽ ആരെ ങ്കിലും ഗെയിറ്റിനടുത്ത് നിന്ന് പരുങ്ങുന്നതുകണ്ടാൽ നല്ലോണം ചീത്തപ റയും. അത് കൂസാതെ മുഴുവൻ കേട്ടുനിന്നാൽ വിദഗ്ദ്ധമായ ഒരു ചികി ത്സതന്നെ ലഭിക്കും. ഇതറിയാവുന്നവർ ഈ പണി തുടരും. അക്കാലത്ത് മുത്തച്ഛൻ നിശ്ചയിക്കുന്ന ചികിത്സയിലെ മരുന്ന് വിവരങ്ങൾ എഴുതിക്കൊ ടുക്കുവാൻ ഒരു ശേഖരൻ മാഷ് ഉണ്ടായിരുന്നു. ഏറ്റവും കൂടുതൽ ചീത്ത പറയുന്നത് കേട്ടിട്ടുണ്ടാവുക ഈ മാഷ് ആയിരിക്കും. കാരണം എനിക്ക് തോന്നിയിരുന്നത് ഈ മാഷ് മഹാസാധുവായിരുന്നു. ഇദ്ദേഹത്തിന്റെ സാധുത്വം കുറയ്ക്കാൻ വേണ്ടിയായിരിക്കണം ഇത്ര കഠിനമായ രീതിയിൽ പറഞ്ഞിരുന്നത്.

മുത്തച്ഛന്റെ കൂടെയുള്ള യാത്രകൾ തികച്ചും വലിയ അനുഭവങ്ങളാണ് എനിക്ക് കിട്ടിയത്. ഒരിക്കൽ കോയമ്പത്തൂർ ആര്യവൈദ്യഫാർമ്മസിയുടെ മാനേജിങ് ഡയറക്ടറായിരുന്ന ചന്ദ്രശേഖരവാരിയരുടെ മകന്റെ വിവാ ഹത്തിന് മുത്തച്ഛൻ പോകാൻ ഒരുങ്ങുകയായിരുന്നു. രണ്ടുദിവസത്തെ താമസമുള്ളതുകൊണ്ടുതന്നെ അദ്ദേഹത്തിന് കുറച്ചുസമയം ഒരുക്കത്തിന് വേണ്ടിവന്നു. ഞാൻ യാത്രയാക്കാൻ തയ്യാറായി അവിടെ നിന്നു. അതിനി



ടയിൽ എന്നോട് വരണമെന്ന് ആവശ്യപ്പെട്ടു. ഒരിക്കലും പ്രതീക്ഷിക്കാത്ത ഈ അഭിപ്രായപ്രകടനം എന്നെ ഒന്നമ്പരപ്പിച്ചു. വളരെ വലിയ വ്യക്തികൾ പങ്കെടുക്കുന്ന ചടങ്ങിലേയ്ക്ക് എങ്ങനെ പോകും എന്ന പരിഭ്രമം എനിക്കുണ്ടായിരുന്നു. എന്റെ പരിഭ്രമം കണ്ടിട്ടാവണം അദ്ദേഹം ഒന്നു കൂടി ഉറപ്പിച്ചു പറഞ്ഞു'വരണം, സംശയിക്കണ്ടാ'എന്ന്. ഞാനും കൂടെ യാത്രയായി. വൈകുന്നേരമാണ് അവിടെ എത്തിയത്. താമസിക്കാനുള്ള സൗകര്യം വളരെ വിപുലമായിത്തന്നെ അവർ ഏർപ്പാടാക്കിയിരുന്നു.

പിറ്റേദിവസം കുളിയും മറ്റു ചടങ്ങുകളും കഴിഞ്ഞ് ഞങ്ങൾ ഓഡിറ്റോറിയത്തിലേയ്ക്കെത്തി. സീറ്റുകൾ ഒഴിഞ്ഞു കിടക്കുന്നു. ആളുകൾ എത്തിത്തുടങ്ങുന്നതേയുള്ളു. ഞങ്ങൾ അവിടെ ഇരുന്നു. അപ്പോഴാണ് എന്റെ ശ്രദ്ധ വലത്തുഭാഗത്തേയ്ക്ക് തിരിഞ്ഞത്. അങ്ങോട്ടു തിരിഞ്ഞുനിന്ന് വർത്തമാനം പറയുന്ന വെള്ള ജുബ്ബയിട്ട വ്യക്തി സാക്ഷാൽ യേശുദാസ് എന്ന മഹാഗായകൻ. അടുത്ത് രണ്ട് ചെറിയ ആൺകുട്ടികൾ ഓടിക്കളിക്കുന്നു. കുറച്ചുനേരം കഴിഞ്ഞപ്പോഴാണ് അദ്ദേഹം തിരിഞ്ഞുനോക്കിയത്. അപ്പോൾ അത്ഭുതത്തോടെ അദ്ദേഹം മുത്തച്ഛന്റെ അടുത്തേയ്ക്ക് വന്ന് വളരെ ഭവ്യതയോടെ കുശലം ചോദിക്കുകയും അടുത്തിരുന്ന് മറ്റ് കാര്യങ്ങൾ ചോദിക്കുകയും മറ്റും ചെയ്തു. സത്യത്തിൽ എന്റെ ചെറു പ്രായത്തിൽ പാട്ടിനോട് ഏറെ താല്പര്യമുണ്ടായിരുന്ന കാലത്ത് ഈ ഒരു കണ്ടുമുട്ടൽ എന്നിൽ വളരെ അത്ഭുതം ഉളവാക്കി. ഏറെ നാളത്തേയ്ക്ക് ഈ ഓർമ്മ എന്റെ മനസ്സിൽ ഇടം പിടിച്ചു. അദ്ദേഹത്തിന്റെ കുട്ടികളാണ് അന്ന വിടെ കളിച്ചിരുന്നത്.

ഇത്തരത്തിൽ ഒരിക്കലും മായാത്ത ഒരുപാട് അനുഭവങ്ങൾ മുത്തച്ഛനോടൊപ്പമുള്ള സമയങ്ങളിൽ ഉണ്ടായിട്ടുണ്ട്. രോഗികൾക്ക് മരുന്ന് എഴുതിക്കൊടുക്കുവാൻ കൂടെ യാത്രചെയ്തിരുന്ന സമയത്ത് ഒരിക്കൽ തൃശ്ശൂർ വിസിറ്റുകഴിഞ്ഞ് നേരെ പൂങ്ങാട്ടുമനയിലേയ്ക്കായിരുന്നു യാത്ര. ഇടയിൽ ഒരു രോഗിയുടെ വീട്ടുകാർ വഴിയിൽ കാത്തുനിൽക്കുന്നുണ്ടാകുമെന്ന്



ഡ്രൈവർ എടമനയോട് അദ്ദേഹം പറഞ്ഞിരുന്നു. സമയം ഏറെ വൈകിയിരുന്നു. പതിനൊന്നര പന്ത്രണ്ടുമണിയായിക്കാണും. ഏകദേശം പൂങ്ങാടിന്റെ സ്ഥലത്തിനുമുമ്പായി രണ്ടുപേർ റോഡിൽ കാത്തുനിൽക്കുന്നുണ്ടായിരുന്നു. അവരുടെ കൂടെ വീട്ടിലേയ്ക്ക് പോയി. ഒരു പഴയ പ്രതാപികളായ മുസ്ലീം തറവാട്ടുകാർ. രോഗിയെ കണ്ട് എന്നോട് മരുന്ന് പറഞ്ഞുതന്നു. ഞാൻ എഴുതി. അത് കൊടുത്തുപോരാൻ നേരത്ത് അവർ മുത്തച്ഛന് കുറച്ചു സംഖ്യ കൊടുത്തു. അതിനുശേഷം എനിക്കും തരാനൊരുങ്ങി. ഞാൻ മടിച്ച് വാങ്ങാതെയിരുന്നു. അപ്പോൾ അദ്ദേഹം തലയാട്ടി വാങ്ങിക്കോളാൻ പറഞ്ഞു. പത്തുരൂപ തികച്ചും സ്വന്തമായി കൈവശം ഉണ്ടായിട്ടില്ലാത്ത എനിക്ക് എന്തെന്നില്ലാത്ത അത്ഭുതവും സന്തോഷവും തോന്നി. ഓരോ സന്ദർഭത്തിലും ഓരോ തരത്തിലുള്ള കാര്യങ്ങളോടും, വ്യക്തികളോടും ഉള്ള അദ്ദേഹത്തിന്റെ സമീപനം ജീവിതത്തിൽ ഒരു വലിയ പാഠംതന്നെയായിരുന്നു. ചെയ്യുന്ന തൊഴിലിന്റെ മഹത്വം മറ്റുള്ളവർക്ക് അദ്ദേഹം ബോദ്ധ്യപ്പെടുത്തിക്കൊടുത്തിരുന്നു. ഏതു വിഷമഘട്ടത്തിൽ നിൽക്കുന്ന രോഗങ്ങളേയും അദ്ദേഹം അനായാസമായിട്ടാണ് ചികിത്സിച്ചിരുന്നത്. എന്താണ് അസുഖമെന്നും, ആദ്യഘട്ടത്തിൽ ഏതുരീതിയിൽ ചികിത്സ തുടങ്ങണമെന്നും വളരെ വിശദമായി രോഗികളോടും കുടുംബക്കാരോടും അദ്ദേഹം പറഞ്ഞുമനസ്സിലാക്കിയിരുന്നു. പിന്നീട് ആ രോഗിയെ കാണുന്ന മാത്രയിൽ തന്നെ അദ്ദേഹത്തിന്റെ മനസ്സിൽ വ്യക്തമായ ഓർമ്മ കിട്ടിയിട്ടുണ്ടാകും. ഒരു അമാനുഷിക ശക്തി അദ്ദേഹത്തിനുണ്ടോ എന്ന് എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്. അത്തരം സന്ദർഭങ്ങൾ ഒരുപാടുണ്ടായിട്ടുണ്ട്. ഈശ്വര പ്രാർത്ഥനയെക്കുറിച്ചും വിശ്വാസത്തെക്കുറിച്ചും രോഗികളോട് നിർബ്ബന്ധമായും സൂചിപ്പിച്ചിരുന്നു. ഞാനല്ല ഈ അസുഖം മാറ്റുന്നത്. സാക്ഷാൽ ദക്ഷിണാമൂർത്തിയാണ് എന്ന ഉറച്ച വിശ്വാസം രോഗികളെ ഓർമ്മപ്പെടുത്തിയിരുന്നു. അളവില്ലാത്ത ബുദ്ധി, വാക്ചാതുര്യം, പെരുമാറ്റം ഇവകൊണ്ട് രോഗികളിലും കുടുംബക്കാരിലും



അത്യധികം വിശ്വാസം ഉളവാക്കിയിരുന്നു. ഒട്ടേറെ പ്രാധാന്യമുള്ള വ്യക്തികളുമായി അദ്ദേഹത്തിന് സൗഹൃദബന്ധമുണ്ടായിരുന്നു.അത് നിലനിർത്തിയിരുന്നു. അതിൽ ഒന്നായിരുന്നു കുന്നംകുളത്തെ ഇ.വി.കെ.വൈദ്യശാല. കുന്നംകുളം അങ്ങാടിയിൽ മരുന്നുകച്ചവടം നടത്തിയിരുന്നവർ. അവിടെ ചികിത്സയൊന്നുമില്ലെങ്കിലും പോകുന്നവഴിക്ക് കുറച്ചുനേരം ചിലവഴിക്കും. പച്ചമരുന്നിന്റെ കച്ചവടവും അവർക്കുണ്ടായിരുന്നു. മുത്തച്ഛൻ ആവശ്യമുള്ളവ വാങ്ങും. പിന്നെ യാത്ര തുടരും. പട്ടാമ്പിയിലുള്ള ഹരിഹരൻ, അഡ്വോക്കേറ്റ് ഉദയവർമ്മൻ ഇങ്ങനെ പോകുന്നു ആ സൗഹൃദനിര. ഇതൊന്നും മുറിയാതെ അവസാനംവരെ നിലനിർത്തിയിരുന്നു. കൂടാതെ നെല്ലുവായ് ധന്വന്തരീക്ഷേത്രസമിതിയിലും അതിന്റെ പ്രവർത്തനങ്ങളിലും ആധികാരികമായ പങ്ക് അദ്ദേഹത്തിനുണ്ടായിരുന്നു. ആ കാലത്തുതന്നെയാണ് ശ്രീ കാഞ്ചി കാമകോടി മഠാധിപതി ജയേന്ദ്രസരസ്വതി സ്വാമികൾ അദ്ദേഹത്തിന് വൈദ്യശാസ്ത്രമഹോദധി എന്ന നാമധേയം നൽകി ആദരിച്ചത്. അത് മാത്രമാണ് അദ്ദേഹത്തിന് കിട്ടിയ വിശിഷ്ട ആദരവ് എന്നാണ് എന്റെ ഓർമ്മ. സർക്കാർ തലത്തിൽ എത്രയോ അംഗീകാരങ്ങൾ വന്നുചേരേണ്ട ഒരു വ്യക്തിയായിരുന്നു അദ്ദേഹം. ജ്യോതിഷം അദ്ദേഹത്തിന്റെ ഇഷ്ടപ്പെട്ട മേഖലയായിരുന്നു. ആ വിഷയത്തിൽ ഒട്ടും കുറവില്ലാത്ത അറിവ് അദ്ദേഹത്തിനുണ്ടായിരുന്നു. പ്രഗല്ഭരായ പല ജ്യോതിഷന്മാരേയും അദ്ദേഹത്തിന് നേരിട്ടറിയാം. എന്തെങ്കിലും കാര്യങ്ങൾ നോക്കിക്കാനായി ഇടയ്ക്കിടയ്ക്ക് പ്രമുഖ ജ്യോതിഷികളെ സന്ദർശിച്ചിരുന്നു. ഇവിടെ വരുമ്പോൾ അദ്ദേഹം പോയിരുന്നത് അവണൂരാശാൻ എന്ന് വിളിക്കുന്ന ജ്യോതിഷിയുടെ അടുത്തായിരുന്നു. അവർക്കും താല്പര്യം കൂടും. കാരണം അറിവുള്ളവരുടെ അടുത്ത് പറയുമ്പോൾ അതിന് ഒരു പ്രത്യേകത കൂടുതലുണ്ടാകും▲





# അമ്മയുടെ അമ്മാമന്മാർ

നരേന്ദ്രൻ. പുല്ലൂർ.

**അ**മ്മയുടെ അമ്മാത്തായ വൈദ്യമഠത്തിൽ കുട്ടിക്കാലത്ത് അമ്മയുടെ കൂടെ പോയി താമസിച്ചിരുന്നതിന്റെ ഓർമ്മകൾ മറക്കാനാവില്ല. അമ്മയ്ക്ക് ഇല്ലമായ എടമരത്തേക്കാൾ ആഭിമുഖ്യം അമ്മാത്തായ വൈദ്യമഠത്തോ ടായിരുന്നു.അത് അമ്മതന്നെ എപ്പോഴും പറഞ്ഞിരുന്നു. അമ്മയുടെ അമ്മാ ത്തുപോകാനുള്ള ഉത്സാഹം കാണുമ്പോൾ ഞങ്ങൾക്കും അത് അനുഭവ പ്പെട്ടിരുന്നു.

വൈദ്യമഠത്തിലെ മുത്തച്ഛനും (സാക്ഷാൽ അച്ഛൻ വൈദ്യമഠം) മുത്ത ശ്ശിയും(മങ്ങാട്ടെ മഹൾ) ഒക്കെ ഉള്ള കാലം. അന്ന് അവിടെ ഭാഗം കഴി ഞ്ഞിരുന്നില്ല. വല്ല്യമ്മാമനും(വലിയ നാരായണൻ നമ്പൂതിരി ജൂനിയർ) ചെറിയമ്മാമനും(സുബ്രഹ്മണ്യൻ നമ്പൂതിരി) എന്നിവരുമൊക്കെ ഒരുമിച്ച് താമസിക്കുന്ന കാലം. പത്തായപ്പുരയിലായിരുന്നു കുട്ടമ്മാമനും (ചെറിയ നാരായണൻ നമ്പൂതിരി), പിന്നീട് ആയുർവ്വേദ ഡയറക്ടർ പദവിവരെ എത്തിയ അന്യമ്മാമനും (ബ്രഹ്മദത്തൻ നമ്പൂതിരി),കുഞ്ചു അമ്മാമനും (ഋഷികുമാരൻ നമ്പൂതിരി) ഒക്കെ താമസം.

ഏതാണ്ട് എട്ടുവയസ്സുമുതലുള്ള ഓർമ്മയുണ്ട്. അന്ന് വൈദ്യമഠത്തി ലേയ്ക്ക് ചെല്ലുമ്പോൾ പഴയ നാലുകെട്ടിൽ ആദ്യം വലിയൊരു നാടശാ ലയാണ്. അവിടെ മരത്തിൽ നിർമ്മിച്ച ഒരു വലിയ ചാരുകസേരയിൽ പോഴി ച്ചൂര്(പോഴിച്ചൂർ പരമേശ്വരൻ നമ്പൂതിരി)ഇരിക്കുന്നുണ്ടാകും. തറവാട്ടിലെ



ചില കാര്യങ്ങളിൽ കാര്യസ്ഥത പോഴിച്ചൂരിനായിരുന്നു. ആദ്യമൊക്കെ വൈദ്യമഠത്തിലെ ഒരാളാണ് അദ്ദേഹമെന്നാണ് ഞങ്ങളൊക്കെ കരുതിയിരുന്നത്. പിന്നീടാണ് വൈദ്യമഠത്തിലെ മരുമകനാണ് എന്നും മറ്റും മനസ്സിലായത്.

വൈദ്യമഠത്തിലെ അമ്മാമന്മാരെ എല്ലാവരേയും അവിടെ ഒരുമിച്ചു കണ്ടിട്ടുള്ളത് വിശേഷങ്ങൾക്കുമാത്രമാണ്. അതിൽ വല്ല്യമ്മാമനെ അപൂർവ്വം സമയങ്ങളിൽ മാത്രമേ അവിടെ വെച്ച് കണ്ടിട്ടുള്ളൂ. വൈദ്യശാലയുടേയും ചികിത്സയുടേയും തിരക്കുകൊണ്ടായിരിക്കാം അത്.

അമ്മയുടെ ചെറിയമ്മാമനെ ആദ്യം കാണുമ്പോഴുള്ള രൂപം ഓർമ്മയിൽ തെളിയുന്നു. ഒരു കർഷകന്റെ വേഷമായിരുന്നു അത്. മുട്ടിനു താഴെ ഇറക്കമുള്ള ഒരു തോർത്തുമുണ്ട് ഉടുത്ത് കൈകാലുകളിൽ ചെളിയും ചേറും പുരണ്ട് അദ്ദേഹം പാടത്തുനിന്നോ പറമ്പിൽ നിന്നോ കയറിവരു



*പുല്ലൂർ ശ്രീദേവി അന്തർജ്ജനം*



ന്നതു കാണാം. പാടത്ത് പണിക്കാർക്ക് കല്പന കൊടുക്കാതെ അവർക്കൊപ്പം ചെളിയിലിറങ്ങി പണിയെടുത്തിരുന്ന അമ്മാമൻ ഇപ്പോഴും മനസ്സിൽ നിറയുന്നുണ്ട്. തറവാട്ടിൽ മറ്റുള്ളവരെല്ലാം ചികിത്സയിലും വരുമാനമുള്ള മറ്റു ജോലികളിലും വ്യാപൃതരായപ്പോൾ അദ്ദേഹം കൃഷിയുടെ മേൽനോട്ടം സ്വയം ഏറ്റെടുക്കുകയായിരുന്നു. സ്വന്തമായി അധ്വാനിച്ചു തന്നെ അതുകൊണ്ടുനടത്തി. പിന്നീട് ഏറെ കാലത്തിനുശേഷമാണ് മുമ്പു പഠിച്ച വൈദ്യം അദ്ദേഹം വീണ്ടും പ്രയോഗത്തിലാക്കാൻ തുടങ്ങിയതെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ ചികിത്സാ വൈദഗ്ദ്ധ്യവും രോഗികളുടെ അനുഭവവും ധാരാളം പറഞ്ഞുകേട്ടിട്ടുണ്ട്.

ഞങ്ങളുടെ അമ്മയെ വലിയ വാത്സല്യമായിരുന്നു ചെറിയമ്മാമന്. കുട്ടി എന്നാണ് വിളിച്ചിരുന്നത്. വല്ലപ്പോഴും അമ്മാത്തെത്തുന്ന പുല്ലൂരെ കുട്ടിയോട് ചെറിയമ്മാമൻ വിവരങ്ങളെല്ലാം അന്വേഷിച്ചിരുന്നു. പുല്ലൂരെ വിശേഷങ്ങളെക്കുറിച്ചും ഞങ്ങൾ കുട്ടികളെക്കുറിച്ചുമെല്ലാം അദ്ദേഹം ധാരാളമായി ചോദിച്ചിരുന്നു. ചെറിയമ്മാമനെ കാണുമ്പോൾ ആദ്യം ചെറിയൊരു പേടിതോന്നുമെന്ന് സഹോദരിമാർ പറഞ്ഞിരുന്നത് ഓർമ്മവരുന്നു. വലിയ ആൾ. എന്നാൽ ബ്ടെ വാ പേടിണ്ടോ എന്ന് മയത്തിൽ ചോദിച്ച് കൽക്കണ്ടമോ മറ്റോ തരും. അതോടെ ശങ്കയും തീരും.

ചെറിയമ്മാമന്റെ മകൻ നാരായണമ്മാമനും (പ്രൊഫസർവൈദ്യമഠം നാരായണൻ), കുഞ്ഞു അമ്മാമനും ഞാനും ഏതാണ്ട് ഒരേ പ്രായക്കാരായിരുന്നു. എന്നേക്കാൾ രണ്ടോ മൂന്നോ വയസ്സ് ഇരുവർക്കും കൂടും. അന്ന് നാരായണമ്മാമന് മുകളിൽ ഒരു മുറിയുണ്ടായിരുന്നു. നിറയെ പുസ്തകങ്ങളാണ് അതിൽ. ഇംഗ്ലീഷും മലയാളവും. അത് കാണുമ്പോൾ തന്നെ കൌതുകം നിറയും. ചങ്ങമ്പുഴയും ഇടപ്പള്ളിയും വള്ളത്തോളും ആശാനുമെല്ലാം അതിൽ ഉണ്ട്. ഔദ്യോഗിക ജീവിതത്തിൽ ഭാഷ ഇംഗ്ലീഷ് ആയെങ്കിലും മലയാളം നാരായണമ്മാമന്റെ ഹൃദയത്തിലുണ്ടായിരുന്നതായി തോന്നിയിട്ടുണ്ട്. രമണനും മറ്റും അദ്ദേഹം ഈണത്തിൽ ചൊല്ലിയിരുന്നു.



അക്കാലത്താണ് കുട്ടമ്മാമന്റെ വേളി. കീഴ്പ്രക്കാട്ടുനിന്ന് ശാന്തോപ്പോളെ കൊണ്ടുവന്ന് കുടിയിരുത്തുന്ന ദിവസം. അന്ന് ചെമ്പൈ വൈദ്യനാഥഭാഗവതരുടെ കച്ചേരി ഉണ്ടായി. പാട്ടിലൊന്നും വലിയ കമ്പമില്ലാതിരുന്ന എനിക്ക് കച്ചേരി ആസ്വദിക്കാനൊന്നും പറ്റിയില്ല. പക്ഷെ ഉത്സാഹഭരിതമായ ആ അന്തരീക്ഷം അനുഭവിക്കാനായി. ചെമ്പൈ വൈദ്യനാഥഭാഗവതർ എന്നൊന്നും അന്നാരും നീട്ടി പറയുന്നത് കേട്ടിട്ടില്ല. ഭാഗവതർ അല്ലെങ്കിൽ വൈത്തിപ്പട്ടർ എന്നൊക്കെയാണ് പറഞ്ഞിരുന്നത്. അന്ന് തെന്നിന്ത്യയിലെ പ്രശസ്തരായ ലളിത,പത്മിനി,രാഗിണിമാർ വരും എന്ന് പറഞ്ഞിരുന്നു. അതിനായി വലിയ അലങ്കാരങ്ങളും ഒരുക്കിയിരുന്നു. അവരെ അടുത്തുതന്നെ കാണാലോ എന്നു കരുതി കൌതുകത്തോടെ ഞങ്ങൾ കുട്ടികൾ കാത്തിരുന്നു. പക്ഷേ എന്തുകൊണ്ടോ അവർ വന്നില്ല. അന്നൊന്നും അമ്മാത്ത് ഞങ്ങളുടെ ഇല്ലത്തൊക്കെ ഉള്ളപോലെ രാവിലെ ചായപലഹാരം ഏർപ്പാടൊന്നും ഉണ്ടായിരുന്നില്ല. രാവിലെ പത്തു പത്തരയാകുമ്പോൾ പ്രാതലാണ്. അതൊരു ഊണുതന്നെ. പട്ടേരില്ലത്തേയും കീഴ്പ്രക്കാട്ടിലേയും ചിറ്റശ്ശിമാർ അന്ന് മിക്കപ്പോഴും അവിടെ ഉണ്ടാകും. വാഴപ്പോള കുത്തി അതിൽ ചോറു വിളമ്പി നിലത്ത് ചമ്രംപടിഞ്ഞിരുന്ന് ഊണുകഴിച്ചത് ഓർമ്മയുണ്ട്. ഞങ്ങളുടെ ഇല്ലത്ത് പശുക്കൾ ധാരാളമുണ്ടായിരുന്നു അക്കാലത്ത്. അതിനാൽ പാലും മോരുമൊക്കെ സുലഭമായിരുന്നു. വൈദ്യമഠത്തിലും പശുക്കൾ ധാരാളമുണ്ടെങ്കിലും മോരൊക്കെ ധാരാളം വെള്ളം ഒഴിച്ച് സംഭാരമാക്കിയിരുന്നു. അത് എന്തുകൊണ്ടാണെന്ന് അന്നൊക്കെ തോന്നിയിരുന്നു. ചേദിച്ചാൽ അമ്മ പറയും സംഭാരമാണ് ബലമെന്ന് മുത്തച്ഛൻ പറയാറുണ്ടെന്ന്. ഒരു പക്ഷെ ആളുകൾ കൂടുതലും കറവ കുറഞ്ഞതുമാകാം മോരിനേയും പാലിനേയും സ്വാധീനിച്ചിരുന്നത്.

വല്ല്യമ്മാമൻ ഒരിക്കൽ ഞങ്ങളുടെ ഇല്ലത്ത് വന്നതായി അമ്മ പറഞ്ഞു കേട്ടിട്ടുണ്ട്. പൂമുള്ളി നമ്പൂതിരിപ്പാടും കൂടെ ഉണ്ടായിരുന്നു. അമ്മ അന്ന് ഗർഭം ധരിച്ചിരിക്കുകയാണ്. വല്ല്യമ്മാമനും പൂമുള്ളി നമ്പൂതിരിപ്പാടു



മൊക്കെ വന്നപ്പോൾ അമ്മ ആകെ പരിഭ്രമിച്ച് വശായി. അവർക്ക് മാന്യമായി എന്തെങ്കിലും കൊടുക്കാൻ വേണ്ടി അന്ന് കൂട്ടിയ വെപ്രാളം അമ്മ തന്നെ നല്ല സമയങ്ങളിൽ വിവരിക്കാറുണ്ടായിരുന്നു. എന്തായാലും വലിയ പരിക്കുകളില്ലാതെ ഒരു ഊണിന്റെ വട്ടം പെട്ടെന്നുതന്നെ ഒരുക്കി അമ്മ അവരെ ഭംഗിയായി തന്നെ സ്വീകരിച്ചുവത്രെ.

ഒരിക്കൽ എന്റെ അച്ഛന്റെ മുത്തശ്ശിക്ക് കണ്ഠമാല എന്ന അസുഖം ഉണ്ടായി. അതിന്റെ ചികിത്സയ്ക്കൊപ്പം കുറെ പരിഹാര കർമ്മങ്ങളും ചെയ്യേണ്ടിവന്നു. അക്കാലത്ത് അമ്മയുടെ മുത്തച്ഛൻ ഞങ്ങളുടെ തറവാട്ടിൽ(വല്ലില്ലം)വന്നിട്ടുണ്ടെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ചികിത്സിയ്ക്കാനാണോ അതോ ദാനകർമ്മങ്ങളുമായി ബന്ധപ്പെട്ടാണോ വന്നത് എന്ന് പറഞ്ഞത് ഓർമ്മയില്ല. കർമ്മവിപാകം ദാനം അന്ന് നടത്തിയിരുന്നു. അക്കാലത്ത് വേളികഴിച്ചയാളേയോ ബന്ധുക്കളേയോ അല്ലാതെ അന്തർജ്ജനങ്ങൾക്ക് മറ്റാരേയും കാണാൻ അനുവാദമില്ല. എന്റെ അച്ഛന്റെ മുത്തശ്ശി മരാട്ടെ മഹളാണ്. അവരുടെ അമ്മ വെള്ളാനിയും. വൈദ്യമഠത്തിന് വെള്ളാനിയുമായുള്ള ബന്ധം കാരണമാകാം അമ്മയുടെ മുത്തച്ഛനും എന്റെ അച്ഛന്റെ മുത്തശ്ശിയും ചാർച്ചക്കാരായത്. അതുകൊണ്ടാകാം ഇരുവർക്കും കാണാനും സംസാരിക്കാനും പറ്റിയിട്ടുണ്ടാകുക. അമ്മയെ എടമരത്തു നിന്ന് പുല്ലൂർക്ക് കൊടുക്കാൻ നിശ്ചയിച്ചപ്പോൾ മുത്തച്ഛൻ ഇക്കാര്യങ്ങൾ എന്റെ അമ്മാത്തെ മുത്തശ്ശിയോട് പറഞ്ഞത്രെ. പുല്ലൂർ ഇല്ലത്തെക്കുറിച്ച് ഒരു ചെറുവിവരണം തന്നെ കൊടുത്തു എന്നാണ് പറഞ്ഞുകേട്ടിട്ടുള്ളത്. എന്റെ അച്ഛൻ മദ്ധ്യവയസ്സിലെത്തിയപ്പോൾ വാതത്തിന്റെ അസ്ഖിത കൊണ്ട് വളരെ ബുദ്ധിമുട്ടി. വൈദ്യമഠത്തിലെ ചികിത്സയായിരുന്നു അന്ന്. കുട്ടമ്മാമന്റെ ആദ്യവസാനത്തിലായിരുന്നു ചികിത്സ. മരുതൂർക്കര പരമേശ്വരമ്മാമൻ ആയിരുന്നു സഹായത്തിനു നിന്നത്. രണ്ടാഴ്ചയോളമുണ്ടായി ചികിത്സ എന്നാണ് ഓർമ്മ▲





# ധന്വന്തരീമൂർത്തിയായി വന്നു രോഗശാന്തിയേകിയ വൈദ്യമഠം തിരുമേനി

രാധ ഉള്ളാട്ടിൽ

**എ**പ്പോഴെങ്കിലും അപൂർവ്വമായി ഒറ്റക്കാലുള്ളതോ നൊണ്ടിയോ ആയ ഒരു കാക്കയെക്കണ്ടാൽ ദിവാകരേട്ടൻ പറയും, 'ദാ രുക്കുക്കാക്ക വന്നിരിക്കുന്നു ഒരു ദോശ ചുട്ടുകൊടുക്ക് 'മരിച്ചുപോയ ഞങ്ങളുടെ രുഗ്മിണിയേട്ത്തി എന്ന് പരക്കെ വിളിക്കപ്പെട്ടിരുന്ന ചെറിയമ്മയെ ഓർത്തുകൊണ്ടാണ് ദിവാകരേട്ടൻ ഇതുപറഞ്ഞത്. ജീവിതവാഞ്ഛയ്ക്ക് പേരുകേട്ട ഒരു കൂട്ടം മനുഷ്യരായിരുന്നു ഞങ്ങളുടെ തറവാട്ടിൽ(ഉള്ളാട്ടിൽ തറവാട്) എക്കാലത്തും ഉണ്ടായിരുന്നത്. ജനനമരണങ്ങൾക്കിടയിൽ അനിവാര്യമായി വന്നുചേരുന്ന ചില രോഗാവസ്ഥകൾ നമ്മിൽ ജന്മാന്തരബന്ധങ്ങളെക്കുറിച്ചുള്ള ബോധമുളവാക്കും എന്നു തോന്നാറുണ്ട്. രോഗാവസ്ഥകളെക്കുറിച്ചോർക്കുമ്പോൾ വൈദ്യമഠം തിരുമേനിമാരെ സ്നേഹാദരങ്ങളോടെ, നന്ദിപൂർവ്വം, സ്മരിക്കാൻ തക്കവണ്ണം ചില രോഗശാന്തിയുടെ അനുഭവങ്ങൾ, ഞങ്ങളുടെ തറവാടിനുമുണ്ട്.

പോളിയോ ബാധിച്ചു തളർന്ന ഇടതുവശവും മുതുകിൽ ചെറിയൊരു കൂനും പേറി ജീവിതം നൊണ്ടിച്ചാടിയും, നിരങ്ങി നീങ്ങിയും കഴിഞ്ഞുപോന്ന എന്റെ ചെറിയമ്മ(രുഗ്മിണി ഏടത്തി). അവർക്ക് വൈദ്യമഠത്തിലെ നമ്പൂതിരിമാരുടെ ചികിത്സകൊണ്ട് രോഗാവസ്ഥയ്ക്ക് ഒരുപാട് ആശ്വാസം കിട്ടിയിരുന്നു. ചെറിയമ്മ ഉമ്മറപ്പടി ഇറങ്ങി വരാന്തയിൽവന്ന് ഒറ്റക്കാലിൽനിന്ന് പത്രം വായിക്കുകയും, പടിപ്പുരയോളംവന്ന് ഇലഞ്ഞിച്ചോട്ടിലെ തണലും സുഗന്ധവും ആസ്വദിക്കുകയും ചെയ്തിരുന്നു. മതിൽക്കെട്ടിനു



വെളിയിൽ ഇറങ്ങി വരമ്പത്തുകൂടെ നൊണ്ടിനടന്ന് നിലയങ്ങോട്ട് (സാധാരണക്കാർക്ക് ഏകദേശം അഞ്ച് മിനിട്ട് നടക്കുവാനുള്ള ദൂരം ഉണ്ട്) അമ്പലക്കുളത്തിൽ പോയി പടവുകൾ അനായാസം ഇറങ്ങികുളിക്കും. വടിക്കിണിയുടെ വലിയ പടിക്കെട്ടുകൾ താണ്ടി തളത്തിലിരുന്ന് അരിയാട്ടും, അടുക്കളയിൽ ഒറ്റക്കാലിൽ നിന്ന് അടുപ്പത്ത് ദോശ ചുടും. രാത്രികളിൽ കാലങ്കോഴി ശബ്ദിച്ചാൽ "ദാ...ന്നെ വിളിക്കാനാച്ചാ വേണ്ടാ..ഞാൻ ഇപ്പൊന്നും വരില്ല്യ,...പൊക്കോ അവുടുന്ന് " എന്ന് ആട്ടും. ഒരു മഴക്കാലത്ത് പാടവരമ്പത്തുനിന്ന് എന്തോ വിഷം തീണ്ടി ചെറിയമ്മേടെ കാലിൽ ഒരു വ്രണം ഉണ്ടായി. വേദനയും നീരും വന്ന് നാൾക്കുനാൾ അത് അധികരിച്ച് അതിദയനീയമായ ഒരു അവസ്ഥയിലായി. അടുത്തുള്ള മനയിലോ മറ്റോ ഒരു ചികിത്സാർത്ഥം എത്തിയിരുന്ന വൈദ്യമഠം വലിയ നാരായണൻ തിരുമേനി ഞങ്ങളുടെ ചെറിയമ്മയേയും വന്നു നോക്കാം എന്ന് ദയാപൂർവ്വം സമ്മതിച്ചു. അങ്ങനെ അദ്ദേഹം ഉള്ളാട്ടിൽ തറവാട്ടിലെത്തി. തെക്കിനിത്തറമേൽ കരഞ്ഞുകൊണ്ടിരിക്കുന്ന ചെറിയമ്മയും അമ്മമ്മയും. വടക്കിനിയുടെ വാതിൽക്കലും അഴികൾക്കിടയിലൂടെയും വിഷാദത്തോടെ നോക്കി, കണ്ണീരും പ്രാർത്ഥനയുമായി മറ്റുള്ളവരും നിന്നു. കസേരയിൽ വേഷ്ടി പുതച്ച് മഹാതേജസ്വിയായ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി! ശിരസ്സിൽ കെട്ടിവെച്ച കുടുമ, ജ്ഞാനിയുടെ നെറ്റി, കണ്ണുകളിൽ പെയ്യുന്ന കാരുണ്യം, മുഖം മൃദുമന്ദഹാസസഹിതം, ഋഷി സമാനം ശാന്തം! (എന്റെ സ്കൂൾ കാലത്താണ് എന്നാലും ഇപ്പോഴും ഉള്ളിൽ, മറക്കാനാവാത്ത ആ മിഴിവുറ്റ ചിത്രം!) കാലിലെ വ്രണം വീക്ഷിച്ച അദ്ദേഹം പറഞ്ഞു "വിഷമിക്കാതിരിക്കൂ ഒക്കെ വഴീണ്ടാക്കാം, ഞാൻ പറയണപോലെ ഔഷധസേവ ചെയ്യൂ, ഇത് ഒണങ്ങിക്കോളും." ആ സാത്വികന്റെ അരുൾമൊഴികൾ അന്തരീക്ഷത്തിന്റെ വ്യഥയും, പിരിമുറുക്കവും ഒന്നയച്ചപോലെ തോന്നി. ഇതു വെറും വാക്കല്ല, സാക്ഷാൽ ദൈവനാഥന്റെ തന്നെ വാക്കുകളാണ് എന്നറിയുന്ന കാരണവന്മാർക്കെല്ലാം ആശ്വാസമായി. കൂട്ടത്തിൽ



അദ്ദേഹം ഔഷധങ്ങളും വിധിച്ചു. ‘‘പരിഭ്രമിക്കണ്ട ഒക്കെ ഭേദാവും’’എന്ന് അമ്മമ്മയോടും ചെറിയമ്മയോടും വീണ്ടും പറഞ്ഞ് അദ്ദേഹം യാത്രയായി. ഔഷധസേവ തുടങ്ങിയതോടെ  പതുക്കെ പതുക്കെ ആ വ്രണം ഉണങ്ങി. എല്ലാവരുടെയും കണ്ണീരും വേദനയും നീങ്ങി. കാലങ്കോഴിയെ ആട്ടിവിട്ടു കൊണ്ട് ചെറിയമ്മ പിന്നെയും കുറേകാലം സൌഖ്യമായി ജീവിച്ചു.

പിന്നീടൊരു കാലം..കടുത്ത വയറിളക്കവും മറ്റു ദണ്ണങ്ങളും വന്ന അമ്മ മ്മയെ കോഴിക്കോട് മെഡിക്കൽ കോളേജിൽ നിന്നും ഇനി പ്രത്യേകിച്ച് ഒന്നും ചെയ്യാനില്ല എന്ന വിധിയോടെ മടക്കി അയച്ചു. അന്നും വൈദ്യ മഠം തിരുമേനി ധന്വന്തരമൂർത്തിയായി വന്നു രോഗശാന്തിയേകി. അമ്മമ്മ പിന്നീട് ഇരുപത്തൊന്നോളം വർഷം ജീവിച്ച് 86–ാം വയസ്സിൽ ഇഹലോ കവാസം വെടിഞ്ഞു. ജന്മാന്തരസുകൃതമേകുന്ന ഭാഗ്യമായിരിക്കാം ഇത്തരം രോഗശാന്തിയുടെ ഒക്കെ പുറകിൽ. സാക്ഷാൽ ധന്വന്തരീ കൃപ!! ഈ ഭിഷ ഗ്വര കുടുംബത്തിൽ അത് നിശ്ചയമായും ക്ഷയിക്കാതെ തുടരും...പ്രാർത്ഥ നയോടെ, വൈദ്യമഠം വലിയ നാരായണൻ തിരുമേനിയ്ക്ക് സ്മരണാ ഞ്ജലി അർപ്പിച്ചുകൊണ്ട്▲





# രോഗത്തെ തിരിച്ചറിയൽ

എടമന ജാതവേദൻ നമ്പൂതിരി

**വൈ**ദ്യമഠം വലിയ നാരായണൻ നമ്പൂതിരി പൂമുള്ളിയ്ക്ക് നടന്നു പോകുന്ന പതിവുണ്ടായിരുന്നു. അങ്ങനെ ഒരു ദിവസം നടന്നുപോകുന്ന വഴിക്ക് പാടത്ത് ഒരാൾ പാട്ടുപാടി തേവുന്നത് കണ്ടു. പെട്ടെന്ന് അദ്ദേഹം നടത്തം നിർത്തി ശ്രദ്ധിച്ചു. പിന്നീട് കൂടെ ഉണ്ടായിരുന്ന ഒരാളെ പറഞ്ഞ യച്ച് പാട്ടുപാടി തേവുന്ന ആളെ വിളിപ്പിച്ചു. അയാൾ അടുത്തേയ്ക്കു ചെന്നു. അപ്പോൾ അയാളോട് വേഗം വീട്ടിലേയ്ക്ക് ചെല്ലാൻ പറഞ്ഞു. അയാൾ വേഗം വീട്ടിലേയ്ക്കുപോയി. അവിടെ ചെന്നു കിടന്നതും അയാൾ മരിച്ചു. വൈദ്യമഠത്തിന്റെ വൈദ്യത്തിലുള്ള അസാമാന്യ കഴിവ് വ്യക്തമാക്കുന്ന ഉത്തമ ഉദാഹരണമാണ് അത്. അയാൾ പാടുന്ന പാട്ടിന്റെ താളത്തിൽനിന്നും അയാളുടെ മരണസമയം അടുത്തു എന്ന് അദ്ദേഹം മനസ്സിലാക്കി.

മറ്റൊരു സംഭവം, എന്റെ അനുഭവത്തിലുള്ളതാണ്. മതുപ്പുള്ളിയിലുള്ള അദ്ദേഹത്തിന്റെ വസതിയിൽ ഒരു ദിവസം കാരക്കാട്ടുള്ള ഒരു മുഹമ്മദീയൻ കുടുംബത്തോടെ കാണാൻ വന്നു. അദ്ദേഹത്തിന്റെ മകൾക്കായിരുന്നു അസുഖം. സമ്പന്നനായിരുന്നു അദ്ദേഹം. കേരളത്തിലെയും പുറത്തും വിവിധ ആശുപത്രിയിൽ മകളെ ചികിത്സിക്കാൻ കൊണ്ടുപോയിരുന്നു. എന്നാൽ അസുഖമെന്തെന്നും അതിന്റെ കാരണമെന്തെന്നും ആർക്കും പറയാൻ കഴിഞ്ഞില്ല. ഒടുവിലാണ് വൈദ്യമഠത്തിൽ എത്തിയത്. വൈദ്യമഠം കാര്യങ്ങൾ വിശദമായി ചോദിച്ചു മനസ്സിലാക്കി. എല്ലാം



കേട്ടുകഴിഞ്ഞപ്പോൾ അദ്ദേഹം പണിക്കാരോട് ഓലകൊണ്ട് ഒരു മറപ്പുര ഉണ്ടാക്കാൻ നിർദ്ദേശിച്ചു. അതിനകത്ത് ഒരു വലിയ ചരക്കിൽ വെള്ളം നിറച്ചുവെക്കാൻ നിർദ്ദേശിച്ചു. അതിനുശേഷം പറമ്പിലൂടെ നടന്ന് കുറച്ച് ഇലകൾ പറിച്ച് കൈയ്യിലിട്ടു തിരുമ്മി ആ വെള്ളത്തിൽ കൊണ്ടുപോയി ഇട്ടു. എന്നിട്ട് ആ കുട്ടിയുടെ വസ്ത്രങ്ങൾ മാറ്റി 20 മിനിട്ടുനേരം ആ വെള്ളത്തിൽ ഇരിക്കാൻ നിർദ്ദേശിച്ചു. അത് കഴിഞ്ഞ് വസ്ത്രം ധരിച്ച് പുറത്തു വരാൻ പറഞ്ഞു. അതിനുശേഷം ആ കുട്ടിയുടെ പിതാവിനോടും മറ്റുള്ളവരോടും മറപ്പുരയിൽ പോയി നോക്കാൻ ആവശ്യപ്പെട്ടു. അവർ ചെന്നു നോക്കിയപ്പോൾ വെള്ളത്തിൽ കുറേ അട്ടകളെ ആയിരുന്നു കണ്ടത്. കുട്ടിക്കാലത്ത് കുളിക്കുമ്പോൾ ആ കുട്ടിയുടെ ഉള്ളിൽ കയറിക്കൂടിയതായിരുന്നു ആ അട്ടകൾ▲





# തുപ്പൻ വൈദ്യമഠം- ഓർമ്മക്കുറിപ്പ്

കവയപ്പിള്ളി
നാരായണൻ നമ്പൂതിരി

**എ**ന്റെ ചെറുപ്പകാലത്താണ് അദ്ദേഹവുമായി അടുത്തിടപഴകാനുള്ള അവസരം സിദ്ധിച്ചത്. എന്റെ അമ്മാത്ത് വളാഞ്ചേരിക്കടുത്തുള്ള പട്ടാഴി ഇല്ലമാണ്. അവർ വളാഞ്ചേരി പട്ടണത്തിൽ നടത്തിവന്നിരുന്ന കോട്ടയ്ക്കൽ ആര്യവൈദ്യശാലാ ഏജൻസിയിൽ ശ്രീ തുപ്പൻ വൈദ്യമഠത്തിന്റെ വിസിറ്റു നിശ്ചയിക്കുകയും അദ്ദേഹം അവിടെവന്ന് രോഗികളെ നോക്കുകയും ചെയ്തിരുന്നു. ആ കാലത്ത് ഏജൻസി നടത്തിപ്പിന്റെ ഉത്സാഹക്കാരനായി ഞാനും അവിടെ ഉണ്ടായിരുന്നു. ആദ്യകാലങ്ങളിൽ ചികിത്സയുമായി ബന്ധപ്പെട്ട് ആവശ്യമായ സഹായങ്ങൾക്കും അദ്ദേഹത്തിന്റെ മറ്റ് ഇഷ്ട വിഷയങ്ങളായ കൃഷി, കാളപ്പൂട്ട് എന്നിവയുമായി ബന്ധപ്പെട്ട് അദ്ദേഹ ത്തിന്റെ കൂടെ നടന്ന നിരവധി അനുഭവങ്ങൾ എനിക്ക് ഉണ്ടായിട്ടുണ്ട്. തിരക്കുകൾ ഇല്ലാത്തപ്പോൾ സൊറ പറഞ്ഞിരിക്കലും പകിടകളിയും പന്ത്ര ണ്ടാംതായവും ഒക്കെ അന്ന് പതിവായിരുന്നു. വ്യക്തിപരമായി ഏറെ അടുപ്പം (ഒരു ജ്യേഷ്ഠസഹോദരനെന്ന സ്ഥാനത്ത് അദ്ദേഹത്തെ കണ്ടു കൊണ്ട്) സ്ഥാപിക്കാൻ സാധിച്ചതിൽനിന്നും ധാരാളം ഓർത്തെടുക്കാമെ ങ്കിലും വൈദ്യവിഷയത്തിൽ അദ്ദേഹത്തിന്റെ പ്രാഗത്ഭ്യത്തിന് സാക്ഷിയാ യതിന്റെ അനുഭവങ്ങൾ എഴുതാനാണ് ഒരുങ്ങുന്നത്.

അമ്മാത്തടുത്തുതന്നെയുള്ള ഒരു പണിക്കാരൻ തന്റെ മകൾ പ്രസവമ ടുത്തിരിക്കുകയാണെന്നും വളരെ വിഷമത്തിലാണെന്നും അറിയിച്ചപ്പോൾ



അദ്ദേഹം അയാളുടെ കൂടെ അമ്മാത്തെ വണ്ടിയിൽപോയി വേദനകൊണ്ടു നിലവിളിച്ചിരുന്ന ആ സ്ത്രീയെ പരിശോധിച്ചു. അവിടെ പരിസരത്തുള്ള തൊടിയിൽനിന്നും ഏതാനും മരുന്നുകൾ തെരഞ്ഞെടുത്ത് അതിന്റെ നീര് ആ സ്ത്രീയുടെ തലയിൽ വെയ്ക്കാൻ അദ്ദേഹം നിർദ്ദേശിച്ചു. അതിനെത്തുടർന്ന് പ്രസവം ക്ലേശമെന്യേ നടക്കുകയുണ്ടായി.

മറ്റൊരിക്കൽ, മുഖമാകെ നീരുവന്ന ഒരു കുട്ടിക്ക് ഡോക്ടറുടെ അടുത്ത് ഓപ്പറേഷൻ ചെയ്യുന്നതിന്ന് കൊണ്ടുപോകാൻ ഒരാൾ വന്ന സന്ദർഭത്തിൽ അദ്ദേഹം വിസിറ്റിനായി അവിടെ ഉണ്ടായിരുന്നു. കുട്ടിയെ കണ്ട അദ്ദേഹം എന്നോട് തന്റെ കയ്യിൽ ഉള്ള മൂക്കിൽപൊടി തരൂ (അന്ന് ടി.എ.എസ് പട്ടണം പൊടി എനിക്ക് ശീലമായിരുന്നു)എന്ന് പറയുകയും അതുവാങ്ങി "തിരുനാവായ മൂസ്സ് വാകപ്പൊടികൊണ്ടാണ് ചെയ്തത്,അതിനിപ്പോൾ നിർവ്വാഹമില്ല"എന്ന് ആത്മഗതമായി പറഞ്ഞ് കുട്ടിയുടെ അടുത്തേയ്ക്ക് പോയി. ഈ പൊടി കുട്ടിയെ



*വൈദ്യമഠം സുബ്രഹ്മണ്യൻ (തുപ്പൻ) നമ്പൂതിരി*



(ഒന്നര-രണ്ട് വയസ്സുള്ള) മണപ്പിക്കുകയും തുടർന്ന് കുട്ടി രണ്ടു-മൂന്നു പ്രാവശ്യം ശക്തിയായി തുമ്മുകയും അതോടൊപ്പം ഒരു മഞ്ചാടിക്കുരു മൂക്കിൽനിന്ന് പുറത്തേയ്ക്ക് ചാടുകയും ചെയ്തു.

എല്ലാവരും കയ്യൊഴിഞ്ഞ ഘട്ടത്തിൽ ഒരു മഞ്ഞപ്പിത്തരോഗിയെ ചികിത്സിച്ചതും ഓർമ്മയിൽ തങ്ങിനിൽക്കുന്നുണ്ട്. മുപ്പത്തിയഞ്ചു-നാല്പതു വയസ്സുള്ള ഇയാൾക്ക് ചെയ്ത ചികിത്സ അത്യധികം നിഷ്കർഷയോടു കൂടിയാണ് അദ്ദേഹം നടത്തിയത്. ആവണക്കിൻ തളിര്, ചുക്ക്, കുരുമുളക്, കീഴാർനെല്ലി ഇവയെല്ലാം ചേർത്ത് വെണ്ണപോലെ അരച്ച് നൽകാനാണ് ആദ്യം നിർദ്ദേശിച്ചത്. ഇത് സേവിച്ചശേഷം രോഗിയെ മുറിക്കു പുറത്തിറങ്ങാൻ അനുവദിക്കരുതെന്നു പറയുകയും ചെയ്തു. ആദ്യദിവസം രോഗി കുറേ പരാക്രമങ്ങൾ കാണിക്കുകയും അവശനാകുകയും ചെയ്തു. വീണ്ടും രോഗിയെ പരിശോധിച്ചു. അദ്ദേഹം മരുന്നിൽ ഏതാനും ചില മാറ്റങ്ങൾ വരുത്തി രണ്ടുദിവസംകൂടി സേവിക്കാൻ പറയുകയും ചെയ്തു. അന്നത്തെ മരുന്ന് അദ്ദേഹത്തിന്റെ കൈകൊണ്ടുതന്നെ രോഗിക്കു നൽകുകയുമുണ്ടായി. എല്ലാവരാലും മടക്കിയ രോഗിയുടെ മഞ്ഞപ്പിത്തരോഗം തുപ്പൻ വൈദ്യമഠത്തിന്റെ ചികിത്സകൊണ്ട് മടങ്ങി. അതുപോലെ നെടുങ്ങോട്ടൂർ പാറയിലെ ഒരാൾക്ക് പ്രമേഹത്തിന് ചെയ്ത ചികിത്സയും സവിശേഷമാണ്. പഴുത്ത മഞ്ഞനിറമുള്ള മത്തൻ രാവിലെ വെറും വയറ്റിൽ തോലുകളയാതെ ഏകദേശം 100 ഗ്രാമിനടുത്ത് കടിച്ച് ചവച്ച് കഴിക്കാനും അയമോദകം ഉണക്കിപ്പൊടിച്ചത് ഇട്ട് തിളപ്പിച്ച വെള്ളം കുടിക്കാനും പറഞ്ഞുകൊടുത്തു. പാറയുടെ പ്രമേഹം തുടർന്നുള്ള രക്തപരിശോധനകളിൽ നിയന്ത്രണവിധേയമായി കണ്ടിട്ടുണ്ട്.

പകർച്ചവ്യാധികൾ നാട്ടിൽ പരക്കെ ഉണ്ടായിരുന്ന കാലത്ത് അദ്ദേഹം പറഞ്ഞുതന്ന ഒരു പൊടിക്കൈ കൂടി എഴുതാം. പവിഴമല്ലിയുടെ അഞ്ചില ഇട്ട് വെള്ളം തിളപ്പിച്ച് അരിച്ചെടുത്ത് അതിൽനിന്നും ഒരു ഗ്ലാസ് എടുത്ത് രണ്ടു കുരുമുളകു ചതച്ചിട്ട് എഴോ പത്തോ ദിവസം മാസത്തിൽ സേവി



ക്കുകയും ഇങ്ങനെ രണ്ടോ മൂന്നോ മാസം തുടരുകയും ചെയ്താൽ പകർച്ചവ്യാധികൾ പിടിപെടില്ല എന്ന അദ്ദേഹത്തിന്റെ നിർദ്ദേശം ഇന്നും പ്രസക്തമാണ്.

ഇങ്ങനെ അദ്ദേഹത്തിന്റെ കൈപ്പുണ്യത്തിനു സാക്ഷിയാകാൻ എനിക്കു കഴിഞ്ഞിട്ടുണ്ട്. മാത്രമല്ല, എന്നോട് 'താൻ ഇവിടെനിന്ന് തിരിഞ്ഞാൽപ്പോരാ, സ്വന്തംകാലിൽ നിൽക്കണം' എന്നുപദേശിച്ചത് പിൽക്കാലത്ത് എനിക്ക് ജീവിതത്തിൽ മേൽഗതി വന്നതിന് കാരണമാവുകയും ചെയ്തിട്ടുണ്ട് എന്നുകൂടി രേഖപ്പെടുത്തട്ടെ▲

*(ശ്രീ.മഞ്ഞപ്പറ്റ അഷ്ടമൂർത്തിയുമായി നടത്തിയ അഭിമുഖസംഭാഷണത്തിൽനിന്ന് എടുത്തത്)*





# ഒരനുഭവം

അരപ്പനാട് അപ്പു

**1984** ഏപ്രിൽ 16-ന് ആയിരുന്നു ഞങ്ങളുടെ മുംബൈ യാത്ര. രണ്ടാഴ്ച കഴിഞ്ഞ് രജമുൻട്രിക്ക് ട്രയിൻ കയറുവാൻ പോകുന്നതിന് മുമ്പായിരുന്നു അമ്മയ്ക്ക് എണീറ്റു നിൽക്കുന്നതിന് പറ്റാതായത്. രണ്ടാഴ്ച അവിടെ ഒ.എൻ.ജി.സി ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ഒരു മാറ്റവും ഉണ്ടായില്ല. പിന്നെ അവിടെനിന്ന് മേഴത്തൂരിൽ തിരിച്ചെത്തി.

വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ജൂനിയർ അന്ന് പെരിങ്ങോട്ട് ആയിരുന്നു. അച്ഛൻ പെരിങ്ങോട്ടു പോയി അദ്ദേഹത്തെ കണ്ടു. അന്ന് അമ്മയ്ക്ക് മുപ്പത്തിയാറു വയസ്സായിരുന്നു പ്രായം. അദ്ദേഹം അമ്മയെ ഇവിടെ വന്നുകണ്ടു. യാത്രയുടെ അലച്ചിലും സമയത്ത് മൂത്രം ഒഴിക്കൽ ഇല്ലാത്തതിന്റെ കുഴപ്പവുമാണ് എന്നു പറഞ്ഞു. ചികിത്സ തുടങ്ങി. രാവിലെ നസ്യം ചെയ്യാൻ അണുതൈലം നിശ്ചയിച്ചു. കൊട്ടംചുക്കാദി, സഹചരാദി, കടുകെണ്ണ പുരട്ടി ആവണക്കില, പ്ലാവിന്റില എന്നിവ ചേർത്ത് കിഴി കെട്ടി,തവിട് ചൂടാക്കി കിഴി ദേഹത്ത് ഒപ്പുക. രാത്രി പാലിൽ വെളുത്തുള്ളി കിഴി കെട്ടി പാലിൽ വേവിച്ച് കുടിക്കാൻ പറഞ്ഞു. ഇത് തുടങ്ങി ഒരാഴ്ച കഴിഞ്ഞപ്പോൾ ഗ്ലാസ് പിടിച്ച് ചായ കുടിക്കാൻ സാധിച്ചു. ഒരു മാസം കഴിഞ്ഞപ്പോൾ പിടിച്ചു നടക്കാൻ തുടങ്ങി. ഒരു കഷായം കഴിക്കുവാനും നിർദ്ദേശിച്ചിരുന്നു. കഷായത്തിന്റെ പേര് ഓർമ്മ വരുന്നില്ല. ഇങ്ങനെ രണ്ടു മാസം കൊണ്ട് അമ്മ സാധാരണ മട്ടിൽ ആയി.▲





# വൈദ്യമഠം– സാധാരണക്കാരുടെ സ്വീകാര്യൻ

മഞ്ഞപ്പറ്റ പാഴിയോട്
അഷ്ടമൂർത്തി

**1996** -ൽ വൈദ്യമഠം വൈദ്യശാലയുടെ ഒരു ഏജൻസി വൈദ്യമഠം ശ്രീ.ബ്രഹ്മദത്തൻ നമ്പൂതിരി വടക്കാഞ്ചേരിയിൽ തുടങ്ങിയിരുന്നു. ആ സമയത്ത് അതിന്റെ ചുമതല എന്നെയാണ് ഏല്പിച്ചിരുന്നത്. ഏജൻസിയുടെ ചുമതലയിലിരിക്കുന്ന കാലത്താണ് അച്ഛൻ വൈദ്യമഠത്തിന് സാധാരണക്കാരുടെ ഇടയിലുള്ള സ്ഥാനം എനിക്കു ബോദ്ധ്യപ്പെട്ടു തുടങ്ങിയത്. മറ്റുള്ളവർ പറയുമ്പോഴാണല്ലോ ഇങ്ങനെയുള്ള കാര്യങ്ങളിൽ മിഴിവ് അനുഭവപ്പെടുന്നത്.

ഏജൻസിയിൽ വരുന്ന നമ്പൂതിരിമാരും സാധാരണക്കാരായ നാട്ടിൻപുറത്തുകാരും വളരെ നല്ല മതിപ്പോടെ അച്ഛൻ വൈദ്യമഠത്തിനെക്കുറിച്ച് പറയുക പതിവായിരുന്നു. അവരുടെ വീടുകളിൽവന്ന് ചികിത്സ നിശ്ചയിച്ചതും ചെറിയ മരുന്നു കുറിപ്പടികളിൽനിന്നും രോഗം ഭേദമായതും ഒക്കെ അവരുടെ സംസാരത്തിൽനിന്ന് അറിഞ്ഞിരുന്നു. നിരവധി ഇല്ലങ്ങളിൽ അദ്ദേഹം രാത്രി താമസിക്കുകയും ഉണ്ടായിട്ടുണ്ട് എന്നത് നമ്പൂതിരിമാരുടെ സംസാരങ്ങളിൽനിന്നും മനസ്സിലാക്കാൻ കഴിഞ്ഞു. ഇത്തരം സംസാരങ്ങളിൽനിന്നാണ് എനിക്ക് വൈദ്യമഠത്തിന് സാധാരണക്കാരുടെ ഇടയിലെ സ്വീകാര്യത മനസ്സിലായതും ഇദ്ദേഹത്തെ(ഇവരെ)ക്കുറിച്ച് ഒരു പുസ്തകം പുറത്തിറക്കണമെന്നമോഹം ഉണ്ടായതും ഇതിൽ ഇങ്ങനെ ഒരു കുറിപ്പ് എഴുതിയതും.



1985–ൽ കർക്കിടക മാസത്തിൽ ഒരു ദിവസം വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി ജൂനിയർ എന്റെ ഇല്ലത്ത് രാത്രി താമസം ഉണ്ടായിട്ടുണ്ട്. വെള്ളർക്കാട് കോടനാട് ശ്രീ.നാരായണൻ നമ്പൂതിരിപ്പാടിന്റെ ശതാഭിഷേകത്തിന്റെ  തലേദിവസമായിരുന്നു. സമപ്രായക്കാരായ അച്ഛനും വലിയച്ഛനും(എം.പി.രാമൻ ഭട്ടതിരിപ്പാട്) അവരുടെ സമയമായപ്പോൾ ഉറങ്ങാൻ പോയി. എന്റെ മൂത്ത ജ്യേഷ്ഠൻ കൃഷ്ണൻ ഭട്ടതിരിപ്പാട് കോടനാട്ടേയ്ക്ക് പിറന്നാൾ ആദ്യവസാനത്തിനായി പോയിരിക്കുകയുമായിരുന്നു. പിന്നെ ആകെ അദ്ദേഹത്തിന് സംസാരിക്കാൻ മുന്നിലുള്ളത് ഞാൻ മാത്രമായിരുന്നു. അദ്ദേഹത്തിന് നന്നെ മുഷിഞ്ഞിട്ടുണ്ടാവാം. പത്തുമണിയായപ്പോൾ 'ന്നാ ഉറങ്ങാൻ പോകാം' എന്നും പറഞ്ഞ് വല്ല്യച്ഛൻ കിടക്കുന്ന മുറിയിലേയ്ക്കു പോയി.

കാലത്ത് പല്ലുതേപ്പിനുള്ള സന്നാഹങ്ങളായ ഉമിക്കരി, കെ.പി.നമ്പൂതിരിയുടെ പൽപ്പൊടി,നാവു വടിക്കാൻ മാവില, ഈർക്കിലി ഇത്ത്യാദികളുമായി ഞാൻ അദ്ദേഹത്തിന്റെ മുമ്പിലെത്തി. അപ്പോൾ അദ്ദേഹം എന്നോട് പറഞ്ഞത് 'പല്ലില്ലാത്തതിനാൽ പല്ല് തേക്കലില്ല, നാവു വടിക്കലുമില്ല'. അങ്ങനെ ഇത്രയും മഹാനായ വൈദ്യന്റെ പറ്റാവുന്ന ഒരു ശീലം ഞാനും ശീലിച്ചു. നാവുവടിക്കൽ അന്നുമുതൽ പതിവില്ല.

ചികിത്സയിൽ ചില സമയത്ത് അച്ഛൻ വൈദ്യമഠത്തിന് ചില വാശി കയറാറുണ്ട്. അച്ഛൻ വൈദ്യമഠത്തിനു വളരെ വേണ്ടപ്പെട്ട ഒരാൾക്ക് അസുഖം വന്നു. ചികിത്സ മറ്റാരുടേയോ ആണ്. വൈദ്യമഠം ഇതറിയുകയും ചെയ്തു. അസുഖവിവരം തന്നെ അറിയിക്കാതെ മറ്റൊരു വൈദ്യനെ കണ്ട് ചികിത്സ തേടിയതിൽ വേണ്ടപ്പെട്ട വ്യക്തിയോട് ചെറിയ നീരസം ഉണ്ടാവുകയും ചെയ്തു. കുറച്ചു മാസങ്ങൾക്കുശേഷം മറ്റേ വൈദ്യന്റെ ചികിത്സയിൽ കാര്യമായ ഭേദം വരാതെ വേണ്ടപ്പെട്ട വ്യക്തിക്കുവേണ്ടി ഒരാൾ അച്ഛൻ വൈദ്യമഠത്തിനെ കാണാൻ വരികയും അസുഖവിവരം അറിയിക്കുകയും വൈദ്യമഠത്തിന്റെ ചികിത്സ വേണമെന്നു പറയുകയും



ഉണ്ടായി. തുടർന്ന് അദ്ദേഹം പോയി ചികിത്സ നിശ്ചയിക്കുകയും ചെയ്തു. കുറച്ചു മാസങ്ങൾക്കുശേഷം എഴുന്നേറ്റു നടക്കാൻ തീരെ സാദ്ധ്യതയില്ലെന്നു മറ്റു വൈദ്യന്മാർ വിധിയെഴുതിയ ആ രോഗിയെ ചില ക്ഷേത്രങ്ങളിൽ ദർശനത്തിനു കൊണ്ടുപോയി എന്നും കേട്ടിട്ടുണ്ട്.

ഇപ്പറഞ്ഞ ചികിത്സയെക്കുറിച്ചുള്ള വിവരങ്ങൾ എനിക്ക് കേൾക്കാൻ കഴിഞ്ഞത് നിരവധികാലം അച്ഛൻ വൈദ്യമഠത്തിന്റെ ഡ്രൈവറായിരുന്ന എടമന ജാതവേദൻ നമ്പൂതിരിയിൽനിന്നാണ്. എടമനയ്ക്ക് വൈദ്യമഠത്തിനോടുള്ള ഭക്തി പറഞ്ഞറിയിക്കാൻ പറ്റാത്തതാണ്.

തുപ്പൻ വൈദ്യമഠം എന്ന് ഞങ്ങൾ വിളിക്കുന്ന വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരിയെക്കുറിച്ചും രണ്ടുവാക്ക് പറയാതെ ഈ കുറിപ്പ് അവസാനിപ്പിക്കാൻ സാധിക്കില്ല.

അദ്ദേഹം ചികിത്സാരംഗത്ത് വളരെ വൈകിയാണ് എത്തിയത്. വൈദ്യത്തിൽ അസാദ്ധ്യ പാണ്ഡിത്യമുണ്ടായിരുന്നുവെങ്കിലും വൈദ്യമഠം ഇല്ലം കൂട്ടുകുടുംബമായിരിക്കുന്ന കാലത്ത് കുടുംബകാര്യങ്ങൾ ഏറ്റെടുക്കാനാണ് അദ്ദേഹത്തിന് നിയോഗം. കൂടാതെ കൃഷിയിൽ താല്പര്യവും ഉണ്ടായിരുന്നു. രണ്ടുംകൂടി ആയപ്പോൾ ചികിത്സയുടെ കാര്യം പിന്നോട്ടടിച്ചു. എന്റെ വല്ല്യേട്ടനും(വാസുദേവൻ ഭട്ടതിരിപ്പാട്)തുപ്പൻ വൈദ്യമഠവും ഒരേ തൂവൽപക്ഷികളായിരുന്നു. എഴുപതുകളുടെ തുടക്കത്തിലൊക്കെ രണ്ടുപേർക്കും കുടുംബഭരണം എന്ന കാര്യത്തിൽ വളരെ വിഷമം നേരിട്ടിരുന്നു. രണ്ടുപേർക്കും ആകെയുള്ള വരുമാനം നെൽക്കൃഷിയാണ്. ചില ഘട്ടങ്ങളിൽ ഒരു വണ്ടി നെല്ല് വേണമെന്നു പറഞ്ഞ് അങ്ങോട്ടുമിങ്ങോട്ടും കുറിപ്പുകളെഴുതി ആരുടെയെങ്കിലും കൈവശം കൊടുത്തയയ്ക്കുന്നത് കണ്ടിട്ടുണ്ട്. അല്ലെങ്കിൽ നെല്ല് വിറ്റ പണം കൊടുത്തയയ്ക്കലാവും. തുപ്പൻ വൈദ്യമഠം അവസാനകാലത്താണ് ചികിത്സയിലേയ്ക്കു ശ്രദ്ധപതിപ്പിച്ചു തുടങ്ങിയത്. അച്ഛൻ വൈദ്യമഠത്തിന്റെ നിർദ്ദേശപ്രകാരമാണ് വളാഞ്ചേരിയിൽ ആര്യവൈദ്യശാല ഏജൻസിയിൽ വിസിറ്റു തുടങ്ങിയത്. പിന്നീട്



വരന്തരപ്പള്ളിയിലും പോയിത്തുടങ്ങി. ഏറ്റവും ചുരുങ്ങിയ മരുന്നുകളെ ക്കൊണ്ടുള്ള ചികിത്സയാണ്. പലരും ചികിത്സിച്ചു ഭേദമാവാത്ത ഒരസുഖം ഒരു എണ്ണമാത്രം തലയിൽ തേക്കാൻ പറഞ്ഞതും ആ അസുഖം വഴിമാറി പ്പോയതുമെല്ലാം അന്തരിച്ച മേഴത്തൂർ ശ്രീ കുട്ടൻ മാഷ് എന്നോടു പറയു കയുണ്ടായിട്ടുണ്ട്. നിരവധിപേർക്ക് ചുരുങ്ങിയ കാലത്തിനുള്ളിൽ ഇത്തരം അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്.

തുപ്പൻ വൈദ്യമഠവുമായി ഏറ്റവും അടുപ്പമുള്ള ആളായിരുന്നു മുൻ ആയുർവ്വേദ ഡയറക്ടർ കൂടിയായിരുന്ന അന്തരിച്ച വൈദ്യമഠം ഡോ.ബ്ര ഹ്മദത്തൻ നമ്പൂതിരി. വൈദ്യന്മാർ എല്ലാവരും അടുത്തടുത്ത് ചികിത്സി ക്കാൻ തുടങ്ങിയാൽ ശരിയാവില്ല എന്ന അഭിപ്രായമായിരുന്നു അപ്ഫന് എന്ന് ബ്രഹ്മദത്തൻ നമ്പൂതിരി ഒരിക്കൽ എന്നോട് പറഞ്ഞിട്ടുണ്ട്. തുപ്പൻ വൈദ്യമഠം മരിച്ചു എന്നറിഞ്ഞയുടൻ അച്ഛൻ വൈദ്യമഠം തന്റെ അനുജനെ അനുസ്മരിച്ചത് ‘‘വൈദ്യവിഷയത്തിൽ സംശയം ചോദിക്കാനുള്ള ആൾ ഇനിയില്ല’’എന്നാണ് ▲





# ഒരു ശിഷ്യയുടെ ഓർമ്മക്കുറിപ്പുകൾ

ഡോ.പുഷ്പവല്ലി.എം.
റിട്ടയേഡ് സി.എം.ഒ.,

**ഏ**കദേശം നാൽപ്പതു വർഷങ്ങൾക്കുമുമ്പ് കോട്ടക്കൽ ആയുർവ്വേദ കോളേജിൽനിന്നും വൈദ്യവിദ്യാഭ്യാസം കഴിഞ്ഞപ്പോൾ ഏതൊരു യുവ ഡോക്ടറെയുംപോലെ എവിടെ തുടങ്ങണം, എങ്ങനെ തുടങ്ങണം എന്ന് ആശങ്കാകുലയായിനിന്ന സമയം. വൈദ്യവൃത്തി തുടങ്ങും മുമ്പായി പ്രശസ്തമായ ഒരു വൈദ്യന്റെ കൂടെ കുറച്ചുകാലം നിന്ന് ചികിത്സാരീതികളിൽ കൂടുതൽ അറിവു നേടണം എന്ന് ആഗ്രഹിച്ചിരുന്നു. കോട്ടക്കൽ ആര്യവൈദ്യശാലയിൽ അന്ന് പർച്ചേയ്സ് മാനേജരും, ബഹുമാന്യനായ പദ്മഭൂഷൺ ഡോ.പി.കെ.വാരിയരുടെ സഹപാഠിയുമായിരുന്നു എന്റെ പിതാവ്. എന്റെ ആഗ്രഹം മനസ്സിലാക്കിയ അദ്ദേഹം വാര്യർ സാറിനോട് കാര്യം പറയുകയും സാറിന്റെ നിർദ്ദേശപ്രകാരം ഞാൻ അഷ്ടവൈദ്യൻ വൈദ്യമഠം ശ്രീ.സുബ്രഹ്മണ്യൻ നമ്പൂതിരിയെ കാണാൻ ചെല്ലുകയുമുണ്ടായി.

1977 ജനുവരിയിൽ വളാഞ്ചേരിയിലെ കോട്ടക്കൽ ആര്യവൈദ്യശാല ഏജൻസിയിൽ വച്ചായിരുന്നു ഞാൻ അദ്ദേഹത്തെ ആദ്യമായി കാണുന്നത്. എന്റെ ഇംഗിതം നേരിട്ട് വിനയപുരസ്സരം അറിയിച്ചപ്പോൾ പുഞ്ചിരിയോടെ അദ്ദേഹം അടുത്ത ദിവസം മുതൽതന്നെ കൂടെ നിൽക്കാൻ അനുവാദം നൽകി.

രോഗികളോടുള്ള സമീപനം, സംസാരം, സാന്ത്വനവാക്കുകൾ, രോഗനിർണ്ണയത്തിനുള്ള പാടവം, ഔഷധങ്ങൾ കുറിച്ചുനൽകുന്നതിലും



നിർദ്ദേശങ്ങൾ കൊടുക്കുന്നതിലുമുള്ള കൃത്യത ഇതെല്ലാം അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നു. വളരെ വ്യക്തവും എളുപ്പത്തിൽ ഗ്രഹിക്കാവുന്നതുമായ രീതിയിലായിരുന്നു അദ്ദേഹം അറിവുകൾ പറഞ്ഞുതന്നിരുന്നത്. ഓരോ രോഗത്തെയും രോഗിയേയും എങ്ങനെ സമീപിക്കണമെന്ന്

*വൈദ്യമഠം സുബ്രഹ്മണ്യൻ (തുപ്പൻ) നമ്പൂതിരി*



എനിക്ക് കൂടുതൽ മനസ്സിലാക്കിതന്നത് ഈ പരിശീലനമാണ്. പിൽക്കാലത്ത് എന്നെ ഇത് ഒരുപാട് സഹായിച്ചിട്ടുണ്ട്.

അക്കാലത്തു ഏജൻസിയിൽ ഉണ്ടായിരുന്ന ഉണ്ണ്യേട്ടൻ ഗുരുനാഥന്റെ സന്തതസഹചാരിയായിരുന്നു. ഉണ്ണ്യേട്ടൻ എനിക്ക് ഒരു നല്ല സുഹൃത്തും സഹായിയുമായിരുന്നു.

ഗുരുനാഥൻ നേതൃത്വം നൽകിയിരുന്ന പഞ്ചകർമചികിത്സയുടെ ഭാഗമാകാൻ എനിക്കും സാധിച്ചിരുന്നു. അദ്ദേഹത്തിന് അസൌകര്യമുള്ളപ്പോൾ ചികിത്സകൾ നടത്താൻ എന്നെ ഏല്പിച്ചിരുന്നു. ഇത് സ്വന്തമായി വൈദ്യവൃത്തിയിലേർപ്പെട്ടപ്പോൾ പഞ്ചകർമ്മ ചികിത്സകൾ ചെയ്യുന്നതിനുള്ള ആത്മവിശ്വാസവും പാടവവും ഉണ്ടാക്കാൻ അവസരമുണ്ടാക്കി. ആ നാളുകളിൽ ഗുരുനാഥനിൽനിന്ന് പുത്രിതുല്യമായ വാത്സല്യമാണ് എനിക്ക് ലഭിച്ചത്. അദ്ദേഹത്തിന്റെ സ്നേഹനിർഭരമായ ഉപദേശങ്ങൾ പിന്നീടുള്ള എന്റെ ചികിത്സാവൃത്തിയിൽ വളരെയധികം സഹായകമായി ഭവിച്ചു.

എന്റെ വൈദ്യരംഗത്തുള്ള അഭ്യുന്നതിക്കും, ഇന്ന് അറിയപ്പെടുന്ന ഒരു ചികിത്സകയാകാൻ എനിക്ക് സാധിച്ചെങ്കിൽ അതും ഗുരുനാഥൻ നൽകിയ അനുഗ്രഹം കൊണ്ടാണെന്ന് ഞാൻ കരുതുന്നു. അദ്ദേഹത്തിന്റെ സ്മരണകൾക്കു മുന്നിൽ സാദരം പ്രണമിക്കുന്നു.▲





# തറവാട്ടിലെ അശ്വിനീദേവന്മാർ

ദിലീപ് വൈദ്യമഠം

## അച്ഛൻ

**ആ**റടിയിലേറെ ഉയരം, ഇരുനിറം, കാരിരുമ്പിൽ കടഞ്ഞെടുത്തപോലെ ശരീരം, ബലിഷ്ഠമായ കൈകൾ, തീക്ഷ്ണമായ കണ്ണുകൾ. അച്ഛനെക്കുറിച്ച് ഓർക്കുമ്പോഴൊക്കെ ആദ്യം തെളിഞ്ഞുവരുന്നത് പ്രൗഢഗംഭീരമായ ആ രുപംതന്നെയാണ്. ആരേയും കൂസാതെ ആരേയും വെറുപ്പിക്കാതെ മറ്റുള്ളവർക്കുവേണ്ടി ജീവിതം മാറ്റിവെച്ച മഹദ് വ്യക്തിയായിരുന്നു വൈദ്യമഠം സുബ്രഹ്മണ്യൻ നമ്പൂതിരി(തുപ്പൻ വൈദ്യമഠം)എന്ന എന്റെ അച്ഛൻ.

എന്റെ കുട്ടിക്കാലത്തുതന്നെ അച്ഛൻ ഈ ലോകവാസം മതിയാക്കിയതിനാൽ അദ്ദേഹത്തെക്കുറിച്ചുള്ള നേരറിവുകളും കണ്ടറിവുകളും എനിക്ക് വളരെ കുറവാണ്. കള്ളത്തരം കാണിച്ചതിനും തോന്ന്യാസത്തിനും കിട്ടിയ കിഴുക്കുകൾ മറക്കാതെതന്നെ പറയാം, അച്ഛൻ സ്നേഹസമ്പന്നനും വിശാലഹൃദയനുമായിരുന്നു.



ഇല്ലത്തെ വിശാലമായ കിഴക്കിണിയിലെ ഒരു മൂലയിലിരുന്ന് ഞങ്ങൾ കുട്ടികൾ അത്താഴം കഴിക്കുമ്പോൾ കൂട്ടിരിക്കുന്ന അച്ഛനെ ഇപ്പോഴും മനസ്സിൽ



കാണാം. കർക്കിടകത്തിലെ മഴയ്ക്കൊപ്പമുള്ള മുഴക്കത്തോടെയുള്ള ഇടിവെട്ടിൽ ഇല്ലത്തിന്റെ മേൽക്കൂര തന്നെ കുലുങ്ങുമ്പോൾ അടുത്തിരുന്ന് ആശ്വസിപ്പിച്ചിരുന്ന അച്ഛൻ. കനത്തമഴയിൽ വെള്ളം ഉള്ളിലേയ്ക്കിറങ്ങുന്നത് തടയാൻ മേൽക്കൂരയിലെ ഓടിനിടയിൽ തെങ്ങിന്റെ ഓല മുറിച്ചു വെക്കുന്ന അച്ഛൻ. അടുക്കളയിൽ അമ്മയെ സഹായിക്കുന്ന അച്ഛൻ. അമ്മ മുടക്കമാവുമ്പോൾ ദേഹണ്ണം പൂർണ്ണമായി ഏറ്റെടുക്കുന്ന അച്ഛൻ. മാമ്പഴക്കാലത്ത് ഇല്ലത്തെ പറമ്പിലുള്ള വ്യത്യസ്തവും വിശേഷവുമായ മാങ്ങകൾ തൊലിചെത്തി ഓരോരുത്തർക്കും കൃത്യമായി ഓരിവെച്ചുതന്നിരുന്ന അച്ഛൻ. തോട്ടത്തിലെ പ്ലാവിന്റെ വിശേഷമായ ചുളപറിച്ച് വീതിച്ചുതന്നിരുന്ന അച്ഛൻ. ഇല്ലത്തുള്ളതെല്ലാം എല്ലാവർക്കും ഒരേപോലെ വീതിച്ചു തരുന്നത് അച്ഛന്റെ പ്രത്യേകതതന്നെയായിരുന്നു.

രണ്ട് ഒട്ടുമാവുകളാണ് ഞങ്ങളുടെ കുട്ടിക്കാലത്ത് ഇല്ലപ്പറമ്പിൽ ഉണ്ടായിരുന്നത്. പൂമുഖത്തിന്റെ വടക്കുഭാഗത്ത് ഒരു ചുവന്ന ഒട്ടുമാവും പടിഞ്ഞാറെ വളപ്പിൽ ഒരു വെളുത്ത ഒട്ടുമാവും. രണ്ടിന്റെയും മാങ്ങയുടെ സ്വാദ് ഇപ്പോഴും നാവിൽ തങ്ങി നിൽക്കുന്നുണ്ട്. ചുകന്ന ഒട്ടുമാവ് കൂറ്റൻ മാവാണ്. മാങ്ങയും വളരെ കുറച്ചേ ഉണ്ടാകൂ. വെളുത്ത ഒട്ടുമാവാകട്ടെ പടർന്നു കിടക്കുന്നതായിരുന്നു. മാങ്ങാക്കാലത്ത് മാങ്ങ മൂപ്പായാൽ പണിക്കാരെക്കൊണ്ട് അത് പൊട്ടിച്ച് അച്ഛൻ വയ്ക്കോലിട്ട് മൂടിവെയ്ക്കും. രണ്ടോമൂന്നോ ദിവസം പഴുപ്പിച്ച് പാകമാകുമ്പോൾ മാത്രമെ അതെടുക്കൂ. അപ്പോഴേയ്ക്കും അതിന്റെ വാസനയിൽ വായിൽ വെള്ളമൂറാൻ തുടങ്ങും. വൈകുന്നേരങ്ങളിൽ അതെടുത്ത് ഭംഗിയായി തൊലിചെത്തി അതിലും ഭംഗിയായി അച്ഛൻ നുറുക്കുന്നത് ഒരു കലതന്നെയാണ്. അച്ഛന്റെ ഒരു വലിയ കിണ്ണമുണ്ട്. പൂളിയ മാങ്ങ അതിലാണ് ആളെ എണ്ണി ഓരിവെക്കുക. എത്ര ആൾ ഉണ്ടെങ്കിലും ഓഹരി കൃത്യമായിരിക്കും. ഓരിവെച്ചു കഴിഞ്ഞ് അച്ഛൻ സമ്മതം തരാതെ കൊതിമൂത്ത് അതിൽനിന്ന് ഒരു കഷ്ണം എടുത്താൽ അടി ഉറപ്പാണ്. അങ്ങനെ എത്രയോ അടി ഏറ്റുവാങ്ങേണ്ടിവന്നി



ട്ടുണ്ട്. അതുപോലെത്തന്നെയാണ് തോട്ടത്തിലെ ഒരു വരിക്കപ്ലാവിന്റെ ചക്കയും. വിശേഷമായ ആ പ്ലാവിൽ കൊല്ലാകൊല്ലം നാലോ അഞ്ചോ ചക്കയെ ഉണ്ടാകാറുള്ളൂ. അത് നല്ല വലിപ്പമുണ്ടാകും. അന്നൊക്കെ ചക്ക കള്ളൻ കൊണ്ടുപോകും. കള്ളന്മാരുടേയും മൃഗങ്ങളുടേയും കണ്ണിൽ പെടാതിരിക്കാൻ പ്ലാവിന്റെ ഏറ്റവും അടിയിലുണ്ടാകുന്ന ചക്ക പണിക്കാർ മൂടിവെക്കുന്നത് കണ്ടിട്ടുണ്ട്. പഴുത്താൽ ഈ ചക്ക മുറിച്ച് ചുളപറിച്ചാൽ അതിന്റെ വിതരണവും അച്ഛൻ ഏറ്റെടുക്കും. പക്ഷെ അതിന് നിയന്ത്രണമുണ്ട്. ചക്ക അധികമായാൽ വയർ കേടുവരുത്തുമെന്നതിനാലാവും കൂടുതലും വരട്ടുന്നതാണ് കണ്ടിട്ടുള്ളത്. അത് പിന്നീട് ചക്കപ്പൊതിയോ ചീടയോ ആയി കഴിക്കാനെത്തും. ചക്കപ്രഥമൻ അധികം ഉണ്ടാക്കി ഞാൻ കണ്ടിട്ടില്ല. അച്ഛൻ ഉണ്ടാക്കിയ ചക്കപ്രഥമനും കാളനുമൊക്കെ ഒന്ന് കഴിക്കേണ്ടതാണെന്ന് മരുതൂർക്കര കേശവേട്ടനെപ്പോലുള്ള കാരണവന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്.

ധാരാളിത്തം ഒട്ടും ഇല്ലാത്തതായിരുന്നു ഞങ്ങളുടെ ബാല്യം. പക്ഷെ വയറുനിറയെ ഭക്ഷണം കഴിക്കാൻ ഒരു കാലത്തും കഷ്ടപ്പെട്ടിട്ടില്ല. പ്രയാസങ്ങൾക്കും പ്രാരബ്ധങ്ങൾക്കുമിടയിൽ അതിന് അച്ഛൻ പ്രത്യേക നിഷ്കർഷ കാണിച്ചിരുന്നു.രാവിലെ എന്തെങ്കിലും പലഹാരവും ഉച്ചയ്ക്ക് ചോറും കൂട്ടാനും ഉപ്പേരിയും ഉപ്പിലിട്ടതും ധാരാളം വെള്ളമൊഴിച്ച മോരും. അന്ന് അതിന്റെ ഒക്കെ ഒരു സ്വാദും വേറെത്തന്നെയായിരുന്നു.

അമ്മ, ഞങ്ങൾ മുത്തപ്ഫൻ എന്ന് വിളിച്ചിരുന്ന പോഴിച്ചൂർ പരമേശ്വരൻ നമ്പൂതിരി, രാജേട്ടൻ, കൃഷ്ണേട്ടൻ, സുജാതോപ്പോൾ, ഞാൻ, സുമ എന്നിവരായിരുന്നു എന്റെ ഓർമ്മയിൽ അന്ന് ഇല്ലത്തെ സ്ഥിരാംഗങ്ങൾ. പിന്നെ തേവാരത്തിന് സഹായിക്കാൻ കൃഷ്ണൻ കലിയനും. അകത്തും പുറത്തും പണിക്കായി മൂകാമിയും മക്കളായ ശാന്ത, വനജ എന്നിവരുമുണ്ട്. കുഞ്ഞേട്ടൻ(പ്രൊഫസർ വൈദ്യമഠം നാരായണൻ) തൃശ്ശൂരും രാമേട്ടൻ(പി.ഡബ്ല്യൂ.ഡി.എഞ്ചിനീയർ)പാലക്കാട്ടുമായിരുന്നു താമസം.



ഓപ്പോൾ (ശ്രീദേവി ഓപ്പോൾ, ചെമ്മന്തട്ട മഠം) ചിത്രേട്ടനൊപ്പം അദ്ദേഹത്തിന്റെ ജോലിസ്ഥലത്തിനുസമീപം വാടകയ്ക്കുമായിരുന്നു താമസം. ഓണം, വിഷു തുടങ്ങിയ വിശേഷാവസരങ്ങളിൽ എല്ലാവരും ഇല്ലത്ത് ഒരുമിക്കുമായിരുന്നു.



*മൂകാമി*

കർക്കശക്കാരനായിരുന്നു അച്ഛനെന്ന് കുട്ടിക്കാലത്ത് പലപ്പോഴും തോന്നിയിട്ടുണ്ട്. പക്ഷേ ആ കാർക്കശ്യം മറ്റുള്ളവർക്കുകൂടി വേണ്ടിയായിരുന്നു എന്ന് പിന്നീട് വളർച്ചയുടെ നാളുകളിൽ മനസ്സിലായി. കാരണം കഷ്ടപ്പാടുകൾ മാത്രം അനുഭവിച്ച് സ്വയം ജീവിക്കാൻ മറന്ന ആളായിരുന്നു അച്ഛൻ. ഭാഗത്തിനുമുമ്പുണ്ടായിരുന്ന വലിയൊരു കൂട്ടുകുടുംബം. വരുമാനം വളരെ കുറവ്. അവിടെയുള്ളവർ പട്ടിണിയിലേയ്ക്ക് വീഴാതിരിക്കാൻ കൃഷിയിലേയ്ക്ക് കാര്യമായി ശ്രദ്ധിക്കേണ്ടിവന്നതോടെ, മിടുക്കോടെ പഠിച്ച വൈദ്യംതന്നെ അദ്ദേഹം മാറ്റിവെയ്ക്കുകയായിരുന്നു. അത്യാവശ്യക്കാർക്കുമുന്നിൽ, അല്ലെങ്കിൽ താൻതന്നെ നോക്കണമെന്ന് വാശിപിടിക്കുന്നവർക്കുമുന്നിൽ മാത്രം അദ്ദേഹം വൈദ്യത്തിലെ മാസ്മരിക വൈദഗ്ദ്ധ്യം പുറത്തെടുത്തു.

മലയാളത്തിനു പുറമെ സംസ്കൃതം, ഹിന്ദി ഭാഷകളിലും അച്ഛന് പാണ്ഡിത്യമുണ്ടായിരുന്നു. ഹിന്ദിയിലെ യുഗപ്രഭാത്, ധർമ്മയുഗ് തുടങ്ങിയ പ്രസിദ്ധീകരണങ്ങൾ അച്ഛൻ വായിച്ചിരുന്നത് കണ്ടിട്ടുണ്ട്. ആ അലമാറിയിൽ പിന്നീടും ഏറെക്കാലം അത് ഭദ്രമായിരുന്നു. സംസ്കൃതം കാവ്യം പഠിപ്പിക്കാനുള്ള പാണ്ഡിത്യമുണ്ടായിരുന്നു എന്ന് കുഞ്ചുവേട്ടൻ പറയാറുണ്ട്. ആയുർവ്വേദം നിഷ്കർഷയായി പഠിച്ചിട്ടുണ്ട്. ആരെങ്കിലും



പഠിക്കാൻ മോഹിച്ചുവന്നാൽ മുത്തച്ഛൻ അച്ഛനെ ആണത്രെ പഠിപ്പിക്കാൻ ചുമതലപ്പെടുത്തിയിരുന്നത്. മുത്തച്ഛൻ പലപ്പോഴും സംശയങ്ങൾ അച്ഛനോടു ചോദിച്ചിരുന്നതായി മുത്തപ്ഫൻ (പോഴിച്ചൂര്) പറയാറുണ്ട്.

ഇല്ലത്താകുമ്പോൾ മിക്കപ്പോഴും ഒരു തോർത്തുമുണ്ട് മാത്രമായിരുന്നു അച്ഛന്റെ വേഷം. പുറത്തുപോകുമ്പോൾ ഖദർ മാത്രം ധരിക്കും. കോൺഗ്രസ്സിന്റെ പക്ഷത്തു പ്രവർത്തിച്ച വിശ്വാസമാകാം ഖദറിലേക്ക് കൊണ്ടെത്തിച്ചത്. അന്നത്തെ സ്വാതന്ത്ര്യസമരനായകരെക്കുറിച്ചും പ്രഥമ പ്രധാനമന്ത്രി നെഹ്റുവിനെക്കുറിച്ചും അച്ഛൻ ഡയറിയിൽ കുറിപ്പുകളെഴുതിയിരുന്നു. അതെല്ലാം കൈമോശം വന്നു. ഒരുതരി സ്വർണ്ണംപോലും അച്ഛൻ ധരിച്ചതായി കണ്ടിട്ടില്ല. കുട്ടികൾക്കൊപ്പം കളിക്കാൻ കൂടിയിരുന്ന, അവരെ പ്രോത്സാഹിപ്പിച്ചിരുന്ന അച്ഛനെക്കുറിച്ച് ഏറെ കേട്ടിട്ടുണ്ട്. ആരാണ് തോറ്റുനിൽക്കുന്നത് അല്ലെങ്കിൽ പുറകിലുള്ളത് എന്നു നോക്കി അവർക്കൊപ്പമാകും അച്ഛൻ നിൽക്കുക. തായം കളിയായിരുന്നു അന്ന് പ്രധാനം. ഓണക്കാലത്തൊക്കെ കളിക്കാൻ കറേയധികം കുട്ടികളുണ്ടാകും. കളി കഴിയുംവരെ അവിടെ ഉണ്ടാകും. ശീട്ടുകളിയിലും അച്ഛൻ അഗ്രഗണ്യനായിരുന്നു. തലപ്പന്ത് കളിക്കുമ്പോൾ ആസ്വദിച്ചു കണ്ടിരുന്ന അച്ഛനെക്കുറിച്ച് ചെറിയൊരു ഓർമ്മയുണ്ട്.

നാരായണൻ കീഴ്പ്രക്കാടും അച്ഛനും തമ്മിൽ വടക്കേപാടത്തെ വരമ്പിൽനിന്ന് മണിക്കൂറുകളോളം സംസാരിച്ചിരുന്നത് ഓർമ്മയിൽ വരുന്നു. അതുപോലെത്തന്നെയായിരുന്നു മഞ്ഞപ്പറ്റ വാസുദേവൻ ഭട്ടതിരിപ്പാടും. അച്ഛനെ ശരിക്കും അറിഞ്ഞ് സ്നേഹിച്ച ആളായിരുന്നു അദ്ദേഹം. അച്ഛന് തിരിച്ചും അങ്ങനെ തന്നെ. തന്റെ അച്ഛനോട് ഞങ്ങൾക്കൊക്കെ എന്തും പറയാമായിരുന്നെന്നും അച്ഛന്റെ ചെല്ലത്തിൽനിന്നെടുത്ത് മുറുക്കാൻ വരെ സ്വാതന്ത്ര്യമുണ്ടായിരുന്നു എന്നും പട്ടേരില്ലത്തെ കുഞ്ചുവേട്ടൻ പറയാറുണ്ട്.

അന്നൊക്കെ വടക്കെ പാടത്ത് പുഞ്ചക്കൃഷി പതിവുണ്ട്. കൃഷിക്ക്,



കൃഷിവകുപ്പ് ഭാരതപ്പുഴയിൽനിന്നുള്ള വെള്ളം എത്തിച്ചുതരും. ആഴ്ച യിലൊരിക്കലൊക്കെയാകും വെള്ളം കിട്ടുക. രാത്രിയൊക്കെയാകും പുഴ യിൽനിന്നുള്ള വെള്ളം എത്താൻ. രാത്രി വൈകി വെള്ളം പാടത്തെത്തി യാൽ സൂചനയായി കൂക്കു കേൾക്കാം. അപ്പോൾ അച്ഛൻ തനിയെ പാട ത്തേയ്ക്ക് പോകുന്നത് കണ്ടിട്ടുണ്ട്. ചിലപ്പോൾ പണിക്കാർ അവിടെ എത്തും. വെള്ളം ഓരോ കണ്ടത്തിൽ നിറഞ്ഞെന്ന് ഉറപ്പാക്കിയേ അച്ഛൻ മടങ്ങിവരാറുള്ളൂ. അച്ഛന്റെ ഷഷ്ഠിപൂർത്തി അത്യാവശ്യം നല്ലരീതി യിൽതന്നെ ആഘോഷിച്ചത് ചെറുതായി ഓർമ്മയിലുണ്ട്.

എഴുപത്തിരണ്ടാം വയസ്സിലാണ് ആ വിളക്ക് അണഞ്ഞത്. ഞാനന്ന് മേഴത്തൂർ സ്കൂളിൽ ഏഴാം ക്ലാസിൽ. സുമ അഞ്ചിലും. അതൊരു മണ്ഡ ലക്കാലമായിരുന്നു. ആരാണ് രാവിലെ പതിവിലും നേരത്തെ വിളിച്ചു ണർത്തിയതെന്ന് അറിയില്ല. താഴെ വടക്കെ അറയിലായിരുന്നു ഞങ്ങൾ കുട്ടികൾ കിടന്നിരുന്നത്. കണ്ണുതുറന്നപ്പോൾ എല്ലാവരും ഉണർന്നിരിക്കു ന്നു. എല്ലാ ലൈറ്റുകളും ഇട്ടിരിക്കുന്നു. മുകളിൽനിന്ന് അമ്മയുടെ നെലോളി ഉച്ചത്തിൽ കേൾക്കാനുണ്ട്. വല്ല്യേട്ടനും കീഴ്പ്രക്കാട്ടെ അച്ഛമ്മളും അങ്ങേ ല്ലത്തെ എല്ലാവരും വന്നിട്ടുണ്ട്. എല്ലാവരും പരിഭ്രാന്തരായി ഓടിനടക്കുന്നു. എന്തോ പന്തിയല്ലായ്മ തോന്നി. ആരോ ഞങ്ങൾ കുട്ടികളെ മുകളിലേയ്ക്ക് കൊണ്ടുപോയി. അവിടെ അച്ഛനെ കട്ടിലിൽനിന്ന് ഇറക്കികിടത്തിയിരുന്നു. പ്രദക്ഷിണംവെച്ച് നമസ്കരിക്കാൻ പറഞ്ഞു. കുറേ കഴിഞ്ഞ് താഴെ ഇറക്കി കിഴക്കിണിയിൽ കിടത്തി. നാടുമുഴുവൻ അന്ന് അച്ഛന് ഉപചാരമർപ്പിക്കാൻ വന്നു. ഉച്ചയ്ക്ക് രണ്ടുമണിയോടെ ആ ഭൌതികശരീരം പടിഞ്ഞാറെ വള പ്പിൽ അഗ്നിയിൽ ദഹിച്ചു.

**ചികിത്സ** –: അച്ഛന്റെ ചികിത്സയെക്കുറിച്ച് ആധികാരികമായൊന്നും പറയാൻ എനിക്കറിയില്ല. ഒറ്റയ്ക്കും തറ്റയ്ക്കും ആൾക്കാർ അച്ഛനെ കാണാൻ വന്നിരുന്നത് ഓർമ്മയുണ്ട്. ഏറ്റവും കുറച്ചു മരുന്നു മാത്രമെ എഴുതുമായിരുന്നുള്ളൂ എന്ന് പറഞ്ഞുകേട്ടിട്ടുണ്ട്. അതും കഷായത്തിനും



മറ്റുമുള്ള കിട്ടാൻ വിഷമമുള്ള മരുന്ന് വളപ്പിൽ എവിടെയുണ്ടെന്ന് കൃത്യമായി പറഞ്ഞുകൊടുക്കുകയും ചെയ്യും. പക്ഷേ ഒരു ധാരണയുണ്ട് ആ മരുന്ന് മുഴുവനായി പറിച്ചുകൊണ്ടുപോവരുത്.

കൂറ്റനാട്ടേയ്ക്ക് മെയിൻ റോഡ് വഴി പോകുമ്പോൾ കോടനാട്ടമ്പലം കഴിഞ്ഞാലുള്ള ബസ്സ്റ്റോപ്പ് പണ്ട് ഏർവാടി പടിയായിരുന്നു. അവിടെ ഒരു ഹാജിയാരുണ്ട്. ആയകാലത്തെല്ലാം ഗൾഫിലായിരുന്നു. സൌദിയിലേയ്ക്കാണ് ആദ്യം പോയത്. ഹാജിയാർ തന്നെ ആ കഥ പറയും. ഉരുവിലാണ് പോയത്. ഏതാണ്ട് തീരമെത്തുംമുമ്പ് ഇറങ്ങി നീന്തി. എവിടെയോ കരപിടിച്ചു. പിന്നെ കടൽക്കരയിലൂടെയും മറ്റും എങ്ങോട്ടെന്നില്ലാത്ത യാത്ര. പിടിക്കപ്പെട്ടാൽ അകത്താകും. അങ്ങനെ അലഞ്ഞു നടന്ന് ഒടുവിൽ ഒരു അറബിയുടെ കീഴിൽ പണികിട്ടി. പക്ഷേ ആ അലച്ചിലും മറ്റും ഉണ്ടാക്കിയത് കാലിൽ മാന്തിയാൽപോലും സമാധാനം കിട്ടാത്ത ഒരു തരം ചൊറിയാണ്. അങ്ങനെ നാട്ടിൽ വന്ന സമയത്ത് അച്ഛനെ കണ്ടു. വെച്ചു കഴിക്കാൻ ഒറ്റ കഷായവും കാലിൽ പുരട്ടാൻ ഒരു പൊടിയും എന്നായിരുന്നു ഹാജിയാരുടെ ഭാഷ. ചൊറി പമ്പ കടന്നു. എന്തൊരു ശക്തിയായിരുന്നു അദ്ദേഹത്തിന്റെ മരുന്നിനെന്ന് ഹാജിയാർ കാണുമ്പോഴൊക്കെ പറയും.

അത്യാവശ്യം പൈസയൊക്കെയായി ഗൾഫ്വാസമൊക്കെ മതിയാക്കി പ്രായമായപ്പോൾ ഹാജിയാർ കോടനാട് അമ്പലത്തിനടുത്ത് മൃഗാസ്പത്രിക്കു സമീപത്തെ കെട്ടിടത്തിൽ ഒരു പലചരക്കുകട തുടങ്ങി. ഞങ്ങളൊക്കെ സാധനങ്ങൾ വാങ്ങാൻ അവിടേയ്ക്കാണ് പോകുക. ഞങ്ങളെ കാണുമ്പോൾ തന്നെ മൂപ്പർ ആദ്യം എഴുന്നേറ്റു നിൽക്കും. പിന്നെ കടയിൽനിന്ന് ഒരു സ്റ്റൂളെടുത്ത് നമുക്ക് തന്നിട്ടേ ഇരിക്കൂ. കുറേപേർ സാധനം വാങ്ങാൻ നിൽക്കുമ്പോൾ കുട്ടിയായ എനിക്കൊക്കെ ആ സമയം അവിടെ ഇരിക്കുന്നത് വലിയ ബുദ്ധിമുട്ടായി തോന്നിയിരുന്നു. പക്ഷെ ആ സ്നേഹത്തിനുമുന്നിൽ തോറ്റുകൊടുക്കേണ്ടിവന്ന് പകുതി ആസനത്തിൽ ഇരു



ന്നെന്നു വരുത്തുമ്പോൾ ഹാജിയാർ മെല്ലെ അടുത്തുവന്ന് ചെവിയിൽ പറയും, തുപ്പൻ നമ്പൂതിരിയുടെ മക്കൾ അങ്ങനെ ആരുടേയും മുന്നിൽ നിൽക്കേണ്ടവരല്ല എന്ന്. ഇരിക്കാൻ ഞാൻ സ്ഥലം തരുമ്പോൾ ഇരിക്കണം എന്നും നിഷ്കർഷിക്കും. അത്രയും ബഹുമാനമായിരുന്നു അച്ഛനോടും ഞങ്ങൾ മക്കളോടും. ആ ചികിത്സ അനുഭവിച്ച ഓരോ രോഗിയും അത് അച്ഛനോട് കാണിച്ചിട്ടുണ്ടാകും. സൌദിയിൽനിന്ന് വരുമ്പോൾ ചികിത്സ യ്ക്കായി അച്ഛനെ കാണാൻ വരുമ്പോൾ ഇല്ലത്തെ കഷ്ടപ്പാട് അറിഞ്ഞു തന്നെ ഹാജിയാർ ഫീസു നൽകിയിരുന്നു. അച്ഛന്റെ മരണശേഷം പിന്നീട് ഞങ്ങളൊക്കെ കടയിൽപോയി സാധനങ്ങൾ വാങ്ങിയാൽ ബില്ലിൽ മൂപ്പ രുടേതായി ഒരു സ്പെഷ്യൽ ഡിസ്കൗണ്ടും ഉണ്ടായിരുന്നു.

അതുപോലെ മറ്റൊരു ഓർമ്മ. സുജാതോപ്പോൾക്ക് കുട്ടിക്കാലത്ത് വന്നി രുന്ന അസുഖമാണ്. അപസ്മാരംപോലെയാണ് കാണുക. അത് കണ്ടാൽ പഴകിയ നെയ്യ് ഉപയോഗിച്ചാണ് അച്ഛൻ ചികിത്സിക്കുക. ബാലാരിഷ്ടത കൾക്കുശേഷം ഓപ്പോൾക്ക് ആ അസുഖം പിന്നീട് വന്നതായി കണ്ടിട്ടില്ല. അതുപോലെ കുട്ടിക്കാലത്ത് എനിക്ക് പലതരം മഹാവ്യാധികൾ വന്നിട്ടുണ്ട്. അതെല്ലാം വല്ല്യേട്ടൻ ഓർമ്മക്കുറിപ്പിൽ വിശദമായി എഴുതിയിട്ടുള്ളതിനാൽ ആവർത്തിക്കുന്നില്ല. ഗ്രഹണി പിടിച്ചതുകൊണ്ടാകാം അന്നൊക്കെ എനിക്ക് ഭക്ഷണത്തോട് അത്യാർത്തിയായിരുന്നു എന്നറിയാം. ഇഷ്ടമല്ലാത്തത് ഒന്നുമില്ല. എന്തും വാരിവലിച്ചുതിന്നും. പിന്നെ വയറുവേദന, വായുകോപം തുടങ്ങി ഓരോ ബുദ്ധിമുട്ടുകളും തുടങ്ങും. അതെല്ലാം ചെറിയ ഒറ്റമൂലി കൾകൊണ്ട് അച്ഛൻ മാറ്റിത്തന്നിരുന്നു. എനിക്ക് ഓർമ്മയുള്ളപ്പോൾ അച്ഛൻ രണ്ടുസ്ഥലത്ത് വിസിറ്റിനു പോയിരുന്നു. ഒരിക്കൽ മാറ്റിവെച്ച വൈദ്യ വൃത്തി കുടുംബംപോറ്റാൻവേണ്ടി വീണ്ടെടുത്തതാകാം. ആഴ്ചയിൽ ഓരോ ദിവസം വളാഞ്ചേരിയിലും വരന്തരപ്പള്ളിയിലും. രണ്ടിടത്തും ആര്യ വൈദ്യശാല ഏജൻസിയിലായിരുന്നു പോയിരുന്നത്. വളാഞ്ചേരി യിൽനിന്ന് സന്ധ്യയോടെ അച്ഛൻ മടങ്ങിയെത്തുമായിരുന്നു. വളാഞ്ചേരി



യിൽനിന്ന് വരുമ്പോഴാണ് അച്ഛൻ എന്തെങ്കിലും കൊണ്ടുവരിക. അധികവും ഓറഞ്ചാവും. സീസൺ കാലത്ത് കൊണ്ടാട്ടനുള്ള മുളക് വളാഞ്ചേരിയിൽനിന്നാണ് വാങ്ങുക. ബസ്സിൽ മുകളിൽ കയറ്റുന്ന മുളക് വൈദ്യശാലയുടെ സ്റ്റോപ്പിലെത്തിയാൽ അവർതന്നെ ഇറക്കികൊടുക്കും. വരന്തരപ്പള്ളിയിൽനിന്നുള്ള വരവ് ഭയങ്കര ബുദ്ധിമുട്ടായിരുന്നു. രാത്രി ഏറെ വൈകും. ലോറിയിലും മറ്റും കയറി ചിലപ്പോൾ കൂറ്റനാട്ടുനിന്നൊക്കെ നടക്കേണ്ടിവരും. അർദ്ധരാത്രിയൊക്കെ ആവും എത്താൻ എന്നാലും രണ്ടു യാത്രകളും അദ്ദേഹം മുടക്കിയിരുന്നില്ല.

**അച്ഛനൊപ്പമുള്ള യാത്രകൾ**–: ശുകപുരത്തേയ്ക്കും ഗുരുവായൂർക്കുമാണ് അച്ഛനൊപ്പം ഒന്നുരണ്ടുതവണ പോയിട്ടുള്ളത്. ശുകപുരത്ത് അച്ഛന് മാസം തൊഴൽ ഉണ്ടായിരുന്നു. ഗുരുവായൂരിൽ ഉണ്ടായിരുന്നോ എന്ന് ഓർമ്മയില്ല. ശുകപുരത്തേയ്ക്ക് രാവിലെ ഏഴുമണിക്കുള്ള ബസ്സിലാണ് പോകുക. അവിടെ കുളപ്പുരയ്ക്കടുത്തുള്ള പത്തായപ്പുരയിൽ ട്രൗസറും ഷർട്ടും അഴിച്ചുവെയ്ക്കും. കുളിച്ച് ശുദ്ധമായി തൊഴും. അതൊരു രസം തന്നെയായിരുന്നു. അച്ഛനൊപ്പമുള്ളപ്പോൾ ഒന്നിനും പേടിവേണ്ട. ഗുരുവായൂരും അച്ഛനൊപ്പം പോകുമ്പോൾ കുളിച്ചു തൊഴാറുണ്ട്. ഇന്നത്തെ അത്ര തിരക്കില്ലാത്തതിനാൽ അതിന് ഒരു ബുദ്ധിമുട്ടും ഉണ്ടായിട്ടില്ല. അവിടെ പാർത്ഥസാരഥി ക്ഷേത്രത്തിൽ അച്ഛൻ എന്നെ പ്രത്യേകം തൊഴുവിച്ചത് ഓർമ്മയുണ്ട്. പിന്നെ ഒരിക്കൽ അമ്മയുടെ അമ്മാത്ത് എടപ്പള്ളിയിൽ പോയതും ഗണപതിയെ തൊഴുതതും ഓർമ്മയിലുണ്ട്. മേപ്പോയിലത്തെ ശങ്കരേട്ടനായിരുന്നു അവിടെ അപ്പോൾ ശാന്തി. അച്ഛനാണ് ശങ്കരേട്ടന് അവിടെ ശാന്തിയാക്കിക്കൊടുത്തത്.

**ഊണുകഴിപ്പിക്കൽ**–: ദേഹണ്ണംപോലെത്തന്നെ ഊണുകഴിക്കാനും കഴിപ്പിക്കാനും അച്ഛൻ അഗ്രഗണ്യനായിരുന്നു. കെഴിക്കിണിയിൽ അച്ഛന്റെ ഊണ് കണ്ടിരുന്ന് പോകാറുണ്ട്. ഓരോന്നിന്റേയും സ്വാദ് കൃത്യമായി മനസ്സിലാക്കിയുള്ള ഊണ്. കാളനുണ്ടാക്കലും ഉപ്പേരിവറവും കടുമാങ്ങ ഇട



ലുമെല്ലാം അച്ഛന്റെ മേൽനോട്ടത്തിലായിരുന്നു. അതിവൈദഗ്ദ്ധ്യമായിരുന്നു അതിലൊക്കെ. അതുപോലെത്തന്നെ പഴംനുറുക്കു വെയ്ക്കലും കഴിക്കലും. ആരെങ്കിലും മത്സരിക്കാനുണ്ടെങ്കിൽ അച്ഛൻ അത് ആസ്വദിച്ച് കഴിച്ചിരുന്നു. പഴുത്തമാങ്ങാക്കൂട്ടാൻ ആണ് അച്ഛന്റെ മറ്റൊരു വിശിഷ്ട ഇനം. വിഷുക്കാലത്ത് മിക്കപ്പോഴും ആദ്യമഴയിൽ ആലിപ്പഴംപോലെയാണ് ഉറുണ്യേൻ മാവൊക്കെ മാങ്ങപൊഴിക്കുക. മഴനിന്നാൽ അതിരാവിലെ വാരിക്കൂട്ടിയാൽ ചിലപ്പോൾ രണ്ടോ മൂന്നോ കുട്ടവരെ മാങ്ങ ഉണ്ടാകും. പിന്നെ വിശേഷമായ മാങ്ങാക്കൂട്ടാൻ വെയ്ക്കലാണ്.

ഇല്ലത്ത് കന്ന് നോക്കാൻ അന്ന് ഒരു സെയ്താലി ഉണ്ടായിരുന്നു. ചെറുപ്പക്കാരനാണ്. സാധാരണ ദിവസങ്ങളിൽ അയാൾക്കും പിന്നെ കാര്യസ്ഥൻ വേലുവിനും ഉച്ചയ്ക്ക് വിളമ്പിക്കൊടുക്കൽ ഞങ്ങൾ കുട്ടികളുടെ കടമയാണ്. എന്നാൽ വിശേഷദിവസങ്ങളിൽ അതായത് ഓണം, വിഷു പോലുള്ള ദിവസങ്ങളിൽ അത് അച്ഛൻ ഏറ്റെടുക്കും. പിന്നെ കാളനും മറ്റും വിളമ്പി അയാളെ ഉണ്ണാൻ പഠിപ്പിക്കുകയായി. ചോറ് കാളൻ കൂട്ടി നന്നായി കുഴച്ച് കടുമാങ്ങയിൽ ഒപ്പി കഴിക്കാൻ ഇത്ര പഠിപ്പിക്കാനുണ്ടോ എന്നൊക്കെ അന്ന് തോന്നിയിരുന്നു. ഒടുവിൽ പഴം നുറുക്കുംകൂടി വിളമ്പിയേ അച്ഛൻ അയാളെ എണീക്കാൻ സമ്മതിക്കൂ.

അന്നൊക്കെ ഓണക്കാലത്ത് വലിയ ആഘോഷമാണ്. അകത്തും പുറത്തും. അകത്ത് കൈകൊട്ടിക്കളിയും മറ്റ് തിരക്കുകളും. തൃക്കാക്കരപ്പനെ പീഠത്തിലേറ്റുന്ന, മൂലം നാൾ എത്തിയാൽ ആഘോഷങ്ങൾക്ക് നിറം കൂടുകയായി. പൂരാടം മുതൽ വൈകുന്നേരങ്ങളിൽ തൃക്കാക്കരപ്പനെ ഉണ്ടാക്കാൻ വലിയ ഒരു സംഘംതന്നെ എത്തും. കള്ളിക്കാട്ടിൽ കൃഷ്ണൻ, പാറപ്പറമ്പിൽ വേലായുധൻ, തോപ്പിൽ ശങ്കരൻ, കണ്ണാലത്ത് ബാലൻ തുടങ്ങിയവരുടെ പേരാണ് അതിൽ ആദ്യം ഓർമ്മവരിക. അവരെ സൽക്കരിക്കാൻ അച്ഛൻ മുന്നിൽത്തന്നെ ഉണ്ടാകും. അവർക്ക് പഴംനുറുക്കും ഉപ്പേരിയും പപ്പടവും യഥേഷ്ടം കൊടുക്കും. അതിനൊക്കെ വലിയ ആവേശ



മായിരുന്നു അച്ഛന്. അതുകഴിഞ്ഞ് തൃക്കാക്കരപ്പനെ ഉണ്ടാക്കി പൂവിളിയും കഴിഞ്ഞാണ് അവർ തിരിച്ചുപോകുക. കഴിഞ്ഞദിവസം കണ്ടപ്പോൾപോലും പാറപ്പറമ്പിൽ വേലായുധൻ ഇക്കാര്യം പറയുകയുണ്ടായി. ഇത്ര അടുപ്പ മുള്ള ഒരു തമ്പ്രാനെ കണ്ടിട്ടില്ലെന്നായിരുന്നു ആ വാക്കുകൾ.

**കരുതൽ**–: അമ്മയും അച്ഛനും തമ്മിലുള്ള ബന്ധം ഇഴമുറിയാത്തതാ യിരുന്നു. അച്ഛൻ ചിന്തിക്കുന്നതുപോലും അമ്മയ്ക്ക് മനസ്സിലായിരുന്നു എന്നു തോന്നിയിട്ടുണ്ട്. ഒരിക്കലും അച്ഛൻ അമ്മയോട് ദേഷ്യപ്പെടുന്നത് കണ്ടിട്ടില്ല. മറിച്ച് അമ്മയെ സഹായിക്കുന്ന അച്ഛനെയാണ് കണ്ടിട്ടുള്ളത്. അമ്മയ്ക്ക് തിരിച്ച് അച്ഛനോട് ഭയഭക്തി ബഹുമാനമായിരുന്നു. അച്ഛനോട് ഒരിക്കലും പരാതി പറഞ്ഞില്ല. ഇല്ലായ്മ കണ്ടറിഞ്ഞ് അത് മറ്റുള്ളവരെ അറിയിക്കാതെ കുടുംബത്തെ പോറ്റി. ഞങ്ങൾ കുട്ടികൾ എന്തെങ്കിലും ആവശ്യങ്ങൾ പറഞ്ഞാൽ അമ്മ അത് അതുപോലെ ഒരിക്കലും അച്ഛന്റെ അടുത്ത് പറഞ്ഞിരുന്നില്ല. ചെയ്തുതരാൻ പറ്റുന്നതാണെങ്കിൽ അച്ഛൻ സമാ ധാനമായി ഇരിക്കുമ്പോൾ മാത്രം അത് പറഞ്ഞ് സമ്മതിപ്പിക്കും. അച്ഛനെ പരിചരിക്കാനും മറ്റും അമ്മ കാണിക്കുന്ന നിഷ്കർഷ കാണേണ്ടതുതന്നെ യായിരുന്നു. ഊണുകഴിക്കാനൊക്കെ കൃത്യസമയത്ത് വന്നിരുന്ന അച്ഛന് എല്ലാം അറിഞ്ഞുകൊണ്ടുതന്നെ അമ്മ ചെയ്തു കൊടുത്തിരുന്നു. വേളി കഴിച്ച് കൊണ്ടുവന്ന് അധികമാകുംമുമ്പുതന്നെ അമ്മയ്ക്ക് അസുഖം വന്ന പ്പോൾ അച്ഛൻ നിഷ്കർഷിച്ച് ചികിത്സനൽകിയത് പറഞ്ഞുകേട്ടിട്ടുണ്ട്.

**ശ്രദ്ധ**–: പാടത്ത് പണി തുടങ്ങി നെല്ല് പുഴുങ്ങി അരിയാക്കുന്നതുവരെ അച്ഛൻ പ്രത്യേക നിഷ്കർഷ പുലർത്തിയിരുന്നു. പുഴുങ്ങിയ നെല്ല് പല പ്പോഴും തെക്കിനിയിലാണ് രാത്രി പരത്തിയിടുക. അതിന്റെ ഒരു മണം അപ്പോൾ അവിടെ മുഴുവൻ പരക്കും. തെക്കിനിയിൽ വിവിധ ആവശ്യ ങ്ങൾക്കായി ആരെങ്കിലുമൊക്കെ കേറിയിറങ്ങും. അപ്പോൾ ഏതാനും നെന്മണികൾ നാലിറയത്തെത്തും. നാലിറയത്ത് കുനിഞ്ഞിരുന്ന് ആ ഓരോ നെന്മണിയും പെറുക്കി തെക്കിനിയിലേയ്ക്ക് ഇടുന്ന അച്ഛനെ കണ്ടിട്ടുണ്ട്.



അത്രയേറെ ശ്രദ്ധയായിരുന്നു അതിലൊക്കെ. ഒരു സാധനം വെറുതെ കളയാൻ അച്ഛന് കഴിയുമായിരുന്നില്ല. അതുപോലെ എത്ര ചെറിയ കിണ്ണമായാലും ഒരുവറ്റുപോലും പുറത്തുപോകാതെ കഴിക്കാൻ പഠിച്ചതും അച്ഛന്റെ ആ കണിശത കണ്ടുതന്നെയാണ്. ചോറും മറ്റും കിണ്ണത്തിൽ ബാക്കിയാക്കുക എന്നത് അന്നൊന്നും ചിന്തിക്കാനെ കഴിഞ്ഞിരുന്നില്ല.

**മുഹമ്മദും,കുഞ്ഞൻ മുളയനും–**: മുഹമ്മെദ് ആയിരുന്നു ആയകാലത്ത് അച്ഛന്റെ ഏറ്റവും വിശ്വസ്തരിൽ ഒരാൾ. അച്ഛനെ ശരിക്കും മനസ്സിലാക്കി സ്നേഹത്തോടെ ഒപ്പം നിന്ന ആൾ. എല്ലാ പ്രതിസന്ധിയിലും അച്ഛനൊപ്പം പതറാതെ നിന്ന മുഹമ്മദ് അദ്ദേഹത്തിന് ധൈര്യം കൊടുത്തു. ഏതുകാര്യവും അച്ഛൻ മുഹമ്മദിനെയായിരുന്നു ഏല്പിച്ചിരുന്നത്. തരിശായി കിടന്ന തറ കൃഷിഭൂമിയാക്കാൻ അച്ഛൻ നടത്തിയ ഭഗീരഥ പ്രയത്നം മുഹമ്മദാണ് പറഞ്ഞു തന്നത്. പാടത്ത് കുളംകുഴിച്ച് മോട്ടോർ വെച്ചതും തറയ്ക്കും ചുറ്റുമായി മാവിൻ തൈ വെച്ചതുമെല്ലാം അച്ഛൻ തന്നെ. ആ മാവുകളൊക്കെ പൂത്തുണ്ടായ കായ്ഫലം ഞങ്ങൾ അനുഭവിച്ചു. ഇന്ന് തറ വൈദ്യശാലയുടെ കീഴിൽ ഔഷധത്തോട്ടമാണ്. തറയിൽ വലിയ കുഞ്ഞൻ മുളയൻ ആയിരുന്നു അതുപോലെ അച്ഛന്റെ ഇഷ്ടപ്പെട്ട പണിക്കാരിലൊരാൾ. പണിക്കാരികളിൽ അയ്യപ്പന്റെ കാളിയെയായിരുന്നു ഏറെ ഇഷ്ടം. അവർ ഒരാണിനെപ്പോലെ പണിയെടുക്കുമെന്ന് അച്ഛൻ പറഞ്ഞിരുന്നു. ഇല്ലത്ത് കള്ളൻ കടന്നപ്പോൾ ഏറെ പരിഭ്രമിച്ച അച്ഛൻ ഒത്തമോളിൽ കയറി ആദ്യം ഉച്ചത്തിൽ വിളിച്ചത് കുഞ്ഞൻമുളയനെയായിരുന്നു എന്ന് പറഞ്ഞു



*മുഹമ്മദ്*



കേട്ടിട്ടുണ്ട്. ഉടൻതന്നെ തറയിൽനിന്നുള്ളവരെല്ലാം ഓടിയെത്തി. പണിക്കാർക്കൊക്കെ അച്ഛനോട് തിരിച്ചും അതേപോലെ ഏറെ സ്നേഹമായിരുന്നു. അവർ കൂലിക്കുവേണ്ടിയായിരുന്നില്ല പണിയെടുത്തിരുന്നതെന്ന് തോന്നിയിട്ടുണ്ട്. ഉള്ളപ്പോൾ അവർക്ക് അറിഞ്ഞുതന്നെ സഹായിക്കാൻ ഒരുമടിയും അച്ഛൻ കാണിച്ചില്ല. കൊയ്ത്തിനു കൂലിയായുള്ള പതം കൊടുക്കൽ അഞ്ച് വടിപ്പൻ നെല്ലിന് ഇടങ്ങഴി എന്നാക്കിയത് അച്ഛനാണ് എന്ന് പറഞ്ഞുകേട്ടിട്ടുണ്ട്.

## വല്ല്യച്ഛൻ

ആരേയും കൂസാത്ത ധിഷണാശാലിയായിരുന്നു എന്റെ വല്യച്ഛൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(അച്ഛൻ വൈദ്യമഠം). എനിക്ക് ഓർമ്മയുള്ളപ്പോൾ മുതൽ ഭാര്യ മീനാക്ഷിയമ്മയ്ക്കും മക്കളായ ലീല,ശ്രീദേവി, ഹരിദാസൻ, നളിനി, സദാനന്ദൻ, സാവിത്രി, കുമാരൻ എന്നിവർക്കുമൊപ്പം പെരിങ്ങോട്ടായിരുന്നു വല്ല്യച്ഛൻ താമസം. മാസത്തിൽ ഒരിക്കലെങ്കിലും കുടുംബസമേതം ഇല്ലത്തേയ്ക്ക് വരും. രാവിലെയാണ് വരുന്നതെങ്കിൽ കാർ നിറയെ ആളുണ്ടാകും. എടോനയോ(യശ:ശരീരനായ എടമന ജാതവേദൻ നമ്പൂതിരി) മുകുന്ദനോ ആകും മിക്കവാറും ഡ്രൈവർ. കുമാരനും ഞാനും പ്രായത്തിൽ ഏകദേശം ഒപ്പമാണ്. കുമാരൻ അന്നുതന്നെ വല്ല്യച്ഛന്റെ അടുത്ത് ആയുർവ്വേദം പഠിക്കാൻ തുടങ്ങിയിരുന്നു. വിസിറ്റുകളിൽ എഴുതാനും പോയിരുന്നു. രാവിലെ പതിനൊന്നുമണിയോടേയേ വല്ല്യച്ഛൻ എത്തൂ. വൈകുന്നേരം വൈകിയാകും തിരിച്ചുപോക്ക്. വല്ല്യച്ഛൻ വരുമ്പോൾ സ്വീകരിക്കാൻ അച്ഛൻ





മുന്നിലുണ്ടാകും. വല്ല്യച്ഛന്റെ പിറന്നാളിന് ഞങ്ങളെല്ലാവരുംകൂടി പെരിങ്ങോട്ടുപോകും. വലിയ ആഘോഷമാകും അന്ന് അവിടെ. അപ്പോൾ മിക്കവാറും സമയം പട്ടേരില്ലത്തെ അച്ഛൻപെങ്ങളും ഉണ്ടാകും. അപ്പോഴൊക്കെ വല്ല്യച്ഛൻ ഞങ്ങളെ പ്രത്യേകമായി ശ്രദ്ധിച്ചിരുന്നു. വാത്സല്യവും തന്നിരുന്നു.

രാത്രിയാണ് ഇല്ലത്തേയ്ക്കുള്ള വല്ല്യച്ഛന്റെ വരവെങ്കിൽ കുറെ വൈകും. വിസിറ്റ് കഴിഞ്ഞാണ് വരിക. ഇന്ന് ഏട്ടൻ വരും എന്നു പറഞ്ഞ് അച്ഛൻ കാത്തിരിക്കുന്നതു കാണാം. വല്ല്യച്ഛൻ വന്നാൽ ഞങ്ങളെയൊക്കെ വിളിക്കും. ഓരോരുത്തരേയും അടുത്തേയ്ക്ക് വിളിച്ച് എന്തെങ്കിലുമൊക്കെ വിശേഷങ്ങൾ ചോദിക്കും. കളിയാക്കാൻ ചെറിയ തമാശകൾ പറയും. ഏറെ വൈകിയാണ് തിരിച്ചുപോക്ക്. അച്ഛനോട് മണിക്കൂറുകളോളം ഇരുന്ന് വർത്തമാനം പറഞ്ഞ് ദിവസം തന്നെ മാറിയതിനുശേഷമാകും മടക്കം. വല്ല്യച്ഛന്റെ ഒപ്പം വന്നവർ കാറിലും പൂമുഖത്തുമായി ഉറക്കം തൂങ്ങും.

അച്ഛൻ മരിച്ചശേഷം വല്ല്യച്ഛൻ ഞങ്ങളോട് കൂടുതൽ ഉത്തരവാദിത്തം കാട്ടാൻ തുടങ്ങിയതായി തോന്നിയിട്ടുണ്ട്. പിന്നെ വിശേഷദിവസങ്ങളിൽ വരുമ്പോൾ കുറെയധികം സാധനങ്ങൾ വണ്ടിയിലുണ്ടാകും. ഓണക്കാലമാണെങ്കിൽ കോടിയും കളിസാധനങ്ങളുമെല്ലാം ഉണ്ടാകും.ഓരോരുത്തരേയും വിളിച്ച് അത് കൈയിൽ തന്നെ തരും.

അച്ഛന്റെ ആകസ്മിക നിര്യാണത്തിനുശേഷം വല്ല്യച്ഛന്റെ ഇല്ലത്തേയ്ക്കുള്ള വരവ് കൂടി. ഞങ്ങൾ കുട്ടികളും അമ്മയും ഇവിടെ ഒറ്റയ്ക്കാണെന്ന ചിന്ത അദ്ദേഹത്തെ അക്കാലത്ത് വളരെയധികം അലട്ടിയിരുന്നു. കുഞ്ഞേട്ടനും(പ്രൊഫ.നാരായണൻ),രാമേട്ടനും ജോലിസ്ഥലത്ത് വാടകയ്ക്ക് താമസിക്കുകയായിരുന്നു അന്ന്. പാവുരി ശങ്കു ഓതിക്കനോ, രാമൻ ഓതിക്കനോ, മണിത്തറയോ, പൂങ്ങാടോ ആരെങ്കിലുമൊക്കെ വല്ല്യച്ഛന്റെകൂടെ ഉണ്ടാകും. മേപ്പോയിലം ശങ്കരേട്ടനായിരുന്നു വല്ല്യച്ഛന്റെ വലിയൊരു അടുപ്പക്കാരൻ. പെരിങ്ങോട് പൂജ കഴിച്ചിരുന്നത് ശങ്കരേട്ടനായിരുന്നു.



ചിലപ്പോൾ വല്ല്യച്ഛൻ വന്നാൽ ഇല്ലത്ത് രണ്ടു മൂന്നു ദിവസം നിൽക്കും. അന്നൊക്കെ ആകെ തിരക്കാണ്. ദോഷങ്ങളും മറ്റും മാറാൻ പ്രശ്നം വെച്ച് ചില പരിഹാരക്രിയകൾ വല്ല്യച്ഛന്റെ ആദ്യവസാനത്തിൽ ഇല്ലത്ത് നടത്തിയത് ഓർമ്മയുണ്ട്. രണ്ടുമൂന്നു ദിവസത്തെ പരിഹാരകർമ്മങ്ങളുണ്ടാകും. ആന, പശു, നായ തുടങ്ങിയ മൃഗങ്ങളുടെ ലക്ഷണങ്ങൾ വല്ല്യച്ഛൻ രസകരമായി പങ്കുവെച്ചിരുന്നത് കേട്ടിട്ടുണ്ട്. പുതിയ ഇനം പശുക്കളെക്കുറിച്ചൊക്കെ വലിയ ധാരണയുണ്ടായിരുന്നു. അന്ന് ഇല്ലത്ത് കാര്യമായ പശുക്കറവൊന്നും ഉണ്ടായിരുന്നില്ല. മോരും പാലുമൊക്കെ കഷ്ടിയായിരുന്നു. ഉള്ളത് നാടൻ പശുക്കൾ. പാലും നന്നെ കുറവ്.

വല്ല്യച്ഛൻ ഇല്ലത്ത് ഉള്ളപ്പോൾ ചില ആൾക്കാർ സൂത്രത്തിൽ ചികിത്സക്കായി വരും. നല്ല സമയത്തല്ലാതെ ആരും ചികിത്സയ്ക്ക് വരുന്നത് അദ്ദേഹത്തിന് ഇഷ്ടമല്ല. അതിനാൽ ആദ്യം കുറേ ശുണ്ഠിയെടുക്കും. പിന്നെ നിവൃത്തിയില്ലാതെ വരുമ്പോൾ മാത്രം ചികിത്സിക്കും. രോഗികളോട് ശുണ്ഠിയെടുത്തുകഴിഞ്ഞാൽ പിന്നെ മനസ്താപമായി. അങ്ങിനെ വരുമ്പോൾ അവർക്ക് നിഷ്കർഷിച്ചുള്ള ചികിത്സതന്നെ ലഭിക്കും. ഏത് അസുഖവും ചികിത്സിച്ചുമാറ്റാനുള്ള കഴിവും ധൈര്യവും വല്ല്യച്ഛനുണ്ടായിരുന്നു. അത്രമേലായിരുന്നു അദ്ദേഹത്തിന് ശാസ്ത്രത്തിലുള്ള വിശ്വാസം. കുടിപ്രാവേശികമൊക്കെ  അതിൽ ചില ഉദാഹരണങ്ങൾ മാത്രമാണ്. രാത്രി ഏറെ വൈകി ഉറങ്ങിയിരുന്ന വല്ല്യച്ഛന് അതിരാവിലെ എഴുന്നേല്ക്കാൻ ഒരു മടിയുമുണ്ടായിരുന്നില്ല. ചിലപ്പോൾ പാവരി രാമോയ്ക്യനെപ്പോലുള്ളവർ വെറുതെ വർത്തമാനം പറയാനായി പെരിങ്ങോട്ട് വീട്ടിൽ വരും. രാത്രി തുടങ്ങുന്ന ആ വർത്തമാനം ചില സമയങ്ങളിൽ പുലർച്ചെ അഞ്ചുവരെ നീണ്ടിരുന്നതായി പറഞ്ഞുകേട്ടിട്ടുണ്ട്. എന്നാലും രാവിലെ രോഗികൾ എത്തിത്തുടങ്ങുമ്പോഴേയ്ക്കും കുളിയും തേവാരവും കഴിഞ്ഞ് അദ്ദേഹം തയ്യാറായി ഇരിക്കുന്നുണ്ടാകും. അങ്ങനെ ഒരിക്കൽ വല്ല്യച്ഛൻ ഇല്ലത്ത് ഉള്ളപ്പോൾ ഇവിടെ അടുത്തുള്ള കുണ്ടിൽ വീട്ടിലെ കാർത്ത്യായനി



കാണാനെത്തി. കൈകാൽ കടച്ചിലും വേദനയുമാണ് പറഞ്ഞതെന്നാണ് ഓർമ്മ. ഞാനാണ് കഷായത്തിനുള്ള മരുന്ന് എഴുതിയത്. ചുവന്ന അരത്ത തുടങ്ങി രാസ്നാദി കഷായമാണ് എഴുതിക്കൊടുത്തത് എന്നാണ് ഓർമ്മ. കൃഷ്ണൻ പൊട്ടക്കുഴി(പൊട്ടക്കുഴിമന കൃഷ്ണൻ നമ്പൂതിരി)അന്ന് അങ്ങേല്ലത്ത് സഹായത്തിന് താമസിക്കുന്ന സമയമാണ്. ഞാൻ കഷായ ത്തിനുള്ള മരുന്നിന്റെ കടലാസ് എഴുതി കാർത്ത്യായനിക്ക് നൽകി വരു മ്പോൾ പൊട്ടക്കുഴി പറഞ്ഞത് ഇപ്പോഴും ഓർമ്മയുണ്ട്. ഏറ്റവും യോഗ്യനും മഹാനുമായ ആളിൽ നിന്നാണ് ചികിത്സയുടെ ആദ്യ കട ലാസ് എഴുതി തുടങ്ങിയത്. ഇത് മഹാഭാഗ്യമാണ് ട്ടോ...വിടാതെ പിടിച്ചോളൂ എന്ന്. എന്തുകൊണ്ടാണെന്ന് അറിയില്ല അന്ന് ആ വഴി മുന്നോട്ടുപോ കാൻ തോന്നിയില്ല. അതിനുള്ള സാഹചര്യവുമൊത്തില്ല. അത് വലിയൊരു നഷ്ടമായി പിന്നീട് തോന്നിയിട്ടുണ്ട്. അച്ഛൻ ആദ്യകാലത്ത് വൈദ്യ ത്തിൽനിന്ന് മാറിനിന്നതിനാലാകാം ഏട്ടന്മാരൊന്നും വൈദ്യത്തിലേയ്ക്ക് തിരിഞ്ഞില്ല. കൃഷ്ണേട്ടൻ പിന്നീട് ഏറെക്കാലം കഴിഞ്ഞ് കോളേജ് വിദ്യാ ഭ്യാസവും കഴിഞ്ഞാണ് അങ്ങേല്ലത്ത് വല്ല്യേട്ടന്റെ(വൈദ്യമഠം ചെറിയ നാരായണൻ നമ്പൂതിരി) കീഴിൽ വൈദ്യം പഠിക്കുന്നത്. വല്ല്യേട്ടൻ കുഞ്ഞി ക്കുട്ടേട്ടനെ പഠിപ്പിക്കുന്നുണ്ടെന്ന് അറിഞ്ഞ് അമ്മയാണ് കുഞ്ചുവേട്ടന്റെ അഭിപ്രായപ്രകാരം വല്ല്യേട്ടനെ സമീപിക്കുന്നത്.

പെരിങ്ങോട് താമസിക്കുമ്പോൾ സാധാരണ ദിവസങ്ങളിൽ വല്ല്യച്ഛനെ കാണാൻ ധാരാളം രോഗികൾ വരുമായിരുന്നു. അതിൽ ബന്ധുക്കളും ഉണ്ടാകും. ചികിത്സയുടെ ഏതു തിരക്കിലിരിക്കുമ്പോഴും ബന്ധുക്കൾ ആരെങ്കിലും വന്നാൽ വല്ല്യച്ഛൻ അറിയും. മിക്കവാറും രോഗവിവരം പറ യാനാകും അവർ വന്നിട്ടുണ്ടാകുക. പിന്നെ അവരെ പരിഗണിച്ചേ മറ്റുള്ള വർക്കു ചികിത്സ ലഭിക്കൂ. കുശലാന്വേഷണം നടത്തി അവർക്ക് മരുന്നു കുറിപ്പു എഴുതിക്കൊടുക്കും. ചായയോ ഊണോ കഴിഞ്ഞേ അവർക്ക് അവി ടെനിന്ന് പോരാൻ പറ്റൂ. ബന്ധുക്കൾക്ക് അദ്ദേഹം പ്രത്യേക പരിഗണന



തന്നെ നൽകിയിരുന്നു. അതേസമയം ഇഷ്ടമല്ലാത്ത അല്ലെങ്കിൽ എപ്പോഴെങ്കിലും തന്നെ അവഗണിച്ചവരാണ് വന്നിട്ടുള്ളതെങ്കിൽ അവരെ മണിക്കൂറുകളോളം കാണാതിരിക്കാനും വല്ല്യച്ഛന് കഴിഞ്ഞിരുന്നു. പിണക്കം തീർക്കാൻ വന്നവരാണെങ്കിൽ കാത്തിരുന്ന് അത് പറഞ്ഞു തീർത്താൽ പിന്നെ അദ്ദേഹത്തിന്റെ ഏറ്റവും ഇഷ്ടക്കാരനുമാകും.

വല്ല്യച്ഛന്റെ ഇളയ സഹോദരിയെ(എന്റെ ചെറിയ അച്ഛൻ പെങ്ങൾ)വിവാഹം ചെയ്തത് ഭാഗവതോത്തമൻ വൈശ്രവണത്ത് രാമൻ നമ്പൂതിരിയാണ്. സദാസമയവും ഹരേ കൃഷ്ണ നാമം മാത്രം ജപിക്കുന്ന ഒരു മഹാത്മാവ്. അദ്ദേഹം അച്ഛൻപെങ്ങൾക്കൊപ്പം ഇല്ലത്തുവന്ന് ഒന്നുരണ്ടു ദിവസം നിൽക്കാറുണ്ട്. അപ്പോൾ വല്ല്യച്ഛനും വൈശ്രവണനും തമ്മിലുള്ള ഗാഢമായ ഒരു ബന്ധം കാണാം. മിക്കവാറും അപ്പോൾ ഇല്ലത്ത് ഒരു സത്സംഗം വെയ്ക്കും. വൈശ്രവണനും വല്ല്യച്ഛനുമാകും ആചാര്യന്മാർ. അച്ഛൻപെങ്ങളേരും അടുത്തുള്ള ഇല്ലങ്ങളിൽനിന്നുള്ളവരും കേൾക്കാനെത്തും. മറ്റുള്ളവർക്കുകൂടി കേൾക്കാൻ വേണ്ടി ഒന്നു രണ്ടു തവണ പുല്ലാനിക്കാവ് അമ്പലസ്റ്റേജിലും ഉണ്ടായിട്ടുണ്ട്. ഞങ്ങളൊക്കെ മുൻ നിരയിൽത്തന്നെ പോയിരിക്കും. വൈശ്രവണൻ കഥ പറയുന്നത് കേൾക്കാൻ നല്ല രസമായിരുന്നു. അതുപോലെ ഇരുവരുടേയും പ്രഭാഷണങ്ങളും.

തന്നെ കാണാനെത്തുന്നവരെ അവർ എത്ര വലിയവരായാലും ഒപ്പം സ്വന്തമാക്കി ഒതുക്കി നിർത്താൻ വല്ല്യച്ഛന് പ്രത്യേകം വൈഭവംതന്നെ ഉണ്ടായിരുന്നു. അന്നത്തെ മുഖ്യമന്ത്രി കെ. കരുണാകരൻ വല്ല്യച്ഛന്റെ ആത്മമിത്രമായിരുന്നു. കരുണാകരൻ വന്ന് ഏറെ നേരം സംസാരിച്ചിരിക്കും. ചികിത്സയ്ക്കാണ് വരുന്നത്. എല്ലാ മലയാളമാസം ഒന്നാം തീയ്യതിയും കരുണാകരൻ ഗുരുവായൂരിൽ തൊഴലുണ്ട്. അപ്പോഴാകും വല്ല്യച്ഛനേയും കാണാൻ വരിക. കൂറ്റനാട്ടോ പെരിങ്ങോട്ടോ ആണ് ഒരിക്കൽ ഒരു രാഷ്ട്രീയ വേദിയിൽ വല്ല്യച്ഛനെ കരുണാകരനൊപ്പം കണ്ടത് ഓർമ്മയുണ്ട്. കേരളത്തെ വരച്ച വരയിൽ നിർത്തിയിരുന്ന സാക്ഷാൽ



കരുണാകരൻ പോലും വല്ല്യച്ഛന്റെ മുന്നിൽ അധികം കടന്ന് സംസാരിച്ചിരുന്നില്ല. അദ്ദേഹത്തിന് എല്ലാ ബഹുമാനവും നൽകിക്കൊണ്ടുതന്നെയായിരുന്നു  വല്ല്യച്ഛന്റെ പെരുമാറ്റം. വല്ല്യച്ഛൻ മരിച്ച് സംസ്കാരം കഴിഞ്ഞ് കരുണാകരൻ വന്ന് ആദരാഞ്ജലി അർപ്പിച്ചത് ഓർമ്മയുണ്ട്. കേന്ദ്രമന്ത്രിയായിരുന്ന അർജ്ജുൻ സിങ്ങിനെ ചികിത്സിക്കാൻ ഒരിക്കൽ വല്ല്യച്ഛൻ ഡൽഹിയിൽ പോയിട്ടുണ്ട്.

സംസ്കൃതത്തിൽ പാണ്ഡിത്യമുണ്ടായിരുന്ന വല്ല്യച്ഛൻ ഏതാനും ശ്ലോകങ്ങളും എഴുതിയിട്ടുണ്ട്. അധികവും സ്തോത്രങ്ങളാണ്. അതിലൊന്ന് ദക്ഷിണാമൂർത്തി സ്തോത്രം. അത് എഴുതിക്കഴിഞ്ഞ് കാണിക്കാൻ കാഞ്ചി കാമകോടി പീഠാധിപതി ശ്രീ ശങ്കരാചാര്യപാദർക്ക് സമർപ്പിച്ചതും അദ്ദേഹം അത് വായിച്ച് പ്രസംഗിച്ചതും പ്രസാദവും സമ്മാനവും തന്നതും വല്ല്യച്ഛൻ തന്നെ തന്റെ മനോഹരമായ കൈപ്പടയിൽ കുറിച്ചു വെച്ചിട്ടുണ്ട്.

അടുത്തിടെ വല്ല്യച്ഛന്റെ പൗത്രൻ രാജീവൻ കാഞ്ചിയിൽ പോയപ്പോൾ ഇപ്പോഴത്തെ സ്വാമിയാർ അക്കാര്യം എടുത്തുപറഞ്ഞതായി പറയുകയുണ്ടായി.

അസാധാരണ ബുദ്ധിവൈഭവവും നിശ്ചയദാർഢ്യവുമുള്ള വല്ല്യച്ഛൻ ഒരു സാധാരണ മനുഷ്യനായിരുന്നില്ലെന്നു തോന്നിയിട്ടുണ്ട്. കൈവെച്ചതിലെല്ലാം അഗ്രഗണ്യനായി.

ചുറ്റും നടക്കുന്ന എന്തിനെക്കുറിച്ചും നല്ല  ധാരണ. ആയുർവ്വേദത്തിനു പുറമെ വാസ്തുശാസ്ത്രം,ചിത്രരചന,ജ്യോത്സ്യം എന്നിവയിലും അവഗാഹം. ദക്ഷിണാമൂർത്തിയുടെ അനുഗ്രഹത്താൽ തറവാട്ടിൽ അശ്വിനീ ദേവന്മാർ തന്നെ വല്ല്യച്ഛനും അച്ഛനുമായി ജന്മമെടുക്കുകയായിരുന്നുവോ? കാരണം അത്രമേൽ ഉന്നതിയിലായിരുന്നു ഇരുവരുടേയും സ്ഥാനം. ഒരു കുടുംബത്തിൽ ഒരിക്കൽമാത്രം പിറക്കുന്ന അസാധാരണ പ്രതിഭകളായിരുന്നു അവർ രണ്ടുപേരും.






*വൈദ്യമഠം വലിയ നാരായണൻനമ്പൂതിരി (ജൂനിയർ) തന്റെ ചെല്ലത്തിന്റെ മുകളിൽ മുറുക്കാൻ കത്തികൊണ്ട് വരച്ച നെഹ്റുവിന്റെ ചിത്രം.*

വല്ല്യച്ഛൻ മരിക്കുമ്പോൾ ഞാൻ ഡിഗ്രിക്ക് പഠിക്കുകയാണ്. ഗുരുവായൂരിൽനിന്ന് മൃതദേഹം ഇല്ലത്തേയ്ക്കാണ് നേരെ കൊണ്ടുവന്നത്. ജനസഹസ്രങ്ങളാണ് അദ്ദേഹത്തിന് ആദരാഞ്ജലി അർപ്പിക്കാൻ അന്ന് ഇല്ലത്തെത്തിയത്. തെക്കേ പറമ്പിൽ അച്ഛന്റെ അടുത്തുതന്നെയാണ് വല്ല്യച്ഛനും അന്ത്യവിശ്രമം ഒരുക്കിയത്▲



# അനുബന്ധം :

## "വൈദ്യശാസ്ത്രമഹോദധി"യുടെ ലേഖനങ്ങൾ

**ലേഖനം-1**

**(ജഗൽഗുരു ശ്രീ കാഞ്ചി കാമകോടി പീഠാധിപതി ശങ്കരാചാര്യ ജയേന്ദ്ര സരസ്വതി സ്വാമികളുടെ അദ്ധ്യക്ഷതയിൽ 1981 ആഗസ്റ്റ് 21-ാം തിയ്യതി ശ്രീ ഗുരുവായൂർ പാർത്ഥസാരഥി ക്ഷേത്രത്തിൽ സംഘടിപ്പിച്ച ആയുർവ്വേദ വിദ്വൽ സദസ്സിൽ ചർച്ചാവിഷയത്തിന് അവതരിപ്പിച്ചതും, അഷ്ടവൈദ്യൻ വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരിക്ക് " വൈദ്യ ശാസ്ത്ര മഹോദധി "എന്ന ബഹുമതി നേടിക്കൊടുത്തതുമായ ലേഖനം)**

'രാഗാദിരോഗാൻ സതതാനുഷക്താ-
നശേഷകായ പ്രസൃതാനശേഷാൻ
ഔത്സുക്യമോഹാരതിദാൻ ജഘാന
യോ$f$പൂർവ്വ വൈദ്യായ നമോസ്തു തസ്മൈ:!!'
എന്ന് വാഗ്ഭടൻ ആരംഭിക്കുമ്പോൾ-
'യോഗേന ചിത്തസ്യ പദേന വാച:
മലം ശീരരസ്യയ വൈദ്യകേന
യോ പാകരോൽ തം പ്രവരം മുനീനാം
പതഞ്ജലിം പ്രാഞ്ജലി: ആനതോസ്മി!!'

എന്ന് ഉള്ളിൽവെച്ചുകൊണ്ടായിരിക്കാം എഴുതിയത്. ആയുർവ്വേദ ശാസ്ത്രത്തിൽ ആദ്യം മുതൽതന്നെ ചികിത്സാവിഭാഗം, ശല്യവിഭാഗം എന്നിങ്ങനെ രണ്ടായി തിരിച്ചുകൊണ്ടാണ് കാണുന്നത്. അതിൽ ശല്യ



വിഭാഗം ഇന്ന് നാമാവശേഷമായിരിക്കുകയാണ്. ചികിത്സാവിഭാഗം ഇന്നും ഏറെക്കുറെ പലെ വൈകല്യങ്ങളുമുണ്ടെങ്കിലും നടക്കുന്നുണ്ടെന്നുതന്നെ ഇപ്പോൾ പറയാം. വാസ്തവത്തിൽ ആയുർവ്വേദം വെറും ഔഷധ ശാസ്ത്ര മല്ല, ആരോഗ്യശാസ്ത്രം എന്നു പറയുന്നതാവും ശരി. പ്രകൃതിയിലും മനു ഷ്യനിലുമുള്ള ഗുണങ്ങളെ അതാതിന്റെ സ്വാഭാവികത വേർതിരിച്ച് വെവ്വേറെ മനസ്സിലാക്കി അവയെ സമീകരിക്കുവാനാണ് ആയുർവ്വേദം പഠി പ്പിക്കുന്നത്. കൂട്ടത്തിൽ കാണുന്ന രോഗങ്ങളും, കാണാവുന്ന രോഗങ്ങളും വ്യക്തമായ നിദാനമുള്ളതും നിദാനം അവ്യക്തമായതും മാറാവുന്നതും മാറാൻ വിഷമമുള്ളതും മാറാത്തതും വേർതിരിച്ച് വിശദമായി പ്രതിപാദി യ്ക്കുന്നുണ്ട്. ഇങ്ങനെയുള്ള രോഗങ്ങളുടെ ചികിത്സയ്ക്ക് പൊതുവെ ഒരു നിയമവും ഓരോന്നിനും പ്രത്യേകിച്ചും ഔഷധങ്ങളും ഉപയോഗക്രമവും പഠിപ്പിക്കുകയും ചെയ്യുന്നു. ആയുർവ്വേദത്തെക്കുറിച്ച് അറിവില്ലാത്ത സാധാരണക്കാരന്ന് അതിനെപ്പറ്റി കുറച്ചെങ്കിലും അറിവുകൊടുക്കുക എന്ന താണ് ഇന്നത്തെ സമ്മേളനത്തിന്റെ ഉദ്ദേശം. കൂട്ടത്തിൽ ഇന്നത്തെ ആയുർവ്വേദ പാഠ്യപദ്ധതിയെക്കുറിച്ചും ചിന്തിയ്ക്കേണ്ട സമയം അതിക്ര മിച്ചിരിയ്ക്കുന്നു.

കോടാനുകോടി കൊല്ലങ്ങൾക്കുമുമ്പ് അഥവാ മനുഷ്യജന്മം മുതൽ തുടങ്ങി അനവധി മഹാന്മാരുടെ ബുദ്ധിയിലൂടെ കടന്നുവന്ന് ഇപ്പോൾ കുറച്ചു കാലമായി  അതേപടി നിൽക്കുന്ന ആരോഗ്യശാസ്ത്രമാണ് ആയുർവ്വേദം. പല ശക്തമായ പ്രതികൂല സാഹചര്യങ്ങളിൽ അംഗവൈ കല്യം വന്നിട്ടുപോലും ആ ശാസ്ത്രത്തിലെ ചികിത്സാവിഭാഗവും ഫല സിദ്ധിയുംഅടുത്ത കാലഘട്ടത്തിൽ അനിതരസാധാരണമായി വളർന്നു വരുന്നതായിട്ടാണ് നാം കാണുന്നത്. ഭാരതീയ സംസ്കാരത്തെ ആധികാ രികമായ സമ്പ്രദായത്തിൽ ഒതുക്കി നിയന്ത്രിച്ചുനിർത്തി പാശ്ചാത്യ വൈദ്യ ശാസ്ത്രം മുന്നേറിക്കൊണ്ടിരിയ്ക്കുകയാണെന്നത് സംശയാതീതമാണ്. ദർശന-സ്പർശന-പ്രശ്നങ്ങളെ കൊണ്ടുമാത്രം രോദനിർണ്ണയം ചെയ്ത്



പുരോഗമനമോ പുതുമയോ ബാധിക്കാതെ ആയുർവ്വേദ വൈദ്യശാസ്ത്രം കൈകാര്യം ചെയ്യുമ്പോൾ, എല്ലാ പരിശോധനകൾക്കും പ്രത്യേകം പ്രത്യേകം യന്ത്രസജ്ജീകരണങ്ങൾ പാശ്ചാത്യ വൈദ്യശാസ്ത്രത്തിന്നുണ്ടെന്നതും സ്മരണീയമാണ്. ഈ യന്ത്രയുഗത്തിൽ, എല്ലാം യാന്ത്രികമായ കാലഘട്ടത്തിൽ അത് സമുചിതമായിരിയ്ക്കാം. എന്നാൽ യന്ത്രങ്ങൾക്ക് പലപ്പോഴും വേർതിരിച്ചെടുക്കാൻ കഴിയാത്ത പലതരത്തിലുള്ള രോഗകാരണങ്ങളേയും രോഗിയേയും ആയുർവ്വേദത്തിൽ സുസൂക്ഷ്മമായി കണ്ടുപിടിക്കാൻ ത്രിദോഷ സിദ്ധാന്തംകൊണ്ടും ദർശന-സ്പർശനാദി മാർഗ്ഗങ്ങൾകൊണ്ടും ശാസ്ത്രബോധമുള്ള ഒരു വൈദ്യന് നിഷ്പ്രയാസം കഴിയും. പ്രത്യേകിച്ച് വാതം, ഗ്രഹണി മുതലായ മഹാരോഗങ്ങളിൽ ചിലതിന്ന് പാശ്ചാത്യ വൈദ്യശാസ്ത്ര സമ്പ്രദായത്തിൽ താല്കാലിക ഉപദ്രവ ശമനമല്ലാതെ തക്കതായ ഒരു ചികിത്സാമാർഗ്ഗം ഇപ്പോഴും ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. എന്നാൽ ആയുർവ്വേദത്തിന് ഒരു പരിധിവരെയെങ്കിലും അതിനെ നിയന്ത്രിച്ചു ആരോഗ്യത്തെ നിലനിർത്തുവാൻ ഇന്നും സാധിയ്ക്കുന്നുണ്ട്.

ചികിത്സ, ഹേതുവിപരീതവും വ്യാധിവിപരീതവുമായി (കാരണവിപരീതവും കാര്യവിപരീതവും) വേർതിരിച്ചു വിവരിയ്ക്കുകയും അതനുസരിച്ച് ഔഷധങ്ങളേയും ആഹാരവിഹാരാദികളേയും ഉപയോഗിയ്ക്കുകയും ചെയ്യുവാനാണല്ലോ ആയുർവ്വേദ വിധി. ഇതിൽ ആദ്യത്തേതായ കാരണ വിപരീതമായ ചികിത്സാ സമ്പ്രദായം താരതമ്യേന കുറഞ്ഞു വരുന്നതായി തോന്നുന്നു. ഇന്ന് സാമാന്യമായി വ്യാധിവിപരീതമായ ചികിത്സയാണ് കണ്ടുവരുന്നത്.

ഇരുപതാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധമായ ഈ കാലഘട്ടത്തിൽ എളുപ്പത്തിലുണ്ടാക്കുവാനും ഉപയോഗിയ്ക്കുവാനും സാധിക്കുന്ന തരത്തിലുള്ള ഔഷധങ്ങൾക്കാണ് സാധാരണക്കാർക്കിടയിൽ താല്പര്യം ഉണ്ടാവുക എന്നത് ഒരു വാസ്തവമാണ്. ക്ലേശത്തിലുള്ള ആ അസഹിഷ്ണു



തയെ മാത്രം കണക്കിലെടുക്കുമ്പോൾ ആയുർവ്വേദ സിദ്ധാന്തത്തിന് ചില ന്യൂനതകൾ നേരിടേണ്ടിവരും. എങ്കിലും പല വിഷയങ്ങളിലും പ്രത്യേകിച്ച് രസായനത്തിൽ-ഏകമൂലികാ പ്രയോഗം ആയുർവ്വേദത്തിൽ വിരളമല്ല. അവയെ ചുരുക്കത്തിൽ വിവരിയ്ക്കാം.

അരുഷ്ക്കരം(ചേരിൻകുരു),തൌരവം(നീരടിക്കുരു)വാകുലി (കാർകോകിലരി),ലശുന (വെളുത്തുള്ളി), ഗുൽഗുലു, ശംഖുപുഷ്പി, ബ്രഹ്മി തുടങ്ങി ചരകനും സുശ്രുതനും പ്രത്യേകം വിശദമായി പ്രതിപാദിയ്ക്കുന്ന പ്രധാനങ്ങളും പ്രത്യേക വിധിയനുസരിച്ച് ഉപയോഗിയ്ക്കേണ്ടവയുമായ നിരവധി ഔഷധങ്ങൾ വാഗ്ഭടൻ അഷ്ടാംഗഹൃദയത്തിൽ തന്നെ പഠിപ്പിയ്ക്കുന്നു. ഈ ഔഷധങ്ങളുടെ വിധിപ്രകാരമുള്ള ഉപയോഗം വളരെ വിഷമമുള്ളതാണെങ്കിലും വ്യാപത്തില്ലാത്തവിധത്തിൽ ദോഷാംശങ്ങൾക്ക് ശുദ്ധിവരുത്തേണ്ടവ ശുദ്ധിവരുത്തി ചെറിയ മാത്രയിൽ കുറച്ചുകാലം തുടർച്ചയായി ഉപയോഗിച്ചാൽ വലിയ ഫലം സിദ്ധിയ്ക്കേണ്ടതാണ്. മാത്രമല്ല ഈ മരുന്നുകൾ അപൂർവ്വങ്ങളുമല്ല.

ഇതുപോലെ കാശ്യപസംഹിതയിൽ കല്പസ്ഥാനത്തിൽ ശതാവരിയും ശതകുപ്പയും പ്രത്യേകം വിധിച്ചു കാണുന്നു.ഇതിൽ ശതകുപ്പ രസായനമായി ഉപയോഗിയ്ക്കുന്ന വിധി മറ്റൊരിടത്തും കാണുന്നില്ല. അഥർവ്വവേദത്തിൽ

‘നക്തം ജാതാസ്യോഷധേ: രാമെ കൃഷ്ണെ അസിക്നി ച:
ഇദം രജനി രജയ കിലാസം പലിതം ച യൽ’

എന്നു പറഞ്ഞു കാണുന്നു. ഇതിൽ മഞ്ഞളും കഞ്ഞുണ്ണിയും കാട്ടുവെള്ളരിയും ശ്വിത്രത്തിന്നും നരയ്ക്കും പ്രത്യേകം ഉത്തമമായി വിധിച്ചു കാണുന്നു.ഇതിൽ കഞ്ഞുണ്ണിയെ ശ്വിത്ര ചകിത്സയിൽ വാഗ്ഭടനും വിധിയ്ക്കുന്നുണ്ട്. മറ്റുരണ്ടെണ്ണം മറ്റെവിടേയും വിധിച്ചതായി കാണുന്നില്ല. മാത്രമല്ലാ, മഞ്ഞളിന്റെ പ്രഭാവം രാത്രി പ്രവർത്തകമാണെന്നും സൂര്യപ്രകാശ



ത്തിൽ കുറഞ്ഞുപോകുമെന്നുകൂടി ഭാഷ്യാകാരൻ ചൂണ്ടിക്കാട്ടുന്നു. അതു പോലെ

'ശം നോ ദേവീ പൃശ്നിപർണ്യശം നിരൃത്യാ അക:

ഉഗ്രാ ഹി കണ്വജംഭിനീ താമഭക്ഷി സഹസ്വതീം'

എന്ന് അഥർവ്വവേദം തന്നെ പൃഷ്നി പർണ്ണിയെ ത്വഗ്രോഗശമനമായി വിധിച്ചു കാണുന്നുണ്ട്. പൃശ്നി പർണ്ണിയെ മൂവിലയായാണ് വ്യവഹരിച്ചു കാണുന്നത്. പൃശ്നി പർണ്ണിക്ക് 'ചിത്രപർണ്ണി' എന്നാണ് ഭാഷ്യത്തിൽ പര്യായമായി പറഞ്ഞുകാണുന്നത്. ഇന്നോളം ത്വഗ്രോഗവിഷയത്തിൽ മൂവിലയ്ക്ക് ഒരു പ്രത്യേക സ്ഥാനമുള്ളതായി മറ്റൊന്നിലും പറഞ്ഞുകാണുന്നില്ല. എന്നാൽ അനുഭവത്തിൽ അത് വളരെ ഫലപ്രദമായി തെളിഞ്ഞു കാണുന്നുണ്ട്. ഇതുപോലെ 'ഗാരുഡപുരാണം', 'അഗ്നിപുരാണം' മുതലായ ഗ്രന്ഥാന്തരങ്ങളിലും ഫലപ്രദവും എളുപ്പമുള്ളതുമായ ഔഷധങ്ങളെ സവിസ്തരം പരാമർശിച്ചിട്ടുണ്ട്. ഈ വിവരണം നൽകിയത് ആയുർവ്വേദ ഔഷധങ്ങളുടെ ഇത്തരത്തിലുള്ള സർവ്വവ്യാപിയായ അനന്തസിദ്ധികളിലേയ്ക്ക് ശ്രദ്ധതിരിക്കാൻവേണ്ടിമാത്രമാണ്. പഠനവിഷയത്തെ കുറേകൂടി ഗൗരവപൂർവ്വം ചിന്തിയ്ക്കേണ്ടതുണ്ടെന്നാണ് ഇത് സൂചിപ്പിക്കുന്നത്.

'ദക്ഷസ്തീർത്ഥാർത്ഥ ശാസ്ത്രാർത്ഥ

ദൃഷ്ടകർമ്മാശുചിൽ ഭിഷൽ'

എന്ന് വാഗ്ഭടൻ വളരെ ചുരുക്കി പറയുന്ന കുറച്ചു വാക്കുകളിൽ വളരെ വലിയ വിഷയങ്ങൾ ഒതുങ്ങുന്നുണ്ട്. വാഗ്ഭടൻതന്നെ അഷ്ടാംഗസംഗ്രഹത്തിൽ ശിഷ്യോപനയനീയം എന്ന രണ്ടാമത്തെ അദ്ധ്യായത്തിൽ വളരെ വിസ്തരിച്ചും വ്യക്തമായും പ്രതിപാദിച്ച ഭാഗങ്ങളെക്കുറിച്ച് ഇന്ന് സശ്രദ്ധം ചിന്തിച്ച് പഠനക്രമത്തെ കാലാനുസൃതമായി നവീകരിക്കാൻ സമയമായിരിക്കുന്നു. ഇന്നത്തെ പാഠ്യപദ്ധതിയിൽ'കൌമാരഭൃത്യവും''വിഷവിഭാഗവും''നേത്രചികിത്സയും'വളരെ അപ്രശസ്തങ്ങളായി കണ്ടുവരുന്നതു



കൂടി പരിഹരിച്ച് പ്രവൃത്തിപഥത്തിൽ കൊണ്ടുവരേണ്ടത് വളരെ ആവശ്യമാണ്. അങ്ങിനെ ചെയ്തില്ലെങ്കിൽ ആയുർവ്വേദമെന്ന നമ്മുടെ ആർഷ സമ്പത്ത് കൂടുതൽ നാശത്തിലേയ്ക്ക് നീങ്ങുമെന്ന് ഭയപ്പെടേണ്ടിയിരിക്കുന്നു. ഇന്ന് ഒരു ആയുർവ്വേദ വിദ്യാർത്ഥിക്ക് നമ്മുടെ ശാസ്ത്രങ്ങളുടെ ഭണ്ഡാഗാരമായ ഗീർവ്വാണ ഭാഷയുടെ അഥവാ ശാസ്ത്രഭാഷയുടെ ആവശ്യംതന്നെ ഇല്ലാത്ത നിലയാണ്. പണ്ട് കാവ്യവ്യുല്പത്തി ഒരുവിധം ഉറച്ച് ശാസ്ത്രപഠനംകൂടി കഴിഞ്ഞതിനുശേഷമാണ് ആയുർവ്വേദാദ്ധ്യയനത്തിലേയ്ക്ക് പ്രവേശിക്കാറുള്ളത്. ഭാരതീയ ശാസ്ത്രസമ്പത്ത് ഗീർവ്വാണ ഭാഷയിലൂടെയാണ് ഉണ്ടായതും വളർന്നതും നിലനിന്നതും. അതുകൊണ്ട് ഗീർവ്വാണ ഭാഷയുടെ ഏകദേശ ജ്ഞാനമെങ്കിലും ഉണ്ടാകാതെ ആയുർവ്വേദ പാഠശാലകളിൽനിന്നും വൈദ്യതലമുറകളെ വാർത്തെടുക്കുന്നത് വളരെ കഷ്ടമാണ്. മാത്രമല്ല ഈ നിലയിൽ കുറച്ചുകാലംകൂടി നാം മുന്നോട്ടു പോകുമ്പോഴേയ്ക്ക് ആയുർവ്വേദ ശാസ്ത്രത്തെക്കുറിച്ച് ഒരു യഥാർത്ഥ ബോധം പോലുമില്ലാത്ത ആയുർവ്വേദ വൈദ്യസമൂഹമല്ലെ ഉണ്ടാവുക?

ശാസ്ത്രജ്ഞാനംകൊണ്ടുമാത്രം പ്രായോഗിക പരിജ്ഞാനം കിട്ടാൻ മാർഗ്ഗമില്ലെന്നുകൂടി ചിന്തിയ്ക്കേണ്ടതാണ്. പഞ്ചകർമ്മങ്ങൾ ആയുർവ്വേദത്തിലെ പ്രധാനപ്പെട്ട ചികിത്സാ പദ്ധതിയാണല്ലോ. അതിൽ പലതും ക്രമേണ പ്രയോഗമണ്ഡലത്തിൽനിന്ന് മറഞ്ഞുകൊണ്ടിരിക്കുകയാണ്.

'രസായനസേവനം' അഥവാ 'കുടീപ്രാവേശികാവിധി' മുതലായ ചികിത്സയിലെ പല പ്രധാനഭാഗങ്ങളും പ്രവർത്തനരംഗത്തുനിന്ന് അതിവേഗത്തിൽ അകന്നുപോകുന്നത് ദു:ഖകരമാണ്.

അതിനാൽ ആ പ്രത്യേക ചികിത്സാ സമ്പ്രദായത്തിന്റെ പ്രായോഗികവശങ്ങൾക്ക് തക്കതായ പദ്ധതി അത്ത്യാവശ്യമായിരിക്കുന്നു. അതുപോലെ ആയുർവ്വേദ ശാസ്ത്ര ഗ്രന്ഥങ്ങൾക്കു പുറമെ ആരോഗ്യ വിഷയകമായി പ്രതിപാദിക്കുന്ന മറ്റ് ആർഷഗ്രന്ഥങ്ങളും പരിഗണിക്കേണ്ടതും ശേഖരിക്കേണ്ടതും സൂക്ഷിക്കേണ്ടതുമാണ്.



ആയുർവ്വേദത്തിൽ 'ഹരിതസംഹിത','ഭേളസംഹിത','കാശ്യപ സംഹിത','ശാർങ്ഗധരസംഹിത'മുതലായവയിലെ പ്രത്യേകതകളും അവശ്യ വിഷയങ്ങളേയും കണക്കിലെടുക്കേണ്ടതാണ്. ഇങ്ങിനെയുള്ള സംഹിതകളിൽ പുതിയതായി പഠിക്കേണ്ട ശാസ്ത്രസംബന്ധിയായ വിഷയങ്ങൾ പലതും ഉൾക്കൊള്ളുന്നുണ്ട്. ഭേളസംഹിതയിൽ സൂത്രസ്ഥാനത്തിൽ 'ജനപദവിഭക്തീയം' എന്ന മൂന്നാമത്തെ അദ്ധ്യായത്തിൽ'വാതാളിക' എന്നൊരു രോഗത്തെ പ്രതിപാദിക്കുന്ന ഒരു ഭാഗം സവിശേഷമായി ഉദാഹരിച്ചുകൊള്ളട്ടെ. വളരെ ആശുകാരിയാണെന്നും വേഗത്തിൽ ചികിത്സിക്കേണ്ടതാണെന്നുംകൂടി ആചാര്യൻ ഓർമ്മിപ്പിയ്ക്കുന്നുണ്ട്. ഇത് കാലാവസ്ഥയിലുള്ള വ്യത്യാസങ്ങളെക്കൊണ്ട് ചില പ്രത്യേക സാഹചര്യത്തിൽ കാണാമെന്നും മണ്ണിനും കല്ലിനും ധാന്യങ്ങൾക്കും കിഴങ്ങുകൾക്കും വൃക്ഷത്തിനും പശുക്കൾക്കും നാൽക്കാലികൾക്കും പ്രത്യേകിച്ച് കുതിരകളൾക്കും ആനകൾക്കും ഈ രോഗം ബാധിക്കുമെന്നും വിവരിക്കുന്നത് ശ്രദ്ധേയമാണ്. ഓരോന്നിനും ഉള്ള ദീനത്തിന്റെ പ്രത്യേകം പ്രത്യേകം പേരുകളും പ്രതിപാദിച്ചുകാണുന്നത് ശ്രദ്ധാർഹമാണ്. പശുക്കൾക്കുണ്ടാകുന്നതിന് 'ചാരണാ'എന്നും, മത്സ്യങ്ങൾക്ക് 'ഇന്ദ്രജാലം'എന്നും, പക്ഷികൾക്ക് 'പ്രമീളകം'എന്നും, ധാന്യങ്ങൾക്ക് 'ചിത്രകം' എന്നും, ഫലമൂലാദികൾക്കുണ്ടാവുന്നതിന് 'ഭാലനം'(പാലകാപ്യത്തിൽ'പാകലം')എന്നും, കുതിരകൾക്കുണ്ടാവുന്നതിന് 'ഉൽകർണ്ണകം' എന്നും, മനുഷ്യനുണ്ടാവുന്നതിന് 'വാതാളികാ' എന്നും പ്രത്യേകം പ്രത്യേകം പേരും പറഞ്ഞു കാണുന്നു. ഇത്തരത്തിലുള്ള സാർവ്വത്രികമായ രോഗത്തിന്റെ സമഗ്രവിവരണം മറ്റെവിടേയും കണ്ടതായി തോന്നുന്നില്ല.

പിത്തത്തിന്റെ സ്ഥാനവിവരണത്തിൽ വാഗ്ഭടൻ സൂചിപ്പിച്ചിട്ടുണ്ടെങ്കിലും ഭേളാചാര്യൻ ശരീരസ്ഥാനം 'പുരുഷനിചയാദ്ധ്യായം' എന്ന നാലാമത്തെ അദ്ധ്യായത്തിൽ കൂടുതൽ വ്യക്തമായും സവിശേഷതയോടേയും വിവരിച്ചിട്ടുള്ളത് ശ്രദ്ധേയമാണ്. മാത്രമല്ല ആ വിവരണത്തിൽനിന്ന്



ആയുർവ്വേദ ശാസ്ത്രവും യോഗശാസ്ത്രവും തമ്മിലുള്ള ബന്ധം കൂടുതൽ വ്യക്തമാകുന്നുണ്ട്. പിത്തവിഭാഗത്തിൽ ആലോചക പിത്തത്തെ ചക്ഷ്യർ വൈശേഷികവും ബുദ്ധിവൈശേഷികവുമായി വേർതിരിച്ചത് വൈദ്യശാസ്ത്രത്തിനുമാത്രമല്ല യോഗശാസ്ത്രത്തിനുകൂടി ഉപയോഗപ്രദമാണ്. അതുപോലെ ശാർങ്ഗധരസംഹിതയിൽ–നേത്രരോഗചികിത്സയിൽ

'ദുഗ്ദേന കണ്ഡൂം ക്ഷൗദ്രേണ
നേത്രസ്രാവം ച സർപ്പിഷാ
പുഷ്പം തൈലേന തിമിരം
കാഞ്ചികേന നിശാന്ധതാം
പുനർന്നവാ ജയേദാശു ഭാസ്കരതിമിരം യഥാ'
എന്നും
'ശിതാംബുപൂരിതമുഖ: പ്രതിവാസരം യ:
കാലത്രയേണ നയനദ്വിതയം ജലേന
ആസിഞ്ചതി ധ്രുവമസൗ ന കദാചിദക്ഷി-
രോഗവ്യാഥാവിധുരതാ ഭജതേ മനുഷ്യ:'

എന്നും വിധിച്ചത് ശ്രദ്ധേയമാണ്. തവിഴാമയുടെ ഉപയോഗവും പ്രത്യേക ശ്രദ്ധാർഹമാണ്. അതുപോലെ ഹരിതസംഹിതയിലെ എളുപ്പമുള്ളതും ഫലപ്രദങ്ങളും സുലഭങ്ങളുമായ ഔഷധയോഗങ്ങളെ ഓരോ വിഷയത്തിലും പ്രതിപാദിക്കുന്നത് അത്യന്തം ശ്രദ്ധേയമാണ്.

പൌരാണികവും ആധുനികവുമായ വിദ്യാഭ്യാസത്തിന്റെ നന്മകൾ ഉൾച്ചേർത്ത് ഗുരുകുലത്തിലെ ശുദ്ധിയും ഗുരുശിഷ്യബന്ധത്തിന്റെ മസൃണതയും ഉൾക്കൊള്ളുന്ന വിധത്തിൽ വൈദ്യപരിശീലനം നൽകുന്ന ആയുർവ്വേദ കലാലയത്തിന്ന് സ്വാമികൾ മാർഗ്ഗനിർദ്ദേശം നൽകിയതും ആ സ്ഥാപനം മാതൃകാപരമായി നടത്തിവരുന്നതും ആദരണീയമാണ്. കേരളത്തിന്റെ ആദ്ധ്യാത്മികവും സാംസ്ക്കാരികവുമായ തലസ്ഥാനമെന്നറിയുന്ന ഗുരുവായൂരിൽ ഇത്തരത്തിലുള്ള ആയുർവ്വേദ സമ്മേളനം വിളി



ച്ചുകൂട്ടിയതും ശുഭോദർക്കമാണ്. ആയുർവ്വേദത്തിന്റെ പുതിയ ഒരു ബോധവും ആവേശവും ഉത്തേജിപ്പിക്കുവാൻ ശ്രീ കാഞ്ചി കാമകോടി പീഠാധിപതിയും ആദിശങ്കര പരമ്പരയിലെ മഹൽവ്യക്തിയുമായ ശ്രീ ജയേന്ദ്ര സരസ്വതി സ്വാമികളുടെ സാന്നിദ്ധ്യവും എല്ലാവരിലും കുടികൊള്ളുന്ന പാർത്ഥസാരഥിയുടെ അനുഗ്രഹവും സഹായിക്കുമാറാകട്ടെ. ഒരു സൽക്കർമ്മം ചെയ്ത ചാരിതാർത്ഥ്യത്തോടെ ഈ പ്രബന്ധം, ഭാരതത്തിന്റെ സംസ്ക്കാരത്തേയും സനാതന ധർമ്മ ബോധത്തേയും ഉൽബുദ്ധമാക്കുവാൻ വീണ്ടും കാൽനടയായി സഞ്ചരിച്ച് പ്രചാരം നടത്തിവരുന്ന ശ്രീ കാഞ്ചി കാമകോടി ശങ്കരാചാര്യപൂജ്യപാദരുടേയും ആയുർവ്വേദസദസ്സിന്റേയും മുന്നിൽ സവിനയം സമർപ്പിക്കുന്നു.

'ഉൽകൃഷ്ടഭക്ത്യുൽഗളിത ബാഷ്പനിവാപാഞ്ജലിപുരസ്സരം
പിതൃപാദസരോരുഹയോ: സമർപ്പിതം
"സ്വർഗ്ഗേതാതോ മോദയൻ" നാകനാഥം
നാസത്യാഭ്യാമാദൃതോ നിഷ്കളാത്മാ
പ്രാപ്ത: സിദ്ധിം കർമ്മജന്യാം സ്വകീയം
തീർത്ഥീഭൂതോ രാജതേ പുണ്യകീർത്തി:'

1982 മെയ് 9-ാം നു

ഇതി പുത്രോ വൈദ്യമഠം നാരായണശർമ്മാ▲



ലേഖനം-2

## വസൂരി (മസൂരിക)

**വെ**ട്ടെന്ന് മനുഷ്യനെ ബാധിക്കുന്നതും അവശനാക്കി അല്പദിവസം കൊണ്ട് നശിപ്പിക്കുന്നതുമായ ഒരു ഭയങ്കര രോഗമാണ് വസൂരി. അന്ധവിശ്വാസങ്ങളുടേയും തെറ്റിദ്ധാരണകളുടേയും ഫലമായി ആ രോഗത്തെക്കുറിച്ച് കേവലം പിശാചുബാധ എന്ന ധാരണയായിത്തീർന്നു. അതനുസരിച്ച് ചികിത്സ, പ്രതിരോധമാർഗ്ഗം ഇവയെപ്പറ്റി ചിന്തയും അറിവും കുറയുവാനും മനസ്സംസ്കാരമില്ലാത്തവരുടെ അന്ധമായ അഭിപ്രായങ്ങൾക്ക് പ്രചാരവും ക്ഷുദ്രകർമ്മാദികൾക്ക് അംഗീകാരം കൂടുവാനുമിടയായി. അങ്ങിനെ വസൂരി ബാധിച്ചാൽ ആളെ ഉപേക്ഷിക്കുക എന്ന നിലയിലെത്തി. ആധുനിക ഗവേഷണത്തിന്റെ ഫലമായി വസൂരി ഒരു സാംക്രമിക രോഗമാണെന്നും അതിനെ നിർമാർജ്ജനം ചെയ്യുവാൻ സാദ്ധ്യതയുണ്ടെന്നും അനുഭവപ്പെട്ടു. അതിന്റെ സൽഫലമായി വസൂരി രോഗബാധ വളരെ ചുരുങ്ങിയ നിലയിലായിത്തീർന്നിട്ടുണ്ട്. നിർബ്ബന്ധ വാക്സിനേഷൻമൂലം വസൂരിരോഗത്തിന്റെ ഭയങ്കരതയ്ക്കും ബാധിക്കുന്നതിനും കുറവുണ്ടെന്ന് സമ്മതിക്കാതിരിക്കാൻ നിവൃത്തിയില്ല. രോഗം ബാധിച്ചാൽ ഉപദ്രവപരിഹാരങ്ങൾക്ക് എന്തു ചെയ്യണം? ഏതു നിലയിൽ ശുശ്രൂഷിക്കണം, വന്നതു വർദ്ധിക്കാതിരിക്കാനും എളുപ്പം ശമിക്കുവാനും വല്ല മാർഗ്ഗവുമുണ്ടോ? ഈ വക സംഗതികളെക്കുറിച്ച് വേണ്ടത്ര അറിവും പ്രവർത്തനവും പ്രായോഗികമായി കഴിഞ്ഞിട്ടില്ല. വസൂരി ബാധിക്കാതിരി



ക്കാൻവേണ്ട മുൻകരുതലുകൾ ജാഗ്രതയായി നടന്നുവരുന്നുണ്ടെങ്കിലും വന്നു പിടിപെട്ടാലത്തെ സ്ഥിതി ഇന്നും ഉൾനാടുകളിലും മറ്റും പഴയപടി തന്നെ ഇരിക്കുന്നതേയുള്ളൂ. അതിനെ എളുപ്പത്തിൽ ശമിപ്പിക്കുവാൻ തക്ക ഔഷധങ്ങളുണ്ടോ? അസാദ്ധ്യമായിത്തീരാനിടയുള്ളതിനെ സാദ്ധ്യതയിലേയ്ക്ക് കൊണ്ടുവരുവാൻ വല്ല മാർഗ്ഗവുമുണ്ടോ? എങ്ങിനെ ശുശ്രൂഷിക്കണം? പത്ഥ്യാപത്ഥ്യങ്ങൾ എന്ത്? എന്നതിനെക്കുറിച്ച് ശരിയായ അറിവുള്ളവർ കുറവാണ്. തന്മൂലം വസൂരിനോട്ടക്കാർ എന്നൊരു വിഭാഗത്തിന്റെ അന്ധമായ വിധിനിഷേധങ്ങൾക്ക് നിർബ്ബന്ധപൂർവ്വം രോഗി അധീനനാവേണ്ടിവരുന്നു. ഈ ദയനീയമായ അരക്ഷിതാവസ്ഥയ്ക്ക് പരിഹാരമുണ്ടാക്കേണ്ട ചുമതല വൈദ്യലോകത്തിനാണ്. ആ നിലയ്ക്ക് ആയുർവ്വേദ വൈദ്യന്മാരും അവരുടെ കടമ നിർവ്വഹിക്കേണ്ടതുണ്ട്. വസൂരിരോഗത്തെക്കുറിച്ച് ആയുർവ്വേദം എന്തു പറയുന്നു? വല്ലതും പറഞ്ഞിട്ടുണ്ടോ? എന്ന ചോദ്യം പൊന്തിവരുവാനിടയുണ്ട്. അത് ശാസ്ത്രബോധമില്ലാത്തവരെ മാത്രം ബാധിക്കുന്നതും ബാലിശവുമാണ്. ആയുർവ്വേദത്തിലെ അടിസ്ഥാനഗ്രന്ഥങ്ങളുടേയും ഗ്രന്ഥാന്തരങ്ങളുടേയും ഒരു സാമാന്യജ്ഞാനമെങ്കിലുമുള്ളവർക്ക് വസൂരിരോഗനിദാന ചികിത്സാവിജ്ഞാനവും ഉണ്ടാവാതെ കഴിയുകയില്ല. അതിനെ ശ്രദ്ധിച്ച് പഠിച്ച് പരിശീലിച്ച് പ്രായോഗികമാക്കുവാൻ ശ്രമിക്കുന്നില്ല എന്നതാണ്  പരമാർത്ഥം.

സുശ്രുതൻ മുതലായ പൂർവ്വാചാര്യന്മാരും വാഗ്ഭടനും ഭാവപ്രകാശകാരൻ മുതലായവരും വസൂരിരോഗത്തെക്കുറിച്ച് സാമാന്യമായി വിവരിക്കുന്നുണ്ട്. സുശ്രുതം

'ഭാഹജ്വരരുജാവന്തസ്താമ്രാ: സ്ഫോടാ: സപീതകാ:-
ഗാത്രേഷു വദനേചാന്ത വിജ്ഞേയാസ്താ മസൂരിക'
എന്നും
'വസൂരികായാം കുഷ്ഠഘ്ന ലേപനാദി ക്രിയാഹിതാ.
പിത്തശ്ലേഷ്മ വിസർപ്പോക്താ ക്രിയാവാസം പ്രശസ്യതേ'



എന്നു ചികിത്സയും വിധിക്കുന്നുണ്ട്. ഇതുപോലെ പല വൈദ്യഗ്രന്ഥ ങ്ങളിലും വിസ്തൃതമായ നിലയിലും ചുരുങ്ങിയ നിലയിലും വസൂരിനി ദാന ചികിത്സ വിവരിച്ചിട്ടുണ്ട്. അതിനും പുറമെ പഴയകാലത്ത് ശാസ്ത്ര ജ്ഞാനമുള്ള വൈദ്യന്മാർ സ്വാനുഭവത്തിൽനിന്നും അനുഭവസിദ്ധങ്ങളാ യവയെ രേഖപ്പെടുത്തിയ താളിയോലഗ്രന്ഥത്തിലും വസൂരിയുടെ പൂർവ്വരൂപ, രൂപ, ചികിത്സ ഇവയുടെ വിവരണങ്ങളുണ്ട്.

'മസൂരാകൃതി സംസ്ഥാന സർവ്വഗാത്ര സമുൽഭവാ
മസൂരികേതി വിജ്ഞേയാ പിടകാജ്വരസംയുതാ.
ഭോഷൈ:പ്രഥക്,ദ്വയൈ:സർവ്വൈ:രസൃജാചാഷധാസ്മൃതാ
ഏകാ വിഷദ്രു പുഷ്പാണാം ഗന്ധൈരാഗന്തുരീരിതാ.'

ഇങ്ങിനെയാണ് വസൂരിയുടെ ആകൃതി, സ്വാഭാവം ഇവയെ സാമാന്യ മായി വിവരിക്കുന്നത്. രോഗം ഉണ്ടാവുന്നതിന്റെ മുമ്പുണ്ടാവുന്ന ഉപദ്രവ ങ്ങളെപ്പറ്റിയും വിശദീകരിക്കുന്നുണ്ട്. പനി, വായവളർച്ച, സന്ധികളിലും ദേഹത്തിലും വേദന, സന്ധികൾക്ക് അയവ്, മുറിയുന്നപോലെ തോന്നൽ, അരുചി, രോമാഞ്ചം, തലവേദന, പിൻകഴുത്ത് കടച്ചിൽ, കണ്ണുകലക്കം, ഉപദ്രവം, മൂക്കിൽനിന്നും വെള്ളംവരൽ ഇവയെല്ലാം ഉണ്ടാവും. ഈ വക ഉപദ്രവങ്ങൾ സാമാന്യമായി കണ്ടാൽ വസൂരിയുടെ വരവാണെന്ന് നിസ്സം ശയം പറയാം. ആ ഘട്ടത്തിൽ പട്ടിണി കിടക്കാനും ഛർദ്ദിപ്പിക്കാനും വയ റിളക്കുവാനുമാണ് വിധിക്കുന്നത്. ഛർദ്ദിപ്പിക്കാൻ വേപ്പിൻതൊലിയും ഇര ട്ടിമധുരവും കഷായമായി കൊടുക്കുവാനും ത്രികോൽപ്പകൊന്നപ്പൊടി പഞ്ചസാര ചേർത്തോ അവിപത്തിയോ കൊടുത്ത് വയറിളക്കുവാനുമാണ് പറയുന്നത്. വസൂരിയുടെ ആരംഭത്തിൽ ചെറുനാരങ്ങനീരിൽ ശർക്കര കലക്കി കൊടുക്കുവാനും രുദ്രാക്ഷം പശുവിൻ പാലിൽ അരച്ചുകലക്കി പ്രഭാതത്തിൽ കൊടുക്കുവാനും അഗ്ര്യമായി വിധിക്കുന്നുണ്ട്. പെട്ടെന്ന് ശമനം കിട്ടുന്ന സിദ്ധൗഷധമായിട്ടാണ് പറയുന്നത്. നന്നാരിക്കിഴങ്ങ്, രാമച്ചം, ഇരട്ടിമധുരം, കൊടിത്തൂവ്വവേർ, ചന്ദനം, പർപ്പടകപ്പുല്ല് ഇവകൊ



ണ്ടുള്ള കഷായവും, കദളിവാഴക്കിഴങ്ങിന്റെ നീരും കഷായവും പ്രധാന മായി വിധിക്കുന്നവയാണ്. ബ്രഹ്മിനീര് പഞ്ചസാര ചേർത്തും അത്തിക്കായ, ഇരട്ടിമധുരം ഇവ പശുവിൻപാലിൽ അരച്ചുകലക്കി പ്രഭാതത്തിൽ സേവി ച്ചാലും ശക്തമായ വസൂരിരോഗത്തെ ശമിപ്പിക്കും. മാത്രമല്ല, അതു ശീലി ച്ചുകൊണ്ടിരുന്നാൽ ഭയങ്കരമായ ആ സാംക്രമികരോഗബാധയെ ഭയപ്പെ ടേണ്ടതില്ലെന്നുകൂടി ഉറപ്പുതരുന്നു. ഈ ഫലം ചെറുനാരങ്ങനീരിനും തികച്ചും ഉള്ളതായിട്ടാണ് വിവരിക്കുന്നത്. അതുപോലെതന്നെ കുന്നിക്കു രുപരിപ്പ്, നെല്ലി, ചന്ദനം, വെള്ളരിവിത്ത് ഇവ അരച്ച് അരിക്കാടിയിൽ കലക്കി പഞ്ചസാര ചേർത്ത് കഴിച്ചാലും വസൂരി ബാധിക്കില്ലെന്നാണ് പറ യുന്നത്. പാവിട്ടവേര് അരച്ച് ആനയടിയൻനീര് ചേർത്ത് ദേഹത്തിൽ പുര ട്ടിയാൽ പനി കുറയും. വസൂരി പുറപ്പെടുകയില്ല എന്നും പറയുന്നു. ആന യടിയൻ,പച്ചമഞ്ഞൾ,മരച്ചാണ (വലിയ ചൂരൽ എന്നും പക്ഷമുണ്ട്) അരച്ച് തേങ്ങാപ്പാലിൽ കലക്കി കുറുക്കി പുരട്ടിയാൽ പുറപ്പെട്ടത് കരിഞ്ഞുപോ കുമെന്നും പറയുന്നു. ഉള്ളിനീര് പശുവിൻപാൽ ചേർത്തും അതുപോലെ ബ്രഹ്മിനീര് ഏതുതരം വസൂരിക്കും ശമനമാണെന്നും വിധിക്കുന്നുണ്ട്. വെമ്പാടയിട്ട് കുറുക്കിയ വെള്ളത്തിൽ കാരയുടെ കുരു പൊടിച്ച് കഴിക്കു ന്നതും പരമൗഷധമായിട്ട് പറയുന്നു. പാടക്കിഴങ്ങ്, ആനയടിയൻനീരിൽ കലക്കി സേവിച്ചാൽ വസൂരി കരിഞ്ഞുപോകുമെന്നു പറയുന്നു. മുരിങ്ങ യില നീരിൽ ചെഞ്ചല്യം ചേർത്ത് അധികം ഉപദ്രവകാരിയായി ഉണ്ടാവു ന്നതിന്മേൽ ധാരാളമായി പുരട്ടിയാൽ ഉടനെ അത് ശമിക്കും. കണ്ണിൽ വസൂ രിബാധയും പഴുപ്പും ഉണ്ടായാൽ ആവണക്കെണ്ണ എഴുതുക. ആനയടി യൻ നീര്, തേൾക്കടനീര്, ഉള്ളിനീര്, കൊത്തമ്പാലവെള്ളം ഇവ തേൻചേർത്ത് തളിക്കുക എന്നീ വിധിയുണ്ട്. ശക്തിയായ പഴുപ്പും ദേഹ ത്തിൽ വിള്ളലും ഉള്ളപ്പോൾ അരിയും കുരുമുളകും ഇട്ട് കഞ്ഞിവെച്ച തിന്റെ തെളി ഉപയോഗിക്കാം. ആനയടിയൻ അകത്തേക്ക് സേവിക്കാനും പുറമേ പുരട്ടാനും ഏതു ഘട്ടത്തിലും എല്ലാത്തരം വസൂരികൾക്കും അഗ്രൗ



ഷധമായിട്ടാണ് പല ഗ്രന്ഥങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ളത്. ആനയടിയൻ ദേഹത്തിൽ ധരിക്കുന്നതുതന്നെ രോഗശമനകാരണമായി പറയുന്നു. ചുക്ക്, കുറുന്തോട്ടിവേര്, വേപ്പിൻതൊലി,പടവലം,കൊട്ടം,കൊത്തമ്പാലരി, നെല്ലിക്ക,മുത്തങ്ങ ഇവകൊണ്ടുള്ള കഷായം ഏതുവിധത്തിലുള്ള വസൂരിക്കും പരിഹാരമായിട്ടാണ് വിധിക്കുന്നത്. വസൂരി ബാധിച്ചാൽ ഇരുപതു ദിവസം കഴിഞ്ഞശേഷമല്ലാതെ കുളിപ്പിക്കാൻ പാടില്ലെന്ന് നിർബ്ബന്ധമായി പറയുന്നു. നാല്പാമരത്തൊലി കഷായത്തിൽ നാല്പാമരത്തളിര് അരച്ചു കലക്കി നെയ്യോളം കോലരക്കുകഷായവും ചേർത്ത് കാച്ചി അതു മേൽപുരട്ടി നാല്പാമരത്തൊലിയും വേപ്പിൻഇലയും ഇട്ട് തിളപ്പിച്ച വെള്ളം വീഴ്ത്തുവാനും വേപ്പിലയും മഞ്ഞളും അരച്ച് മേൽതേക്കുവാനുമാണ് വിധിച്ചിട്ടുള്ളത്. എണ്ണയും നെയ്യുമായി കാച്ചി പുരട്ടുവാനും വിരോധമില്ല. കുളിക്കുന്ന ദിവസം അടുത്താലാണ് രോഗം സംക്രമിക്കാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കേണ്ടത് എന്ന് നിഷ്കർഷിക്കുന്നുണ്ട്. ആ ഘട്ടത്തിലാണ് രോഗികിടക്കുന്നസ്ഥലത്തുനിന്ന് മറ്റുള്ളവർ ഒഴിച്ചു പാർക്കേണ്ടത്. രോഗി കിടക്കുന്ന മുറിയിലും പരിസരത്തും പുകയ്ക്കാൻ ചില മരുന്നുകൾ വിധിച്ചിട്ടുണ്ട്. ഗുൽഗുലു, തുളസിക്കതിർ, വയമ്പ്, ഉള്ളി, മുരുക്കിൻതൊലി, അകില്, ആനയടിയൻ, കാട്ടപ്പാ ഇവ ഇടിച്ച് വേപ്പെണ്ണയിൽ കുഴച്ച് കനലിലിട്ട് പുക ഏല്പിക്കുന്നത് വിശിഷ്ടമാകുന്നു. അതിന്റെ ഉദ്ദേശം രോഗാണുക്കളെ നശിപ്പിക്കലോ പ്രസരണത്തെ തടുത്ത് അന്തരീക്ഷത്തെ പരിശുദ്ധമാക്കലോ ആയിരിക്കണം. രോഗി കിടക്കുന്ന മുറിയിൽ കതിരോടുകൂടിയ തുളസി കെട്ടാക്കി കെട്ടിത്തൂക്കണമെന്നും അതുകൊണ്ട് രോഗിയുടെ മുഖത്ത് വീശണമെന്നും പറയുന്നു. വേപ്പിന്നിലകൊണ്ടും ഇതെല്ലാം ചെയ്യാവുന്നതാണ്.

ഇനി വസൂരി രോഗത്തിന്റെ സാദ്ധ്യാസാദ്ധ്യത മുതലായവയെക്കുറിച്ചും, പ്രത്യേകം ചികിത്സ, ശുശ്രൂഷ ഇവയെക്കുറിച്ചുമുള്ള വിവരണങ്ങളിലേയ്ക്കു കടക്കാം. വിറയൽ, ചുട്ടുനീറ്റം, അതിയായ വേദന, വയറിളക്കം,



വെള്ളംദാഹം, എക്കിട്ട്, അരുചി, മോഹാലസ്യം, കുര, ദേഹത്തിനു തണുപ്പ്, വിയർക്കൽ ഈവക ഉപദ്രവങ്ങൾ ഉണ്ടായാലും വ്രണം ഉണങ്ങിയ കല പോലെ പുറമേ പുറപ്പെട്ടുകണ്ടാലും പുറമേയ്ക്ക് ഒന്നും കാണാത്തവിധം അന്തർമുഖമായാലും, അസാദ്ധ്യവും വേഗത്തിൽ ജീവനാശം സംഭവിക്കുന്നതുമാണ്.

കേവലരക്തജമായ വസൂരിയിൽ ദേഹം ആകെ ചുവക്കുക, കണ്ണിൽനിന്നും മറ്റു ദ്വാരങ്ങളിൽനിന്നും രക്തം വരിക അങ്ങിനെ കണ്ടാൽ അഞ്ചാം ദിവസമോ ഏഴാം ദിവസമോ മൃതിപ്പെടും. വാതാധികസ്വഭാവത്തോടുകൂടിയത്, കരി അരച്ചുതേച്ചതുപോലെ കരുവാളിച്ച് തോൽ പൊളിഞ്ഞാൽ എഴാം ദിവസമോ ഒമ്പതാം ദിവസമോ മൃതിപ്പെടുന്നതാണ്. പിത്തജമായാൽ പന്ത്രണ്ടാം ദിവസമോ പതിനഞ്ചാം ദിവസത്തിനുള്ളിലോ ജീവനാശം വരും. കഫാദികമാണെങ്കിൽ പതിനഞ്ചാം ദിവസം മുതൽ ഇരുപത്തൊന്നാം ദിവസത്തിനുള്ളിൽ അപകടം സംഭവിക്കും. കഫജമാണെങ്കിലും അപത്ഥ്യാചരണം മുതലായ കാരണങ്ങളാൽ ആകെ വീങ്ങുകയും നീര് ഒഴുക്കുക, വിള്ളൽ, കൃമി ഇവയും ഉണ്ടായാൽ ഏഴാം ദിവസമോ പത്താം ദിവസമോ മൃതിപ്പെടുന്നതാണ്. അതുപോലെ മൂർദ്ധാവ്, നെറ്റി, ചെവിക്കുറ്റി, ഹൃദയം മുതലായ പ്രധാന മർമ്മ സ്ഥാനങ്ങളിൽ അധികമായ ഉപദ്രവത്തോടും വീക്കത്തോടുംകൂടി വസൂരി പുറപ്പെടുന്നതായാൽ അസാദ്ധ്യവും പെട്ടെന്ന് അപകടസ്ഥിതി വരുന്നതുമാണ്. പനി, നിറുകയിലും പിൻകഴുത്തിലും അരക്കെട്ട്, തുട ഈ ഭാഗങ്ങളിലും ശക്തമായ വേദന, ഛർദ്ദി കണ്ണുകലക്കം പുകച്ചിൽ ഇവ കണ്ടാൽ അതിശക്തിയായ വസൂരി ബാധിച്ചുകഴിഞ്ഞതായി മനസ്സിലാക്കേണ്ടതാണ്.

ഇനി പ്രത്യേകം ശ്രദ്ധിച്ചു ചെയ്യേണ്ടതായ ചികിത്സ മുതലായവയുടെ വിവരണവും സമഷ്ടിയായി വിവരിക്കാം. വസൂരിയുടെ പ്രത്യേക ഉപദ്രവത്തോടുകൂടി പനിതുടങ്ങിയാലുടനെ അവിപത്തിചൂർണ്ണംകൊണ്ട് നല്ലവണ്ണം വയറിളക്കുക. കരുവേപ്പിൻ ഇലയും തൊലിയും വേപ്പിൻതൊലി,



ചിറ്റമൃത്, വരട്ടുമഞ്ഞൾ, ആടലോടകവേര്, തൃഫലത്തോട്, പടവലവള്ളി, ചെറുവഴുതിനവേര് ഇവ കഷായംവച്ച് തേൻ മേൽപ്പൊടി ചേർത്തുകൊടുക്കുക. ഈ കഷായത്തിൽ മാവിലഞെട്ടിയും തെങ്ങിൻ കുരുത്തോലയും ചേർത്ത് കഷായം കൊടുക്കുക. അപ്പ സമൂലം, കാട്ടപ്പവേര്, കരിന്തൂമ്പ സമൂലം ഇവ വേറെ വേറെ മോരിൽ അരച്ചുകലക്കി അല്പം കുരുമുളകു പൊടിയും ചേർത്ത് വയൽച്ചുള്ളിവേരും ഇലയും വറ്റിച്ചരച്ച് നേർത്ത (തെളി) മോരിൽ കലക്കി കൊടുക്കുക. നീരും പഴുപ്പും ചുരുങ്ങുവാനും മൂത്രം ഒഴിഞ്ഞുപോകുവാനും നല്ലതാണ്. തൊണ്ടയിൽ കഫം കെട്ടിയ ശല്യത്തിന് മാതളനാരകത്തിൻ വേര്, കരിയാത്ത, ചുക്ക് ഇവകൊണ്ടു കഷായമുണ്ടാക്കി കരിഞ്ജീരകം പൊടിച്ച് മേൽപ്പൊടി ചേർത്തും നെല്ലിക്കാക്കഷായത്തിൽ പച്ചമോരു ചേർത്തും അല്പം കുരുമുളക് അരച്ചുകലക്കി കൊടുക്കുന്നതും നല്ലതാണ്. പഴുത്തുതുടങ്ങിയാൽ ചാണകം ചുട്ട ഭസ്മത്തിൽ കിടത്തുക. ആ ഭസ്മം സർവ്വാംഗം പെരുമാറുക. ഇതും വളരെ നല്ലതാണ്. വസൂരിരോഗത്തിന്റെ ആരംഭത്തിൽ പിത്തഹരങ്ങളായവ എല്ലാവിധത്തിലും ഉപയോഗിക്കാമെന്നാണു പറയുന്നത്. പുറപ്പെട്ടു കഴിഞ്ഞാൽ ദുർവ്വാഘൃതം പുറമേ ഉപയോഗിക്കാം. മുന്തിരിങ്ങ, ഈത്തപ്പഴം, കുമിഴിൻവേര്, പടവലവള്ളി, വേപ്പിൻതൊലി, രാമച്ചം, ആടലോടകവേര്, കൊടിത്തൂവ്വവേര്, ചിറ്റമൃത്, കൊത്തമ്പാലരി, മുത്തങ്ങ ഇവ സമം എല്ലാംകൂടിയേടത്തോളം ദശമൂലവും ചേർത്ത കഷായം വാതാധികവസൂരിക്ക് ഉത്തമമാകുന്നു. കുറുന്തോട്ടിവേര്, പടവലവള്ളി, കൊട്ടം, കൊത്തമ്പാലരി, നെല്ലിക്ക, മുത്തങ്ങ, വേപ്പിൻതൊലി, ചുക്ക് ഇവകൊണ്ടുള്ള കഷായത്തിൽ തേനും അല്പമാത്രയിൽ ഗുൽഗുലുവും മേൽപ്പൊടി ചേർത്ത കഷായം എല്ലാവിധ വസൂരികൾക്കും കൊടുക്കാവുന്നതും ഏറ്റവും ഫലപ്രദമായതുമാണ്.

കഫക്കെട്ട്, ശ്വാസംമുട്ട്, കുര, എക്കിട്ട് മുതലായ ഉപദ്രവങ്ങൾക്ക് അതാതിനു വിധിക്കുന്ന സിദ്ധൗഷധങ്ങളും സാമാന്യയോഗങ്ങളും സന്ദർഭമനു



സരിച്ച് ഉപയോഗിക്കാവുന്നതാണ്. മെഴുക്ക്, എരുവ്, പുളി, ക്ഷാരലവണ ങ്ങൾ ഇവ വർജ്ജ്യങ്ങളാണ്. എങ്കിലും രോഗിക്കു ക്ഷീണം വരാത്ത നില യിൽ ആഹാരം ഏതു വിധമായാലും കൊടുക്കണമെന്നും പറയുന്നുണ്ട്. ഈ നിലയിലാണു വസൂരിരോഗത്തെക്കുറിച്ച് ലക്ഷണവും ചികിത്സയും സാമാന്യമായി വിവരിക്കുന്നത്. ഇതെല്ലാം പല ഗ്രന്ഥങ്ങളിലായി വിവരി ക്കുന്നതിൽനിന്ന് അത്യാവശ്യമെന്നു തോന്നിയതിനെ മാത്രം എടുത്ത് സാമാന്യമായി ഒരറിവും പരിഹാരമാർഗ്ഗവും ഉണ്ടാകത്തക്കനിലയിൽ വിവ രിക്കുക മാത്രമാണു ഞാൻ ചെയ്യുന്നത്. എല്ലാം സവിസ്തരം വിവരിക്കുക എന്നുള്ളത് സാദ്ധ്യവുമല്ല.

ഈ വിഷയത്തിൽ എന്റെ ചില അനുഭവങ്ങളേയും അല്പം വിവരി ക്കാം. വസൂരിരോഗത്തിനു വിധിക്കുന്ന ചികിത്സയും ശുശ്രൂഷയും നിഷ്ക്കർഷയായി ചെയ്യേണ്ടതാണെന്നും അതിനു ആയുർവ്വേദ വൈദ്യ ന്മാർ സന്നദ്ധരാവേണ്ടതാണെന്നും വളരെ മുൻപു മുതൽക്കേ എനിക്കഭി പ്രായമുള്ളതാണ്. അന്നു വസൂരിരോഗിയെ കാണുവാനോ രോഗസ്വഭാവം മനസ്സിലാക്കുവാനോ ഒരുവിധത്തിലും അവസരം ലഭിച്ചില്ല. വസൂരി ഉണ്ടാ വാത്ത ഒരാൾ ആ രോഗിയെ കാണുക എന്നതു വലിയ സാഹസകൃത്യവും അപരാധവുമായിത്തീരുമെന്ന കാരണത്താൽ ഒരുവിധത്തിലും അതിനെ ക്കുറിച്ച് അറിവോ അനുഭവമോ ഉണ്ടാകുവാൻ കഴിഞ്ഞില്ല. എങ്കിലും അകന്നുനിന്നു ചെയ്യാവുന്നതു പലർക്കും പല സന്ദർഭങ്ങളിലും പരീക്ഷി ച്ചുനോക്കിയിട്ടുണ്ട്. അവയിലൊന്ന് രുദ്രാക്ഷം അരച്ചു പാലിൽ കൊടു ക്കുക എന്നത് വളരെ ഫലപ്രദമായിട്ടാണു അനുഭവപ്പെട്ടിട്ടുള്ളത്. വിദഗ്ദ്ധ രായ വസൂരി നോട്ടക്കാർ അസാദ്ധ്യമെന്നു പറഞ്ഞു ഉപേക്ഷിച്ച ചില കേസുകളിലാണു ഞാനാദ്യമായി പരീക്ഷിച്ചുനോക്കിയത്. സുമാർ ഒരുറു പ്പിക തൂക്കം രുദ്രാക്ഷം പൊടി പാലിൽ ചേർത്ത് അരച്ച് പാലിൽ കലക്കി രണ്ടുനേരവും കൊടുക്കുകയാണ് ചെയ്തത്. രണ്ടോ മൂന്നോ നേരം കൊടു ക്കുമ്പോഴേയ്ക്കും ശക്തിയായി പനിക്കാൻ തുടങ്ങും. പനിച്ചുകഴിഞ്ഞാൽ



രണ്ടുദിവസംകൊണ്ട് രോഗം സാദ്ധ്യതയിലേയ്ക്കുവരികയും ക്രമേണ സുഖപ്പെടുകയും ചെയ്തതായിട്ടാണ് അനുഭവം. ഇതെല്ലാം വസൂരി നോട്ടക്കാർവഴിക്കുമാത്രം അറിയാൻ കഴിഞ്ഞ അനുഭവം മാത്രമാണ്. അതുപോലെ ബ്രഹ്മിനീരിനും ചെറുനാരങ്ങനീരിനും ഫലമുള്ളതായി അനുഭവപ്പെട്ടിട്ടുണ്ട്. സുമാർ അഞ്ചുകൊല്ലംമുമ്പ് വസൂരിരോഗം അല്പമായ നിലയിൽ എന്നേയും ബാധിച്ചു. പനിയും മറ്റുപദ്രവങ്ങളും ആരംഭത്തിലൊരുവിധം നല്ലവണ്ണമുണ്ടായിരുന്നു. അതോടുകൂടി പരവശനായ ഞാൻ നോട്ടക്കാരുടെ നിയന്ത്രണത്തിലായിത്തീർന്നു. വെറും തണുത്ത കഞ്ഞിയും ഉള്ളിനുറുക്കിയതും പഴയ ചെറുനാരങ്ങ ഉപ്പിലിട്ടതിന്റെ ഒരു ചെറിയ കഷ്ണവും മാത്രമാണ് അവർ തന്നിരുന്ന ആഹാരം. ദാഹമുള്ളപ്പോൾ കുടിക്കാൻ കൊത്തമ്പാല വെള്ളവും. ഉപ്പില്ലാത്ത തണുത്ത കഞ്ഞി കഴിക്കുവാൻ എനിക്ക് തീരെ പറ്റിയിരുന്നില്ല. ആഹാരമില്ലാത്തതിനാലും ഉപദ്രവങ്ങൾകൊണ്ടും അങ്ങിനെ മുന്നുനാലുദിവസം കഴിഞ്ഞപ്പോഴേയ്ക്കും ക്ഷീണം വളരെ വർദ്ധിച്ചു. ഇടയ്ക്ക് ഓർമ്മക്കുറവുകൂടി വരുവാൻ തുടങ്ങി. ഇനി ഈ സമ്പ്രദായം തുടരുവാൻ ഒരുവിധത്തിലും സാദ്ധ്യമല്ലെന്ന നിലയിലെത്തി. ഒരു ദിവസം വൈകുന്നേരം നോട്ടക്കാരോട് ഇന്ന് ഞാൻ പശുവിൻപാലിൽ ഒരു മരുന്ന് ചേർത്തു കഴിക്കുവാൻ തീർച്ചപ്പെടുത്തി എന്നു പറഞ്ഞു. ഈ ഘട്ടത്തിൽ പാൽ കഴിക്കാൻ പാടില്ലെന്ന് അവർ പറഞ്ഞതിനെ വിലവയ്ക്കാതെ രുദ്രാക്ഷം അരച്ച് ഒരുനാഴി പാലിൽ കലക്കി സന്ധ്യയ്ക്കു കഴിച്ചു. പിറ്റേന്ന് മൂന്ന് ഔൺസ് ബ്രഹ്മിനീരിൽ തേൻ ചേർത്ത് കഴിച്ചു. രണ്ടുമൂന്നു മണിക്കൂർ കഴിഞ്ഞപ്പോൾ രണ്ടു തവണ ശോധനയുണ്ടായി. അതിനുശേഷം ഇളം ചൂടോടുകൂടിയ കഞ്ഞി കണ്ണിമാങ്ങയും ചുട്ടപപ്പടവും കൂട്ടി കഴിച്ചു. കഞ്ഞി ചെന്നതിനുശേഷം ഒരുതവണ വയറിളകി. അന്ന് സന്ധ്യക്ക് ഒരുറുപ്പിക തൂക്കം രുദ്രാക്ഷം പാലിൽ ചേർത്തു കഴിച്ചു. ആ ദിവസങ്ങളിലെല്ലാം മേൽവേദന മുതലായ പല ഉപദ്രവങ്ങളുമുണ്ടായിരുന്നു. എങ്കിലും പനി ലഘുവായിട്ടേ ഉണ്ടായിരുന്നുള്ളൂ.



അന്നു രാത്രി അതായത് രുദ്രാക്ഷം കഴിച്ച രണ്ടാമത്തെ ദിവസം, ഒന്നുറങ്ങി ഉണർന്നപ്പോൾ ശക്തിയായ പനി അനുഭവപ്പെട്ടു. പിന്നെ എനിക്ക് നല്ല ഓർമ്മയില്ല. പിറ്റേദിവസം ഞാനുണർന്നപ്പോൾ പകൽ രണ്ടുമണിയാണ്. നല്ല ദാഹമുണ്ടായിരുന്നു. കുറെ കഞ്ഞിവെള്ളം കഴിച്ചു. മൂത്രമൊഴിക്കണമെന്നു തോന്നി. ചെന്നിരുന്നപ്പോൾ മൂത്രം തീരെ പോയില്ലെന്നു മാത്രമല്ല ഭയങ്കര വേദനയും അനുഭവപ്പെട്ടു. പിന്നീട് വയൽച്ചുള്ളി, ഞെരിഞ്ഞിൽ, ചെറുപയർ ഇവയിട്ട് തിളപ്പിച്ച വെള്ളമുണ്ടാക്കി ആ വെള്ളം പഞ്ചസാര ചേർത്ത് ധാരാളം കഴിക്കുവാൻ തുടങ്ങി. മൂത്രം പോകാത്ത ശല്യം നല്ലവണ്ണമുണ്ടായിരുന്നു. അങ്ങിനെ വിഷമിച്ച് രാത്രി പന്ത്രണ്ടു മണിയോടുകൂടി മൂത്രം ധാരാളമായി ഒഴിഞ്ഞുപോയി. അതോടുകൂടി ഉറങ്ങുകയും ചെയ്തു. രാവിലെ ഉണർന്നപ്പോൾ ദേഹത്തിൽ ഒരുവിധം എല്ലാഭാഗത്തും കയ്യിന്റേയും കാലിന്റേയും അടിയിലും തൊണ്ടയിലും പുറപ്പെട്ടിരുന്നു. കണ്ണിനു കലക്കവും വേദനയും ഉണ്ടായിരുന്നു. അന്നുച്ചയ്ക്ക് കഞ്ഞിക്ക് മടുപ്പുതോന്നി. തൈരും ഉപ്പും ചെറുനാരങ്ങാനീരും ചേർത്ത് ഊണു കഴിച്ചു. ഇടയ്ക്കെല്ലാം പാലും കഴിച്ചിരുന്നു. ഇതെല്ലാം എന്റെ അടുത്തു പെരുമാറിയിരുന്ന നോട്ടക്കാർക്ക് തീരെ സമ്മതമായിരുന്നില്ല. അങ്ങിനെ രണ്ടുമൂന്നു ദിവസം രുചിയോടുകൂടി ആഹാരം യഥേഷ്ടം കഴിച്ചതിന്റെ ഫലമായി ക്ഷീണത്തിന് വളരെ കുറവുകിട്ടി. ഉപദ്രവം സഹിക്കാനുള്ള കഴിവ് വർദ്ധിക്കുകയും ചെയ്തു. അപ്പോഴേയ്ക്കും സുമാർ ഒന്നര ആഴ്ചയായിട്ടുണ്ടാവണം. പിന്നെ ക്രമേണ പഴുക്കുവാനും ദേഹത്തിൽ ചുരുങ്ങി ഉണങ്ങുവാനും തുടങ്ങി-അങ്ങിനെ ഇരുപത്തിരണ്ടാമത്തെ ദിവസം ഞാൻ ആദ്യമായി കുളിച്ചു. കുളിക്കുന്നതുവരെ രാവിലെ ബ്രഹ്മിനീരും ഉച്ചയ്ക്ക് ചെറുനാരങ്ങനീരും, രാത്രി പാലിൽ ഒരു രുദ്രാക്ഷവും നിത്യവും കഴിച്ചിരുന്നു. ആദ്യമായി രണ്ടുനാലു ദിവസം ഒഴികെ പിന്നീട് രുചിയനുസരിച്ച് ആഹാരം ഇഷ്ടംപോലെ കഴിക്കുകയാണുണ്ടായത്. അതുകൊണ്ട് ക്ഷീണം കുറയുകയും രോഗബാധയെ തടയുവാനും സഹിക്കുവാനും സഹജമായ



ശക്തി കൂടുകയും ചെയ്തതായിട്ടാണ് എന്റെ അനുഭവം. ഏതുവിധമെങ്കിലും ക്ഷീണം വർദ്ധിയ്ക്കാതിരിക്കാൻ ശ്രദ്ധിക്കുക, അപഥ്യമായാലും ആഹാരം കഴിക്കുക, സിദ്ധഫലങ്ങൾ എന്നു പറയുന്ന ഔഷധങ്ങൾ വിധിയനുസരിച്ച് ശീലിക്കുക എന്നാൽ ഒരുവിധം രക്ഷയുണ്ടെന്നാണ് എന്റെ അനുഭവത്തിൽനിന്ന് ഞാൻ പഠിച്ചത്. അതിനുശേഷം ഈ അടിസ്ഥാനത്തിൽ ചിലർക്കെല്ലാം ഞാൻ ചികിത്സിക്കുകയുണ്ടായിട്ടുണ്ട്. എല്ലാം സഫലമായിട്ടുണ്ട്. വിധിക്കുന്ന എല്ലാവിധികളും എല്ലാ ചികിത്സകളും പരീക്ഷിച്ച് ഫലമറിയുവാൻ എനിക്ക് അവസരം ലഭിച്ചിട്ടില്ല. കഷായങ്ങൾ മുതലായ ഓരോ മരുന്നുകളും സന്ദർഭം നോക്കി ഉപയോഗിച്ചാൽ തികച്ചും ഫലപ്രദമാവുമെന്നാണ് എന്റെ വിശ്വാസം. വസൂരി രോഗത്തിന്റെ നിദാന ചികിത്സകളെക്കുറിച്ച് വിജ്ഞാനം ഇന്നത്തെ ആയുർവ്വേദ വൈദ്യന്മാർക്കില്ല എന്ന നിലയ്ക്കല്ലാ ഞാൻ ഇത്രയും വിവരിച്ചത്. ഈ വിഷയത്തിൽ ആയുർവ്വേദ വൈദ്യന്മാർ കൂടുതൽ ശ്രദ്ധവച്ച് ആയുർവ്വേദത്തിന്റെ കഴിവിനേയും ഔഷധപ്രഭാവത്തേയും ജനങ്ങൾക്ക് ഉപയോഗപ്രദമാക്കുവാൻ ഓർമ്മപ്പെടുത്തുക എന്ന ഉദ്ദേശം മാത്രമേയുള്ളൂ. ആയുർവ്വേദ വൈദ്യന്മാരുടെ ശ്രദ്ധ ഇക്കാര്യത്തിൽ വർദ്ധിച്ചു കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു▲

*(വൈദ്യരത്നം പി.എസ്.വാരിയർ ശതാബ്ദ്യുപഹാരം-1969 സ്മരണികയിൽ പ്രസിദ്ധീകരിച്ച ലേഖനം)*



## ലേഖനം-3

(പാരമ്പര്യവും പരിചയവുംകൊണ്ടു പ്രാമാണികനായ അഷ്ടവൈദ്യൻ വൈദ്യമഠം നാരായണൻ നമ്പൂതിരി "രസായനങ്ങളും അനുഭവവും -സ്വന്തം ഡയറി"എന്ന പേരിൽ എഴുതിയിരുന്ന ആ ലേഖനത്തിൽനിന്നു ഒരുഭാഗം.)

1932-ലാണ് ഒരു കുഷ്ഠരോഗി, 65 കാരനായ ഒരു നമ്പൂതിരി എന്റെ വന്ദ്യപിതാവിന്റെ അടുത്ത് ചികിത്സയ്ക്കുവന്നത്. മേലാസകലം തിണർപ്പും വർണ്ണമാറ്റവും തരിപ്പുമുണ്ടായിരുന്നു. കൈകാലുകളുടെ അടിവിരലുകൾ എന്നിവിടങ്ങളിൽ സ്പർശജ്ഞാനം കുറവായിരുന്നു. രോഗം തുടങ്ങിയിട്ടു മുപ്പതിലധികം കൊല്ലമായിരുന്നു. ഉരുള ഉരുട്ടി ഊണുകഴിക്കാനോ ചെറിയ ഗ്ലാസ്സുകൂടി എടുക്കാനോ പറ്റിയിരുന്നില്ല. കയ്യിന്റെ ചൂണ്ടുവിരലിൽ നല്ലൊരു വ്രണമുണ്ട്. കാലിന്റെ അടിയിൽ ഒരു ഉറുപ്പിക വട്ടവും അര യിഞ്ച് ആഴവുമുള്ള വ്രണവുമുണ്ടായിരുന്നു. കല്ല് മുതലായവ തറച്ചാൽ അറിഞ്ഞിരുന്നില്ല. പഴുപ്പ് ഒലിച്ചുകൊണ്ടിരുന്നു. ചില നഖങ്ങൾക്കു കേടും മുരടിപ്പും ബാധിച്ചിരുന്നു. ദരിദ്രനും വിശിഷ്ടനുമായ അദ്ദേഹം കരഞ്ഞു കൊണ്ടു പല ആവലാതികളും പറഞ്ഞു. അച്ഛൻ സനിഷ്കർഷം പരിശോധിച്ചശേഷം അദ്ദേഹത്തോടു പറഞ്ഞു: കുറേ ക്ലേശിക്കാനൊരുക്കമുണ്ടെങ്കിൽ രസായനവിധി അനുസരിച്ചു ചികിത്സ ചെയ്യാം.................................

.................................................................................................

..............................................ഒരു മാസത്തോടുകൂടി അവസാനിച്ചു. അതിന്റെ യന്ത്രണ(നല്ലരിക്ക)ആരംഭിച്ചു. ദ്വിഗുണപരിഹാരമെന്ന വിധിയനുസരിച്ച് യന്ത്രണ രണ്ടുമാസം വേണം. ആ കാലത്ത് അരരൂപാത്തൂക്കം മരുന്നു



ഖദിരസിദ്ധക്ഷീരാനുപാതമായി രാവിലെ സേവിക്കാം. പത്തുമണിക്ക് പാൽകൂട്ടി നവരച്ചോറ്. മൂന്നുമണിക്കു പാൽ. അഞ്ചുമണിക്കു കുളി. എട്ടു മണിക്കു നവരച്ചോറും പാലും ആഹാരം കഴിച്ച് കിടക്കുക. ഈ ക്രമത്തിൽ യാതൊരുമാറ്റവും കൂടാതെ രണ്ടുമാസക്കാലം ഇരുന്നു. ഇങ്ങനെ മൂന്നു മാസക്കാലത്തെ വൻ തപസ്സ് അവസാനിച്ചു. എന്തൊരു കൃതാർത്ഥതയാണ് എനിക്ക് അനുഭവപ്പെട്ടത് എന്ന് രേഖപ്പെടുത്തുവാൻ സാധ്യമല്ല. ആരും ചെയ്തതായി കേട്ടുകേൾവിയില്ലാത്ത ഒരു സാഹസം ചെയ്യുക എന്നത് തികച്ചും അപരാധത്തിന്നും അപവാദത്തിന്നും ഇടയാക്കും. എന്തെല്ലാം വ്യാപത്തുകൾ ഉണ്ടാകാം. ഏതായാലും അബദ്ധംകൂടാതെ ആ ചുമതല നിർവ്വഹിച്ചു. വൈദ്യനിൽ വിശ്വാസം, ധൈര്യം, ക്ഷമ എന്നീഗുണങ്ങൾ തികഞ്ഞൊരു രോഗിയെ കിട്ടുക എന്നത് ഒട്ടും എളുപ്പമല്ല. അദ്ദേഹത്തോട് ഞങ്ങൾക്കുള്ള നന്ദി എത്രയെന്നു രേഖപ്പെടുത്താനാവില്ല. ചികിത്സ കഴിഞ്ഞ് പുറത്തുവന്നപ്പോഴത്തെ അവസ്ഥയേയും വിവരിക്കണമല്ലോ. കാലിന്റെ അടിയിലും കൈവിരലിലും ഉണ്ടായിരുന്ന വ്രണം ഉണങ്ങിയി രുന്നു. കേടുണ്ടായിരുന്ന നഖങ്ങൾ എല്ലാം പോയി നല്ല നഖങ്ങൾ വന്നു. ദേഹത്തിലെ തിണർപ്പും വൈവർണ്ണ്യവും അസ്പഷ്ടമായി. അടുത്തു ചെന്നു സൂക്ഷിച്ചു നോക്കിയാൽ അറിയാവുന്ന ചില പാടുകളായി മാറി യിരിക്കുന്നു. കുഴച്ചു ഊണുകഴിക്കാനും മുണ്ടുപിഴിയാനും ഗ്ലാസിൽ വെള്ള മെടുത്തു കുടിക്കാനും കഴിവുണ്ടായി. സന്തോഷാശ്രു പൊഴിച്ചുകൊണ്ടുള്ള ആ വിശിഷ്ടന്റെ ആശീർവാദം അച്ഛനേയും എന്നേയും വികാരഭരിതരാ ക്കിത്തീർത്തു. ഇതാണ് കുടീപ്രവേശികവിധിയെ അനുസരിച്ചു പരീക്ഷി ച്ചതിന്റെ ആദ്യത്തെ അനുഭവം▲



ലേഖനം-4

# ആയുർവ്വേദത്തിന്റെ പ്രത്യേകമായ പഞ്ചശോധനകർമ്മങ്ങളും,തൽഫലങ്ങളും

**ആ**യുർവ്വേദചികിത്സയെ ശോധനമെന്നും ശമനമെന്നും രണ്ടായി വിഭജിച്ചിട്ടുണ്ട്. ത്രിദോഷസിദ്ധാന്താടിസ്ഥാനത്തിൽ രോഗകാരണമായ ദുഷിച്ച ഭാഗങ്ങളെ ദേഹത്തിൽനിന്നും നിർമ്മൂലം നിർഹരിക്കുക എന്നതാണ് ശോധന ചികിത്സയുടെ, അല്ലെങ്കിൽ പഞ്ചശോധനകർമ്മങ്ങളുടെ തത്വം. അങ്ങിനെ ശരീരത്തിലെ രോഗകാരണങ്ങളെ നിർഹരിച്ച് ആശയങ്ങളേയും മാർഗ്ഗങ്ങളെയും രസം, രക്തം മുതലായ ധാതുക്കളേയും പരിശുദ്ധമാക്കി രോഗത്തിൽനിന്ന് മുക്തിനൽകുക, ആരോഗ്യത്തെ നിലനിർത്തുക ഇവയ്ക്ക് ഫലപ്രദമായ ഏകമാർഗ്ഗം പഞ്ചശോധനകർമ്മം മാത്രമാണ് എന്നാണ് ആയുർവ്വേദം സിദ്ധാന്തിക്കുന്നത്. കർമ്മത്തിൽ മാത്രമല്ല ഔഷധങ്ങളിലും ശോധനവും ശമനവും എന്ന് രണ്ടു വിഭാഗമുണ്ട്. രോഗകാരണങ്ങളെ കുറെയൊക്കെ നശിപ്പിക്കുവാനുള്ള കഴിവു ശമനൗഷധങ്ങൾക്കും തദുപയോഗത്തിന്നും ഉണ്ട്. എങ്കിലും ശോധനകർമ്മംകൊണ്ടു സിദ്ധിക്കുന്ന ശുദ്ധിയും സൽഫലങ്ങളും ശമനൗഷധത്തിന്റെ ഉപയോഗത്തിന്നില്ല. ശരീരത്തിലെ സ്ഥൂലവും സൂക്ഷ്മവുമായ എല്ലാ ഭാഗങ്ങളെയും ശുദ്ധീകരിച്ച്, ത്രിദോഷങ്ങളെ സമീകരിച്ച്, സുസ്ഥങ്ങളും സുസമർത്ഥങ്ങളും ആക്കുവാൻ ശോധനകർമ്മത്തിന്നു മാത്രമെ കഴിവുള്ളു എന്നാണ് സയുക്തികം ആയുർവ്വേദം സിദ്ധാന്തിക്കുന്നത്.

ആ പഞ്ചകർമ്മശുദ്ധിയെ ചരകസംഹിത സിദ്ധിസ്ഥാനത്തിൽ പഞ്ചകർമ്മങ്ങളായി വേർതിരിച്ച് ക്രമീകരിച്ച് വിവരിച്ചിട്ടുണ്ട്. വമനം, വിരേകം,



ആസ്ഥാപനം, അനുവാസനം, നസ്യം ഈ ക്രമത്തിലാണ് വിവരിക്കുന്നത്. ഛർദ്ദിപ്പിക്കൽ, വയറിളക്കൽ, കഷായവസ്തി(കഷായം-നെയ്യ്-എണ്ണ-പാൽ-തേൻ-ഇന്തുപ്പ്-ശർക്കര-പൊടികൾ-ഇവകൾ പ്രത്യേക വിധിയും അളവും അനുസരിച്ച് കൂട്ടിച്ചേർത്ത് ഗുദമാർഗ്ഗത്തിൽകൂടെ പക്വാശയത്തിലേയ്ക്ക് കയറ്റുക), അനുവാസനം(സംസ്കരിച്ച തൈലംകൊണ്ടുമാത്രം ചെയ്യുന്ന വസ്തി),നസ്യം(നാസാദ്വാരങ്ങളിൽകൂടി സ്നേഹങ്ങൾ, സ്വരസം, ചൂർണ്ണം മുതലായത് മൂർദ്ധാവിലേയ്ക്കു കയറ്റുക-അണൂകരിച്ച് സ്രോതസ്സുകളിലേക്കും മറ്റും ഔഷധവീര്യത്തെ വ്യാപിപ്പിക്കുക) ഇതാണ് ചരകൻ വിധിക്കുന്ന പഞ്ചകർമ്മങ്ങൾ.

ത്രിദോഷങ്ങളെ 'വായു:പിത്തം കഫശ്ചേതി' എന്ന ക്രമീകരണത്തിനനുസരിച്ചല്ലാതെ കഫപിത്തവാതസ്ഥാനങ്ങളുടെ ശുദ്ധിയെയാണ് പഞ്ചകർമ്മത്തിൽ ക്രമീകരിച്ചിരിക്കുന്നത്. വാതപിത്തകഫങ്ങൾ എന്ന ക്രമം മാറ്റിയത് എന്തിന്? അതിന്റെ തത്വമെന്ത്? എന്ന് ചിന്തിക്കേണ്ടതുണ്ട്.

പഞ്ചകർമ്മങ്ങളുടെ പൂർവ്വാംഗമായി സ്നേഹസ്വേദങ്ങൾ ചെയ്യുക എന്നത് നിർബ്ബന്ധമാണ്. സ്നേഹപാനംകൊണ്ട് ശരീരത്തിൽ കട്ടിയായും പറ്റിപ്പിടിച്ചനിലയിലുമുള്ള ദോഷാംശങ്ങളെ മെഴുക്കുകൊണ്ട് കുതിർമ്മ വരുത്തുന്നു. സ്വേദംകൊണ്ട് ചൂടു തട്ടിച്ച് കുതിർമ്മ വന്നുനിൽക്കുന്നതിനെ ദ്രവീകരിച്ച് കോഷ്ഠത്തിലേയ്ക്ക് എത്തിക്കുന്നു. അങ്ങിനെ നിർഹരണ സമർത്ഥങ്ങളാക്കിയശേഷം എളുപ്പമാർഗ്ഗങ്ങളിൽകൂടെ ദുഷിച്ചതിനെ പുറത്തേയ്ക്കു കളയുക. അതാണ് പഞ്ചകർമ്മംകൊണ്ട് സാധിക്കുന്നത്.

കഫദോഷം സ്വസ്ഥാനമായ ഉരസ്സിൽ ഇളകിത്തീർന്ന് ഉരുകിയാൽ ആദ്യമായി അതിനെത്തന്നെയാണ് പുറത്തുകളയേണ്ടത്. അല്ലാതിരുന്നാൽ പലവിധരോഗങ്ങൾക്കും ആപത്തുകൾക്കും കാരണമായിത്തീരും. ശ്വാസകോശം, ഹൃദയം മുതലായ സ്ഥാനത്ത് ഉരുകിയ കഫദോഷം ബാധിച്ചാലും തണുത്ത് സ്കന്നമായാലും അപരിഹാര്യമായ പല ഉപദ്രവങ്ങളും പെട്ടെന്ന് വരുവാൻ ഇടയുള്ളതിനാൽ ആ കഫത്തെ ഒന്നാമതായി



നിർഹരിക്കുക എന്ന ന്യായത്തിലാണ് ആമാശയ ശുദ്ധിക്കും കഫനിർഹരണത്തിനും അഗ്ര്യമായ വമനകർമ്മം ആദ്യം വിധിച്ചതെന്ന് മനസ്സിലാക്കേണ്ടതാണ്.

സരവും ഉഷ്ണവും ദ്രവസ്വരൂപവുമായ പിത്തദോഷഭാഗം സ്നേഹസ്വേദംകൊണ്ട് കൂടുതൽ ദ്രവീകൃതവും ഉഷ്ണാധിക്യപരവും ആയിത്തീരും. ആ പിത്തദോഷഭാഗത്തെ കോഷ്ഠത്തിൽ നിർത്തിയാൽ യകൃത്ത്, പ്ലീഹ, രക്തം ഇവയെ ബാധിക്കുന്ന അസാദ്ധ്യങ്ങളായ പല വ്യാധികളും ഉണ്ടാകുവാൻ ഇടവരുന്നതിനാലാണ് പക്വാശയശുദ്ധിക്കും പിത്തനിർഹരണത്തിനും അഗ്ര്യവുമായ വിരേകത്തിന് രണ്ടാമത്തെ സ്ഥാനം കൊടുത്തതെന്ന് അറിയേണ്ടതാണ്.

ത്രിദോഷങ്ങളിൽ പ്രധാനിയും സ്വതന്ത്രനുമായ വായുവിനെ ഉദ്ദേശിച്ച വിധിയായ വസ്തികർമ്മമാണ് പിന്നെ വിധിക്കുന്നത്. ‘വസ്തിർവിരേകോ വമനം’എന്ന വാക്യംകൊണ്ട് ത്രിദോഷഹരങ്ങളായ കർമ്മങ്ങളുടെ ക്രമീകരണവും പ്രാധാന്യവും വ്യക്തമാക്കിയിട്ടുണ്ട്. ഇതിൽനിന്നും വ്യത്യസ്തമായ നിലയിൽ വാതഹരങ്ങളിൽ അഗ്ര്യവും ചികിത്സാർദ്ധവുമായ വസ്തിക്ക് മൂന്നാമത്തെ സ്ഥാനമാണ് പഞ്ചകർമ്മങ്ങളിൽ ആചാര്യൻ നൽകിയിട്ടുള്ളത്. അതിനെ പഠിക്കുകയും ബുദ്ധിപൂർവ്വം ചിന്തിക്കുകയും ചെയ്താൽ അതിന്റെ തത്വം(രഹസ്യം)വ്യക്തമാവുന്നതാണ്.

ത്രിദോഷങ്ങളിൽ അഗ്ര്യസ്ഥാനമുള്ള വായുവിനെക്കുറിച്ചുള്ള വിവരണത്തിലേയ്ക്ക് ഒന്നു കടന്നുനോക്കാം.

‘സർവ്വാർത്ഥാനർത്ഥകരണേ,വിശ്വസ്യാസ്യൈകകാരണം
അദുഷ്ടദുഷ്ട: പവന: ശരീരസ്യ വിശേഷത:
സ വിശ്വകർമ്മാ വിശ്വാത്മാ വിശ്വരൂപ: പ്രജാപതി:
സ്രഷ്ടാ, ധാതാ വിഭൂർവിഷ്ണു: സംഹർത്താ മൃത്യുരന്തക:’



ഈ നിലയ്ക്കെല്ലാമാണ് വാഗ്ഭടൻ വായുവിനെക്കുറിച്ച് വിവരിക്കുന്നത്. അതാതയത് സർവ്വവ്യാപിയായി പ്രസരിച്ചുകൊണ്ടിരിക്കുന്ന ജീവാത്മാവിനെത്തന്നെയാണ് വായു എന്ന് പറയുന്നത് എന്ന് താല്പര്യം. ആ ജീവാത്മാവുതന്നെയാണ് പ്രാണൻ(ഓക്സിജൻ). ശരീരസ്ഥനായ വായുവിനെ അഞ്ചു ശക്തിയായി വിഭജിച്ചതിൽ അപാനവായുവാണ് ശരീരത്തിന്റെ ഏറ്റവും അടിയിൽ സ്ഥിതിചെയ്യുന്നത്.

'പക്വാശയ കടീസക്ഥീ ശ്രോത്രാസ്ഥി സ്പർശനേന്ദ്രിയം

വാതസ്യ തത്രാപി പക്വാധാനം വിശേഷത:'

എന്ന വാക്യംകൊണ്ട് വായുവിന്റെ പ്രധാനസ്ഥാനമായ ഇരിപ്പിടം മലാശയമാണെന്നും അവിടുത്തെ സ്ഥാനി അപാനനാണെന്നും വ്യക്തമാവുന്നുണ്ട്. ആ അപാനവായുവിന് അനുലോമ്യം വരുത്തിയാൽ പ്രാണാദികളെല്ലാം അനുകൂലികളായി സ്വകർമ്മങ്ങളെ വേണ്ടവിധം പ്രവർത്തിച്ചുവരുമെന്ന് താല്പര്യം.

പ്രാണനെ അകത്തേയ്ക്ക് വലിച്ചെടുത്ത് ആ ജീവചൈതന്യത്തെ ശരീരത്തിന്റെ എല്ലാ ഭാഗത്തും വ്യാപിപ്പിച്ചശേഷം മലിനമായതിനെ പുറത്തേയ്ക്കു തള്ളിക്കളയുക ഈ പ്രവൃത്തിയെല്ലാം അപാനനാണ് നടത്തുന്നത്. അതായത് ഏറ്റവും അടിയിൽ ഇരിക്കുന്ന അപാനന്റെ ആരോഹാവരോഹഗതികൊണ്ടാണ് ശ്വാസോച്ഛ്വാസം ഇടവിടാതെ നടക്കുന്നത്. ജീവാത്മചൈതന്യം എന്ന നിലയ്ക്ക് മാന്ത്രികവും താന്ത്രികവുമായ വിധിയിൽ പഞ്ചപ്രാണാഹുതികർമ്മത്തിൽ ആദ്യം പ്രാണന് സ്ഥാനംകൊടുത്തു. പിന്നെ ശരീരത്തിൽ സ്ഥിരമായ ഒരു സ്ഥാനത്ത് സ്ഥിതിചെയ്യുന്ന വിശ്വകർമ്മസ്വരൂപിയും പക്വാശയത്തിൽ മധ്യകായത്തിന്റെ അടിയിൽ നിഗൂഢമായി സ്ഥിതിചെയ്യുന്ന ശക്തിയുമായത് അപാനനാണ് എന്ന് രണ്ടാമത്തെ സ്ഥാനം"അപാനായ സ്വാഹാ"എന്ന ആഹുതിക്രമത്തിൽനിന്നും പ്രസ്പഷ്ടമാകുന്നതാണ്. ജീവാത്മചൈതന്യമുൾക്കൊള്ളുന്ന പ്രാണവായു ശരീരത്തിൽ വ്യാപിച്ചതുകൊണ്ട് മാത്രം ജീവചൈ



തന്യം ഉണ്ടാവുകയോ ശ്വസിക്കുകയോ ചെയ്യുകയില്ലല്ലോ. അതുകൊണ്ട് ശരീരത്തിൽ അദൃശ്യവും ഒളിഞ്ഞിരിക്കുന്നതുമായ ഒരു ശക്തിവിശേഷത്തിന്റെ നിയന്ത്രണത്തിലാണ് എല്ലാം നടക്കുന്നതും നിലനിൽക്കുന്നതും എന്നും സിദ്ധിക്കുന്നുണ്ട്. ജ്ഞാനമാത്രഗോചരമായ ആ മഹാശക്തിയെയാണ് ആയുർവ്വേദത്തിൽ വായു എന്ന് കല്പിച്ചിട്ടുള്ളത്.

ഇനി, യോഗശാസ്ത്രസിദ്ധാന്ത പ്രകാരവും ഈ തത്വംതന്നെയാണ് വ്യക്തമാവുന്നത്. ശരീരത്തിന്റെയും അന്ത:കരണത്തിന്റെയും ശുദ്ധിക്ക് പ്രാണായാമക്രിയ ശീലിച്ച് സിദ്ധിവരുത്തലാണ്-പൂരക, കുംഭക, രേചകങ്ങൾ ഇങ്ങിനെ മൂന്നവസ്ഥ കൂടിയതാണ് പ്രാണായാമം. ക്രമീകരണത്തോടുകൂടി മാത്ര കണക്കാക്കി പ്രാണനെ അകത്തേയ്ക്ക് വലിച്ചെടുക്കുക, ഉള്ളിൽ നിർത്തുക, പുറത്തേയ്ക്ക് നിരസിക്കുക ഇതാണ് പൂരക കുംഭക രേചകങ്ങൾ. അതായത് അപാനന്റെ ശക്തിയെ വർദ്ധിപ്പിക്കുകയും, നിയന്ത്രിക്കുവാനുള്ള കഴിവിനെ ഉണ്ടാക്കുകയും, നാഡീശുദ്ധിയുമാണ് പ്രാണായാമക്രിയയുടെ മുഖ്യ ഉദ്ദേശം. ചിരപരിശീലനംകൊണ്ട് അത് സിദ്ധമായാൽ മധ്യശരീരത്തിന്റെ അടിയിൽ അദൃശ്യനായി ഒളിഞ്ഞുകിടക്കുന്ന വിശ്വകർമ്മാവും, വിശ്വരൂപനും, വിഭുവും, വിഷ്ണുവും എല്ലാമായ വായു ഭഗവാൻ-ആ ശക്തിവിശേഷം-ഉണരുന്നു. അതിനെയാണ് കുണ്ഡലിനീ ശക്തി എന്നു പറയുന്നത്. ആ ശക്തിവിശേഷം ഇഡ, പിംഗള ഈ പ്രധാന നാഡികൾ വഴി ശരീരത്തിന്റെ മുരടായ മൂർധാവിൽ സഹസ്രദളപത്മത്തിൽ ബ്രഹ്മരന്ധ്രം വരെ എത്തുമ്പോൾ ബ്രഹ്മാനന്ദാനുഭൂതിയും, നിർവ്വികല്പ സ്ഥിതി-ജീവൻമുക്തി ഇവയും സിദ്ധിക്കുന്നു.

ശരീരത്തിന്റെ ഉല്പത്തി, വികാസ, സ്ഥിത്യാദികൾക്ക് കാരണഭൂതനായ വായുവിനെ സുസ്ഥനും സമർത്ഥനും അനുകൂലിയും ആക്കുക എന്നതു തന്നെയാണ് പഞ്ചകർമ്മശുദ്ധിയുടെ തത്വരഹസ്യവും. അതിപ്രധാനമായ വാതോപക്രമം തെറ്റിച്ച് അവസാനമാക്കിയത് ഈ തത്വമനുസരിച്ചാണ് എന്നു മനസ്സിലാക്കേണ്ടതാണ്. ആ കാരണത്താലാണ് സ്രോതസ്സുകളേയും



സിരകളേയും ബാധിച്ചതായ കഫപിത്ത ദോഷങ്ങളെ കുതിർത്തുരുക്കി എളുപ്പമാർഗ്ഗത്തിൽക്കൂടെ ആദ്യം നിർഹരിക്കുവാനും പിന്നെ പ്രധാനിയായ വായുവിന്റെ ഉപക്രമം സനിഷ്കർഷം ചെയ്യുവാനും വിധിക്കുന്നത് എന്ന് ആലോചിച്ചാൽ ബോധ്യപ്പെടുന്നതാണ്. ത്രിദോഷങ്ങളിൽ പരതന്ത്രങ്ങളും അചേതനങ്ങളുമായ കഫപിത്തജദോഷങ്ങളെ നിർഹരിക്കലും വായുവിനെ സമീകരിച്ച് ബലവാനും കർമ്മകുശലനുമാക്കലുമാണ് പഞ്ചകർമ്മശുദ്ധിയുടെ തത്വം, അല്ലെങ്കിൽ സിദ്ധി.

ഇനി വാതോപക്രമമായ വസ്തിയെക്കുറിച്ചുള്ള വിവരണത്തിലേയ്ക്കു കടക്കാം.

'വസ്തിർവ്വയ: സ്ഥാപിതാ സുഖായുർ-
ബ്ബലാഗ്നിമേധാ സ്വരവർണ്ണകൃച്ച
സർവ്വാർത്ഥകാരീ ശിശുവൃദ്ധയൂനാം
നിരത്യയ: സർവ്വഗദാപഹശ്ച
വിട്ശ്ലേഷ്മമൂത്രാനിലപിത്തകർഷീ
സ്ഥിരത്വകൃച്ഛുക്ലബലപ്രദശ്ച
വിഷ്വക്സ്ഥിതം ദോഷചയം നിരസ്യ
സർവ്വാൻ വികാരാൻ ശമയേന്നിരൂഹ:'

എന്നാണ് വസ്തി ഗുണങ്ങളെക്കുറിച്ച് ചരകം പ്രകീർത്തിക്കുന്നത്. മാത്രമല്ല, ശരീരം നിരൂഹകർമ്മംകൊണ്ട് വേണ്ടവിധം വിശുദ്ധമാക്കി സ്നേഹവസ്തി ചെയ്താലത്തെ പ്രത്യേക ഗുണത്തെപ്പറ്റി

' ദേഹെ നിരൂഹേണ വിശുദ്ധമാർഗ്ഗേ
സംസ്നേഹനം വർണ്ണബല പ്രദഞ്ച.'

എന്നും വിവരിക്കുന്നുണ്ട്. വസ്തിയുടെ മഹത്വത്തെക്കുറിച്ച് വീണ്ടും

'ശാഖാഗതാ: കോഷ്ഠഗതാശ്ച രോഗാ



മർമ്മോർദ്ധ്വസർവ്വാവയവാംഗജാശ്ച
യേ സന്തി തേഷാം ന തു കശ്ചിതന്യോ
വായോ:പരം ജന്മനി ഹേതുരസ്തി.
വിണ്മൂത്രപിത്താദിമലാചയാനാം
വിക്ഷേപസംഹാരകര:സ:യസ്മാൽ
തസ്യാതിവൃദ്ധസ്യ ശമായ നാന്യ
ദ്വസ്തേർവ്വിനാ ഭേഷജമസ്തി കിഞ്ചിൽ
തസ്മാച്ചികിത്സാർദ്ധമിതി ബ്രുവന്തി
സർവ്വാം ചികിത്സാമപി വസ്തിരേകേ'

എന്നും പ്രശംസിക്കുന്നത് ശ്രദ്ധേയമാണ്. സാമാന്യമായി ശരീരത്തിന്റെ എല്ലാഭാഗങ്ങളേയും ബാധിക്കുന്നതായ രോഗകാരിയായ വായുവിനെ സുസ്ഥനാക്കുന്നതിന്നും വിണ്മൂത്രപിത്താദികളെ വേണ്ടവിധത്തിൽ പ്രവർത്തിപ്പിക്കുവാനും ദേഹവ്യാപിയായ ദോഷങ്ങളെ നിർഹരിച്ച് ശുദ്ധീകരിക്കുവാനും ഏകമാർഗ്ഗമാണ് വസ്തി എന്ന് പലരൂപത്തിലും സമർത്ഥിച്ചിട്ടുണ്ട്. അങ്ങിനെ വസ്തികർമ്മത്തിന് ത്രിദോഷോപക്രമത്തിൽ സർവ്വരോഗഹരത്വവും സിദ്ധിക്കുന്നു. അതുകൊണ്ടാണ് ചികിത്സ എന്നു പറഞ്ഞാൽ വസ്തി മാത്രമാണെന്നും, മറ്റു ചില ആചാര്യന്മാർ ചികിത്സാർദ്ധമെന്നു പറഞ്ഞാൽ മതിയെന്നും അഭിപ്രായപ്പെടുവാനുള്ള കാരണം. മുഴുവൻ ചികിത്സയായാലും അർദ്ധചികിത്സയായാലും ഉപക്രമത്തിൽ വസ്തിക്ക് അഗ്ര്യത്വം സർവ്വസമ്മതമാണെന്ന് സിദ്ധിക്കുന്നുമുണ്ട്. മേൽ ഉദ്ധരിച്ച വാക്യംതന്നെയാണ് അഷ്ടാംഗഹൃദയത്തിൽ വാഗ്ഭടനും അംഗീകരിച്ചിട്ടുള്ളത്.

ഇത്രയും മഹത്വമുള്ള വസ്തിചെയ്താൽ ആ കർമ്മംകൊണ്ട് എന്തു സംഭവിക്കുന്നു എന്നതിനെക്കുറിച്ച് ചരകം ഇങ്ങിനെയാണ് വിവരിക്കുന്നത്.



'നാഭിപ്രദേശഞ്ച കടീം ച ഗത്വാ
കുക്ഷീം സമാലോഡ്യ പുനശ്ച പാർശ്വം
സംസ്നേഹ്യ കായം ശിഥിലാംശ്ച കൃത്വാ
ദോഷാൻ പുരീഷം ഗ്രഥിതം വിമഥ്യ
സംസക്തവേഗ: സ പൂരീഷദോഷ:
പ്രത്യാഗതോ വസ്തിരിതി പ്രശസ്ത:'
'യഥാ കുസുംഭാദിയുതാത്തോയാദ്രാഗം ഹരേൽ പട:
തഥാ ദ്രവീകൃതാദ്ദേഹാദ്വസ്തിർനിർഹരതേ മലാൻ.'

എന്നും മറ്റുമുള്ള വാക്യങ്ങളിൽനിന്നും വസ്തിദ്രവ്യം, നാഭിപ്രദേശം. അരക്കെട്ട്, കോഷ്ഠം(വാതസ്ഥാനം)ഈവക ഭാഗങ്ങളിൽചെന്ന് എന്തുചെയ്യുന്നു എന്നും വിശദമാവുന്നുണ്ടല്ലൊ. ഏതുനിലയിലും പഞ്ചകർമ്മങ്ങളിൽ മാത്രമല്ല ചികിത്സയിലും ത്രിദോഷഹരത്വവും സർവ്വവിധശ്രേഷ്ഠത്വവും വസ്തിക്ക്(നിരൂഹത്തിന്)സിദ്ധിക്കുന്നുണ്ട്.

ഇനി അനുവാസന(സ്നേഹവസ്തി)ത്തിന്റെ വിവരണത്തിലേയ്ക്ക് കടക്കാം. പഞ്ചകർമ്മത്തിലെ അനുവാസനത്തിന് ഗുദമാർഗ്ഗേണ ചെയ്യുന്ന സ്നേഹവസ്തി എന്നുമാത്രം അർത്ഥം കല്പിക്കാതെ ഉത്തരവസ്തി എന്നും കൂടെ കല്പിക്കേണ്ടതുണ്ട്. ശരീരത്തിലെ പ്രധാനമായ ത്രിമർമ്മങ്ങളിൽ വസ്തിയും(മൂത്രാശയം)ഉള്ളതിനാൽ ആ ആശയശുദ്ധി പലനിലക്കും പ്രാധാന്യം കല്പിക്കേണ്ടതാണ്. അതിനാൽ ആ ഭാഗത്തെ ശുദ്ധീകരിക്കുന്നതായ ഉത്തരവസ്തി ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്നും ന്യായീകരിക്കാവുന്നതാണ്. അതല്ലെങ്കിൽ ആസ്ഥാപനാനുവാസനങ്ങളെ രണ്ടു കർമ്മമായി വേർതിരിച്ച് പഞ്ചകർമ്മങ്ങളാക്കേണ്ടതില്ല. ആസ്ഥാപനാനുവാസനങ്ങൾ തമ്മിൽ ദ്രവ്യഭേദമല്ലാതെ കർമ്മഭേദം വരുന്നില്ല. യന്ത്രം, ചെയ്യുന്ന രീതി, മാർഗ്ഗം എല്ലാം ഒന്നാണ്. അതിനും പുറമെ 'ആസ്ഥാപ്യാ



ഏവചാന്വാസ്യാ' എന്നും മറ്റുമുള്ള വിധികളേയും സ്മരിക്കേണ്ടതാണ്. ആ നിലയ്ക്ക് സൂക്ഷ്മവിചിന്തനം നടത്തുമ്പോൾ ആസ്ഥാപനാനുവാസന ങ്ങളെ വസ്തി എന്ന ഒരു കർമ്മമാക്കി ചുരുക്കിയാൽ അത് തെറ്റാവി ല്ലെന്നു പറയേണ്ടിവരും. നിരൂഹ ഗുണങ്ങളെയാണ് എല്ലാ ആചാര്യന്മാരും ആവർത്തിച്ചാവർത്തിച്ച് പ്രകീർത്തിക്കുന്നത്.

ഇനി പഞ്ചകർമ്മങ്ങൾക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്ത സ്നേഹസ്വേ ദങ്ങൾ(സ്നേഹപാനം-വിയർപ്പിക്കൽ)ഇവയുടെ ആവശ്യത്തെയും പ്രാധാ ന്യത്തേയും കുറിച്ച് ചിന്തിക്കണമല്ലൊ.

'സ്നേഹോ*f*നിലം ഹന്തി മൃദു: കരോതി
ദേഹം മലാനാം വിനിഹന്തി സംഗം
സ്നിഗ്ദ്ധസ്യ സൂക്ഷ്മേഷ്വയനേഷു ലീനം
സ്വേദസ്തു ദോഷം നയതി ദ്രവത്വം'

എന്ന ചരകവാക്യംകൊണ്ട്, സ്നേഹപാനം, വിയർപ്പിക്കുക ഇവയുടെ പ്രാധാന്യം, ഓരോ കർമ്മത്തിനും പൂർവ്വാംഗമായി ചെയ്യുന്നതിന്റെ ഉദ്ദേ ശം ഇവ മനസ്സിലാക്കാവുന്നതാണ്. അതായത് സ്നേഹപാനംകൊണ്ട്, ദേഹ ത്തിന്നാകെ സ്നിഗ്ദ്ധത വരുന്നു. അപ്പോൾ വായുകോപം ശമിക്കുകയും, ദേഹം മൃദുവായിത്തീരുകയും, മലങ്ങളുടെ തടസ്സം തീരുകയും ചെയ്യുന്നു. അങ്ങിനെ സ്നിഗ്ദ്ധത വന്ന സൂക്ഷ്മസ്രോതോമാർഗ്ഗങ്ങളിൽ അല്പം അയ വുവന്ന് പറ്റിപ്പിടിച്ചതായ ദോഷത്തെ, സ്വേദത്തിന്റെ ചൂട് ദ്രവീകരിച്ച് പുറത്തുകളയാൻ സമർത്ഥങ്ങളാക്കുകയും ചെയ്യുന്നു എന്ന് താല്പര്യം. അതിനാൽ സ്നേഹസ്വേദം ചെയ്യാതെ ദോഷനിർഹരണം സാധിക്കി ല്ലെന്നും അറിയേണ്ടതാണ്. മാത്രമല്ല, പൂർവ്വാംഗത്തോടുകൂടാതെ പഞ്ച കർമ്മം ചെയ്താൽ പലവിധദോഷങ്ങൾക്കും കാരണമായിത്തീരുമെന്നു കൂടി പഠിക്കേണ്ടതുണ്ട്. 'ഫലാദാമാദ്രസാനിവ' എന്ന ന്യായപ്രകാരം ആശ്ര യമായ ആശയങ്ങൾക്കും ശരീരത്തിനും നാശം സംഭവിക്കുമെന്ന് ഓർക്കേ ണ്ടതാണ്.



ഇനി പഞ്ചകർമ്മങ്ങളിൽ അവസാനത്തേതായ നസ്യകർമ്മത്തിലേയ്ക്ക് കടക്കാം. വക്ത്രം, ചക്ഷുസ്സ്, ശ്രോത്രം, ഘ്രാണം, മസ്തിഷ്കം മുതലായ പ്രധാന്യമുള്ളവയുടെ ഒരു കേന്ദ്രവും, ശരീരത്തിന്റെ മുരടുമാണ് ഉത്തമാംഗം. അത്രയും ശ്രേഷ്ഠമായ ശിരസ്സിനെ ബാധിച്ച ദോഷത്തെ കളഞ്ഞു ശുദ്ധീകരിക്കലാണ് നസ്യംകൊണ്ടു സാധിക്കുന്നത്. കഫത്തിന് സ്ഥാനമുള്ള മൂർദ്ധാവിന്റെ പ്രത്യേക സ്ഥാനങ്ങളെ ബാധിച്ച ദോഷശേഷ നിർഹരണത്തിന്, ആ ഭാഗം പുറമെ സ്നിഗ്ദ്ധസ്വിന്നമാക്കി അയവു വരുത്തി നസ്യംകൊണ്ട് ഘ്രാണ, വക്ത്ര മാർഗ്ഗങ്ങളിൽക്കൂടെ പുറത്തേയ്ക്കു കളയുന്നു. അങ്ങിനെ ഉത്തമാംഗശുദ്ധി വരുന്നു. ദ്രവീകൃതമായ കഫം വമനംകൊണ്ട് അധികഭാഗവും നിർഹൃതമാകുന്നതിനാൽ മൂർദ്ധാവിനെ ബാധിച്ച ദോഷനിർഹരണം അവസാനമാക്കിയാൽ അബദ്ധമില്ലെന്ന നിലയ്ക്ക് നസ്യം ഒടുവിലാക്കി എന്നു വിചാരിക്കാവുന്നതാണ്. ക്രമീകരണത്തോടുകൂടി വിവരിച്ചതായ ഛർദ്ദിപ്പിക്കൽ, വയറിളക്കൽ, കഷായവസ്തി, സ്നേഹവസ്തി, നസ്യം ഇവയാണ് ചരകത്തിലെ പഞ്ചകർമ്മം.

വാഗ്ഭടന്റെ അഷ്ടാംഗഹൃദയത്തിലെ പ്രത്യേക വിധിയായ പഞ്ചശോധനകളെക്കുറിച്ചുള്ള വിഷയത്തിലേയ്ക്കും ഒന്നു കടന്നു നോക്കാം.

'യദീരയേത് ബ്ബഹിർദ്ദോഷാൽ പഞ്ചധാ ശോധനഞ്ച തൽ

നിരൂഹോ വമനം കായശിരോരേകാസ്രവിസ്രുതി:'

ഇതാണ് വാഗ്ഭടന്റെ പഞ്ചശോധനം. വസ്തിയെ ഒരു കർമ്മമാക്കി ചുരുക്കി ചികിത്സാർദ്ധമായ രക്തമോക്ഷത്തെ സ്വീകരിച്ചത് യുക്തിയുക്തവും ബുദ്ധിപൂർവ്വകവുമാണെന്ന് വിചാരിക്കണം.

'സിരാവ്യധശ്ചികിത്സാർദ്ധം സമ്പൂർണ്ണം വാ ചികിത്സിതം

ശല്യതന്ത്രോസ്മുതോ യദ്വദ്വസ്തി കായചികിത്സിതേ

യഥാ രക്തമധിഷ്ഠാനം വികാരാണാം വികാരിണാം

അന്യം നഹി തഥാ ദൂഷ്യം കർമ്മേദം പ്രഥമം തത:'



എന്നതുകൊണ്ട് രക്തത്തിന്റെ പ്രാധാന്യവും അത് ദുഷിച്ചാലത്തെ ദോഷവും വിശദമാവുന്നുണ്ടല്ലോ. ആരോഗ്യത്തിന്റെ നിലനില്പിന് രക്ത ശുദ്ധിയും തൽപുഷ്ടിയും അത്യാവശ്യമാണെന്നും രക്തം അശുദ്ധമായാൽ ആരോഗ്യഹാനിക്കും അനവധി രോഗങ്ങൾക്കും കാരണമാണ് എന്നും സമർത്ഥിച്ചിരിക്കുന്നു. അതിനാൽ ഒരളവുവരെ അശുദ്ധശോണിതത്തെ നിർഹരിച്ച് ശേഷമുള്ളതിനെ ശുദ്ധീകരിക്കുക എന്ന തത്വം ഒരു നിലയ്ക്ക് എളുപ്പമാർഗ്ഗവും അതിപ്രധാനവുമായി അംഗീകരിക്കേണ്ടതുമാണ്.

വാഗ്ഭടന്റെ പഞ്ചശോധനങ്ങളും ചരകന്റെ പഞ്ചകർമ്മങ്ങളും ഭിന്നമാണെന്ന് സമാന്യമായ വീക്ഷണത്തിൽ തോന്നാനിടയുണ്ട്. അനുവാസനത്തെ ഒരു കർമ്മമായി കണക്കാക്കാതെ, ശ്രേഷ്ഠവും ത്രിദോഷഹരവും ചികിത്സാർദ്ധവുമായ നിരൂഹത്തെ ആദ്യവും, അതുപോലെ അതിപ്രധാനവും ചികിത്സാർദ്ധവും രക്തധാതുദോഷനിർഹരണവുമായ ആസ്രവിസ്രുതിയെ അവസാനവുമാക്കിയത് ധിഷണാശാലിയായ വാഗ്ഭടന്റെ ഔചിത്യബോധമെന്നും കരുതാവുന്നതാണ്. സൂക്ഷ്മതത്വത്തിൽ ചരകന്റെ പഞ്ചകർമ്മത്തിന്റെയും വാഗ്ഭടന്റെ പഞ്ചശോധനത്തിന്റെയും അടിസ്ഥാനവും ന്യായവും ഒന്നാണെന്നും ബോദ്ധ്യപ്പെടുന്നതാണ്. ത്രിദോഷസിദ്ധാന്താടിസ്ഥാനത്തിൽ ഉറപ്പിച്ചതായ ആയുർവ്വേദചികിത്സയുടെ പരമതത്വരഹസ്യമാണ് ശോധനകർമ്മം. അങ്ങിനെ ശരീരത്തെ പരിശുദ്ധമാക്കി കായികവും മാനസികവുമായ ശക്തിയെ വർദ്ധിപ്പിക്കുവാനും നിലനിർത്തുവാനും രസായനസേവനാനുഷ്ഠാനംകൊണ്ട് സാധിക്കുമെന്ന് ആയുർവ്വേദം ഉറപ്പുതരുന്നുണ്ട്. രസാദി ധാതുക്കളെ പരിശുദ്ധമാക്കി, പ്രകൃതിസിദ്ധമായ പ്രതിരോധശക്തിയെ വർദ്ധിപ്പിച്ച് രോഗംബാധിക്കാത്ത സ്ഥിതിവരുത്തുക, ആരോഗ്യത്തെ ദീർഘകാലം നിലനിർത്തുക എന്നത് ആയുർവ്വേദത്തിന്റെ പ്രത്യേക വൈശിഷ്ട്യമാണെന്ന് തികച്ചും അവകാശപ്പെടാവുന്ന യാഥാർത്ഥ്യമാണ്.

രസായനവിധിയനുസരിച്ച് പല സിദ്ധൗഷധങ്ങളും ബഹുവിധരോഗ



ങ്ങൾക്കും പരിഹാരമായി പ്രത്യേകം വിധിക്കുന്നുണ്ട്. രസായനം എന്ന ശബ്ദത്തിന് പല അർത്ഥങ്ങളും കല്പിക്കുന്നുണ്ട്. “ രസരക്താദയ: ഈയന്തേ, പ്രാപ്യന്തേ അനേനേതി-ജരാവ്യാധിനാശകൗഷധമിതി മേദിനീ- രസാദിധാതൂനാം അയനം ആപ്യായനം അഥവാ ഭേഷജാശ്രിതാനാം രസവീര്യ വിപാക പ്രഭാവ പരമായുർബ്ബലവീര്യാണാം വയസ്ഥൈര്യകരാണാം അയനം ലാഭോപായോ രസായനം. വർദ്ധകം, സ്ഥാപകം, അപ്രാപ്തപ്രാപകം വേത്യർത്ഥ:” ഇങ്ങിനെ പലതരത്തിലും രസായനശബ്ദാർത്ഥത്തെ വ്യാഖ്യാനിക്കുന്നുണ്ട്. ഏതായാലും രസവീര്യവിപാകാദികൾ രസാദിധാതുക്കളിൽ കലരുന്നു. അങ്ങിനെ വിധിയനുസരിച്ചുപയോഗിക്കുന്ന പ്രത്യേകൗഷധശക്തികൊണ്ട് ധാതുക്കൾക്ക് പൂർത്തിയും സുസ്ഥിതിയും വരുത്തുക എന്നതാണ് രസായനശബ്ദത്തിന്റെ താല്പര്യം എന്ന് സാമാന്യമായി ഗ്രഹിക്കാവുന്നതാണ്.

ഇത്രയും മഹത്വമുള്ള രസായനസേവനത്തിനു അർഹതയുണ്ടാവണമെങ്കിൽ പഞ്ചകർമ്മ വിശുദ്ധിതന്നെ വേണം.

‘അവിശുദ്ധേ ശരീരേഹി യുക്തോ രാസായനോവിധി
നഭാതി മലസംസൃഷ്ടേ വസ്ത്രേരാഗ ഇവാർപ്പിത:’

എന്ന ആ സംഗ്രഹവാക്യംകൊണ്ട് പഞ്ചകർമ്മ വിശുദ്ധികൂടാതെ രസായനസേവനവും രോഗഹരമായ പ്രത്യേകൗഷധപ്രയോഗവും ചെയ്യുന്നത് നിഷ്ഫലമാണെന്നും വിശദീകരിച്ചിരിക്കുന്നു. മാത്രമല്ല രോഗകാരണങ്ങളും ശരീരനാശകാരികളുമായ ദോഷാംശങ്ങളെ ശമനചികിത്സകൊണ്ടു ശമിപ്പിച്ചാൽ പോരാ, നിർഹരിക്കുകതന്നെ വേണമെന്നതിനെ

‘തത്രസ്ഥാശ്ച വിളംബേരൻ ഭൂയോഹേതു പ്രതീക്ഷിണ:
തേ കാലാദി ബലം ലബ്ധ്വാ കുപ്യത്യന്യാശ്രയേഷ്വപി’

എന്ന വാക്യം ന്യായീകരിക്കുകയും ശോധനകർമ്മത്തിന്റെ ഔൽകൃഷ്ട്യം സമർത്ഥിക്കുകയും ചെയ്യുന്നുണ്ട്. അതുപോലെ ശോധന



കർമ്മത്തിന്റെ അയോഗംകൊണ്ടു(വേണ്ടവിധമല്ലാതെ ചെയ്താൽ)'ഉദീരയേത്തരാം രോഗാൻ സംശോധനമയോഗത:' എന്ന് ഓർമ്മിപ്പിക്കുകയും ചെയ്യുന്നുണ്ട്. അതായത്, ശോധനകർമ്മം വേണ്ടവിധത്തിലായില്ലെങ്കിൽ പലരോഗങ്ങളേയും അനിഷ്ടഫലങ്ങളെയും വരുത്തിത്തീർക്കുമെന്ന് ഉൽബോധിപ്പിക്കുന്നു.

അതുകൊണ്ട്, ആയുർവ്വേദത്തിലെ അതിപ്രധാനമായ ശോധനചികിത്സ നടത്തുമ്പോൾ പഞ്ചകർമ്മസിദ്ധാന്തം, വിധി ഇവയെ സശ്രദ്ധം പഠിച്ച് എല്ലാവശങ്ങളേയും വിചിന്തനം ചെയ്തശേഷം മാത്രമെ വൈദ്യൻ ശോധനകർമ്മത്തെ പ്രയോഗിക്കാൻ പാടുള്ളൂ എന്നും പ്രത്യേകം ഓർക്കേണ്ടതാണ്. അതിനുള്ള അറിവും അനുഭവവും ഉണ്ടാകണമെങ്കിൽ നല്ലവണ്ണം പഠിക്കണം, അദ്ധ്വാനിക്കണം. 'അധീതിബോധാചരണപ്രചരണൈ:' എന്ന കവിവചനം അക്ഷരംപ്രതി അനുഷ്ഠിക്കേണ്ടതാണ്. ഏതു വിഷയമായാലും പഠിക്കുക, ചിന്തകൊണ്ട് അതിന്റെ ബോധമുണ്ടാക്കുക, സ്വയം അനുഭവപ്പെടുത്തുക, പിന്നെ പുറമെ പ്രചരിപ്പിക്കുക അപ്പോൾ മാത്രമേ ആ വിഷയം ലോകോപകാരത്തിനായിത്തീരുകയുള്ളൂ എന്നു മനസ്സിലാക്കണം.

ആയുർവ്വേദത്തെ പുരോഗമിപ്പിക്കണം, പരിഷ്ക്കരിക്കണം, നവീകരിക്കണം എന്നും മറ്റും പ്രസംഗിക്കലും പ്രസിദ്ധീകരിക്കലും ഇന്ന് ഒരു ശൈലിയായിത്തീർന്നിരിക്കുന്നു. ആ പഴഞ്ചൻ പതിവു മാറ്റാൻ വൈകി. സത്യവും ശാശ്വതവുമായ ശാസ്ത്രത്തിനെ മാറ്റുകയോ തിരുത്തുകയോ അല്ല വേണ്ടത്. അത് സാദ്ധ്യവുമല്ല. ശാസ്ത്രസിദ്ധാന്തം മനസ്സിലാക്കി, ബുദ്ധിവികാസവും സംസ്കാരവും വർദ്ധിപ്പിച്ച് യഥാർത്ഥ ശാസ്ത്രജ്ഞാനം ഉണ്ടാവുകയാണ് വേണ്ടത്. വേദം, ശാസ്ത്രം മുതലായതെല്ലാം മനുഷ്യരാശിയുടെ ഉന്നമനത്തിനും നിലനില്പിനും വേണ്ടിയുള്ളതാണ്. അന്ധമായി വിശ്വസിച്ച് ആരാധിക്കുവാനല്ല എന്ന് മനസ്സിലാക്കുകയാണ് വേണ്ടത്. വേദമന്ത്രങ്ങളിലും ശാസ്ത്രവിധികളിലും സൂക്ഷ്മതത്വത്തെ അറിഞ്ഞ് അതിന്റെ മഹിമയെ ആദരിക്കയും ആരാധിക്കയുമാവണം.



'ഉദ്യന്നദ്യമിത്രമഹ, ആരോഹന്നുത്തരാം ദിവം

ഹൃദ്രോഗം മമസൂര്യ ഹരിമാണം ച നാശയ'

എന്ന് ഋഗ്വേദത്തിലും, പദഘടനയിലും സ്വരത്തിലും മാത്രം അല്പം മാറ്റത്തോടുകൂടി അഥർവ്വവേദത്തിലും ഉള്ളതും സൗരമെന്നു പറയുന്നതുമായ ഈ മന്ത്രം സൂര്യനമസ്കാരത്തിന് പ്രധാനമായി ഉപയോഗിച്ചുവരുന്നതുമാണ്. ഉദിച്ചുയരുന്ന സൂര്യന്റെ അരുണകിരണങ്ങൾക്ക് പലദിവ്യശക്തിയുമുണ്ടെന്നും ആ രശ്മികൾ ഏൽക്കലും, അബദ്ധമില്ലാത്ത വ്യായാമം ചെയ്യലുമാണ് സൂര്യനമസ്കാരത്തിന്റെ ഉദ്ദേശത്തിൽ ഒന്ന്. മറ്റൊന്ന് ലോകത്തിന് പ്രകാശവും ചൈതന്യവും നൽകിക്കൊണ്ടിരിക്കുന്ന ആ ദിവ്യതേജോഗോളത്തിൽ ലീനമായി സ്ഥിതിചെയ്യുന്ന ശക്തിവിശേഷത്തെ, വിശ്വചൈതന്യത്തെ വന്ദിക്കലും, പ്രാർത്ഥിക്കലും. സൂര്യമണ്ഡലത്തെ അന്ധമായ നിലയിൽ പ്രാർത്ഥിക്കലല്ല സൗരമന്ത്രത്തിന്റെ തത്വവും രഹസ്യവും. ഹൃദ്രോഗം, മനോവ്യഥ ഇവയെ നശിപ്പിക്കുവാനും വർണ്ണവൈപരീത്യങ്ങളെ മാറ്റുവാനും ബാലാർക്കകിരണങ്ങൾക്ക് പ്രത്യേകം ശക്തിയുണ്ടെന്ന് പഠിക്കുകയും അതിനെ പലവിധത്തിലും പരീക്ഷിച്ച് അനുഭവപ്പെടുത്തുകയും ചെയ്യണം.സൂര്യരശ്മിയുടെ അപാരശക്തിയെ പഠിക്കാനും പലവിധത്തിൽ ഉപയോഗപ്പെടുത്താനും പ്രയോജനം നൽകുകയും ചെയ്യുന്നതാണ് സൗരമന്ത്രം. ഇങ്ങിനെ ഉദാഹരിക്കാൻ അനവധി ഋക്കുകളും സൂക്തങ്ങളും ഋഗ്വേദത്തിലും അഥർവ്വവേദത്തിലുമുണ്ട്. അഥർവ്വവേദവും തദംഗമായ ആയുർവ്വേദവുമായിട്ടാണ് അധികം ബന്ധം. അങ്ങിനെ അഗാധവും അപാരവുമായ ആയുർവ്വേദ സാഗരത്തിന്റെ ആഴത്തിലേയ്ക്കുചെന്ന് വിലമതിക്കാനാകാത്ത തത്വരത്നങ്ങളെ എടുത്ത് കാലത്തിനും ആവശ്യത്തിനുമനുസരിച്ച് ഉപയോഗപ്രദമാക്കേണ്ട ചുമതല ശാസ്ത്രജ്ഞന്റേതാണ്. ശാസ്ത്രമല്ല പുതുക്കേണ്ടത്, ശാസ്ത്രജ്ഞന്റെ ബുദ്ധിക്ക് വികാസം, മനുഷ്യന്റെ ആവശ്യത്തെ അറിയാനുള്ള കഴിവ് ഇവ ഉണ്ടാകുകയാണ് വേണ്ടത്. കാലഗതി അല്ലെങ്കിൽ ജനങ്ങളുടെ ജീവിത



രീതി, ആവശ്യം ഇവയ്ക്കൊപ്പം ശാസ്ത്രജ്ഞനും നീങ്ങണം. അപ്പോൾ മാത്രമെ ശാസ്ത്രവും മനുഷ്യനും ബന്ധപ്പെടുകയുള്ളൂ. ശാസ്ത്രജ്ഞൻ വിജ്ഞാന സമ്പന്നനായാൽ, വിചാരം വിശാലവും പുരോഗമനപര വുമാവും.

സാമാന്യജ്ഞാനത്തിന് പുറമെ, ഏതെങ്കിലും വിഷയത്തിൽ വിശേ ഷജ്ഞാനമുണ്ടാവണമെങ്കിൽ ക്ഷമയോടുകൂടി ക്ലേശിച്ചു പഠിക്കുകതന്നെ വേണം. വിദ്യാഭ്യാസം ഒരു വിനോദമല്ലാതാവണം. ആയുർവ്വേദഗ്രന്ഥങ്ങ ളിൽ പലതിൽനിന്നുമായി ബാഹ്യമായ ഒരു സാമാന്യജ്ഞാനമുണ്ടാക്കി, ആധികാരികമായി വൈദ്യവൃത്തിയോ അദ്ധ്യാപകവൃത്തിയോ ജീവിത മാർഗ്ഗമാക്കുക എന്ന ലക്ഷ്യവും ബോധവും മാറ്റണം. ആയുർവ്വേദത്തിലെ പ്രധാന സംഹിതകൾ പഠിക്കാൻ അർഹതയുണ്ടാക്കി സശ്രദ്ധം പഠിക്കു കയും ചിന്തിക്കുകയും അനുഭവപ്പെടുത്തുകയും ചെയ്യണം. അങ്ങിനെ പാണ്ഡിത്യവും ആയുർവ്വേദത്തിൽ പ്രത്യേക പഠനവും പരിശീലനവും ധർമ്മബോധവും ഉള്ള ആയുർവ്വേദവൈദ്യന്മാർ ഭാവിതലമുറയിൽ വളർന്നുവരണമെന്ന് ആശിക്കുകയും ആയുർവ്വേദാചാര്യന്മാരായ ഋഷി വര്യന്മാരുടെ പരമ്പരയിൽ സിദ്ധിച്ചതായ ആരോഗ്യശാസ്ത്രമെന്ന ഭാര തീയ സംസ്കാരസമ്പത്ത് ലോകത്തിന് എന്നെന്നും ഉപകരിക്കത്തക്കതാ യിത്തീരട്ടെ! പ്രകാശിക്കട്ടെ! എന്നു പ്രാർത്ഥിക്കുകയും ചെയ്തു കൊള്ളുന്നു▲

*(കോയമ്പത്തൂർ ആര്യവൈദ്യഫാർമസിയുടെ സിൽവർ ജൂബിലിയോടനുബന്ധിച്ച് പുറത്തിറക്കിയ സ്മരണികയിൽ പ്രസിദ്ധീകരിച്ച ലേഖനം)*



# വൈദ്യശാസ്ത്രമഹോദധിയുടെ എഴുത്ത്-1

തീയ്യതി 1148-തുലാം 1

വലിയ ഓപ്പോൾക്ക്,

സ്വന്തം കുഞ്ഞിക്കുട്ടൻ.

## ശ്രീദക്ഷിണാമൂർത്തി സ്തോത്രം

1.

അവിദ്യാതിമിരാച്ഛന്ന-

ചിത്തപത്മ പ്രഭാകരം

ജഗൽഗുരുവരം വന്ദേ!

ശങ്കരം വിശ്വശങ്കരം.

2.

രാഗാദിഭവജാശേഷ-

രോഗനിർമ്മൂലഹാരിണം

ഭിഷക് തമം ച ഭിഷജം

ഭജേ ശ്രീശങ്കരം ഗുരും.

3.

സുപ്രസന്നെ സദാശാന്തം

അപ്രമേയ പ്രഭോജ്വലം

യൂവാനം ദജദാചാര്യം

ശങ്കരം പ്രണമാമ്യഹം.



4.

അപാര കരുണാസിന്ധും

ആത്മജ്ഞാന പ്രബോധകം

ആഗമാർത്ഥൈക വേദ്യം തം

ശങ്കരം പ്രണമാമ്യഹം.

5.

അപ്രത്യക്ഷമഭക്താനാം

പ്രത്യക്ഷം ഭക്തചക്ഷുഷാം

നിത്യമുക്തിപ്രദാതാരം

ശങ്കരം പ്രണമാമ്യഹം.

.................

പ്രഭാതേ ച പ്രദോഷേയ:

പ്രജപേൽ സ്ത്രോത്രപഞ്ചകം

പ്രജ്ഞാ മേധായുത: സിദ്ധ:

പ്രയാതി പരമം പദം.

ശുഭം.

ഇത് ഞാൻ ഉണ്ടാക്കി കാഞ്ചി കാമകോടി പീഠാധിപതി ശ്രീ ശങ്കരാചാര്യസ്വാമിപാദർക്ക് കൊടുത്തതാണ്. ശ്രീശങ്കരാചാര്യസ്വാമികളേയും ശ്രീദക്ഷിണാമൂർത്തിയേയും കൂടി സ്തുതിക്കുന്ന അർത്ഥത്തിൽ ഉണ്ടാക്കിയതാണ്. ശ്രീ ശങ്കരന്റെ അവതാരമായ ആദിശങ്കരാചാര്യസ്വാമികളുടെ പരമ്പരയിൽ ഉൾപ്പെട്ട ആളാണ് കാഞ്ചി ശങ്കരാചാര്യ സ്വാമികൾ. അവിടുന്ന് ഈ സ്തോത്രം വായിച്ച് വളരെ തൃപ്തിയായി ഇത് ദക്ഷിണാമൂർത്തി സ്തോത്ര പഞ്ചകമായിട്ടുണ്ടെന്ന് പറഞ്ഞ് അനുഗ്രഹിച്ച് വിശേഷപ്പെട്ട ഒരു പട്ടും വളയും പ്രസാദമായി തന്നു.

(ജീവിതത്തിൽ മറക്കാനാവാത്ത വിശേഷപ്പെട്ട എന്തെങ്കിലുമുണ്ടായാൽ അത് കൃത്യമായി കുറിച്ചുവെക്കുക. ഏറ്റവും വേണ്ടപ്പെട്ടവരുമായി പങ്കിടുക.



വൈദ്യമഠത്തിന്റെ സവിശേഷമായ പ്രത്യേകതയായിരുന്നു അത്. വളരെ അടുപ്പമുള്ള ബന്ധുക്കളോടും ഒപ്പമുള്ള വിശ്വസ്തരോടുമാവും പലപ്പോഴും അത് വായ്മൊഴിയായും കത്തിലൂടേയും പങ്കുവെയ്ക്കുക.

അത്തരത്തിൽ അദ്ദേഹം എന്നും ഓർത്തുവെച്ചിരുന്നതാണ് കാഞ്ചികാമകോടിപീഠാധിപതി ശ്രീശങ്കരാചാര്യ സ്വാമിപാദരെ നേരിട്ടുപോയി കാണാൻ കഴിഞ്ഞത്. അത് അദ്ദേഹം എപ്പോഴും പറഞ്ഞിരുന്നു. 1148–ലായിരുന്നു അദ്ദേഹത്തിന്റെ കാഞ്ചിയാത്ര.

താൻ എഴുതിയ ദക്ഷിണാമൂർത്തി സ്തോത്രം കാണിച്ചതും ആചാര്യസ്വാമികൾ അതിനെ അഭിനന്ദിച്ചതും ദക്ഷിണാമൂർത്തി സ്തോത്രപഞ്ചകം എന്ന് വിശേഷിപ്പിച്ചതും അദ്ദേഹത്തെ അത്രമാത്രം സന്തോഷിപ്പിച്ചു. കാഞ്ചിയിൽനിന്ന് തിരിച്ചെത്തി ആ സന്തോഷം കത്തിലൂടെ ഓപ്പോൾക്ക് (മരുതൂർക്കര വലിയ മാധവി അന്തർജ്ജനം) പങ്കുവെച്ചതിന്റെ രേഖകൾ ഇന്നും പൊടിപിടിക്കാതെ മരുതൂർക്കരയുടെ ശേഖരത്തിലുണ്ട്)▲



# എഴുത്ത്–2

പ്രിയപ്പെട്ട വാസുദേവൻ,

## ബദരീനാഥ സ്തോത്രം

വന്ദേ! ബദരീനാഥം
സുന്ദര സുസ്മിത വദനം
ഇന്ദുകലാധര, കമലജ, സുരമുനി
വന്ദിത പദകമലം
നാഥം വന്ദേ! ബദരീനാഥം.
നാരദസേവിത നാദബ്രഹ്മം
നാരായണഗിരി പീഠനിവാസം
ഉദ്ധവ പൂജിത വിഗ്രഹമാദ്യം
സിദ്ധാസനസുഖസംസ്ഥിതമീശം
മുനിജനമാനസരാജിതഹംസം
ജനിമൃതിഭവഗദ, വാരണവൈദ്യം
വന്ദേ! ബദരീനാഥം.

23.10.1966–നു നിർമ്മാണം. ഞാൻ രണ്ടാമത്തെ തവണ ബദര്യാശ്രമത്തിൽ ചെന്നു തൊഴുത് നടയിൽ ഇരുന്ന് പ്രാർത്ഥിക്കുമ്പോൾ ഉണ്ടാക്കിയത്.

അവിടെനിന്നും ശ്രീ ചെമ്പൈ വൈദ്യനാഥഭാഗവതർ അവർകൾക്ക് മദിരാശിയിലേയ്ക്ക് എഴുതി അയച്ചുകൊടുത്തു. അദ്ദേഹം അതിനെ പഠിച്ച് വർണ്ണമിട്ട് കച്ചേരികളുടെ അവസാനത്തിൽ പാടാനും തുടങ്ങി.



13.10.1974–ന് തൃശ്ശൂർ സമൂഹമഠത്തിൽ അദ്ദേഹത്തിന്റെ കച്ചേരിയിൽ രണ്ടുമൂന്നെണ്ണം പാടിയശേഷം അവസാനം പാടാറുള്ള ''വന്ദേ ബദരീ നാഥം'' എന്ന കീർത്തനമാണു പാടിയത്. അന്ന് കച്ചേരി കഴിഞ്ഞ് അദ്ദേഹം അദ്ദേഹത്തിന്റെ മിത്രവും ഭക്തനുമായ പൊങ്ങണം രാമചന്ദ്രയ്യരുടെ മഠത്തിൽ താമസിച്ചു.

പിറ്റേദിവസം ഞാൻ തൃശ്ശൂർ ആര്യവൈദ്യഫാർമ്മസി ബ്രാഞ്ചിൽ വിസിറ്റിന് എത്തി. എന്റെ പണി ഒരു വിധം കഴിഞ്ഞ് രണ്ടര മണിക്ക് ഭാഗവതർ രാമചന്ദ്രയ്യരുടെ സ്ഥലത്തുണ്ടെങ്കിൽ ഒന്നു കാണണമെന്നുദ്ദേശിച്ച് അങ്ങോട്ട് ഫോണിൽ ചോദിച്ചു. അതിന് മറുപടി ഉറക്കെ ''വൈദ്യൻ'' എന്ന വിളിയും 'വിശേഷിച്ച് ഒന്നുമില്ലല്ലോ' എന്ന കുശലാന്വേഷണവുമായിരുന്നു. ഞാൻ ഭാഗവതരെ ഒന്നു കാണാൻ വരുകയാണ് എന്നു പറഞ്ഞപ്പോൾ 'ഞാൻ പുറപ്പെട്ടു കഴിഞ്ഞു, ഇനി ഇപ്പോൾ ഇങ്ങോട്ടു വരേണ്ട, കണ്ടമാതിരിയായി, എനിയ്ക്ക '' എന്നും 'ഇന്നലെ വൈദ്യന്റെ വന്ദേ ബദരീനാഥം പാടി. കച്ചേരിയിൽ രണ്ടുമൂന്നെണ്ണം ഒരു ബുദ്ധിമുട്ടുമില്ലാതെ പാടിക്കഴിഞ്ഞപ്പോൾ വൈദ്യനെ ഓർമ്മവന്നു. അപ്പോൾ ''വന്ദേ ബദരീനാഥം'' പാടാനാണു തോന്നിയത്. അതിഗംഭീരമായി പാടി. പോരേ?. ഞാൻ പുറപ്പെട്ടു കഴിഞ്ഞു' എന്നു വീണ്ടും പറഞ്ഞു.

'നവരാത്രി മൂന്നു ദിവസം പൂമുള്ളിയിലാണ്. 17.10.1974–ന് രാവിലെ കാപ്പി നമുക്കൊന്നിച്ചു കഴിക്കണം. മൂന്നു ദിവസം ഒന്നിച്ചു കൂടണം,' എന്നും ''ഗുരുവായൂരപ്പാ'' എന്നും പറഞ്ഞു സംസാരം നിർത്തി.

സുമാർ അഞ്ചുമാസം മുമ്പ് അദ്ദേഹത്തിന്റെ വകയായി ഉദയാസ്തമന പൂജാ ദിവസം അവിടെ വെച്ചാണ് അവസാനമായി ഞാൻ അദ്ദേഹത്തെ കണ്ടത്.

പെരിങ്ങോട്,

30.10.1074

സ്വ.വൈദ്യമഠം



(വൈദ്യശാസ്ത്രത്തിൽ മാത്രമല്ല സംഗീതാദിശാസ്ത്രങ്ങളിലും മഹോദധിയായ വൈദ്യമഠം നാരായണൻ നമ്പൂതിരി എനിക്കയച്ച ഒരെഴുത്ത് തന്റെ ജീവിതത്തിലെ അവിസ്മരണീയമായ ചില മുഹൂർത്തങ്ങൾ പങ്കുവെയ്ക്കാനുള്ള ആ വാത്സല്യത്തിനുള്ള ആദരാഞ്ജലികളോടെ ഞാൻ സൂക്ഷിക്കുന്ന ആ കുറിപ്പിന്റെ പകർപ്പ് - വി.ടി.വാസുദേവൻ)▲



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി(ജൂനിയർ) തന്റെ മൂത്ത സഹോദരിക്ക് മരുതൂർക്കര വലിയ ഓപ്പോൾക്ക് സ്വന്തം കൈപ്പടയിൽ എഴുതിക്കൊടുത്ത ദക്ഷിണാമൂർത്തി സ്തോത്രം– മരുതൂർക്കര മന കുടുംബശേഖരത്തിൽനിന്ന്–1*

TEL : AYURVEDA PHONE : 3

KERALEEYA AYURVEDA SAMAJAM HOSPITAL & NURSING HOME, SHORANUR-1

Ref. No. Date

1

അവിദ്യാതിമിരാച്ഛന്ന-
ചിത്തപദ്മപ്രഭാകരം.
ജഗൽഗുരുവരം വന്ദേ!
ശങ്കരം വിശ്വശങ്കരം.

2

രാഗാദിഭവജ്ഞാശേഷ-
രോഗനിർമ്മൂലഹാരിണം.
ദോഷഘ്നമപി ച [illegible]
വന്ദേ ശ്രീശങ്കരം ഗുരും.

3

സ്വപ്രകാശം സദാശാന്തം.
അപ്രമേയപ്രഭോജ്ജ്വലം.
[illegible] ജഗദാചാര്യം.
ശങ്കരം പ്രണമാമ്യഹം.



TEL : AYURVEDA

KERALEEYA AYURVEDA SAMAJAM HOSPITAL &
NURSING HOME, SHORANUR-1

*Ref. No.* 2 *Date* 1148. [illegible]

4

അപാരകരുണാസിന്ധും.
ജ്ഞേയജ്ഞാനപ്രബോധകം.
ആഗമാന്തൈകവേദ്യം തം.
ശങ്കരം പ്രണമാമ്യഹം.

5

അപ്രത്യക്ഷമഭക്താനാം.
പ്രത്യക്ഷം ഭക്തപുഷ്ടാം
നിത്യശ്രീകരിപ്രദാതാരം
ശങ്കരം പ്രണമാമ്യഹം.

---

പ്രഭാതേ യ പ്രദോഷേ യഃ.
പ്രപഠേൽ സ്തോത്രപഞ്ചകം.
പ്രജ്ഞാമേധായുതഃ സിദ്ധഃ
പ്രയാതി പരമം പദം.

ശുഭം

ഇത് ഞാൻ ഉണ്ടാക്കി,
കാഞ്ചി കാമകോടിപീഠാധിപ
തി ശ്രീ ശങ്കരാചാര്യസ്വാമിപാ
ദർക്ക് കൊടുത്തതാണ്.
ശ്രീ ശങ്കരാചാര്യസ്വാമികളേ
യും, ജഗൽഗുരുവിന്റേയും ശ്രീ ക...



*വൈദ്യമഠം വലിയ നാരായണൻ നമ്പൂതിരി (ജൂനിയർ) തന്റെ മരുമകൻ മരുതൂരക്കര പരമേശ്വരൻ നമ്പൂതിരിക്ക് സ്വന്തം കൈപ്പടയിൽ എഴുതിയ എഴുത്ത്–മരുതൂർക്കര മന കുടുംബശേഖരത്തിൽനിന്ന്.–2*

Tel: AYURVEDA

Phone: 3

**Keraleeya Ayurveda Samajam Hospital & Nursing Home, Shoranur-3**

Ref. No ..........................

Date 6-4-79

